# ശ്രീമദ്വാല്മീകിരാമായണം

## അയോദ്ധ്യാകാണ്ഡം

### ഒന്നാം ഭാഗം

(അന്വയക്രമഭാഷാവ്യാഖ്യാനസഹിതം).


വ്യാഖ്യാതാവ്:

ബ്രഹ്മശ്രീ ജി. എസ്സ്. ശ്രീനിവാസയ്യർ, ബി. എ., എൽ. ടി.,

ഹെഡ്മാസ്റ്റർ, ഹൈസ്കൂൾ, ആലത്തൂർ.



Published with the aid of

**Sri M. N. RAMASWAMY IYER,**

**BANKER**

By

**R. SUBRAHMANYA VADHYAR & SONS,**

**BOOK-SELLERS & PUBLISHERS,**

**KALPATHI-PALGHAT**

**Price Rs. 5]** 1939

# വിഷയാനുക്രമണിക.

# ശ്രീരാമായണപാരായണോപക്രമശ്ലോകാഃ

വാഗീശാദ്യാഃ സുമനസഃ സർവ്വാർത്ഥാനാമുപക്രമേ
യന്നത്വാ കൃതകൃത്യാഃ സ്യുസ്തന്നമാമി ഗജാനനം. 1

ദോർഭിര്യ്യുക്താ ചതുർഭിഃ സ്ഫടികമണിമയീമക്ഷമാലാം ദധാനാ
ഹസ്തേനൈകേന പദ്‌മം സിതമപി ച ശുകം പുസ്തകം ചാപരേണ
ഭാസാ കുന്ദേന്ദുശംഖസ്ഫടികമണിനിഭാ ഭാസമാനാഽസമാനാ
സാ മേ വാഗ്ദേവതേയം നിവസതു വദനേ സർവ്വദാ സുപ്രസന്നാ. 2

കൂജന്തം രാമ രാമേതി മധുരം മധുരാക്ഷരം
ആരുഹ്യ കവിതാശാഖാം വന്ദേ വാല്മീകികോകിലം. 3

വാല്മീകേർമ്മുനിസിംഹസ്യ കവിതാവനചാരിണഃ
ശൃണ്വൻ രാമകഥാനാദം കോ ന യാതി പരാം ഗതിം. 4

യഃ പിബൻ സതതം രാമചരിതാമൃതസാഗരം
അതൃപ്തസ്തം മുനിം വന്ദേ പ്രാചേതസമകല്മഷം. 5

ഗോഷ്പദീകൃതവാരാശിം മശകീകൃതരാക്ഷസം
രാമായണമഹാമാലാരത്നം വന്ദേഽനിലാത്മജം. 6

അഞ്ജനാനന്ദനം വീരം ജാനകീശോകനാശനം
കപീശമക്ഷഹന്താരം വന്ദേ ലങ്കാഭയങ്കരം. 7

ഉല്ലംഘ്യ സിന്ധോഃ സലിലം സലീലം യഃ ശോകവഹ്നിം ജനകാത്മജായാഃ
ആദായ തേനൈവ ദദാഹ ലങ്കാം നമാമി തം പ്രാഞ്ജലിരാഞ്ജനേയം. 8

ആഞ്ജനേയമതിപാടലാനനം കാഞ്ചനാദ്രികമനീയവിഗ്രഹം
പാരിജാതതരുമൂലവാസിനം ഭാവയാമി പവമാനനന്ദനം. 9

യത്ര യത്ര രഘുനാഥകീർത്തനം തത്ര തത്ര കൃതമസ്തകാഞ്ജലിം
ബാഷ്പവാരിപരിപൂർണ്ണലോചനം മാരുതിം നമത രാക്ഷസാന്തകം. 10

മനോജവം മാരുതതുല്യവേഗം ജിതേന്ദ്രിയം ബുദ്ധിമതാം വരിഷ്ഠം
വാതാത്മജം വാനരയൂഥമുഖ്യം ശ്രീരാമദൂതം ശിരസാ നമാമി. 11

യഃ കർണ്ണാഞ്ജലിസമ്പുടൈരഹരഹഃ സമ്യക് പിബത്യാദരാ-
ദ്വാല്മീകേർവ്വദനാരവിന്ദഗളിതം രാമായണാഖ്യം മധു
ജന്മവ്യാധിജരാവിപത്തിമരണൈരത്യന്തസോപദ്രവം
സംസാരം സ വിഹായ ഗച്ഛതി പുമാൻ വിഷ്ണോഃ പദം ശാശ്വതം. 12

തദുപഗതസമാസസന്ധിയോഗം സമമധുരോപനതാർത്ഥവാക്യബദ്ധം
രഘുവരചരിതം മുനിപ്രണീതം ദശശിരസശ്ച വധം നിശാമയധ്വം. 13

വാല്മീകിഗിരിസംഭൂതാ രാമസാഗരഗാമിനീ
പുനാതി ഭുവനം പുണ്യാ രാമായണമഹാനദീ. 14

ശ്ലോകസാരജലാകീർണ്ണം സർഗ്ഗകല്ലോലസങ്കുലം
കാണ്ഡഗ്രാഹമഹാമീനം വന്ദേ രാമായണാർണ്ണവം. 15

വേദവേദ്യേ പരേ പുംസി ജാതേ ദശരഥാത്മജേ
വേദഃ പ്രാചേതസാദാസീത്സാക്ഷാദ്രാമായണാത്മനാ. 16

വൈദേഹീസഹിതം സുരദ്രുമതലേ ഹൈമേ മഹാമണ്ഡപേ
മദ്ധ്യേപുഷ്പകമാസനേ മണിമയേ വീരാസനേ സുസ്ഥിതം
അഗ്രേ വാചയതി പ്രഭഞ്ജനസുതേ തത്ത്വം മുനിഭ്യഃ പരം
വ്യാഖ്യാന്തം ഭരതാദിഭിഃ പരിവൃതം രാമം ഭജേ ശ്യാമളം. 17
വാമേ ഭൂമിസുതാ പുരശ്ച ഹനുമാൻ പശ്ചാത്സുമിത്രാസുതഃ
ശത്രുഘ്നോ ഭരതശ്ച പാർശ്വദളയോർവ്വായ്വാദികോണേഷു ച
സുഗ്രീവശ്ച വിഭീഷണശ്ച യുവരാട് താരാസുതോ ജാംബവാൻ
മദ്ധ്യേ നീലസരോജകോമളരുചിം രാമം ഭജേ ശ്യാമളം. 18
നമോഽസ്തു രാമായ സലക്ഷ്മണായ ദേവ്യൈ ച തസ്യൈ ജനകാത്മജായൈ
നമോഽസ്തു രുദ്രേന്ദ്രയമാനിലേഭ്യോ നമോഽസ്തു ചന്ദ്രാർക്കമരുദ്ഗണേഭ്യഃ. 19

---

## പാരായണസമാപനശ്ലോകാഃ

സ്വസ്തി പ്രജാഭ്യഃ പരിപാലയന്താം ന്യായേന മാർഗ്ഗേണ മഹീം മഹീശാഃ
ഗോബ്രാഹ്മണേഭ്യഃ ശുഭമസ്തു നിത്യം ലോകാഃ സമസ്താഃ സുഖിനോ ഭവന്തു
കാലേ വർഷതു പർജ്ജന്യഃ പൃഥിവീ സസ്യശാലിനീ
ദേശോഽയം ക്ഷോഭരഹിതോ ബ്രാഹ്മണാഃ സന്തു നിർഭയാഃ. 2
അപുത്രാഃ പുത്രിണഃ സന്തു പുത്രിണഃ സന്തു പൌത്രിണഃ
അധനാഃ സധനാഃ സന്തു ജീവന്തു ശരദാം ശതം. 3
ചരിതം രഘുനാഥസ്യ ശതകോടിപ്രവിസ്തരം
ഏകൈകമക്ഷരം പ്രോക്തം മഹാപാതകനാശനം. 4
ശൃണ്വൻ രാമായണം ഭക്ത്യാ യഃ പാദം പദമേവ വാ
സ യാതി ബ്രഹ്മണഃ സ്ഥാനം ബ്രാഹ്മണാ പൂജ്യതേ സദാ. 5
രാമായ രാമഭദ്രായ രാമചന്ദ്രായ വേധസേ
രഘുനാഥായ നാഥായ സീതായാഃ പതയേ നമഃ. 6
യന്മംഗളം സഹസ്രാക്ഷേ സർവ്വദേവനമസ്കൃതേ
വൃത്രനാശേ സമഭവത് തത്തേ ഭവതു മംഗളം 7
യന്മംഗളം സുപർണ്ണസ്യ വിനതാഽകല്പയത് പുരാ
അമൃതം പ്രാർത്ഥയാനസ്യ തത്തേ ഭവതു മംഗളം. 8
അമൃതോത്പാദനേ ദൈത്യാൻ ഘ്നതോ വജ്രധരസ്യ യത്
അദിതിർമ്മംഗളം പ്രാദാത് തത്തേ ഭവതു മംഗളം. 9
ത്രീൻ വിക്രമാൻ പ്രക്രമതോ വിഷ്ണോരമിതതേജസഃ
യദാസീന്മംഗളം രാമ തത്തേ ഭവതു മംഗളം. 10
ഋതവഃ സാഗരാ ദ്വീപാ വേദാ ലോകാ ദിശശ്ച തേ
മംഗളാനി മഹാബാഹോ ദിശന്തു തവ സർവ്വദാ. 11
കായേന വാചാ മനസേന്ദ്രിയൈർവ്വാ ബുദ്ധ്യാത്മനാ വാ പ്രകൃതേഃസ്വഭാവാത്
കരോമി യദ്യത്സകലം പരസ്മൈ നാരായണായേതി സമർപ്പയാമി. 12



ഹരിഃ ഓം ശ്രീഗുരുഭ്യോ നമഃ

ശ്രീ സീതാ ലക്ഷ്മണ ഭരത ശത്രുഘ്ന ഹനുമത്സമേത ശ്രീരാമചന്ദ്ര സ്വാമിനെ നമഃ

# ശ്രീമദ്വാല്മീകിരാമായണം

## അയോദ്ധ്യാകാണ്ഡം



[പുരാ കുശലവാഭ്യാം ശ്രീരാമസന്നിധൌ അശ്വമേധയജ്ഞവാടേ ദ്വാത്രിംശതി ദിനേഷു ഗീതേ ശ്രീമദ്രാമായണേ ചതുർത്ഥേഹനി ബാലകാണ്ഡേ ഷട്ഷഷ്ടിതമസർഗ്ഗമാരഭ്യ യാവത്കാണ്ഡസമാപ്തി, അയോദ്ധ്യാകാണ്ഡേ ആദിതഃ നവ സർഗ്ഗാശ്ച ഗീതം. തസ്മിൻ ദിനേ ഗീതാഃ ശ്ലോകാശ്ച 754]

[പണ്ട് കുശലവന്മാരാൽ ശ്രീരാമസന്നിധാനത്തിൽ അശ്വമേധയാഗശാലയിൽവെച്ച് 32 ദിവസങ്ങൾകൊണ്ട് ഗാനം ചെയ്യപ്പെട്ട ശ്രീരാമായണത്തിൽ നാലാംദിവസം ബാലകാണ്ഡം 66-ാംസർഗ്ഗംമുതൽ ആ കാണ്ഡം മുഴുവനും അയോദ്ധ്യാകാണ്ഡത്തിൽ ആദ്യത്തെ 9 സർഗ്ഗങ്ങളും ഗാനംചെയ്യപ്പെട്ടു. ആ ദിവസം ഗാനംചെയ്ത ശ്ലോകസംഖ്യ 754]

ബാലകാണ്ഡം 15-ാം സ. 16-ാം ശ്ലോ. "എതസ്മിന്നന്തരേ വിഷ്ണുഃ" ഇത്യാദികൊണ്ട്, "യതൊ വാ ഇമാനി ഭൂതാനി ജായന്തെ, യേന ജാതാനി ജീവന്തി, യത്പ്രയന്ത്യഭിസംവിശന്തി," എന്നു മുതലായ ശ്രുതിപ്രതിപാദിതമായ ജഗത്കാരണത്വത്തെയും, ബാല. 19-ാം സ. 16-ാം ശ്ലോ. "അഹം വേദ്മി മഹാത്മാനം" ഇത്യാദികൊണ്ട്, "വേദാഹമേതം പുരുഷം മഹാന്തമാദിത്യവർണ്ണം തമസസ്തു പാരേ," എന്നിത്യാദിയായി പറയപ്പെട്ട പുരുഷസൂക്തവചനപ്രകാരം, മഹാപുരുഷത്വത്തേയും, ബാല. 29-ാം സ. 14-ാം ശ്ലോ. "ത്വമനാദിരനിർദ്ദേശ്യഃ" എന്നിത്യാദിയായ അചിന്ത്യവൈഭവത്തേയും ബാല. 75-ാം സ. 21-ാം ശ്ലോകത്തിൽ "അധികം മേനിരേവിഷ്ണും" എന്നിത്യാദിയായി അന്യദേവന്മാരെക്കാളുള്ള ഉത്കൃഷ്ടതയേയും, ആദ്യത്തെ കാണ്ഡമായ ബാലകാണ്ഡത്തിൽ പറയപ്പെട്ടിരിക്കുന്നു. അയോദ്ധ്യാകാണ്ഡത്തിലാകട്ടെ, വർജ്ജ്യങ്ങളായ ദോഷങ്ങളൊന്നുമില്ലെന്നുള്ളതിനേയും അനിതരസാധാരണങ്ങളായി ശോഭനപ്രദങ്ങളായ തന്റെ ഗുണഗണങ്ങളേയും പറയപ്പെട്ടിരിക്കുന്നു. അഥവാ, ഇനിമേൽ പറവാൻപോകുന്നതായ ധർമ്മാനുഷ്ഠാനത്തിന്നു ഉപയോഗമായ ശ്രീരാമായണകഥാപുരുഷന്മാരുടെ, ഉത്കൃഷ്ടകുലമഹിമ, മഹാഗുരുകൃപകൊണ്ട് ലഭിച്ചതായ ധനുർവ്വേദരഹസ്യങ്ങൾ, അതിനെസംബന്ധിച്ചതായ താടകാതാടകേയാദിവധം, ധനുർഭംഗം, വൈഷ്ണവചാപസ്വീകാരം, ഇത്യാദിയും, സഹധർമ്മചാരിണീസമാഗമവും, ബാലകാണ്ഡത്തിൽ പറയപ്പെട്ടു. ഇതിലാകട്ടെ അദ്ദേഹം അനുഷ്ഠിച്ചതായ പിതൃവാക്യപരിപാലനാദി സാമാന്യധർമ്മങ്ങളും, ഭഗവാന്റെ ഭക്തവാത്സല്യം ഭാഗവതോത്തമന്മാരോടു തനിക്കുള്ള പരതന്ത്രത മുതലായ വിശേഷധർമ്മങ്ങളും പറയപ്പെടുന്നു. ബാലകാണ്ഡത്തിൽ ലക്ഷ്മീസമാഗമം പറയപ്പെട്ടു. ഇതിലാകട്ടെ ഭൂമീസമാഗമം പറയപ്പെടുന്നു. ബാലകാണ്ഡത്തിൽ സർവ്വോത്കൃഷ്ടത പറയപ്പെട്ടു. ഇതിൽ സൌലഭ്യം (ഇതരന്മാരാൽ സുലഭമായി പ്രാപിക്കപ്പെടാമെന്നുള്ള അവസ്ഥ) പറയപ്പെടുന്നു. ആദ്യത്തെ കാണ്ഡത്തിൽ ലക്ഷ്മീയുക്തനായി പരമപുരുഷനായി വർത്തിക്കുന്ന സർവ്വജനപ്രാപ്യമായ സ്ഥാനം കഥിക്കപ്പെട്ടു. ഇപ്പോഴാകട്ടെ പ്രാപ്തമായ ജീവസ്വരൂപത്തെ പറയുന്നു. ആയതുകൊണ്ട്, ആദ്യത്തെ ശ്ലോകത്തിൽ അതിരഹസ്യമെന്ന കാരണത്താൽ സർവ്വരാലും അവശ്യം അറിയപ്പെടേണ്ടതായ "ഭഗവത്ഭക്തജനസേവ" എന്നതായ, ആ പ്രാപ്യസ്ഥാനത്തെക്കെത്തുവാനുള്ള സുലഭമാർഗ്ഗത്തെ, വിവക്ഷിച്ചിരിക്കുന്നു. (ഭരതൻ ശ്രീരാമഭക്തനാകയാൽ, ഭരതശുശ്രൂഷകൊണ്ടുതന്നെ പ്രാപ്യസ്ഥാനത്തിലെത്തുന്നതു അതിസുലഭമായ മാർഗ്ഗമെന്നു താല്പര്യം) (ഗോ.)

ജഗത്പരിപാലനത്തിന്നായ്ക്കൊണ്ട് തന്നാൽ പ്രതിജ്ഞചെയ്യപ്പെട്ട (രാവണവധാദി) കാർയ്യനിർവ്വൃത്ത്യർത്ഥം, തന്റെ അഘടിതഘടനാശക്തിയേയും ശോഭനീയഗുണഗണങ്ങളേയും ഇനിമേൽ വിവരിക്കുന്നു. (സ.)]

അയോദ്ധ്യാകാണ്ഡം 1—9 സൎഗ്ഗം (2356—2751)

# പ്രഥമഃ സൎഗ്ഗഃ = ഒന്നാംസൎഗ്ഗം.

[ശ്രീരാമാഭിഷേകനിശ്ചയാൎത്ഥം രാജ്ഞാമാനയനം = ശ്രീരാമാഭിഷേകത്തെപ്പററി ചിന്തിപ്പാൻ രാജാക്കന്മാരെ വരുത്തുന്നതു്.]

ഗച്ഛതാ മാതുലകുലം ഭരതേന തദാഽനഘഃ
ശത്രുഘ്നോ നിത്യശത്രുഘ്നോ നീതഃ പ്രീതിപുരസ്കൃതഃ. 1

| | | | |
|---|---|---|---|
| തദാ | അക്കാലം | നിത്യശത്രുഘ്നഃ | നിത്യശത്രുക്കളായ ഇന്ദ്രിയങ്ങളെ കീഴടക്കിയവനും ആയ |
| മാതുലകുലം | അമ്മാമന്റെ ഗൃഹത്തിലേക്കു | ശത്രുഘ്നഃ | ശത്രുഘ്നൻ |
| ഗച്ഛതാ | പോകുന്നവനായ | പ്രീതിപുരസ്കൃതഃ | വാത്സല്യപുരസ്സരം |
| ഭരതേന | ഭരതനാൽ, | നീതഃ. | *കൂട്ടിക്കൊണ്ടുപോകപ്പെട്ടു. |
| അനഘഃ | പരിശുദ്ധനും | | |

സ തത്ര ന്യവസദ്ഭ്രാത്രാ സഹ സത്കാരസത്കൃതഃ
മാതുലേനാശ്വപതിനാ പുത്രസ്നേഹേന ലാളിതഃ. 2

| | | | |
|---|---|---|---|
| സഃ | അദ്ദേഹം, (ഭരതൻ) | സത്കാരസത്കൃതഃ | പ്രിയമായവയെല്ലാം നൽകി തൃപ്തിപ്പെടുത്തപ്പെട്ടവനായി, |
| തത്ര | അവിടെ, | | |
| ഭ്രാത്രാ സഹ | ഭ്രാതാവോടും കൂടി, | പുത്രസ്നേഹേന | തന്റെ സ്വന്തം പുത്രനെന്നവണ്ണം സ്നേഹത്തോടെ |
| അശ്വപതിനാ മാതുലേന | അശ്വപതി എന്ന തന്റെ അമ്മാമൻ യുധാജിത്താൽ | ലാളിതഃ | പരിപാലിക്കപ്പെട്ടവനായി, |
| | | ന്യവസത്. | വസിച്ചുവന്നു. |

["ന്യവസദ് ഭ്രാത്രാ" എന്നതിന്നു ഭ്രാതാവായ ശ്രീരാമനെ സൎവ്വദാ ചിന്തിച്ചുംകൊണ്ടു്, എന്നും വ്യംഗ്യം, (എന്നു് ഗോവിന്ദരാജൻ)].

*[ഭരതന്റെ കൂടെ ശത്രുഘ്നൻ പോകാനുള്ളകാരണം സ്വേച്ഛയല്ലാതെ, കേവലം ഭരതന്റെ ശുശ്രൂഷമാത്രമാകുന്നുവെന്നു "നിത്യശത്രുഘ്നഃ", എന്ന വിശേഷണം ദ്യോതിപ്പിക്കുന്നു. യുധാജിത്തിന്റെ ക്ഷണനമില്ലാതെ പോകുന്നതു യുക്തമോ എന്നുവെച്ചാൽ, "അനഘഃ", അപ്രകാരമുള്ള യാതൊന്നുമാലോചിക്കാത്തവൻ, അഹംഭാവം, ദുരാലോചന മുതലായ യാതൊന്നും ഇല്ലാത്തവൻ, എന്നു പറയുന്നു: കൂടാതെ "പ്രീതിപുരസ്കൃതഃ", ഭരതന്റെ പ്രീതിക്കു പാത്രീഭവിച്ചവനാകയാൽ, ഭരതനാൽ "നീതഃ" കൂട്ടിക്കൊണ്ടുപോകപ്പെട്ടവൻ എന്നും പറയുന്നു. (സ.)

"ശ്രീരാമവനവാസകാലത്തിൽ രാജ്യത്തെ ഭരിക്കേണ്ടവനാകയാൽ 'ഭരത'നെന്ന നാമധേയത്തോടുകൂടിയവൻ;" "പ്രീതിപുരസ്കൃതഃ" (അയോദ്ധ്യയിലാകട്ടെ ഭരതകൈങ്കൎയ്യത്തിന്നു പലരും പങ്കുള്ളതുകൊണ്ടും മാതുലഗൃഹത്തിൽ അതിന്നു ഭാഗഭാക്കുകളാരുമില്ലാത്തതുകൊണ്ടും പ്രീതിയോടുകൂടിയവനായി) എന്നു താല്പൎയ്യം; "നീതഃ" (ഛായ, വസ്തുവിന്റെകൂടെ പോകുന്നതുപോലെ കൂടെക്കൊണ്ടുപൊകപ്പെട്ടവൻ); എന്നു തനിശ്ലോകി].

തത്രാപി നിവസന്തൌ തൌ തർപ്യമാണൌ ച കാമതഃ
ഭ്രാതരൌ സ്മരതാം വീരൌ വൃദ്ധം ദശരഥം നൃപം. 3

| | |
|---|---|
| വീരൌ | വീരന്മാരും |
| ഭ്രാതരൌ | സഹോദരന്മാരും ആയ |
| തൌ, | ആ രണ്ടുപേരും, |
| തത്ര | അവിടെ |
| നിവസന്തൌ | വസിക്കുന്നവരായി, |
| കാമതഃ | ഇഷ്ടംപോലെ [രായി |
| തർപ്യ[redacted]ൌ | തൃപ്തിപ്പെടുത്തപ്പെട്ടവ- |

| | |
|---|---|
| അപി ച, | ഇരുന്നു എങ്കിലും, |
| വൃദ്ധം | വയോധികനായ |
| ദശരഥം നൃപം | ദശരഥ ചക്രവർത്തിയെ പ്പററി |
| സ്മരതാം. | { വിചാരിച്ചു കൊണ്ടുതന്നെയാണ് വർത്തിച്ചത്. (ആർഷം) |

രാജാഽപി തൌ മഹാഭാഗൌ സസ്മാര പ്രോഷിതൌ സുതൌ
ഉഭൌ ഭരതശത്രുഘ്നൌ മഹേന്ദ്രവരുണോപമൌ. 4

| | |
|---|---|
| രാജാ അപി, | ചക്രവർത്തിയും, |
| മഹേന്ദ്ര-വരുണോ-പമൌ | } ഇന്ദ്രനും വരുണനും പോലെ (യോഗ്യന്മാരും) (അത്യന്ത സ്നേഹയുക്തന്മാരും,) |
| മഹാഭാഗൌ | പ്രസിദ്ധന്മാരും |

| | |
|---|---|
| പ്രോഷിതൌ, | അന്യദേശത്ത് വസിക്കുന്നവരും ആയ |
| ഭരതശത്രുഘ്നൌ | ഭരതശത്രുഘ്നന്മാരായ |
| തൌ ഉഭൌ സുതൌ | } ആ രണ്ടു കുമാരന്മാരേയും |
| സസ്മാര. | അത്യാശയോടെ ഓർത്തു കൊണ്ടിരുന്നു. |

സർവ്വ ഏവ തു തസ്യേഷ്ടാശ്ചത്വാരഃ പുരുഷർഷഭാഃ
സ്വശരീരാദ്വിനിർവൃത്താശ്ചത്വാര ഇവ ബാഹവഃ. 5

| | |
|---|---|
| തു, | എന്തുകൊണ്ടെന്നാൽ, |
| പുരുഷർഷഭാഃ | പുരുഷോത്തമന്മാരായ |
| ചത്വാരഃ | ആ നാലുപേർ |
| സർവ്വേ ഏവ, | എല്ലാവരും തന്നെ, |
| സ്വശരീരാത് | സ്വന്തം ദേഹത്തിൽ നിന്നു |

| | |
|---|---|
| വിനിർവൃത്താഃ | ഉണ്ടായ |
| ചത്വാരഃ | നാലു |
| ബാഹവഃ ഇവ, | കൈകൾ പോലെ, |
| തസ്യ | അദ്ദേഹത്തിന്നു |
| ഇഷ്ടാഃ. | പ്രിയപ്പെട്ടവരായിരുന്നു. |

തേഷാമപി മഹാതേജാ രാമോ രതികരഃ പിതുഃ
സ്വയംഭൂരിവ ഭൂതാനാം ബഭൂവ ഗുണവത്തരഃ. 6

| | |
|---|---|
| തേഷാം അപി | അവരിലും വെച്ച് |
| രാമഃ, | ശ്രീരാമൻ, |
| ഭൂതാനാം | പ്രാണികൾക്ക |
| സ്വയംഭൂഃ ഇവ | ബ്രഹ്മാവെന്നവണ്ണം, |
| ഗുണവത്തരഃ | വിശിഷ്ട ഗുണഗണങ്ങളോടു കൂടിയവനായും |

| | |
|---|---|
| മഹാതേജാഃ | മഹാതേജസ്വിയായും |
| പിതുഃ | അച്ഛന്നു |
| രതികരഃ | പരമാനന്ദസന്ദായകനായും |
| ബഭൂവ. | ഭവിച്ചു. |

[“ഭൂതാനാം” (ഇന്ദ്രാദികളിൽവെച്ച്) “സ്വയംഭൂഃ” (ബ്രഹ്മാവ്) “പിതുഃ” (സ്വപിതാവായ വിഷ്ണുഭഗവാന്ന്), എപ്രകാരം പ്രീതികരനായ്ഭവിച്ചുവോ, അപ്രകാരം പ്രീതികരനായിഭവിച്ചു. പിന്നെ ശ്രീരാമൻ, “പിതുഃ” (സ്വപിതാവിന്നും), “തേഷാമപി” (തന്റെ ഭ്രാതാക്കന്മാരായ അവ

ക്കും), ''സ്വയംഭൂഃ'' (ബ്രഹ്മാവ്) ''പിതുഃ വിഷ്ണോഃ'' (പിതാവായ വിഷ്ണുവിന്നും), ''ഭൂതാനാം ച,'' (ഇന്ദ്രാദിദേവന്മാൎക്കും) എങ്ങിനെ പ്രീതികരനായ്ഭവിച്ചുവോ അപ്രകാരം ഭവിച്ചു. വിഷ്ണു, ബ്രഹ്മാവ് മുതലായ സൎവ്വഭൂതജാലങ്ങൾക്കും ജനകനെന്നുള്ളതിനെ ''യതോവാ ഇമാനി ഭൂതാനി ജായന്തെ,'' ഇത്യാദി ശ്രുതിവാക്യങ്ങളിലും ''ആത്മനഃ പ്രഥമം പുത്രം ബ്രഹ്മാണമസൃജദ്വിഭുഃ തതശ്ചരാചരം വിശ്വം വിഷ്ണുൎവ്വിശ്വജഗന്മയഃ'' (ആനുശാസനികം) ഇത്യാദിവചനങ്ങളിലും കാണ്ക. (മുനിഭാവപ്രകാശികാ വ്യാഖ്യാനം)].

സ ഹി ദേവൈരുദീൎണ്ണസ്യ രാവണസ്യ വധാൎത്ഥിഭിഃ
അൎത്ഥിതോ മാനുഷേ ലോകേ ജജ്ഞേ വിഷ്ണുഃ സനാതനഃ. 7

| | | | |
|---|---|---|---|
| ഉദീൎണ്ണസ്യ | മദോന്മത്തനായ | വിഷ്ണുഃ ഹി | സാക്ഷാൽ മഹാവിഷ്ണുവും ആയ |
| രാവണസ്യ | രാവണന്റെ | | |
| വധാൎത്ഥിഭിഃ | വധത്തെ കാംക്ഷിച്ച | സഃ | അദ്ദേഹം |
| ദേവൈഃ | ദേവന്മാരാൽ [വരായ | മാനുഷേ ലോകേ | മനുഷ്യലോകത്തിൽ |
| അൎത്ഥിതഃ, | പ്രാൎത്ഥിക്കപ്പെട്ടവനും, | ജജ്ഞേ. | തിരുവവതാരം ചെയ്തരുളി. |
| സനാതനഃ | അനാദിയും | | |

[''അജായമാനൊ ബഹുധാ വിജായതേ'' ഇത്യാദി ശ്രുതിപ്രസിദ്ധവാക്യദ്യോതകമാകുന്നു ഈ ശ്ലോകം (ഗോവിന്ദരാജൻ)].

കൌസല്യാ ശുശുഭേ തേന പുത്രേണാമിതതേജസാ
യഥാ ച ദേവീ ദേവാനാമദിതിൎവ്വജ്രപാണിനാ. 8

| | | | |
|---|---|---|---|
| അമിതതേജസാ | അളവററ പരാക്രമശാലിയായ | ദേവാനാം | ദേവന്മാരുടെ ഇടയിൽ |
| | | വജ്രപാണിനാ | ദേവേന്ദ്രനാൽ |
| തേന | ആ | അദിതിഃ ദേവീ | അദിതിദേവി |
| പുത്രേണ | പുത്രനാൽ, | യഥാ | എന്നപോലെ |
| കൌസല്യാ ച | കൌസല്യാദേവിയും, | ശുശുഭേ. | ശോഭിച്ചു. |

[''ഗുണവത്തരഃ'' എന്നു പറഞ്ഞതിനെ വൎണ്ണിക്കുന്നു].

സ ഹി രൂപോപപന്നശ്ച വീൎയ്യവാനനസൂയകഃ
ഭൂമാവനുപമഃ സൂനുൎഗ്ഗുണൈൎദ്ദശരഥോപമഃ. 9

| | | | |
|---|---|---|---|
| ഭൂമൌ | ലോകത്തിൽ | സഃ; | അദ്ദേഹം; |
| ഗുണൈഃ | ഗുണങ്ങളാൽ | രൂപോപപന്നഃ; | സുന്ദരൻ; |
| ദശരഥോപമഃ | ദശരഥന്നു തുല്യനും | വീൎയ്യവാൻ; | വീൎയ്യശാലി; |
| അനുപമഃ | യതൊന്നിനോടും ഉപമിക്കപ്പെടുവാൻ കഴിയാത്തവനുമായ | ച | എങ്കിലും |
| | | അനസൂയകഃ. | യാതൊരു അഹിതങ്ങൾക്കും കാരണമാകാത്തവൻ. |
| സൂനുഃ ഹി | പുത്രൻ (ആകുന്നു) | | |

[''ദശഃ പക്ഷീ വിഹംഗമഃ'' എന്നു ഹലായുധൻ. 'ദശഃ,' എന്നുവെച്ചാൽ പക്ഷി, അതായത് ഗരുഡൻ. ''സഃ രഥോ യസ്യ സഃ ദശരഥഃ''. ഗരുഡവാഹനൻ 'ഗഗനം ഗഗനാകാരം' എന്ന മാതിരി, മഹാവിഷ്ണുതന്നെ തനിക്കു തുല്യനായ് പറയപ്പെടാവുന്നവൻ എന്നു ''ദശരഥോപമഃ'' എന്ന പദത്തിന്റെ അൎത്ഥം].

സ തു നിത്യം പ്രശാന്താത്മാ മൃദുപൂൎവ്വം ച ഭാഷതേ
ഉച്യമാനോഽപി പരുഷം നോത്തരം പ്രതിപദ്യതേ. 10

| | |
|---|---|
| സഃ | അദ്ദേഹം |
| നിത്യം | എല്ലായ്പോഴും |
| പ്രശാന്താത്മാ, | ശാന്തചിത്തനായി |
| മൃദുപൂൎവ്വം ച | ക്ഷോഭമുണ്ടാകാത്ത മാതിരി |
| ഭാഷതേ; | സംസാരിച്ചിരുന്നു; |
| പരുഷം ഉച്യമാനഃ | പരുഷമായി സംഭാഷിക്കപ്പെട്ടവൻ |
| അപി തു | എന്നിരുന്നാലും |
| ഉത്തരം | മറുപടിയൊന്നും |
| പ്രതിപദ്യതേ ന. | പറയുകയില്ല. |

കഥഞ്ചിദുപകാരേണ കൃതേനൈകേന തുഷ്യതി
ന സ്മരത്യപകാരാണാം ശതമപ്യാത്മവത്തയാ. 11

| | |
|---|---|
| കഥഞ്ചിത് | എപ്രകാരമെങ്കിലും, |
| കൃതേന | ചെയ്യപ്പെട്ടതായ |
| ഏകേന | എന്തെങ്കിലുമൊരു |
| ഉപകാരേണ | ഉപകാരത്താൽ |
| തുഷ്യതി; | സന്തുഷ്ടനായി ഭവിക്കുന്നു (അതിനെ മറക്കുന്നില്ല); |
| അപകാരാണാം | അപകാരങ്ങൾ |
| ശതം അപി | എത്ര ചെയ്താലും |
| | അവയെ |
| ആത്മവത്തയാ | തന്റെ മനസ്സ് ഉത്തമഗുണങ്ങളോടുകൂടിയതായിരുന്നതിനാൽ |
| സ്മരതി ന. | സ്മരിക്കുകതന്നെ ചെയ്യാറില്ല. |

ശീലവൃദ്ധൈൎജ്ഞാനവൃദ്ധൈൎവ്വയോവൃദ്ധൈശ്ച സജ്ജനൈഃ
കഥയന്നാസ്ത വൈ നിത്യമസ്ത്രയോഗ്യാന്തരേഷ്വപി. 12

| | |
|---|---|
| നിത്യം വൈ | എല്ലായ്പോഴും |
| അസ്ത്രയോഗ്യാന്തരേഷു | ആയുധാഭ്യാസം ചെയ്യുന്നതിന്റെ ഇടയില്ലുണ്ടാകാറുള്ള സമയങ്ങളിൽ |
| ശീലവൃദ്ധൈഃ | ധൎമ്മതത്വങ്ങളെ നന്നായറിഞ്ഞവരായും |
| ജ്ഞാനവൃദ്ധൈഃ | ജ്ഞാനപരിപാകതയാൎന്നവരായും |
| വയോവൃദ്ധൈഃ ച | വയസ്സുമതിന്നവരായ യോഗ്യന്മാരായും ഉള്ള |
| സജ്ജനൈഃ അപി | സജ്ജനങ്ങളോടുകൂടി മാത്രം |
| കഥയൻ | സംഭാഷണം ചെയ്തുകൊണ്ട് |
| ആസ്ത. | ഇരുന്നു. |

ബുദ്ധിമാൻ മധുരാഭാഷീ പൂൎവ്വഭാഷീ പ്രിയംവദഃ
വീൎയ്യവാൻ ന ച വീൎയ്യേണ മഹതാ സ്വേന വിസ്മിതഃ. 13

| | |
|---|---|
| ബുദ്ധിമാൻ; | വിവേകമുള്ളവൻ; |
| മധുരാഭാഷീ; | മററുള്ളവരുടെ ചിത്തം കളൎപ്പിക്കുമാറു സംഭാഷണംചെയ്യുന്നവൻ; |
| പൂൎവ്വഭാഷീ; | നയവിനയോക്തിയാന്നവൻ; |
| പ്രിയംവദഃ; | നന്മചെയ്യുന്നവയെപ്പററിമാത്രംപറയുന്നവൻ |
| വീൎയ്യവാൻ; | പൌരുഷത്തോടുകൂടിയവൻ; |
| ച, | എങ്കിലും, |
| സ്വേന | തന്റെ |
| മഹതാ | മഹത്തായ |
| വീൎയ്യേണ | ആ പൌരുഷംമൂലം |
| വിസ്മിതഃ ന. | ഗൎവ്വം കയ്ക്കൊള്ളാത്തവൻ. |

ന ചാനൃതകഥോ വിദ്വാൻ വൃദ്ധാനാം പ്രതിപൂജകഃ
അനുരക്തഃ പ്രജാഭിശ്ച പ്രജാശ്ചാപ്യനുരഞ്ജതേ. 14

| | |
|---|---|
| അനൃതകഥഃ ന; | അസത്യം പറയാത്തവൻ; |
| വിദ്വാൻ; | സകലവിദ്യാപാരംഗതൻ; |
| വൃദ്ധാനാം | യോഗ്യന്മാൎക്ക് |
| പ്രതിപൂജകഃ; | കീഴടങ്ങി വണങ്ങുന്നവൻ; |
| പ്രജാഃ ച | പ്രജകളെയെല്ലാം |
| അനുരഞ്ജതേ; | സന്തോഷിപ്പിക്കുന്നു; |
| അപി ച | അതിനാൽതന്നെ |
| പ്രജാഭിഃ ച | പ്രജകളാലും |
| അനുരക്തഃ. | നല്ലപോലെ സ്നേഹിക്കപ്പെട്ടവൻ. |

സാനുക്രോശോ ജിതക്രോധോ ബ്രാഹ്മണപ്രതിപൂജകഃ
ദീനാനുകമ്പീ ധൎമ്മജ്ഞോ നിത്യം പ്രഗ്രഹവാൻ ശുചിഃ. 15

| | |
|---|---|
| നിത്യം | എല്ലായ്പോഴും |
| സാനുക്രോശഃ; | അഗതികളിൽ ആദരവോടുകൂടിയവൻ; |
| ജിതക്രോധഃ; | കോപത്തെ ജയിച്ചവൻ; |
| ബ്രാഹ്മണപ്രതിപൂജകഃ | ബ്രാഹ്മണരെ ബഹുമാനിക്കുന്നവൻ; |
| ദീനാനുകമ്പീ; | കഷ്ടത്തിലകപ്പെട്ടവരുടെ കഷ്ടങ്ങളെ തീൎക്കുന്നവൻ; |
| ധൎമ്മജ്ഞഃ; | ധൎമ്മങ്ങളെ അറിഞ്ഞവൻ |
| പ്രഗ്രഹവാൻ; | സൎവ്വദാ സൎവ്വപ്രാണികൾക്കും അഭയത്തെ നൽകുകയെന്ന വ്രതത്തോടുകൂടിയവൻ; |
| ശുചിഃ. | അന്യന്റേതായ ഒന്നിനെയും ആഗ്രഹിക്കാത്തവനായ പരിശുദ്ധമൂൎത്തി. |

[“പ്രഗ്രഹവാൻ”- ദുഷ്ടനിഗ്രഹം ഇന്ദ്രിയനിഗ്രഹം എന്നിവ സാധിച്ചവൻ എന്നു തിലകം. “അഭയം സൎവ്വഭൂതേഭ്യോ ദദാമ്യേതദ്വ്രതം മമ”. (സൎവ്വപ്രാണികൾക്കും ഞാൻ അഭയപ്രദാതാവാകുന്നു. ഇതാകുന്നു എന്റെ വ്രതം). എന്നു യുദ്ധകാണ്ഡം 18-ാം സൎഗ്ഗത്തിൽ വിഭീഷണനു അഭയംകൊടുക്കുന്ന സംഗതിയെപ്പററി വാനരന്മാരോടു ഭഗവാൻ പറയുന്നതു കാണുക. “യോഽൎത്ഥേ ശുചിഃ സഹി ശുചിൎന്ന മൃദ്വാരി ശുചിഃ ശുചിഃ” (യാതൊരുവൻ അൎത്ഥവിഷയത്തിൽ ശുചിയൊ അവനാകുന്നു ശുചിയായവൻ അല്ലാതെ മൃത്തിക ജലം ഇത്യാദികൊണ്ടു ദേഹത്തെ ശുചിയാക്കുന്നവനല്ല) എന്നു മനു.]

കുലോചിതമതിഃ ക്ഷാത്രം ധൎമ്മം സ്വം ബഹുമന്യതേ
മന്യതേ പരയാ കീൎത്ത്യാ മഹത്സ്വൎഗ്ഗഫലം തതഃ. 16

| | |
|---|---|
| കുലോചിതമതിഃ; | സ്വകുലത്തിനുററ ദയാദാക്ഷിണ്യാദിസദ്ബുദ്ധിയാൎന്നവൻ; |
| പരയാ | അതിയായ |
| കീൎത്ത്യാ | യശസ്സുകൊണ്ടു |
| മഹത് | മഹത്തായ |
| സ്വൎഗ്ഗഫലം | സ്വൎഗ്ഗപ്രാപ്തിയുണ്ടാകുമെന്നു |
| മന്യതേ; | കരുതുന്നു; |
| തതഃ | അതിനാൽ |
| സ്വം | തന്റെ |
| ക്ഷാത്രം ധൎമ്മം | ക്ഷത്രിയധൎമ്മത്തെ |
| ബഹുമന്യതേ. | തെററാതെ അനുഷ്ഠിച്ചുവരുന്നു. |

[“ശ്രേയാൻ സ്വധൎമ്മോ വിഗുണഃ പരധൎമ്മാത്സ്വനുഷ്ഠിതാത്” എന്നു ഗീത.]

നാശ്രേയസി രതോ യശ്ച ന വിരുദ്ധകഥാരുചിഃ
ഉത്തരോത്തരയുക്തൌ ച വക്താ വാചസ്പതിൎയ്യഥാ. 17

| | | | |
|---|---|---|---|
| അശ്രേയസി | അന്ന്യന്നു ദുഃഖമുണ്ടാക്കുന്ന കാൎയ്യത്തിൽ | ഉത്തരോത്തര-യുക്തൌ ച; | മേല്ക്കുമേൽയുക്തിയുക്തമായി വാദങ്ങളെ സാധിക്കേണ്ട സംഗതിയിലും |
| രതഃ ന; | പ്രവേശിക്കാത്തവൻ; | വക്താ | വാക്യകോവിദനായ |
| വിരുദ്ധ-കഥാരുചിഃ ന; | ധൎമ്മവിരുദ്ധങ്ങളായ മൊഴികൾക്കു അവകാശം നൽകാത്തവൻ; | വാചസ്പതിഃ യഥാ | ബൃഹസ്പതിദേവനെന്നപോലെയിരിക്കുന്നവൻ |
| | | യഃ ച. | യാതൊരുവനോ, അപ്രകാരമുള്ളവൻ. |

അരോഗസ്തരുണോ വാഗ്മീ വപുഷ്മാൻ ദേശകാലവിത്
ലോകേ പുരുഷസാരജ്ഞഃ സാധുരേകോ വിനിൎമ്മിതഃ. 18

| | | | |
|---|---|---|---|
| അരോഗഃ | ആധിവ്യാധിയററവനും | ഏകഃ | നിസ്തുല്ല്യനായ |
| തരുണഃ | പ്രകാശിച്ചു വിളങ്ങുന്നവനും | സാധുഃ | പുണ്ന്യാത്മാവുമായ |
| ദേശകാലവിത് | ദേശകാലങ്ങളെ അറിഞ്ഞവനും | വാഗ്മീ, | മഹാവിഷ്ണു, |
| പുരുഷ-സാരജ്ഞഃ | ജനങ്ങളുടെ അന്തൎഗ്ഗതങ്ങളെ അറിഞ്ഞവനും | ലോകേ വപുഷ്മാൻ | ലോകത്തിൽ ദേഹം പൂണ്ടവതരിച്ചവനായി |
| | | വിനിൎമ്മിതഃ. | സൎവ്വരാലും കൊണ്ടാടപ്പെട്ടവനായിവൎത്തിച്ചു. |

[ഈ ശ്ലോകം "യുവാ സ്യാത്സാധു യുവാധ്യായകഃ ആശിഷ്ഠോ ദ്രഢിഷ്ഠോ ബലിഷ്ഠഃ" എന്ന ശ്രുതിവചനത്തെ അനുസരിച്ചതെന്നു ഗോവിന്ദരാജീയം. "അരോഗഃ" എന്നതു "ആശിഷ്ഠഃ എന്നതിനേയും, "തരുണഃ" "വാഗ്മീ" എന്നവ, "യുവാദ്ധ്യായകഃ" എന്നതിനേയും, "വപുഷ്മാൻ" എന്നതു ബലിഷ്ഠഃ"എന്നതിനേയും "ദേശകാലവിത്", എന്നതു "സാധു" എന്നതിനേയും, വിവക്ഷിക്കുന്നു. "വപുഷ്മാൻ, " (സാമുദ്രികാലക്ഷണങ്ങൾക്കൊത്ത ശരീരത്തോടുകൂടിയവൻ) എന്നു സൎവ്വാൎത്ഥസാരം. "വാഗ്മീ" എന്നു ബൃഹസ്പതിക്കും വിഷ്ണുവിന്നും പേരുകൾ. മററു സാധാരണ അൎത്ഥം സ്പഷ്ടം].

സ തു ശ്രേഷ്ഠൈൎഗ്ഗുണൈൎയ്യുക്തഃ പ്രജാനാം പാൎത്ഥിവാത്മജഃ
ബഹിശ്ചര ഇവ പ്രാണോ ബഭൂവ ഗുണവത്തരഃ. 19

| | | | |
|---|---|---|---|
| പാൎത്ഥിവാത്മജഃ | ചക്രവൎത്തിതനയനും, | സഃ, | അദ്ദേഹം, |
| ഗുണവത്തരഃ | വിശിഷ്ടതരങ്ങളായ ഗുണങ്ങളാൎന്നവനും, | പ്രജാനാം | പ്രജകൾക്കു് |
| തു | പ്രത്യേകം പറയാത്തവയായ മററുപലപല | ബഹിശ്ചരഃ | ദേഹംവിട്ടു വെളിയിൽ സഞ്ചരിക്കുന്ന |
| ശ്രേഷ്ഠൈഃ ഗുണൈഃ യുക്തഃ | ഉത്തമ ഗുണഗണങ്ങളോടുകൂടിയവനും ആയ | പ്രാണഃ ഇവ | പ്രാണൻ എന്നവണ്ണം |
| | | ബഭൂവ. | വിളങ്ങി. |

സമ്യഗ്വിദ്യാവ്രതസ്നാതോ യഥാവത് സാംഗവേദവിത്
ഇഷ്വസ്ത്രേ ച പിതുഃ ശ്രേഷ്ഠോ ബഭൂവ ഭരതാഗ്രജഃ. 20

| | |
|---|---|
| ഭരതാഗ്രജഃ | ഭരതജ്യേഷ്ഠനായ |
| സമ്യക് | വഴിപോലെ [അദ്ദേഹം |
| വിദ്യാവ്രതസ്നാതഃ; | വിദ്യാഭ്യാസത്തെയും വ്രതങ്ങളേയും പരിപൂൎത്തിയാക്കിയവൻ; |
| യഥാവത് | ഉള്ള പ്രകാരംതന്നെ |
| സാംഗവേദവിത് | വേദവേദാംഗങ്ങളെ അറിഞ്ഞവൻ; |
| ഇഷ്വസ്ത്രേ | അസ്ത്രശസ്ത്രവിദ്യയിൽ |
| പിതുഃ ച | (ദേവാസുരയുദ്ധത്തിൽ ദേവന്മാരെ സഹായിച്ച) തന്റെ പിതാവിനെക്കാളും |
| ശ്രേഷ്ഠഃ | ശ്രേഷ്ഠനായി |
| ബഭൂവ. | വിളങ്ങി. |

കല്യാണാഭിജനഃ സാധുരദീനഃ സത്യവാഗൃജുഃ
വൃദ്ധൈരഭിവിനീതശ്ച ദ്വിജൈൎദ്ധൎമ്മാൎത്ഥദൎശിഭിഃ. 21

| | |
|---|---|
| സാധുഃ; | സത്കുലജാതൻ; |
| കല്യാണാഭിജനഃ | ശോഭനങ്ങളായ ഗുണഗണങ്ങൾക്കിരിപ്പിടം, |
| അദീനഃ | സദാ ഉത്സാഹശീലനായി, |
| ഋജുഃ, | നേരേമാൎഗ്ഗത്തിൽതന്നെ നടക്കുന്നവനായി, |
| സത്യവാക്, | പറഞ്ഞവാക്കിളക്കാത്തവൻ; |
| ധൎമ്മാൎത്ഥദൎശിഭിഃ | ധൎമ്മതത്വങ്ങളെ സ്പഷ്ടമായുപദേശിക്കുന്നവ |
| ദ്വിജൈഃ വൃദ്ധൈഃ ച | മഹാ ബ്രാഹ്മണ[രായ]ന്മാരാൽ തന്നെ |
| അഭിവിനീതഃ. | നന്നായ് ശിക്ഷചെയ്യപ്പെട്ടവൻ. |

ധൎമ്മകാമാൎത്ഥതത്വജ്ഞഃ സ്മൃതിമാൻ പ്രതിഭാനവാൻ
ലൌകികേ സമയാചാരേ കൃതകല്പോ വിശാരദഃ. 22

| | |
|---|---|
| സ്മൃതിമാൻ; | യാതൊന്നും ഓൎമ്മയിൽനിന്നു വിട്ടുപോകാത്തവൻ; |
| പ്രതിഭാനവാൻ; | മേല്ക്കുമേൽ നവം നവങ്ങളായി ഉണ്ടാവുന്ന ബുദ്ധിചാതുൎയ്യത്തോടുകൂടിയവൻ; |
| ധൎമ്മകാമാൎത്ഥതത്വജ്ഞഃ; | ധൎമ്മം കാമം അൎത്ഥം എന്ന പുരുഷാൎത്ഥങ്ങളുടെ സൂക്ഷ്മതത്വത്തെ അറിഞ്ഞവൻ; |
| ലൌകികേ സമയാചാരേ | ലോകസമ്മതമായുള്ള സാങ്കേതികാചാരത്തിൽ |
| വിശാരദഃ | വിദഗ്ദ്ധനായി, |
| കൃതകല്പഃ. | എല്ലാവൎക്കും ഒരു മാതൃകയായിരിക്കുന്നവൻ. |

[ധൎമ്മം ഒന്നിൽനിന്നു മാത്രംതന്നെയാണ് നാം ഇച്ഛിക്കുന്ന പുരുഷാൎത്ഥങ്ങളെല്ലാം സിദ്ധിക്കുന്നതെന്നുള്ള തത്വത്തെയറിഞ്ഞവൻ. അൎത്ഥശബ്ദംകൊണ്ട് പരമാൎത്ഥഭൂതമായ മോക്ഷത്തെയും സൂചിപ്പിക്കുന്നു എന്നു രാമാനുജീയം].

നിഭൃതഃ സംവൃതാകാരോ ഗുപ്തമന്ത്രഃ സഹായവാൻ
അമോഘക്രോധഹൎഷശ്ച ത്യാഗസംയമകാലവിത്. 23

| | |
|---|---|
| നിഭൃതഃ; | വിനയത്തോടുകൂടിയവൻ; |
| സംവൃതാകാരഃ | മനസ്സിൽ കരുതിയവയെ മനസ്സിൽതന്നെ ഒതുക്കിവെപ്പാൻ കഴിവുള്ളവൻ, |
| ഗുപ്തമന്ത്രഃ | താനുദ്ദേശിച്ച കാൎയ്യം നിറവേറുന്നതുവരെ മററുള്ളവരറിയാതെ ഗൂഢമായി സൂക്ഷിക്കുന്നവൻ; |
| സഹായവാൻ, | ആപ്തന്മാരായ സ്നേഹിതന്മാരോടുകൂടിയവൻ, |
| അമോഘക്രോധഹൎഷഃ | നിഷ്ഫലമാകാത്ത കോപത്തോടും സന്തോഷത്തോടും കൂടിയവൻ, |
| ത്യാഗസംയമകാലവിത് ച. | ധനം മുതലായവയെ ചിലവുചെയ്യേണ്ട സന്ദൎഭത്തേയും ശേഖരിച്ചുവെക്കേണ്ടതായ അവസരത്തേയും വഴിപോലെ അറിഞ്ഞവൻ. |

ദൃഢഭക്തിഃ സ്ഥിരപ്രജ്ഞോ നാസദ്ഗ്രാഹീ ന ദുൎവ്വചാഃ
നിസ്തന്ദ്രിരപ്രമത്തശ്ച സ്വദോഷപരദോഷവിത്. 24

| | |
|---|---|
| ദൃഢഭക്തിഃ | നിശ്ചലമായ ഭക്തിയോടുകൂടിയവൻ; |
| സ്ഥിരപ്രജ്ഞഃ | നിശ്ചലജ്ഞാനസമ്പന്നൻ, |
| അസദ്ഗ്രാഹീ ന, | അസത്തുക്കളെ അടുപ്പിക്കാത്തവൻ, |
| ദുൎവ്വചാഃ ന, | അനുചിതമായ യാതൊന്നും കഥിക്കാത്തവൻ, |
| നിസ്തന്ദ്രിഃ, | ആലസ്യമില്ലാത്തവൻ, |
| അപ്രമത്തഃ, | അശ്രദ്ധമൂലം തെററൊന്നും ചെയ്യാത്തവൻ, |
| സ്വദോഷപരദോഷവിത് ച. | തനിക്ക് നേരിടാവുന്ന ദോഷങ്ങളേയും അന്യന്റെ ദോഷങ്ങളേയും ഉള്ളവണ്ണം അറിഞ്ഞവൻ. |

ശാസ്ത്രജ്ഞശ്ച കൃതജ്ഞശ്ച പുരുഷാന്തരകോവിദഃ
യഃ പ്രഗ്രഹാനുഗ്രഹയോൎയ്യഥാന്യായം വിചക്ഷണഃ. 25

| | |
|---|---|
| ശാസ്ത്രജ്ഞഃ; | സൎവ്വശാസ്ത്രവിശാരദൻ; |
| കൃതജ്ഞഃ; | സൎവ്വസിദ്ധാന്തനിപുണൻ; |
| പുരുഷാന്തരകോവിദഃ; | മനുഷ്യരുടെ സ്വഭാവവ്യത്യാസങ്ങളെ നല്ലപോലെ ഗ്രഹിച്ചവൻ; |
| യഥാന്യായം | ശാസ്ത്രപ്രകാരം |
| പ്രഗ്രഹാനുഗ്രഹയോഃ ച | ഒരുവനെ മിത്രമായി സ്വീകരിക്കുന്നതിലും അവനെ ആദരിക്കുന്നതിലും |
| വിചക്ഷണഃ | ഏററവും നിപുണൻ |
| യഃ ച. | യാതൊരുവനൊ അപ്രകാരമുള്ളവൻ. |

സത്സംഗ്രഹപ്രഗ്രഹണേ സ്ഥാനവിന്നിഗ്രഹസ്യ ച
ആയകർമ്മണ്യുപായജ്ഞഃ സംദൃഷ്ടവ്യയകർമ്മവിത്. 26

- സത്സംഗ്രഹപ്രഗ്രഹണേ — സജ്ജനങ്ങളെ അറിഞ്ഞ് സ്വീകരിക്കുന്നതിലും അവരെ രക്ഷിക്കുന്നതിലും
- നിഗ്രഹസ്യ ച — ദുഷ്ടന്മാരെതക്കപോലെ ശിക്ഷിക്കുന്നതിലും
- സ്ഥാനവിത്; — ദേശകാലഭേദങ്ങളെ അറിയുന്നവൻ;
- ആയകർമ്മണി — ധനസമ്പാദനവിഷയത്തിൽ
- ഉപായജ്ഞഃ; — ന്യായമാർഗ്ഗങ്ങളറിഞ്ഞവൻ;
- സംദൃഷ്ടവ്യയകർമ്മവിത്. — ശാസ്ത്രോക്തരീതിയിലുള്ള ധനവ്യയസമ്പ്രദായത്തെ ഗ്രഹിച്ചവൻ.

[“കച്ചിദായസ്യ ചാർദ്ധേന ചതുർഭാഗേന വാ പുനഃ പാദഭാഗൈസ്ത്രിഭിർവ്വാപി വ്യയഃ കാര്യോ നൃപൈരിഹ” എന്ന് സമ്പാദിക്കപ്പെട്ട ധനത്തിന്റെ പകുതി ഭാഗംകൊണ്ടോ കാൽഭാഗംകൊണ്ടോ മുക്കാൽഭാഗംകൊണ്ടോ ചിലവുകൾ മിതമായി കഴിക്കണമെന്ന് രാജനീതി].

ശ്രൈഷ്ഠ്യം ശാസ്ത്രസമൂഹേഷു പ്രാപ്തോ വ്യാമിശ്രകേഷു ച
അർത്ഥധർമ്മൗ ച സംഗൃഹ്യ സുഖതന്ത്രോ ന ചാലസഃ. 27

- ശാസ്ത്രസമൂഹേഷു ച — ശാസ്ത്രസമൂഹങ്ങളിലും
- വ്യാമിശ്രകേഷു ച — സംസ്കൃതം പ്രാകൃതം, എന്നവയിലുള്ള കാവ്യനാടകാലങ്കാരാദി ഗ്രന്ഥങ്ങളിലും
- ശ്രൈഷ്ഠ്യം — ശ്രേഷ്ഠതയെ
- പ്രാപ്തഃ; — പ്രാപിച്ചവൻ;
- അർത്ഥധർമ്മൗ ച — അർത്ഥത്തെയും ധർമ്മത്തെയും
- സംഗൃഹ്യ — നേടി
- സുഖതന്ത്രഃ; — സുഖത്തെ അനുഭവിക്കുന്നവൻ;
- അലസഃ ന. — വൃഥാകാലക്ഷേപം ചെയ്യാത്തവൻ.

വൈഹാരികാണാം ശില്പാനാം വിജ്ഞാതാർത്ഥവിഭാഗവിത്
ആരോഹേ വിനയേ ചൈവ യുക്തോ വാരണവാജിനാം. 28

- വൈഹാരികാണാം ശില്പാനാം — വിനോദത്തിനുപയുക്തങ്ങളായ ഗീതവാദ്യാദികളുടേയും, ചിത്രവേലകളുടേയും
- വിജ്ഞാതാ; — സൂക്ഷ്മങ്ങളറിഞ്ഞവൻ;
- അർത്ഥവിഭാഗവിത്; — രാജ്യത്തിലുള്ള മുതലെടുപ്പുകളെ രാജ്യകാര്യങ്ങൾക്കായി ഇന്നിന്നവയ്ക്കുത്രയെത്ര ചെലവിടണമെന്നുള്ള മുറയെ അറിഞ്ഞവൻ;
- വാരണവാജിനാം — ആന കുതിരയെന്നവയുടെ
- ആരോഹേ — സവാരിയിലും,
- വിനയേ ഏവ ച — അവയെ ഒതുക്കുന്നതിലും
- യുക്തഃ. — നൈപുണ്യമാർന്നവൻ.

ധനുർവ്വേദവിദാം ശ്രേഷ്ഠോ ലോകേƒതിരഥസമ്മതഃ
അഭിയാതാ പ്രഹർത്താ ച സേനാനയവിശാരദഃ. 29

| | |
|---|---|
| ധനുൎവ്വേദവിദാം | ധനുൎവ്വേദമറിഞ്ഞവരിൽവെച്ച് |
| ശ്രേഷ്ഠഃ; | ഉത്തമൻ; |
| ലോകേ | ലോകത്തിൽ |
| അതിരഥസമ്മതഃ; | അതിരഥന്മാരായ വീരന്മാരാൽ കൊണ്ടാടപ്പെട്ടവൻ; |
| അഭിയാതാ; | ശത്രുക്കളുടെനേരെ യുദ്ധത്തിന്നായി അവരെ അന്വേഷിച്ചു പോകുന്നവൻ; |
| പ്രഹൎത്താ ച; | ശത്രുക്കളെ എതിൎത്തു പൊരുതി ജയിക്കുന്നവൻ; |
| സേനാനയവിശാരദഃ. | സേനകളെ അണിവകുത്തുനിൎത്തുന്നതിൽ സമൎത്ഥൻ. |

അപ്രധൃഷ്യശ്ച സംഗ്രാമേ ക്രുദ്ധൈരപി സുരാസുരൈഃ. 30

| | |
|---|---|
| സംഗ്രാമേ | പോരിൽ |
| ക്രുദ്ധൈഃ | കോപിച്ചവരായ |
| സുരാസുരൈഃ അപി ച | ദേവാസുരന്മാരാലുംകൂടി |
| അപ്രധൃഷ്യഃ. | ജയിക്കപ്പെടുവാൻ കഴിയാത്തവൻ. |

അനസൂയോ ജിതക്രോധോ ന ദൃപ്തോ ന ച മത്സരീ
ന ചാവമന്താ ഭൂതാനാം ന ച കാലവശാനുഗഃ. 31

| | |
|---|---|
| അനസൂയഃ; | അസൂയയില്ലാത്തവൻ; |
| ച | അതിനാൽ |
| ദൃപ്തഃ ന; | ഗൎവ്വമില്ലാത്തവൻ; |
| ഭൂതാനാം | പ്രജകളെ |
| അവമന്താ ന; | അവഗണിക്കാത്തവൻ; |
| ച | അതിനാൽ |
| ജിതക്രോധഃ; | ക്രോധത്തെ ഒതുക്കി വേണ്ടടിക്കിൽമാത്രം പ്രയോഗിക്കുന്നവൻ; |
| മത്സരീ ന; | പരദ്വേഷമില്ലാത്തവൻ; |
| ച | അതിനാൽ |
| കാലവശാനുഗഃ ന. | കാലത്തിന്നധീനപ്പെട്ടു നടക്കാത്തവൻ. |

ഏവം ശ്രേഷ്ഠൈൎഗ്ഗുണൈൎയ്യുക്തഃ പ്രജാനാം പാൎത്ഥിവാത്മജഃ
സാമതസ്ത്രിഷു ലോകേഷു വസുധായാഃ ക്ഷമാഗുണൈഃ
ബുദ്ധ്യാ ബൃഹസ്പതേസ്തുല്യോ വീൎയ്യേണാപി ശചീപതേഃ. 32

| | |
|---|---|
| ഏവം | ഇപ്രകാരമുള്ള |
| ശ്രേഷ്ഠൈഃ ഗുണൈഃ യുക്തഃ | ഉത്തമഗുണങ്ങളോടുകൂടിയ |
| പാൎത്ഥിവാത്മജഃ | ചക്രവൎത്തികുമാരനായ ശ്രീരാമൻ |
| ത്രിഷു | മൂന്നു |
| ലോകേഷു അപി | ലോകങ്ങളിലുമുള്ള |
| പ്രജാനാം | പ്രജകൾക്കു |
| ക്ഷമാഗുണൈഃ | ക്ഷമാഗുണങ്ങളെക്കൊണ്ടു |
| വസുധായാഃ, | ഭൂമിദേവിക്കും |
| ബുദ്ധ്യാ | ബുദ്ധികൊണ്ടു |
| ബൃഹസ്പതേഃ, | ബൃഹസ്പതിക്കും, |
| വീൎയ്യേണ | വീൎയ്യംകൊണ്ടു |
| ശചീപതേഃ | ഇന്ദ്രനും |
| തുല്യഃ, | തുല്യനായി, |
| സമ്മതഃ. | രഞ്ജിപ്പോടുകൂടിയവനായി വിളങ്ങി. |

തഥാ സൎവ്വപ്രജാകാന്തൈഃ പ്രീതിസംജനനൈഃ പിതുഃ
ഗുണൈൎവ്വിരുരുചേ രാമോ ദീപ്തഃ സൂൎയ്യ ഇവാംശുഭിഃ. 33

| | | | |
|---|---|---|---|
| സൂൎയ്യഃ | സൂൎയ്യൻ | പ്രീതിസംജനനൈഃ | പ്രിയത്തെ ഉണ്ടാക്കുന്നവയും ആയ |
| അംശുഭിഃ | തന്റെ കിരണങ്ങളാൽ | ഗുണൈഃ | (തന്റെ) ഗുണങ്ങളാൽ, |
| ദീപ്തഃ | തേജസ്വിയായി വിളങ്ങുന്നത് | രാമഃ | ശ്രീരാമൻ |
| ഇവ, | എപ്രകാരമോ അപ്രകാരം, | പിതുഃ | പിതാവിന്നും |
| സൎവ്വപ്രജാകാന്തൈഃ | സകല പ്രജകളുടെയും ചിത്തങ്ങളെ കവരുന്നവയും | തഥാ | അപ്രകാരംതന്നെ |
| | | വിരുരുചേ. | അഭിരഞ്ജകനായി വിളങ്ങി. |

തമേവം ഗുണസമ്പന്നമപ്രധൃഷ്യപരാക്രമം
ലോകപാലോപമം നാഥമകാമയത മേദിനീ. 34

| | | | |
|---|---|---|---|
| ഏവം ഗുണസമ്പന്നം | ഇപ്രകാരമുള്ള ഗുണസമൃദ്ധിയാൎന്നവനായി | ലോകപാലോപമം | ദിൿപാലന്മാൎക്കൊത്തവനായ |
| അപ്രധൃഷ്യപരാക്രമം | ആരാലും ജയിക്കപ്പെടുവാൻ കഴിയാത്ത പരാക്രമശാലിയായി | തം | അദ്ദേഹത്തെ |
| | | മേദിനീ | ഭൂമി |
| | | നാഥം | ഭൎത്താവായി |
| | | അകാമയത. | ആഗ്രഹിച്ചു. |

ഏതൈസ്തു ബഹുഭിൎയ്യുക്തം ഗുണൈരനുപമൈഃ സുതം
ദൃഷ്ട്വാ ദശരഥോ രാജാ ചക്രേ ചിന്താം പരന്തപഃ. 35

| | | | |
|---|---|---|---|
| പരന്തപഃ | ശത്രുഞ്ജയനായ | ഗുണൈഃ | ഉത്തമ ഗുണങ്ങളോടു |
| ദശരഥഃ രാജാ, | ദശരഥമഹാരാജാവ്, | യുക്തം | കൂടിയവനായി, |
| സുതം | പുത്രനെ | ദൃഷ്ട്വാ | കണ്ടറിഞ്ഞ്, |
| ഏതൈഃ | ഇപ്രകാരമുള്ള | തു | ഇക്കാൎയ്യത്തെപ്പററി |
| ബഹുഭിഃ | പല | ചിന്താം ചക്രേ. | ചിന്തിച്ചു. |
| അനുപമൈഃ | നിരുപമങ്ങളായ | | |

അഥ രാജ്ഞോ ബഭൂവൈവം വൃദ്ധസ്യ ചിരജീവിനഃ
പ്രീതിരേഷാ കഥം രാമോ രാജാ സ്യാന്മയി ജീവതി. 36

| | | | |
|---|---|---|---|
| അഥ | അപ്പോൾ | രാമഃ | ശ്രീരാമൻ |
| ചിരജീവിനഃ | എത്രയോകാലം കഴിച്ചുകൂട്ടിയവനും | രാജാ | യുവരാജാവായി |
| വൃദ്ധസ്യ | ശാസ്ത്രജ്ഞനുമായ | സ്യാത് ; | ഇരിക്കട്ടെ ; |
| രാജ്ഞഃ | ചക്രവൎത്തിക്ക് | കഥം ? | എന്തുകൊണ്ടപ്രകാരം ചെയ്യാതിരിക്കണം ? |
| ഏവം | ഇപ്രകാരം | ഏഷാ | ഇതു് |
| ബഭൂവ ; | മനസ്സിൽതോന്നി ; | പ്രീതിഃ." | എല്ലാററിലുംവെച്ചുത്തമമായ മനോരഥമായിരിക്കുന്നു." |
| "മയി ജീവതി | "ഞാൻ [തന്നെ ജീവനോടിരിക്കുമ്പോൾ | | |

ഏഷാ ഹ്യസ്യ പരാ പ്രീതിർഹൃദി സംപരിവൎത്തതേ
കദാ നാമ സുതം ദ്രക്ഷ്യാമ്യഭിഷിക്തമഹം പ്രിയം. 37

| | | | |
|---|---|---|---|
| "അഹം ഹി | "ഞാൻതന്നെ | പരാ | സൎവ്വോൽകൃഷ്ടമായ |
| കദാ നാമ | എപ്പോഴാണ് | പ്രീതിഃ | മനോരഥം |
| പ്രിയം സുതം | എന്റെ ഓമനമകനെ | അസ്യ | ഇദ്ദേഹത്തിന്റെ |
| അഭിഷിക്തം | രാജ്യാഭിഷിക്തനായ് | ഹൃദി | മനസ്സിൽ |
| ദ്രക്ഷ്യാമി!" | കണ്ടാനന്ദിക്കുക!" | സം- പരിവൎത്തതേ. | സദാ വൎത്തിച്ചുകൊണ്ടിരുന്നു. |
| ഏഷാ | ഇങ്ങിനെയുള്ള | | |

വൃദ്ധികാമോ ഹി ലോകസ്യ സൎവ്വഭൂതാനുകമ്പനഃ
മത്തഃ പ്രിയതരോ ലോകേ പൎജ്ജന്യ ഇവ വൃഷ്ടിമാൻ. 38

| | | | |
|---|---|---|---|
| "വൃഷ്ടിമാൻ | "മഴപൊഴിക്കുന്ന | വൃദ്ധികാമഃ | ക്ഷേമത്തിൽ താല്പൎയ്യമുള്ളവനായി |
| പൎജ്ജന്യഃ ഇവ | പൎജ്ജന്യദേവനെപ്പോലെ | ലോകേ | ലോകത്തിൽ |
| സൎവ്വ- ഭൂതാനുകമ്പനഃ | സൎവ്വപ്രാണിജാലങ്ങളിലും അനുകമ്പയോടു കൂടിയവനായി, | മത്തഃ | എന്നെക്കാൾ |
| ലോകസ്യ ഹി | ലോകത്തിനെല്ലാംതന്നെയുള്ള | പ്രിയതരഃ. | അധികം പ്രിയപ്പെട്ടവനായിരിക്കുന്നു. |

യമശക്രസമോ വീൎയ്യേ ബൃഹസ്പതിസമോ മതൌ
മഹീധരസമോ ധൃത്യാം മത്തശ്ച ഗുണവത്തരഃ. 39

| | | | |
|---|---|---|---|
| "വീൎയ്യേ | "പരാക്രമത്തിൽ | മഹീധരസമഃ | മഹാവിഷ്ണുവിനു തുല്യനായി |
| യമശക്രസമഃ, | യമനും ഇന്ദ്രനും തുല്യനായി, | മത്തഃ ച | എന്നെക്കാളും |
| മതൌ | ബുദ്ധിയിൽ | ഗുണവത്തരഃ. | മെച്ചമുള്ള ഗുണങ്ങളോടു കൂടിയവനായി വിളങ്ങുന്നു. |
| ബൃഹസ്പതിസമഃ, | ബൃഹസ്പതിക്കു തുല്യനായി, | | |
| ധൃത്യാം | ലോകസംരക്ഷണവിഷയത്തിൽ | | |

മഹീമഹമിമാം കൃത്സ്നാമധിതിഷ്ഠന്തമാത്മജം
അനേന വയസാ ദൃഷ്ട്വാ യഥാ സ്വൎഗ്ഗമവാപ്നുയാം. 40

| | | | |
|---|---|---|---|
| "അഹം | "ഞാൻ | കൃത്സ്നാം | മുഴുവനും |
| അനേന | ഈ | അധിതിഷ്ഠന്തം | തനിക്കധീനമാക്കി വാഴുന്നവനായി |
| വയസാ, | വയസ്സിൽ (ആരോഗ്യത്തോടിരിക്കുമ്പോൾ) | ദൃഷ്ട്വാ യഥാ | നേരിൽ കണ്ടതിന്നു ശേഷം മാത്രമെ |
| ആത്മജം | പുത്രനെത്തന്നെ, | സ്വൎഗ്ഗം അവാപ്നുയാം" | സ്വൎഗ്ഗം പ്രാപിക്കാവൂ." |
| ഇമാം | ഈ | | |
| മഹീം | ഭൂമി | | |

ഇത്യേതൈർവ്വിവിധൈസ്തൈസ്തൈരന്യപാർത്ഥിവദുർല്ലഭൈഃ
ശിഷ്ടൈരപരിമേയൈശ്ച ലോകേ ലോകോത്തരൈർഗ്ഗുണൈഃ 41
തം സമീക്ഷ്യ മഹാരാജോ യുക്തം സമുദിതൈഃ ശുഭൈഃ
നിശ്ചിത്യ സചിവൈഃ സാർദ്ധം യുവരാജമമന്യത 42

| | | | |
|---|---|---|---|
| മഹാരാജഃ | മഹാരാജാവു്, | അപരിമേയൈഃ | അളവററവയും ആയ |
| ഇതി | ഇപ്രകാരം | തൈഃ | ആ |
| തം | ആ ശ്രീരാമനെ | ഗുണൈഃ ച | ഗുണങ്ങളോടും |
| തൈഃ | മുൻപറഞ്ഞ | യുക്തം | കൂടിവിളങ്ങുന്നവനായി |
| ഏതൈഃ | ഈ | സമീക്ഷ്യ | മനസ്സിൽ കണ്ടറിഞ്ഞു്, |
| വിവിധൈഃ | പലപല | സചിവൈഃ | മന്ത്രിമാരോടും |
| ശുഭൈഃ | സദ്ഗുണങ്ങളോടും, | സാർദ്ധം | കൂടി |
| ലോകേ | ലോകത്തിൽ | നിശ്ചിത്യ | ആലോചിച്ചു് (അവരുടെ അഭിപ്രായത്തെയറിഞ്ഞ്) |
| അന്യപാർത്ഥിവ-ദുർല്ലഭൈഃ | മററൊരു രാജാവിന്നും കാണാത്തവയും | | |
| ലോകോത്തരൈഃ | പ്രശസ്തങ്ങളും | യുവരാജം | യുവരാജാവായി വാഴിക്കേണമെന്നു് |
| ശിഷ്ടൈഃ | സർവ്വോത്കൃഷ്ടങ്ങളും, | | |
| സമുദിതൈഃ | പ്രകൃതിസിദ്ധങ്ങളും | അമന്യത. | ഉള്ളിലുറച്ചു. |

ദിവ്യന്തരിക്ഷേ ഭൂമൌ ച ഘോരമുത്പാതജം ഭയം
സംചചക്ഷേ ച മേധാവീ ശരീരേ ചാത്മനോ ജരാം. 43

| | | | |
|---|---|---|---|
| മേധാവീ | ബുദ്ധിശാലിയായ | ഭയം ച, | മനോവേദനയേയും, |
| ദിവി | വിണ്ണിലും, [അദ്ദേഹം | ആത്മനഃ | തന്റെ |
| അന്തരിക്ഷേ | ആകാശത്തിലും | ശരീരേ | ശരീരത്തിന്നു ബാധിച്ചിട്ടുള്ള |
| ഭൂമൌ ച | ഭൂമിയിലും | | |
| ഉത്പാതജം | (കണ്ടവയായ) അപശകുനങ്ങൾകൊണ്ടുള്ള | ജരാം ച | വയസ്സായ്മയേയും പററി |
| | | സംചചക്ഷേ. | നന്നായാലോചിച്ചറിഞ്ഞു. |
| ഘോരം | ഘോരമായ | | |

പൂർണ്ണചന്ദ്രാനനസ്യാഥ ശോകാപനുദമാത്മനഃ
ലോകേ രാമസ്യ ബുബുധേ സംപ്രിയത്വം മഹാത്മനഃ 44
ആത്മനശ്ച പ്രജാനാം ച ശ്രേയസേ ച പ്രിയേണ ച
യോക്തുകാമഃ സ ധർമ്മാത്മാ ഭക്ത്യാ ത്വരിതവാൻ നൃപഃ 45

| | | | |
|---|---|---|---|
| സഃ | ആ | ആത്മനഃ | തന്റെ |
| ധർമ്മാത്മാ | ധർമ്മാത്മാവായ | ശോകാപനുദം ച, | ദുഃഖത്തിന്നു ശാന്തിയേകുന്നതായ, |
| നൃപഃ | രാജാവു്, | | |
| ലോകേ | ലോകത്തിൽ | പൂർണ്ണ-ചന്ദ്രാനനസ്യ | പൂർണ്ണചന്ദ്രനോടൊത്ത തിരുമുഖമാർന്ന |
| പ്രജാനാം | പ്രജകളുടെ | | |
| ശ്രേയസേ ച, | നന്മക്കായ്ക്കൊണ്ടുതന്നെ, | മഹാത്മനഃ | മഹാത്മാവായ |

| | | | |
|---|---|---|---|
| രാമസ്യ | ശ്രീരാമന്റെ | യോക്തുകാമഃ, | ചെയ്വാനിച്ഛിച്ചവനായി, |
| സംപ്രിയതയാ, | അത്യന്തപ്രിയത്തെ- | ത്വരിതവാൻ ച | കാലതാമസം വരുത്തുവാനിഷ്ടമില്ലാത്തവനായി |
| ആത്മനഃ | (ആയത്) തന്റെ | | |
| ഭക്ത്യാ | സ്നേഹയുക്തമായ | | |
| പ്രിയേണ ച, | അഭീഷ്ടമെന്നുള്ള കാരണത്താൽ | അഥ | ആ സമയം |
| | | ബുബുധേ. | മനസ്സിൽ നിശ്ചയിച്ചു. |

നാനാനഗരവാസ്തവ്യാൻ പൃഥഗ്ജാനപദാനപി
സമാനിനായ മേദിന്യാഃ പ്രധാനാൻ പൃഥിവീപതീൻ. 46

| | | | |
|---|---|---|---|
| മേദിന്യാഃ | ഭൂമിയിൽ | പ്രധാനാൻ | അരികിലുള്ള മുഖ്യപ്രധാനികളേയും |
| നഗര-വാസ്തവ്യാൻ നാനാ | ഇതരനഗരവാസികളേയും വിട്ട് | | |
| പൃഥഗ്-ജാനപദാൻ അപി | ഇതരഗ്രാമങ്ങളിൽ വസിക്കുന്നവരേയും അപ്രകാരംതന്നെവിട്ട് | പൃഥിവീപതീൻ | രാജാക്കന്മാരേയും |
| | | സമാനിനായ. | ആളയച്ചുവരുത്തി. |

ന തു കേകയരാജാനം ജനകം വാ നരാധിപം
ത്വരയാ ചാനയാമാസ പശ്ചാത്തൌ ശ്രോഷ്യതഃ പ്രിയം. 47

| | | | |
|---|---|---|---|
| ത്വരയാ | (അഭിഷേകവിഷയത്തിലുള്ള) ബദ്ധപ്പാടുനിമിത്തം | ആനയാമാസ ന; | ആളയച്ചുവരുത്തിയില്ല; |
| | | തൌ തു | അവരിരുവരും |
| | | പശ്ചാത് | കാൎയ്യംനടന്നശേഷം |
| കേകയരാജാനം | കേകയരാജാവിനെയും | പ്രിയം | പ്രിയവൎത്തമാനത്തെ |
| ജനകം നരാധിപം ച | ജനകമഹാരാജാവിനെയും | ശ്രോഷ്യതഃ വാ. | കേട്ട് സന്തോഷിക്കുമെന്നുകരുതി. |

താൻ വേശ്മ നാനാഭരണൈൎയ്യഥാൎഹം പ്രതിപൂജിതാൻ
ദദൎശാലംകൃതോ രാജാ പ്രജാപതിരിവ പ്രജാഃ. 48

| | | | |
|---|---|---|---|
| രാജാ | മഹാരാജാവ് | വേശ്മ | അരമനയിൽ |
| നാനാഭരണൈഃ | പല ആഭരണങ്ങളെക്കൊണ്ട് | പ്രതിപൂജിതാൻ | തന്റെ ആജ്ഞപ്രകാരം വന്നുചേൎന്നവരായ |
| യഥാൎഹം | തന്റെ യോഗ്യതയ്ക്കുററപോലെ | താൻ, | അവരെ, |
| | | പ്രജാഃ | പ്രജകളെ |
| അലംകൃതഃ, | അലങ്കരിക്കപ്പെട്ടവനായി, | പ്രജാപതിഃ ഇവ | ബ്രഹ്മാവെന്നവണ്ണം, |
| | | ദദൎശ. | കടാക്ഷിച്ചു. |

അഥോപവിഷ്ടേ നൃപതൌ തസ്മിൻ പരബലാൎദ്ദനേ
തതഃ പ്രവിവിശുഃ ശേഷാ രാജാനോ ലോകസമ്മതാഃ. 49

| | | | |
|---|---|---|---|
| തതഃ | അതിൽപിന്നെ | അഥ, | ഉടനെ, |
| തസ്മിൻ | ആ | ലോകസമ്മതാഃ | ലോകപ്രസിദ്ധന്മാരായ |
| പരബലാൎദ്ദനേ | ശത്രുബലമൎദ്ദനനായ | ശേഷാഃ | മററു |
| നൃപതൌ | രാജാവ് [ന്നരുളിയ | രാജാനഃ | രാജാക്കന്മാർ |
| ഉപവിഷ്ടേ | സിംഹാസനത്തിലിരു- | പ്രവിവിശുഃ. | വന്നുചേൎന്നു. |

അഥ രാജ്ഞാ വിതീർണ്ണേഷു വിവിധേഷ്വാസനേഷു ച
രാജാനമേവാഭിമുഖാ നിഷേദുർന്നിയതാ നൃപാഃ. 50

| | | | |
|---|---|---|---|
| നിയതാഃ | ദൃഢരാജഭക്തിയുള്ളവ[രായ | രാജ്ഞാ ച | രാജാവിനാൽ തന്നെ |
| നൃപാഃ, | ആ രാജാക്കന്മാർ, | വിതീർണ്ണേഷു | നൽകപ്പെട്ട |
| രാജാനം | മഹാരാജാവിനു | വിവിധേഷു | വിവിധങ്ങളായ |
| അഭിമുഖാഃ ഏവ | മുമ്പിൽതന്നെ, | ആസനേഷു | ആസനങ്ങളിൽ |
| അഥ | ആ സമയം | നിഷേദുഃ. | ഇരുന്നു. |

സ ലബ്ധമാനൈർവ്വിനയാന്വിതൈർന്നൃപൈഃ
പുരാലയൈർജ്ജാനപദൈശ്ച മാനവൈഃ
ഉപോപവിഷ്ടൈർന്നൃപതിർവൃതോ ബഭൗ
സഹസ്രചക്ഷുർഭഗവാനിവാമരൈഃ. 51

| | | | |
|---|---|---|---|
| ലബ്ധമാനൈഃ | നല്ലപോലെ ഉപചരിക്കപ്പെട്ടവരായി | മാനവൈഃ ച | ജനങ്ങളാലും |
| ഉപോപവിഷ്ടൈഃ | ആസനങ്ങളിലിരുന്ന | വൃതഃ | ചൂഴപ്പെട്ടവനായ |
| വിനയാന്വിതൈഃ | ഭക്തിവിനീതന്മാരായ | സഃ നൃപതിഃ, | ആ മഹാരാജാവ്, |
| നൃപൈഃ | രാജാക്കന്മാരാലും, | സഹസ്രചക്ഷുഃ ഭഗവാൻ | സഹസ്രാക്ഷനായ ഇന്ദ്രഭഗവാൻ |
| പുരാലയൈഃ | നഗരവാസികളും | അമരൈഃ | ദേവന്മാരാൽ |
| ജാനപദൈഃ | ഗ്രാമവാസികളും ആയ | ഇവ | എന്നവണ്ണം |
| | | ബഭൗ. | ശോഭിച്ചു. |

ഇത്യാർഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ അയോദ്ധ്യാകാണ്ഡേ
പ്രഥമഃ സർഗ്ഗഃ = ഒന്നാംസർഗ്ഗം സമാപ്തം.

ആദ്യം മുതൽ ശ്ലോകസംഖ്യ 2406; അയോദ്ധ്യാകാണ്ഡം ആദ്യം മുതൽ ശ്ലോകസംഖ്യ 51.



## ദ്വിതീയഃ സർഗ്ഗഃ = രണ്ടാംസർഗ്ഗം.

[ശ്രീരാമാഭിഷേകംപ്രതി പരിഷദനുമോദനം=മഹാജനസഭ ശ്രീരാമപട്ടാഭിഷേകത്തെ കുറിച്ച് അനുമോദിക്കുന്നത്.]

തതഃ പരിഷദം സർവ്വാമാമന്ത്ര്യ വസുധാധിപഃ
ഹിതമുദ്ധർഷണം ചൈവമുവാച പ്രഥിതം വചഃ. 1

| | | | |
|---|---|---|---|
| തതഃ | ആസമയം | പ്രഥിതം ച | എല്ലാവരും അറിയും പ്രകാരംതന്നെ |
| വസുധാധിപഃ | ചക്രവർത്തി | | |
| ഏവം | ഇപ്രകാരം | ഉദ്ധർഷണം | ഉള്ളം കുളുപ്പിക്കുമാറു് |
| പരിഷദം | സഭാവാസികൾ | ഹിതം | കുശലപ്രശ്നംചെയ്യുന്ന |
| സർവ്വാം ആമന്ത്ര്യ | എല്ലാവരെയും അഭിമുഖീകരിച്ചുംകൊണ്ടു്, | വചഃ | വചനത്തെ |
| | | ഉവാച. | അരുളിച്ചെയ്തു. |

ദുന്ദുഭിസ്വനകല്പേന ഗംഭീരേണാനുനാദിനാ
സ്വരേണ മഹതാ രാജാ ജീമൂത ഇവ നാദയൻ. 2
രാജലക്ഷണയുക്തേന കാന്തേനാനുപമേന ച
ഉവാച രസയുക്തേന സ്വരേണ നൃപതിൎന്നൃപാൻ. 3

| | | | |
|---|---|---|---|
| നൃപതിഃ | നരപാലകനായ | അനുനാദിനാ | പ്രതിധ്വനിയുളവാക്കുന്നതായി, |
| രാജാ | ചക്രവൎത്തി | രാജലക്ഷണയുക്തേന | രാജലക്ഷണങ്ങൾക്കനുരൂപമായി, |
| മഹതാ സ്വരേണ | ഉച്ചസ്വരത്തോടുകൂടി | കാന്തേന | ശ്രോത്രാനന്ദകരവും, |
| നാദയൻ | ഗൎജ്ജിക്കുന്ന | രസയുക്തേന | മനോഹരവും, |
| ജീമൂതഃ ഇവ | മേഘംപോലെ | അനുപമേന ച | നിസ്തുല്യവുമായ |
| ഗംഭീരേണ | ഗംഭീരമായ | സ്വരേണ | സ്വരത്തിൽ |
| ദുന്ദുഭിസ്വനകല്പേന | ദുന്ദുഭിവാദ്യഘോഷം പോലെയുള്ളതായി, | നൃപാൻ | രാജാക്കന്മാരോടായി |
| | | ഉവാച. | അരുളിച്ചെയ്തു. |

വിദിതം ഭവതാമേതദ്യഥാ മേ രാജ്യമുത്തമം
പൂൎവ്വകൈൎമ്മമ രാജേന്ദ്രൈഃ സുതവത് പരിപാലിതം. 4

| | | | |
|---|---|---|---|
| "മേ | "എന്റെ | സുതവത് | സ്വന്തം മക്കളെന്നപോലെ |
| ഏതത് | ഈ | പരിപാലിതം യഥാ | നന്നായി സംരക്ഷിക്കപ്പെട്ടു എന്നത് |
| ഉത്തമം | ഏററം വിശാലമായ | ഭവതാം | നിങ്ങൾക്ക് |
| രാജ്യം | രാജ്യം, | വിദിതം. | അറിവുള്ള സംഗതിയാണല്ലൊ. |
| മമ | എന്റെ | | |
| പൂൎവ്വകൈഃ | പൂൎവ്വികന്മാരായ | | |
| രാജേന്ദ്രൈഃ | രാജശ്രേഷ്ഠന്മാരാൽ | | |

സോഽഹമിക്ഷ്വാകുഭിഃ സൎവ്വൈൎന്നരേന്ദ്രൈഃ പരിപാലിതം
ശ്രേയസാ യോക്തുകാമോഽസ്മി സുഖാൎഹമഖിലം ജഗത്. 5

| | | | |
|---|---|---|---|
| "സഃ | "ആ | സുഖാൎഹം | മേൽക്കുമേൽഅഭിവൃദ്ധിയാകുന്ന ക്ഷേമത്തിനു പാത്രമായതും ആയ |
| അഹം | ഞാൻ | ജഗത് അഖിലം | ലോകത്തെ മുഴുവൻ |
| ഇക്ഷ്വാകുഭിഃ | ഇക്ഷ്വാകുവംശത്തിലുള്ള | ശ്രേയസാ | ഒരു മഹത്തായ മംഗളകൃത്യത്തോടുകൂടി |
| നരേന്ദ്രൈഃ | രാജശ്രേഷ്ഠന്മാർ | യോക്തുകാമഃ | യോജിപ്പിപ്പാൻ ആഗ്രഹമുള്ളവനായി |
| സൎവ്വൈഃ | എല്ലാവരാലും | അസ്മി. | ഭവിച്ചിരിക്കുന്നു. |
| പരിപാലിതം | പരിപാലിച്ചുവരപ്പെട്ടതും, | | |

മയാപ്യാചരിതം പൂൎവ്വൈഃ പന്ഥാനമനുഗച്ഛതാ
പ്രജാ നിത്യമനിദ്രേണ യഥാശക്ത്യഭിരക്ഷിതാഃ. 6

"പൂൎവ്വൈഃ ആചരിതം } "എന്റെ പൂൎവ്വികന്മാരാൽ അനുഷ്ഠിക്കപ്പെട്ട
നിത്യം സനാതനവും ആയ [ത്തും
പന്ഥാനം മാൎഗ്ഗത്തെ
അനുഗച്ഛതാ അവലംബിച്ചുനടക്കുന്ന
മയാ അപി, എന്നാലും,
അനിദ്രേണ { ജാഗ്രതയോടുകൂടി (സ്വസുഖത്തെക്കൂടി അവഗണിച്ച്),
യഥാശക്തി എന്നാലാവുംവിധം
പ്രജാഃ പ്രജകൾ [ക്കപ്പെട്ടു.
അഭിരക്ഷിതാഃ. ആദരവോടെ സംരക്ഷി

ഇദം ശരീരം കൃത്സ്നസ്യ ലോകസ്യ ചരതാ ഹിതം
പാണ്ഡുരസ്യാതപത്രസ്യ ഛായായാം ജരിതം മയാ. 7

"ഇദം "ഈ
ശരീരം എന്റെ ശരീരം
പാണ്ഡുരസ്യ ആതപത്രസ്യ ഛായായാം } വെൺകൊറ്റക്കുടയുടെ നിഴലിൽ ഏകച്ഛത്രാധിപത്യം വഹിച്ച്
കൃത്സ്നസ്യ ലോകസ്യ } ലോകത്തെ മുഴുവൻ
ഹിതം ചരതാ വഴിപോലെ പരിപാ
മയാ എന്നാൽ [ലിച്ചുവന്ന
ജരിതം. ഇപ്പോൾ ശക്തിയില്ലാത്തതാക്കപ്പെട്ടിരിക്കുന്നു.

പ്രാപ്യ വൎഷസഹസ്രാണി ബഹൂന്യായൂംഷി ജീവതഃ
ജീൎണ്ണസ്യാസ്യ ശരീരസ്യ വിശ്രാന്തിമഭിരോചയേ. 8

"ബഹൂനി "എത്രയോ
വൎഷ-സഹസ്രാണി } ആയിരം കൊല്ലങ്ങൾ
ആയൂംഷി ആയുസ്സിനെ
പ്രാപ്യ, ലഭിച്ച്,
ജീവതഃ കാലം കഴിച്ചുകൂട്ടി
ജീൎണ്ണസ്യ വാൎദ്ധക്യം പ്രാപിച്ചിരിക്കുന്ന
അസ്യ ശരീരസ്യ ഈ ശരീരത്തിന്നു
വിശ്രാന്തിം വിശ്രമം നൽകേണമെന്നു
അഭിരോചയേ. ഞാൻ ഉദ്ദേശിക്കുന്നു.

രാജപ്രഭാവജുഷ്ടാം ഹി ദുൎവ്വഹാമജിതേന്ദ്രിയൈഃ
പരിശ്രാന്തോഽസ്മി ലോകസ്യ ഗുൎവ്വീം ധൎമ്മധുരം വഹൻ. 9

അജിതേന്ദ്രിയൈഃ } രാജ്യകാൎയ്യങ്ങളിൽ തന്നെ ആസക്തമായിരിക്കുന്ന ബുദ്ധി, മനസ്സ് എന്നിവയോടുകൂടിയവനായി,
രാജപ്രഭാവജുഷ്ടാം } രാജശക്തിക്കു ചേൎന്നതായി
ദുൎവ്വഹാം പ്രയാസപ്പെട്ടും നിൎവ്വഹിക്കേണ്ടതായും
ഗുൎവ്വീം സൎവ്വോത്കൃഷ്ടമായുമിരിക്കുന്നതായി,
ലോകസ്യ ലോകത്തിന്നു
ധൎമ്മധുരം താൻ ചെയ്യേണ്ടതായ മുറയാകുന്നഭാരത്തെ
വഹൻ വഹിച്ചുകൊണ്ട്,
ഹി അക്കാരണത്താൽ
പരിശ്രാന്തഃ { അതിൽത്തന്നെ മനസ്സുവെച്ചുകൊണ്ടിരിക്കുന്നവനായി
അസ്മി. ഞാൻ വൎത്തിക്കുന്നു.

[രാജാവിന്റെ പിൻവാഴ്ചക്ക് തക്കതായ യോഗ്യനെ നിശ്ചയിക്കുന്നത് രാജാവിന്റെ മഹത്താ

യ ഭാരമാകയാൽ, അതിനെക്കുറിച്ചുതന്നെ താൻ മനസ്സിൽ സദാ ചിന്തിച്ചുകൊണ്ടിരിക്കയാണ്, എന്നു താല്പൎയ്യം. രാജാക്കന്മാരുടെ ശക്തികൊണ്ട് നിൎവ്വഹിക്കേണ്ടതും വാൎദ്ധക്യാദിഹേതുക്കളാൽ ബുദ്ധി മുതലായ ഇന്ദ്രിയങ്ങൾ തങ്ങളുടെ വശത്തല്ലാത്തതിനാൽ അവരാൽ നിൎവ്വഹിപ്പാൻ പ്രയാസമായതും ആയ രാജ്യഭാരത്തെ വഹിച്ച് ഞാൻ തളൎന്നിരിക്കുന്നു. ഇനി അതിനെ വഹിക്കുന്നത് പ്രയാസമാണ് - എന്നും അൎത്ഥം പറയാം ]

സോഽഹം വിശ്രമമിച്ഛാമി പുത്രം കൃത്വാ പ്രജാഹിതേ
സന്നികൃഷ്ടാനിമാൻ സൎവ്വാനനുമാന്യ ദ്വിജൎഷഭാൻ. 10

| | | | |
|---|---|---|---|
| "സഃ | "അപ്രകാരമുള്ള | അനുമാന്യ | സമ്മതിപ്പിച്ച്, |
| അഹം | ഞാൻ | പ്രജാഹിതേ | പ്രജകൾക്കു ഹിതം ചെയ്യുന്നതായ അധികാരത്തിൽ |
| സന്നികൃഷ്ടാൻ | ഇവിടെ സന്നിഹിതരായ | | |
| ഇമാൻ | ഈ | പുത്രം കൃത്വാ | പുത്രനെ നിയമിച്ച് |
| ദ്വിജൎഷഭാൻ | ബ്രാഹ്മണോത്തമന്മാർ | വിശ്രമം | വിശ്രാന്തിതേടുവാൻ |
| സൎവ്വാൻ | എല്ലാവരേയും | ഇച്ഛാമി. | ആഗ്രഹിക്കുന്നു. |

അനുജാതോ ഹി മാം സൎവ്വൈൎഗ്ഗുണൈൎജ്യേഷ്ഠോ മമാത്മജഃ
പുരന്ദരസമോ വീൎയ്യേ രാമഃ പരപുരഞ്ജയഃ. 11

| | | | |
|---|---|---|---|
| "രാമഃ | "ശ്രീരാമൻ | പരപുരഞ്ജയഃ; | ആരാലും ജയിക്കപ്പെടുവാൻ കഴിയാത്തവൻ; |
| മമ | എന്റെ | | |
| ജ്യേഷ്ഠഃ | മൂത്ത | സൎവ്വൈഃ | എല്ലാ |
| ആത്മജഃ; | പുത്രൻ; | ഗുണൈഃ ഹി | ഗുണങ്ങളാലും തന്നെ |
| വീൎയ്യേ | വീൎയ്യത്തിൽ | മാം അനുജാതഃ. | എനിക്ക് സദൃശനായവൻ. |
| പുരന്ദരസമഃ; | ഇന്ദ്രതുല്യൻ; | | |

തം ചന്ദ്രമിവ പുഷ്യേണ യുക്തം ധൎമ്മഭൃതാം വരം
യൌവരാജ്യേ നിയോക്താഽസ്മി പ്രീതഃ പുരുഷപുംഗവം. 12

| | | | |
|---|---|---|---|
| "പുഷ്യേണ | "പുഷ്യനക്ഷത്രത്തോടു | പുരുഷോത്തമം | പുരുഷോത്തമനും ആയ |
| യുക്തം | കൂടിയ | തം, | അവനെ, |
| ചന്ദ്രം ഇവ, | ചന്ദ്രനെപോലെയുള്ളവനും, | യൌവരാജ്യേ | യുവരാജ്യാധികാരത്തി |
| | | പ്രീതഃ | പ്രീതനായ ഞാൻ [ൽ, |
| ധൎമ്മഭൃതാം | ധാൎമ്മികന്മാരിൽ | നിയോക്താ അസ്മി. | നിയോഗിക്കാമെന്നു കരുതുന്നു. |
| വരം, | ശ്രേഷ്ഠനും, [വെച്ച് | | |

["പുഷ്യേണ" എന്നതിനു "പുഷ്യനക്ഷത്രദിവസത്തിൽ" എന്നു സൎവ്വാൎത്ഥസാരം. പൂയം നാൾ യുവരാജ്യാഭിഷേകംചെയ്യാൻ താല്പൎയ്യപ്പെടുന്നുവെന്നൎത്ഥം. പൂയം നാളോടുകൂടിയ ചന്ദ്രൻ എന്നു പറഞ്ഞതുകൊണ്ട് ചന്ദ്രന്ന് കൎക്കടകം സ്വന്തം ക്ഷേത്രമായതുപോലെ, ശ്രീരാമന്ന് സ്വയം അധികാരപ്പെട്ടതായ ഈ യുവരാജ്യാധികാരത്തിൽ, എന്ന് ഉപമയുടെ ഔചിത്യം.]

അനുരൂപഃ സ വൈ നാഥോ ലക്ഷ്മീവാൻ ലക്ഷ്മണാഗ്രജഃ
ത്രൈലോക്യമപി നാഥേന യേന സ്യാന്നാഥവത്തരം. 13

| | | | |
|---|---|---|---|
| "ലക്ഷ്മണാഗ്രജഃ | "ലക്ഷ്മണജ്യേഷ്ഠനായ ഈ രാമൻ | നാഥേന | ഒരു നാഥനാൽ |
| ലക്ഷ്മീവാൻ; | സർവ്വവും ശുഭമായി ചെയ്യുതീപ്പാനുള്ള ഭാഗ്യമുള്ളവൻ; | നാഥവത്തരം | തക്ക നാഥനോടുകൂടിയ[തായി] |
| | | സ്യാത് വൈ, | വിളങ്ങുമോ, |
| | | അനുരൂപഃ | അപ്രകാരമുള്ള യോഗ്യതയാന്ന |
| ത്രൈലോക്യമപി | മൂന്നുലോകവും | നാഥഃ | നാഥനാകുന്ന |
| യേന | എപ്രകാരമുള്ള | സഃ. | ഇവൻ. |

[ഈ ശ്ലോകംകൊണ്ട് ശ്രീരാമന്റെ പരത്വത്തെ വിവക്ഷിക്കുന്നതായും ഗോവിന്ദരാജീയവ്യാഖ്യാനത്തിൽ പറയുന്നു. "അനുകൂലം രൂപം യസ്യ സഃ അനുരൂപഃ" (നിരുപമസൌന്ദൎയ്യയുക്തമായ ദിവ്യമംഗളവിഗ്രഹമാന്നവൻ). "അനുകൂലം രൂപം യസ്യ സഃ" (നൂറുനൂറിരട്ടിച്ച് ക്രമത്തിൽ വൎദ്ധിച്ചുവരുന്നതും തൈത്തിരീയോപനിഷത്തിൽ പറയുന്നപ്രകാരമുള്ളതുമായ മനുഷ്യാനന്ദം, ഗന്ധൎവ്വാനന്ദം, ദേവാനന്ദം ഇത്യാദിയുടെ പരമകാഷ്ഠയായ ബ്രഹ്മാനന്ദസ്വരൂപൻ). "അനുരൂഗതം രൂപം യസ്യ സഃ" (രൂപമാന്നവയായ സൎവ്വത്തിലും പ്രവേശിച്ച് അന്തൎയ്യാമിയായിരിക്കുന്നവൻ- സൎവ്വവ്യാപി). "അനുപ്രവിഷ്ടചരാചരാദികരൂപഃ" (സൎവ്വശരീരി). "അനുസ്യൂതരൂപഃ" (നാനാവതാരങ്ങളെ എടുത്തവൻ). "ഓഃ, രുദ്രസ്യ, രൂപം ഉരൂപം, തദ്വിലക്ഷണരൂപയുക്തഃ, അനുരൂപഃ" (ശിവന്റെ രൂപത്തിൽനിന്നു വ്യത്യാസപ്പെട്ട രൂപത്തോടുകൂടിയവൻ - പുണ്ഡരീകാക്ഷൻ). "വീനാം പക്ഷിണാം നാഥോ വിനാഥഃ, ഹംസഃ, തത്സംബന്ധീ, വൈനാഥഃ, ഹംസവാഹനഃ, തത്സഹിതഃ സവൈനാഥഃ"(പക്ഷിശ്രേഷ്ഠനായ ഹംസം വാഹനമായുള്ള ബ്രഹ്മാവോടുകൂടിയവൻ സവൈനാഥൻ. അതായത്, നാഭികമലത്തിൽ ബ്രഹ്മാവോടുകൂടിയവൻ, അഥവാ (പക്ഷിശ്രേഷ്ഠനായ ഗരുഡനോടുകൂടിയവൻ സവൈനാഥൻ). "ലക്ഷ്മീവാൻ" (ലക്ഷ്മിയോടുകൂടിയവൻ). "ലക്ഷ്മണാഗ്രജഃ" (ലക്ഷ്മണനെപ്പോലെ കൈങ്കൎയ്യംചെയ്യുന്ന ഭക്തന്മാരിൽ സഹജപ്രേമത്തോടുകൂടിയവൻ).]

അനേന ശ്രേയസാ സദ്യഃ സംയോജ്യൈവമിമാം മഹീം
ഗതക്ലേശോ ഭവിഷ്യാമി സുതേ തസ്മിന്നിവേശ്യ വൈ. 14

| | | | |
|---|---|---|---|
| "ഏവം | "ഇപ്രകാരം | ഗതക്ലേശഃ, | ലോകവ്യവഹാരങ്ങളിൽ ബന്ധമററവനായി, |
| സദ്യഃ വൈ | ഇപ്പോൾതന്നെ | | [ഈ |
| ഇമാം മഹീം | ഈ ഭൂമിയെ | അനേന | (അതിനാലുണ്ടാകുന്ന) |
| തസ്മിൻ സുതേ | ആ പുത്രൻവശം | ശ്രേയസാ | മോക്ഷാനന്ദത്തോടു |
| | | സംയോജ്യ | കൂടിയവനായി |
| നിവേശ്യ, | ഭരമേല്പിച്ച്, | ഭവിഷ്യാമി. | ഞാൻ ഭവിക്കാം. |

യദീദം മേഽനുരൂപാൎത്ഥം മയാ സാധു സുമന്ത്രിതം
ഭവന്തോ മേഽനുമന്യന്താം കഥം വാ കരവാണ്യഹം. 15

| | | | |
|---|---|---|---|
| ഇദം മയാ | "ഇത് എന്നാൽ | ഭവന്തഃ | ഭവാന്മാർ |
| സാധു | നല്ലപോലെ | മേ | എനിക്ക് |
| സുമന്ത്രിതം; | ആലോചിച്ചു തീൎച്ചപ്പെടുത്തപ്പെട്ട സംഗ[തിയാകുന്നു; | അനുമന്യന്താം; | സമ്മതം തരുവിൻ; |
| | | വാ | അല്ലാത്തപക്ഷം |
| മേ | എന്റെ | അഹം | ഞാൻ |
| അനുരൂപാൎത്ഥം | ആലോചന ശരിയായ | കഥം | വേറെയെന്താണ് |
| യദി | താണെന്നുള്ള പക്ഷം, | കരവാണി? | ചെയ്യേണ്ടത്? |

യദ്യപ്യേഷാ മമ പ്രീതിൎഹിതമന്യദ്വിചിന്ത്യതാം
അന്യാ മദ്ധ്യസ്ഥചിന്താ ഹി വിമൎദ്ദാഭ്യധികോദയാ. 16

| | |
|---|---|
| "ഏഷാ | "ഇതാകുന്ന |
| മമ പ്രീതിഃ; | എന്റെ സൎവ്വപ്രീതികരമായ മനോരഥം; |
| അന്യത് | വേറെ |
| ഹിതാം | തക്കതായതു് |
| യദ്യപി | വല്ലതുമുണ്ടെങ്കിൽ [ൻ; |
| വിചിന്ത്യതാം; | ആലോചിച്ചു പറയുവി- |
| അന്യാ ഹി | ഉൽകൃഷ്ടമായതു തന്നെയാകുന്നു (ഭവാന്മാരെപ്പോലെ) |
| മദ്ധ്യസ്ഥചിന്താ; | രാഗദ്വേഷാദിയററവരുടെ ആലോചന; |
| വിമൎദ്ദാഭ്യധികോദയാ." | പൂൎവ്വാപരങ്ങളെ നന്നായാലോചിക്കുക എന്ന കാരണത്താൽ അപ്രകാരമുള്ള ആലോചന അധികം ക്ഷേമത്തെ ഉണ്ടാക്കുന്നതുമാകുന്നു." |

ഇതി ബ്രുവന്തം മുദിതാഃ പ്രത്യനന്ദൻ നൃപാ നൃപം
വൃഷ്ടിമന്തം മഹാമേഘം നൎദ്ദന്ത ഇവ ബൎഹിണഃ 17

| | |
|---|---|
| നൃപാഃ, | രാജാക്കന്മാർ, |
| വൃഷ്ടിമന്തം | മഴപൊഴിക്കുന്ന |
| മഹാമേഘം | മഹാമേഘത്തെ |
| നൎദ്ദന്തഃ | കേകാരവം മുഴക്കുന്ന |
| ബൎഹിണഃ ഇവ, | മയിലുകളെന്നപോലെ, |
| മുദിതാഃ | ആനന്ദഭരിതരായി, |
| ഇതി | ഇപ്രകാരം |
| ബ്രുവന്തം | അരുളിച്ചെയ്യുന്ന |
| നൃപം | മഹാരാജാവിനെ |
| പ്രത്യനന്ദൻ. | പുകഴ്ത്തി, കൊണ്ടാടി. |

സ്നിഗ്ദ്ധോऽനുനാദീ സംജജ്ഞേ തത്ര ഹൎഷസമീരിതഃ
ജനൌഘോദ്ഘുഷ്ടസന്നാദോ വിമാനം കമ്പയന്നിവ. 18

| | |
|---|---|
| തത്ര | അപ്പോൾ |
| ഹൎഷസമീരിതഃ | സന്തോഷത്താലുളവായതും |
| ജനൌഘോദ്ഘുഷ്ടസന്നാദഃ | ജനതതികളാൽ ഉച്ചത്തിൽ ഘോഷിക്കപ്പെട്ടതും ആയ ശബ്ദം, |
| സ്നിഗ്ദ്ധഃ | ഗംഭീരമായി |
| അനുനാദീ | മാറെറാലിക്കൊള്ളുന്നതായി, |
| വിമാനം ഇവ | ഏഴു കെട്ടുകളും ഏഴു നിലകളും ഉള്ള കോവിലകത്തെത്തന്നെ |
| കമ്പയൻ, | കുലുക്കുന്നതായി, |
| സംജജ്ഞേ. | ഉത്ഭവിച്ചു. |

തസ്യ ധൎമ്മാൎത്ഥവിദുഷോ ഭാവമാജ്ഞായ സൎവ്വശഃ
ബ്രാഹ്മണാ ബലമുഖ്യാശ്ച പൌരജാനപദൈഃ സഹ 19
സമേത്യ മന്ത്രയിത്വാ തു സമതാംഗതബുദ്ധയഃ
ഊചുശ്ച മനസാ ജ്ഞാത്വാ വൃദ്ധം ദശരഥം വചഃ. 20

| | |
|---|---|
| പൌരജാനപദൈഃ | നഗരനിവാസികളോടും രാജ്യനിവാസികളോടും |
| സഹ | കൂടി |
| ബ്രാഹ്മണാഃ | ബ്രാഹ്മണരും |
| ബലമുഖ്യാഃ ച, | സേനാധിപന്മാരും |
| തു, | ഈ കാൎയ്യത്തിൽ, |
| ധൎമ്മാൎത്ഥവിദുഷഃ | ധൎമ്മം ഒന്നിൽനിന്നു തന്നെയാണു് സകല പുരുഷാൎത്ഥങ്ങളുടേയും സിദ്ധിയെന്നു് നന്നായറിഞ്ഞവനായ |

| | |
|---|---|
| തസ്യ | അദ്ദേഹത്തിൻെറ |
| ഭാവം | മനോഭാവത്തെ |
| മനസാ | ഓരോരുത്തരും അവരവരുടെ മനസ്സുകൊണ്ടു് |
| ജ്ഞാത്വാ ച, | അറിഞ്ഞിരുന്നിട്ടും, |
| സമേത്യ | പലരും ഒന്നിച്ചുകൂടി |
| സർവ്വശഃ | പലപ്രകാരത്തിലും |
| മന്ത്രയിത്വാ | ആലോചനചെയ്തു് |
| ആജ്ഞായ ച, | അറിഞ്ഞവരായി, |
| സമതാംഗത- ബുദ്ധയഃ | ഒരേമാതിരിയായ സർവ്വസമ്മതമായ തീർപ്പു ചെയ്തവരായി, |
| വൃദ്ധം | മഹാനായ |
| ദശരഥം | ദശരഥചക്രവർത്തി തിരുമുമ്പാകെ |
| വചഃ ഊചുഃ. | പിൻവരുമാറ് വാക്യത്തെ ഉണർത്തിച്ചു. |

അനേകവർഷസാഹസ്രോ വൃദ്ധസ്ത്വമസി പാർത്ഥിവ
സ രാമം യുവരാജാനമഭിഷിഞ്ചസ്വ പാർത്ഥിവം. 21

| | |
|---|---|
| "പാർത്ഥിവ! | "മഹാരാജാവേ! |
| സഃ | അപ്രകാരമുള്ളവനായ |
| ത്വം, | നിന്തിരുവടി, |
| അനേകവർഷ- സാഹസ്രഃ | അനേകായിരം സംവത്സരങ്ങൾ രാജ്യം ഭരിച്ചു് |
| വൃദ്ധഃ അസി; | വയസ്സുചെന്നവൻ; |
| രാമം | ശ്രീരാമനെ |
| പാർത്ഥിവം | രാജ്യാധികാരം വഹി |
| യുവരാജാനം | യുവരാജാവായി [ക്കുന്ന |
| അഭിഷിഞ്ചസ്വ. | വാഴിപ്പാൻ തിരുവുള്ളമുണ്ടാകേണം. |

["വയസ്സധികമായതുകൊണ്ടും, ഇതുകാലവും പുത്രന്മാരില്ലാതിരുന്നു് ഒടുവിൽ പുത്രസൌഖ്യം ലഭിച്ചിരിക്കെ, അവരെ വേർപിരിഞ്ഞിരിക്കുന്നതു് യുക്തമല്ലാത്തതുകൊണ്ടും, തൃതീയാശ്രമമായ വാനപ്രസ്ഥം സ്വീകരിക്കാതെ, മഹാരാജാവായ്ത്തന്നെ വർത്തിച്ചു്, ശ്രീരാമനെ രാജ്യംഭരിക്കുന്ന യുവരാജാവായി നിശ്ചയിച്ചാലും" എന്നു സാരം. (സർവ്വാർത്ഥസാരവ്യാഖ്യാനം).]

ഇച്ഛാമോ ഹി മഹാബാഹും രഘുവീരം മഹാബലം
ഗജേന മഹതാऽऽയാന്തം രാമം ഛത്രാവൃതാനനം. 22

| | |
|---|---|
| "മഹാബാഹും | "ആജാനുബാഹുവും, |
| രഘുവീരം | രഘുകുലതിലകനും, |
| മഹാബലം | (ശിവധനുർഭംഗാദിയാൽ വ്യക്തമായ) മഹാ ബലത്തോടുകൂടിയവനും ആയ |
| രാമം, | ശ്രീരാമനെ, |
| മഹതാ | വമ്പിച്ച |
| ഗജേന, | ആന പുറത്തു് ഇരുത്തിക്കൊണ്ടു്, |
| ഛത്രാ- വൃതാനനം, | പട്ടുകുടയാൽ മറയ്ക്കപ്പെട്ട തിരുമുഖമണ്ഡലത്തോടുകൂടിയവനായി, |
| ആയാന്തം, | ഘോഷയാത്രയായി എഴുന്നെള്ളിച്ചു് കൊണ്ടു പോകപ്പെടുന്നതിനെ |
| ഇച്ഛാമഃ ഹി." | കണ്ണുകൾ കുളിർക്കുമാറ് കണ്ടാനന്ദിപ്പാൻ ഞങ്ങൾ ആഗ്രഹിക്കുന്നു." |

[യുവരാജാവായാൽ പുറമെ സഞ്ചരിക്കുക മുതലായവക്കു്, മഹാരാജാവായാലെന്നപോലെ അത്ര, അസൌകര്യങ്ങളില്ലാത്തതുകൊണ്ടു്, ഞങ്ങൾക്കു് നിത്യം എളുപ്പത്തിൽ അദ്ദേഹത്തെ കണ്ടാനന്ദിക്കാം. എന്നു ഭാവം (സർവ്വാർത്ഥസാരം).]

ഇതി തദ്വചനം ശ്രുത്വാ രാജാ തേഷാം മനഃപ്രിയം
അജാനന്നിവ ജിജ്ഞാസുരിദം വചനമബ്രവീത്. 23

| | | | |
|---|---|---|---|
| ഇതി | ഇപ്രകാരം | അജാനൻ | സംഗതിയറിയാത്തവനെപ്പോലെയും |
| തേഷാം | അവരുടെ | | |
| മനഃപ്രിയം | മനോഭീഷ്ടത്തെ വെളിവാക്കുന്ന | ജിജ്ഞാസുഃ | വിഷയത്തെ അറിവാനാഗ്രഹിക്കുന്നവനെ |
| തത് | ആ | ഇവ, | പോലെയും, |
| വചനം | വചനത്തെ | ഇദം | ഇപ്രകാരം |
| ശ്രുത്വാ, | കേട്ട്, | വചനം | തിരുമൊഴി |
| രാജാ | മഹാരാജാവ് | അബ്രവീത്. | അരുളിച്ചെയ്തു. |

ശ്രുത്വൈവ വചനം യന്മേ രാഘവം പതിമിച്ഛഥ
രാജാനഃ സംശയോഽയം മേ കിമിദം ബ്രൂത തത്വതഃ 24
കഥം നു മയി ധർമ്മേണ പൃഥിവീമനുശാസതി
ഭവന്തോ ദ്രഷ്ടുമിച്ഛന്തി യുവരാജം മമാത്മജം. 25

| | | | |
|---|---|---|---|
| "രാജാനഃ | "അരചന്മാരേ! | യുവരാജം ദ്രഷ്ടും | യുവരാജാവായിക്കാണ്മാൻ |
| മയി | ഞാൻ | കഥം നു | എന്തുകൊണ്ടാണ് |
| ധർമ്മേണ | നീതിയോടെ | ഇച്ഛന്തി? | ആഗ്രഹിക്കുന്നത്? |
| പൃഥിവീം | ഭൂമിയെ | ഇച്ഛഥ, | നിങ്ങൾ ഇച്ഛിക്കുന്നു, |
| അനുശാസതി, | പരിപാലിച്ചുകൊണ്ടിരിക്കെ, | യത് അയം | എന്നുള്ള ഈ സംഗതി |
| മേ വചനം | എന്റെ വാക്കു | | |
| ശ്രുത്വാ ഏവ | കേട്ട ഉടനെ | മേ സംശയഃ; | എനിക്ക് സംശയത്തെ ഉണ്ടാക്കുന്നതായിരിക്കുന്നു; |
| ഭവന്തഃ | നിങ്ങൾ | | |
| മമ ആത്മജം | എന്റെ പുത്രനായ | ഇദം കിം? | ഇതെന്ത്? |
| രാഘവം | ശ്രീരാമനെ | തത്വതഃ | ഉള്ള സംഗതി മുഴുവൻ വിവരമായി |
| പതിം | രാജ്യാധികാരം വഹിക്കുന്ന | ബ്രൂത." | പറയുവിൻ." |

തേ തമൂചുർമ്മഹാത്മാനം പൌരജാനപദൈഃ സഹ
ബഹവോ നൃപ കല്യാണാ ഗുണാഃ പുത്രസ്യ സന്തി തേ. 26

| | | | |
|---|---|---|---|
| പൌരജാനപദൈഃ | ഗ്രാമനഗരവാസികളോടു | "നൃപ! | "മഹാരാജാവെ! |
| | | തേ | നിന്തിരുവടിയുടെ |
| സഹ | കൂടിയ | പുത്രസ്യ | പുത്രങ്കൽ |
| തേ | അവർ, | ബഹവഃ | അളവററ |
| മഹാത്മാനം | ഗുണവാനായ | കല്യാണാഃ ഗുണാഃ | കല്യാണ ഗുണങ്ങൾ |
| തം | ആ ചക്രവത്തിയോടു | | |
| ഊചുഃ; | ഇങ്ങിനെ ഉണർത്തിച്ചു; | സന്തി. | വത്തിക്കുന്നു. |

[നൃപൻ ഗുണവാനാകുന്നു. എന്നാൽ ശ്രീരാമൻ അനന്തകല്യാണഗുണനിധിയാകുന്നു.]

ഗുണാൻ ഗുണവതോ ദേവ ദേവകല്പസ്യ ധീമതഃ
പ്രിയാനാനന്ദനാൻ കൃത്സ്നാൻ പ്രവക്ഷ്യാമോऽദ്യ താൻ ശൃണു. 27

| | |
|---|---|
| "ദേവ! | "സ്വാമിൻ! |
| ദേവകല്പസ്യ | ദൈവത്തെപ്പോലെയുള്ളവനായി |
| ഗുണവതഃ | സ്വതഃസിദ്ധമായ ഗുണങ്ങളുള്ളവനും |
| ധീമതഃ | പഠിച്ചറിഞ്ഞവനും ആയ അദ്ദേഹത്തിന്റെ |
| പ്രിയാൻ | അപൂർവ്വങ്ങളും |
| ആനന്ദനാൻ | എല്ലാവർക്കും ആനന്ദത്തെ ഉണ്ടാക്കുന്നവയും ആയ |
| താൻ | ആ |
| ഗുണാൻ | ഗുണങ്ങൾ |
| കൃത്സ്നാൻ | എല്ലാററിനേയും |
| അദ്യ | ഇപ്പോൾ |
| പ്രവക്ഷ്യാമഃ; | ഞങ്ങൾ വിവരിച്ചുരെയ്യാം; |
| ശൃണു. | കേട്ടാലും. |

[“ഗുണവതഃ” എന്നതുകൊണ്ട് സ്വാഭാവികഗുണഗണങ്ങളെയും, ‘ദേവകല്പഃ’ എന്നതുകൊണ്ട് സങ്കല്പിക്കാവുന്ന ഗുണഗണങ്ങളേയും വിവക്ഷിച്ചിരിക്കുന്നു. ‘ധീമതഃ’ എന്നതുകൊണ്ട് ഗുണങ്ങളിൽവെച്ച് ജ്ഞാനത്തിന്റെ പ്രാധാന്യതയെ പറയുന്നു. “പ്രിയാൻ” എന്നതു് മംഗളദായകത്വത്തെയും, “ആനന്ദനാൻ” എന്നതു് നിരതിശയത്വത്തെയും, “കൃത്സ്നാൻ” എന്നത് അസംഖ്യേയത്വത്തെയും വിവക്ഷിക്കുന്നു. (ഗോവിന്ദരാജൻ) “പ്രിയാൻ” (ഐഹികസുഖപ്രദങ്ങൾ) “ആനന്ദനാൻ” (ആമുഷ്മികസുഖപ്രദങ്ങൾ) എന്നു സർവ്വാത്ഥസാരം.]

ദിവ്യൈർഗ്ഗുണൈഃ ശക്രസമോ രാമഃ സത്യപരാക്രമഃ
ഇക്ഷ്വാകുഭ്യോऽപി സർവ്വേഭ്യോ ഹ്യതിരിക്തോ വിശാംപതേ 28

| | |
|---|---|
| "വിശാംപതേ! | "മഹാരാജാവേ! |
| രാമഃ ഹി | ശ്രീരാമനൊരുവൻ മാത്രമാണ് |
| സത്യപരാക്രമഃ; | സത്യമായ പരാക്രമത്തോടു കൂടിയവൻ; |
| ദിവ്യൈഃ | ദിവ്യങ്ങളായ |
| ഗുണൈഃ | ഗുണങ്ങളെക്കൊണ്ട് |
| ശക്രസമഃ; | ഇന്ദ്രനു തുല്യനായവൻ; |
| ഇക്ഷ്വാകുഭ്യഃ | ഇക്ഷ്വാകുകുലജാതന്മാർ |
| സർവ്വേഭ്യഃ അപി | എല്ലാവരിലും വെച്ച് |
| അതിരിക്തഃ. | മേന്മയേറിയവൻ. |

രാമഃ സത്പുരുഷോ ലോകേ സത്യധർമ്മപരായണഃ
സാക്ഷാദ്രാമാദ്വിനിർവ്വൃത്തോ ധർമ്മശ്ചാപി ശ്രിയാ സഹ. 29

| | |
|---|---|
| "രാമഃ അപി | "ശ്രീരാമനൊരുവൻ മാത്രമാണ് |
| സാക്ഷാത് | മനുഷ്യാകൃതികയ്ക്കൊണ്ട |
| സത്പുരുഷഃ; | സത്പുരുഷൻ; |
| സത്യധർമ്മപരായണഃ; | സത്യവും ധർമ്മവും ഒരിക്കലും വിടാത്തവൻ; |
| ലോകേ | ലോകത്തിൽ |
| ധർമ്മഃ | മനുഷ്യർ നടക്കേണ്ടതായ ധർമ്മാനുഷ്ഠാനമാർഗ്ഗം |
| ശ്രിയാ സഹ | തെററിപ്പോകാതവണ്ണം ഉത്തമഗുണത്തോടു കൂടിയതായി |
| രാമാത് ച | ശ്രീരാമനൊരുവങ്കൽ നിന്നുമാത്രമാണ് |
| വിനിർവ്വൃത്തഃ. | അറിയേണ്ടതായി വിലസുന്നതു്. |

[“സത്പുരുഷൻ” (സ്വന്തംകാര്യത്തെ ഉപേക്ഷിച്ചും പരന്മാർക്ക് ഗുണത്തെ ചെയ്യുന്നവൻ); എന്ന് സർവ്വാത്ഥസാരം. ലോകത്തിൽ ധർമ്മം എന്നുള്ളത് ശ്രുതിസ്മൃത്യാദികളിൽനിന്നു ഗ്രാഹ്യമാകുന്നു. എന്നാൽ ഇപ്പോൾ ആവക ധർമ്മങ്ങളെ ശ്രീരാമന്റെ നടവടികളിൽനിന്നു പ്രത്യക്ഷത്തിൽ ഗ്രഹിക്കാമെന്നു താല്പര്യം.]

പ്രജാസുഖത്വേ ചന്ദ്രസ്യ വസുധായാഃ ക്ഷമാഗുണൈഃ
ബുദ്ധ്യാ ബൃഹസ്പതേസ്തുല്യോ വീര്യ്യേ സാക്ഷാച്ഛചീപതേഃ. 30

"സാക്ഷാത് — "പ്രത്യക്ഷമായി, ഞങ്ങൾക്കറിവുള്ളേടത്തോളം
പ്രജാസുഖത്വേ — പ്രജകളെ സന്തോഷിപ്പിക്കുന്നതിൽ
ചന്ദ്രസ്യ, — ചന്ദ്രഭഗവാന്നും,
ക്ഷമാഗുണൈഃ — അന്യന്റെ കുററങ്ങളെ സഹിക്കുക, ചിന്തിക്കാതിരിക്കുക, ഇത്യാദി ഗുണങ്ങളാൽ
വസുധായാഃ, — ഭൂമിദേവിക്കും,
ബുദ്ധ്യാ — ബുദ്ധികൊണ്ടു്
ബൃഹസ്പതേഃ, — ബൃഹസ്പതിക്കും,
വീര്യ്യേ — വീര്യ്യത്തിൽ
ശചീപതേഃ, — ദേവേന്ദ്രന്നും
തുല്യഃ. — തുല്യതയുള്ളവൻ.

ധർമ്മജ്ഞഃ സത്യസന്ധശ്ച ശീലവാനനസൂയകഃ
ക്ഷാന്തഃ സാന്ത്വയിതാ ശ്ലക്ഷ്ണഃ കൃതജ്ഞോ വിജിതേന്ദ്രിയഃ
മൃദുശ്ച സ്ഥിരചിത്തശ്ച സദാ ഭവ്യോऽനസൂയകഃ. 31

"ധർമ്മജ്ഞഃ; — "ധർമ്മങ്ങളറിഞ്ഞവൻ;
സത്യസന്ധഃ ച, — പറഞ്ഞവാക്കിളക്കാത്തവൻ,
ശീലവാൻ, — സച്ചരിത്രൻ,
അനസൂയകഃ, — പരശ്രേയസ്സിൽസന്തോഷിക്കുന്നവൻ,
ക്ഷാന്തഃ, — ക്ഷമയുള്ളവൻ,
സാന്ത്വയിതാ, — ആക്കും കോപമുണ്ടാകാത്തവിധം പ്രവൃത്തിക്കുന്നവൻ,
ശ്ലക്ഷ്ണഃ, — മനസ്സിൽ ഉള്ളതിനെ പറയുന്നവൻ,
കൃതജ്ഞഃ, — പ്രത്യുപകാരതല്പരൻ,
വിജിതേന്ദ്രിയഃ, — ഇന്ദ്രിയങ്ങളെ ജയിച്ചവൻ,
മൃദുഃ ച, — ശരണം പ്രാപിച്ചവരെ ഉപേക്ഷിക്കാത്തവൻ,
സ്ഥിരചിത്തഃ ച, — സുഖദുഃഖങ്ങളിൽ ചലിക്കാത്തവൻ,
സദാ — സർവ്വകാലത്തിലും
ഭവ്യഃ, — ഭക്തജനവശ്യൻ,
അനസൂയകഃ. — അഹിതങ്ങൾക്കൊന്നും കാരണമാകാത്തവൻ.

["അനസൂയകഃ" എന്നു രണ്ടുപ്രാവശ്യം പറഞ്ഞിട്ടുള്ളതിന്നു, തനിക്കു ആരിലും അസൂയയില്ലാത്തവനെന്നും, തന്റെ പേരിൽ ആക്കും അസൂയയില്ലാത്തവനെന്നും തീർത്ഥീയ വ്യാഖ്യാനം.]

പ്രിയവാദീ ച ഭൂതാനാം സത്യവാദീ ച രാഘവഃ
ബഹുശ്രുതാനാം വൃദ്ധാനാം ബ്രാഹ്മണാനാമുപാസിതാ. 32

"രാഘവഃ — "ശ്രീരാഘവൻ
ഭൂതാനാം — പ്രജകൾക്കു്
പ്രിയവാദീ — പ്രിയമായ് സംഭാഷണംചെയ്യുന്നവനായി
സത്യവാദീ ച; — ന്യായത്തെപറയുന്നവൻ
ബഹുശ്രുതാനാം — നന്നായി പഠിച്ചറിഞ്ഞ
വൃദ്ധാനാം ച — ജ്ഞാനികളായ
ബ്രാഹ്മണാനാം — ബ്രാഹ്മണർക്കു്
ഉപാസിതാ. — കീഴ്പ്പെട്ടവൻ (അനുസരിക്കുന്നവൻ).

["സത്യം പറയുന്നവനെങ്കിലും പ്രിയത്തെ പറയുന്നവൻ". "സത്യം ബ്രൂയാത് പ്രിയം ബ്രൂയാത് ന ബ്രൂയാത്സത്യമപ്രിയം പ്രിയം ച നാനൃതം ബ്രൂയാദേഷ ധർമ്മഃ സനാതനഃ" (സത്യംപറയുക-പ്രിയത്തെ പറയുക-സത്യമാണെന്നിരുന്നാലും അപ്രിയം പറയായ്ക-പ്രിയമെന്നിരുന്നാലും അസത്യം പറയായ്ക-ഇതാകുന്നു ശാശ്വതമായ ധർമ്മം) എന്നു മനു.]

തേനാസ്യേഹാതുലാ കീൎത്തിൎയ്യശസ്തേജശ്ച വൎദ്ധതേ
ദേവാസുരമനുഷ്യാണാം സൎവ്വാസ്ത്രേഷു വിശാരദഃ. 33

| | |
|---|---|
| "ദേവാസുര- മനുഷ്യാണാം | "ദേവന്മാർ അസുരന്മാർ മനുഷ്യർ എന്നവരുടെ |
| സൎവ്വാസ്ത്രേഷു | എല്ലാ അസ്ത്രങ്ങളിലും |
| വിശാരദഃ; | നിപുണൻ; |
| തേന | അതിനാൽ |
| ഇഹ | ഈ ലോകത്തിൽ |
| തേജഃ | അമാനുഷമായതും |
| യശഃ ച | സൎവ്വരാലും സൎവ്വദാ കൊണ്ടാടപ്പെട്ടതുമായ |
| അസ്യ | ഇദ്ദേഹത്തിന്റെ |
| കീൎത്തിഃ | കീൎത്തി |
| അതുലാ | തുല്യമററതായി |
| വൎദ്ധതേ. | പ്രബലതയോടെ വിളങ്ങുന്നു. |

["തേന" അതിനാൽ, അങ്ങിനെ ജ്ഞാനികളായ ബ്രാഹ്മണരെ ഉപാസിച്ചതിനാൽ (തേജസ്സ്, യശസ്സ് മുതലായവ വൎദ്ധിച്ചവൻ) എന്നു ഗോവിന്ദരാജീയം.]

സമ്യഗ്വിദ്യാവ്രതസ്നാതോ യഥാവത് സാംഗവേദവിത്
ഗാന്ധൎവ്വേ ച ഭുവി ശ്രേഷ്ഠോ ബഭൂവ ഭരതാഗ്രജഃ. 34

| | |
|---|---|
| "ഭരതാഗ്രജഃ | "ഭരതന്റെ ജ്യേഷ്ഠനായ അദ്ദേഹം |
| സമ്യക് | നല്ലപോലെ |
| വിദ്യാവ്രത- സ്നാതഃ; | വിദ്യാഭ്യാസംചെയ്തു ബ്രഹ്മചൎയ്യവ്രതത്തെ പൂൎത്തിയാക്കിയവൻ; |
| യഥാവത് | സമ്പ്രദായപ്രകാരം |
| സാംഗ- വേദവിത്; | വേദവേദാംഗങ്ങളെ ഗ്രഹിച്ചവൻ; |
| ഭുവി | ലോകത്തിൽ |
| ഗാന്ധൎവ്വേ ച | സംഗീതശാസ്ത്രത്തിലും |
| ശ്രേഷ്ഠഃ | അതിനിപുണനായി |
| ബഭൂവ. | ഭവിച്ചിരിക്കുന്നു. |

[ശിക്ഷാ വ്യാകരണം ഛന്ദോ നിരുക്തം ജ്യൌതിഷം തഥാ കല്പശ്ചേതി വ്യാഹൃതാനി വേദാംഗാനി മനീഷിഭിഃ (ഇങ്ങിനെ വേദാംഗങ്ങൾ ആറാകുന്നു.]

കല്യാണാഭിജനഃ സാധുരദീനാത്മാ മഹാദ്യുതിഃ
ദ്വിജൈരഭിവിനീതശ്ച ശ്രേഷ്ഠൈൎദ്ധൎമ്മാൎത്ഥനൈപുണൈഃ. 35

| | |
|---|---|
| "സാധുഃ; | "സ്വയമേവ പരിശുദ്ധൻ; |
| കല്യാണാഭിജനഃ; | ഉഭയകുലപരിശുദ്ധൻ; |
| അദീനാത്മാ; | മനസ്സിന്നു ഒരിക്കലും മൌഢ്യംതട്ടാത്തവൻ; |
| മഹാദ്യുതിഃ; | ഉത്തമമായ രാജലക്ഷ്മിയോടുകൂടിയവൻ; |
| ധൎമ്മാൎത്ഥ- നൈപുണൈഃ | ധൎമ്മാൎത്ഥങ്ങളിൽ നിപുണന്മാരായ |
| ശ്രേഷ്ഠദ്വിജൈഃ | ഉത്തമബ്രാഹ്മണരാൽ |
| അഭിവിനീതഃ. | സുശിക്ഷിതൻ. |

യദാ വ്രജതി സംഗ്രാമം ഗ്രാമാൎത്ഥേ നഗരസ്യ വാ
ഗത്വാ സൌമിത്രിസഹിതോ നാവിജിത്യ നിവൎത്തതേ. 36

| | |
|---|---|
| "സൌമിത്രി- സഹിതഃ | "ലക്ഷ്മണസഹിതനായ അദ്ദേഹം [കട്ടെ, |
| ഗ്രാമാൎത്ഥേ | ഗ്രാമസംഗതിക്കായാ — |
| നഗരസ്യ വാ | നഗരത്തിന്നായാകട്ടെ, |
| ഗത്വാ | ചെന്നു, |
| സംഗ്രാമം യദാ വ്രജതി | പോർചെയ്യേണ്ടതായ അവസരങ്ങളിലെല്ലാം |
| അവിജിത്യ | ജയം നേടാതെ |
| ന നിവൎത്തതേ. | തിരിച്ചെഴുന്നെള്ളുമാറില്ല. |

[ഇവിടെ ദുഷ്ടജനനിഗ്രഹമാകുന്നു വിവക്ഷ.]

സംഗ്രാമാത് പുനരാഗമ്യ കുഞ്ജരേണ രഥേന വാ
പൌരാൻ സ്വജനവന്നിത്യം കുശലം പരിപൃച്ഛതി. 37
പുത്രേഷ്വഗ്നിഷു ദാരേഷു പ്രേഷ്യശിഷ്യഗണേഷു ച
നിഖിലേനാനുപൂൎവ്വ്യാച്ച പിതാ പുത്രാനിവൌരസാൻ. 38

| | |
|---|---|
| "സംഗ്രാമാത് | "യുദ്ധത്തിൽനിന്നു |
| കുഞ്ജരേണ | ആനപ്പുറത്തൊ |
| രഥേന വാ | തേരിലൊ കയറിക്കൊണ്ട് |
| പുനഃ | തിരിച്ച് |
| ആഗമ്യ | എഴുന്നെള്ളിയഅദ്ദേഹം |
| നിത്യം | ഓരോ അവസരത്തിലും |
| പൌരാൻ | പട്ടണനിവാസികളോട് |
| പുത്രേഷു | അവരുടെ പുത്രന്മാരുടെ വിഷയത്തിലും |
| അഗ്നിഷു | അഗ്നിഹോത്രവിഷയത്തിലും |
| ദാരേഷു | ഭാൎയ്യമാരുടെ വിഷയത്തിലും |

| | |
|---|---|
| പ്രേഷ്യശിഷ്യഗണേഷു, ച | പരിജനങ്ങൾ, ശിഷ്യഗണങ്ങൾ, എന്നിവരുടെ സംഗതിയിലും |
| നിഖിലേന | ഒന്നും വിട്ടുപോകാതെ |
| പിതാ | ഒരു പിതാവ് |
| ഔരസാൻ | തന്റെ സ്വന്തം |
| പുത്രാൻ ഇവ, | പുത്രന്മാരോടെന്നപോലെ, |
| സ്വജനവത്, | സ്വജനങ്ങളോടെന്നപോലെ, |
| ആനുപൂൎവ്വ്യാത് ച | ഒരോരുത്തരോടും പ്രത്യേകം പ്രത്യേകമായി |
| കുശലം | ക്ഷേമത്തെപ്പററി |
| പരിപൃച്ഛതി. | അന്വേഷിക്കുക പതിവാകുന്നു. |

ശുശ്രൂഷന്തേ ച വഃ ശിഷ്യാഃ കച്ചിത് കൎമ്മസു ദംശിതാഃ
ഇതി നഃ പുരുഷവ്യാഘ്രഃ സദാ രാമോഽഭിഭാഷതേ. 39

| | |
|---|---|
| "പുരുഷവ്യാഘ്രഃ | "പുരുഷോത്തമനായ |
| രാമഃ | ശ്രീരാമൻ |
| നഃ | ഞങ്ങളോട് |
| ഇതി | ഇങ്ങിനെയും |
| അഭിഭാഷതേ ; | കുശലപ്രശ്നംചെയ്യുന്നു ; |
| 'വഃ | 'നിങ്ങളുടെ |

| | |
|---|---|
| ശിഷ്യാഃ | ശിഷ്യന്മാർ |
| കൎമ്മസു | അവരവരുടെ കൃത്യങ്ങളിൽ |
| സദാ ദംശിതാഃ | സദാ ശ്രദ്ധയോടുകൂടിയവരായി |
| ശുശ്രൂഷന്തേ കച്ചിത് ച?' | വണക്കത്തോടെ ശുശ്രൂഷിക്കുമാറില്ലെ?' |

വ്യസനേഷു മനുഷ്യാണാം ഭൃശം ഭവതി ദുഃഖിതഃ
ഉത്സവേഷു ച സൎവ്വേഷു പിതേവ പരിതുഷ്യതി. 40

| | |
|---|---|
| "മനുഷ്യാണാം | "മനുഷ്യരുടെ |
| വ്യസനേഷു | ആപത്തുകളിലെല്ലാം |
| ഭൃശം | അവരിലും അധികം |
| ദുഃഖിതഃ | ദുഃഖത്തോടുകൂടിയവനായി |
| ഭവതി ; | ഭവിക്കുന്നു ; |

| | |
|---|---|
| സൎവ്വേഷു ച | എല്ലാവരുടെ സംഗതിയിലും |
| ഉത്സവേഷു | സന്തോഷാവസരങ്ങളിൽ |
| പിതാ ഇവ | പിതാവെന്നവണ്ണം |
| പരിതുഷ്യതി. | ഏററവും സന്തോഷിക്കുന്നു. |

സത്യവാദീ മഹേഷ്വാസോ വൃദ്ധസേവീ ജിതേന്ദ്രിയഃ
സ്മിതപൂർവ്വാഭിഭാഷീ ച ധർമ്മം സർവ്വാത്മനാ ശ്രിതഃ. 41

| | | | |
|---|---|---|---|
| "ധർമ്മം ച | "മോക്ഷപ്രാപ്തിഹേതുകമായ പുണ്യാനുഷ്ഠാനമെന്ന ധർമ്മം ഒന്നിനെ മാത്രം | മഹേഷ്വാസഃ; | മഹാനായ വില്ലാളി; |
| സർവ്വാത്മനാ | ഏതു കാർയ്യത്തിലും, ഏതു സമയത്തിലും | വൃദ്ധസേവീ; | വൃദ്ധന്മാരെ സേവിക്കുന്നവൻ; |
| ശ്രിതഃ | അനുസരിക്കുന്നവനായ | സ്മിതപൂർവ്വാഭിഭാഷീ; | പുഞ്ചിരിയോടുകൂടി സംഭാഷണം ചെയ്യുന്നവൻ; |
| സത്യവാദീ; | സത്യവാദി; | ജിതേന്ദ്രിയഃ. | വിഷയാദികളിൽ വൈരാഗ്യത്തോടുകൂടിയവൻ. |

സമ്യഗ്യോക്താ ശ്രേയസാം ച ന വിഗൃഹ്യകഥാരുചിഃ
ഉത്തരോത്തരയുക്തൗ ച വക്താ വാചസ്പതിര്യഥാ. 42

| | | | |
|---|---|---|---|
| "ശ്രേയസാം ച | "സർവ്വശ്രേയസ്സുകൾക്കും | ഉത്തരോത്തരയുക്തൗ | എല്ലാവരിലും വെച്ച് മുഖ്യനായി കഥനം ചെയ്യുക, കേട്ടതിന്നു മറുപടിയരുളിച്ചെയ്ക, എന്ന രണ്ടിന്നും വേണ്ടതായ യുക്തിവിഷയത്തിൽ, |
| സമ്യക് | ശരിയായ | | |
| യോക്താ; | കാരണഭൂതൻ; | വക്താ, | വാക്സാമർത്ഥ്യത്തോടുകൂടിയവനായി, |
| വിഗൃഹ്യകഥാരുചിഃ ന; | ധർമ്മവിരുദ്ധമായ സംഭാഷണത്തിന്നു വഴി കൊടുക്കാത്തവൻ; | വാചസ്പതിഃ | ബൃഹസ്പതി |
| | | യഥാ ച. | പോലെയുള്ളവൻ. |

സുഭ്രൂരായതതാമ്രാക്ഷഃ സാക്ഷാദ്വിഷ്ണുരിവ സ്വയം
രാമോ ലോകാഭിരാമോऽയം ശൌര്യ്യവീര്യ്യപരാക്രമൈഃ. 43

| | | | |
|---|---|---|---|
| "സുഭ്രൂഃ, | "അഴകേറിയ പുരികക്കൊടിയാന്നവനായി, | ലോകാഭിരാമഃ | ത്രിലോകനിവാസികളാലും അഭിരാമനായ് കൊണ്ടാടപ്പെട്ടവനായി, |
| ആയതതാമ്രാക്ഷഃ, | നീണ്ടു ചുകന്ന കണ്ണുകളോടു കൂടിയവനായി, | സ്വയം | സ്വേച്ഛയായി |
| ശൌര്യ്യവീര്യ്യപരാക്രമൈഃ | തന്നാലസാദ്ധ്യമായതൊന്നുമില്ലെന്നുള്ള ബോധത്താലും, ദിവ്യതേജസ്സാലും, ഇവയ്ക്കൊററതായ നടവടികൾ കൊണ്ട്, | സാക്ഷാത് | മനുഷ്യവടിവുകയ്ക്കൊണ്ട |
| | | വിഷ്ണുഃ ഇവ | ശ്രീ മഹാവിഷ്ണുതന്നേയാകുന്നു, |
| | | അയം | ഈ |
| | | രാമഃ. | ശ്രീരാമൻ. |

പ്രജാപാലനതത്വജ്ഞോ ന രാഗോപഹതേന്ദ്രിയഃ
ശക്തസ്ത്രൈലോക്യമപ്യേഷോ ഭോക്തും കിം ന മഹീമിമാം. 44

| | | | |
|---|---|---|---|
| " പ്രജാപാലനതത്വജ്ഞഃ, | " പ്രജാപാലനതത്വത്തെ നല്ലപോലെ ഗ്രഹിച്ചവൻ, | ഏഷഃ അപി | ഇദ്ദേഹം ഒരുവൻതന്നെ |
| രാഗാപഹൃതേന്ദ്രിയഃ ന, | ഇന്ദ്രിയങ്ങളെ രാഗവശങ്ങളാക്കി പശ്ചാത്താപത്തിന്നിടകൊടുക്കാത്തവൻ, | ത്രൈലോക്യം | ത്രൈലോക്യത്തെയും |
| | | ഭോക്തും | കാത്തുരക്ഷിപ്പാൻ |
| | | ശക്തഃ; | ശക്തിയുള്ളവൻ; |
| | | ഇമാം മഹീം | ഈ ഭൂമിയൊന്നിനെപ്പററി |
| | | കിം നു? | പിന്നെപറയേണമോ? |

നാസ്യ ക്രോധഃ പ്രസാദശ്ച നിരൎത്ഥോഽസ്തി കദാചന
ഹന്ത്യേവ നിയമാദ്വധ്യാൻ യത്രൈഷ പരികുപ്യതി. 45

| | | | |
|---|---|---|---|
| " ഏഷഃ | " ഇദ്ദേഹം | ഹന്തി; | ശിക്ഷിക്കുന്നു; |
| പരികുപ്യതി | കുപിതനായ് ഭവിക്കുന്ന | അസ്യ | ഇദ്ദേഹത്തിന്റെ |
| യത്ര | ആരെക്കുറിച്ചൊ, [ത്രു് | ക്രോധഃ | കോപവും |
| നിയമാത് | ധൎമ്മശാസ്ത്രവിധിപ്രകാരം, | പ്രസാദഃ ച | പ്രസാദവും |
| | | കദാചന | ഒരിക്കലും |
| വധ്യാൻ ഏവ | ദണ്ഡിക്കേണ്ടവരായ അവരെ മാത്രം | നിരൎത്ഥഃ | ഫലമററതായി |
| | | അസ്തി ന. | ഭവിക്കുന്നില്ല. |

യുനക്ത്യൎത്ഥൈഃ പ്രഹൃഷ്ടശ്ച തമസൌ യത്ര തുഷ്യതി. 46

| | | | |
|---|---|---|---|
| " അസൌ | " ഇദ്ദേഹം | തം | അവനെ |
| യത്ര | ആരെക്കുറിച്ചു് | പ്രഹൃഷ്ടഃ | ഉള്ളം കുളിൎപ്പിക്കുന്ന |
| തുഷ്യതി, | പരിതുഷ്ടനായ് ഭവിക്കുന്നുവൊ, | അൎത്ഥൈഃ ച | സൎവ്വാഭീഷ്ടങ്ങളോടും |
| | | യുനക്തി. | കൂടിയവനാക്കുന്നു. |

ദാന്തൈഃ സൎവ്വപ്രജാകാന്തൈഃ പ്രീതിസഞ്ജനനൈൎന്നൃണാം
ഗുണൈൎവ്വിരുരുചേ രാമോ ദീപ്തഃ സൂൎയ്യ ഇവാംശുഭിഃ. 47

| | | | |
|---|---|---|---|
| " സൂൎയ്യഃ | " ആദിത്യൻ | പ്രീതിസഞ്ജനനൈഃ | നന്മചെയ്യുന്നതിനാലുളവാകുന്ന |
| അംശുഭിഃ | കിരണങ്ങളെക്കൊണ്ടു് | | |
| ദീപ്തഃ ഇവ, | പ്രകാശിക്കുന്നതു് എപ്രകാരമൊ അപ്രകാരം | സൎവ്വപ്രജാകാന്തൈഃ | സൎവ്വജനചിത്താകൎഷകങ്ങളായ |
| രാമഃ, | ശ്രീരാമൻ, | ഗുണൈഃ | ഉത്തമഗുണങ്ങളെക്കൊണ്ടു് |
| നൃണാം | മനുഷ്യൎക്കു് | | |
| ദാന്തൈഃ | അനായാസമായി | വിരുരുചേ. | ഏററവും വിളങ്ങുന്നു. |

തമേവം ഗുണസമ്പന്നം രാമം സത്യപരാക്രമം
ലോകപാലോപമം നാഥമകാമയത മേദിനീ. 48

| | | | |
|---|---|---|---|
| " ഏവം | ഇപ്രകാരമുള്ള | ലോകപാലോപമം | ലോകപാലന്മാൎക്കു് തുല്യനായ |
| ഗുണസമ്പന്നം, | ഗുണസമൃദ്ധിയോടുകൂടിയവനായി, | തം രാമം | ആ ശ്രീരാമനെ |
| സത്യപരാക്രമം, | ആരാലും ജയിപ്പാൻ കഴിയാത്ത പരാക്രമത്തോടുകൂടിയവനായി | മേദിനീ | ഭൂമി |
| | | നാഥം | തന്റെ പതിയായ് |
| | | അകാമയത. | ആഗ്രഹിച്ചു. |

വത്സഃ ശ്രേയസി ജാതസ്തേ ദിഷ്ട്യാസൌ തവ രാഘവ
ദിഷ്ട്യാ പുത്രഗുണൈൎയ്യുക്തോ മാരീച ഇവ കാശ്യപഃ. 49

| | | | |
|---|---|---|---|
| "രാഘവ ! | "ഹേ രഘുകുലോത്തമ ! | തവ | നിന്തിരുവടിയുടെ |
| മാരീചഃ | ബ്രഹ്മപുത്രന്മാരായ പത്തു പ്രജാപതികളിൽ മരീചിപ്രജാപതിയുടെ പുത്രനായ | ശ്രേയസി | പുണ്യകൃത്യങ്ങളാലുളവായ ധൎമ്മത്തിൽ |
| കാശ്യപഃ | കാശ്യപപ്രജാപതി | ദിഷ്ട്യാ, | പ്രസാദിച്ച ഭഗവാന്റെ അനുഗ്രഹത്താലും |
| ഇവ | എന്നപോലെ | ദിഷ്ട്യാ, | ഞങ്ങളുടെ ഭാഗ്യവിശേഷത്താലും, |
| പുത്രഗുണൈഃ | പുത്രന്ന് അനുയോജിച്ച ഗുണങ്ങളോടു | തേ | നിന്തിരുവടിക്ക് |
| യുക്തഃ | കൂടിയവനായ | വത്സഃ | പുത്രനായി |
| അസൌ | ഇദ്ദേഹം | ജാതഃ. | അവതരിച്ചിരിക്കുന്നു. |

[' പുത് ' എന്ന നരകത്തിൽനിന്നും മോചിപ്പിക്കുക, പിതാവിന്റെ മനോവിചാരങ്ങളെ ഇല്ലാതാക്കുക, പിതാവിനെ ശുശ്രൂഷിക്ക, മുതലായവയും പുത്രന്മാൎക്ക വേണ്ടതക്കവയും ആയ ഗുണങ്ങളോടും കൂടിയവനായി' എന്ന് സാരം.]

ബലമാരോഗ്യമായുശ്ച രാമസ്യ വിദിതാത്മനഃ
ദേവാസുരമനുഷ്യേഷു സഗന്ധൎവ്വോരഗേഷു ച 50
ആശംസതേ ജനഃ സൎവ്വോ രാഷ്ട്രേ പുരവരേ തഥാ
ആഭ്യന്തരശ്ച ബാഹ്യശ്ച പൌരജാനപദോ ജനഃ. 51

| | | | |
|---|---|---|---|
| "ദേവാസുരമനുഷ്യേഷു, | "ദേവാസുരമനുഷ്യരിലും, | പൌരജാനപദഃ ച | നഗരങ്ങളിലും നാട്ടുകളിലും ഉള്ളതും ആയ |
| സഗന്ധൎവ്വോരഗേഷു, | ഗന്ധൎവ്വന്മാരടക്കം നാഗങ്ങളിലും, | ജനഃ ച, | എല്ലാ ജനവും, |
| പുരവരേ, | നഗരത്തിലും, | വിദിതാത്മനഃ | ത്രിലോകപ്രസിദ്ധനായ |
| രാഷ്ട്രേ ച, | ദേശത്തിലും, ഉള്ളവരായ | രാമസ്യ | ശ്രീരാമന്ന് |
| സൎവ്വഃ ജനഃ, | എല്ലാ ജനവും, | ബലം | ബലവും |
| തഥാ | അപ്രകാരംതന്നെ | ആരോഗ്യം | ആരോഗ്യവും |
| ആഭ്യന്തരഃ | അന്തഃപുരങ്ങളിലുള്ളതും | ആയുഃ ച | ആയുസ്സും |
| ബാഹ്യഃ | മററു, പുറമെയുള്ള | ആശംസതേ. | മേൽക്കുമേലുണ്ടാകട്ടെയെന്നു പ്രാൎത്ഥിക്കുന്നു. |

സ്ത്രിയോ വൃദ്ധാസ്തരുണ്യശ്ച സായംപ്രാതഃ സമാഹിതാഃ
സൎവ്വാൻ ദേവാൻ നമസ്യന്തി രാമസ്യാൎത്ഥേ യശസ്വിനഃ. 25

| | | | |
|---|---|---|---|
| "തരുണ്യഃ | "തരുണികളും | യശസ്വിനഃ | ലോകോത്തമനെന്നു കൊണ്ടാടപ്പെട്ടവനായ |
| വൃദ്ധാഃ | വൃദ്ധകളും ആയ | രാമസ്യ അൎത്ഥേ | ശ്രീരാമന്റെ അഭ്യുദയത്തിന്നായി |
| സ്ത്രിയഃ ച | സ്ത്രീകളും, | ദേവാൻ | ദേവന്മാർ |
| സായം പ്രാതഃ | ദിവസംതോറും കാലത്തും വൈകുന്നേരത്തും | സൎവ്വാൻ | എല്ലാവരേയും |
| സമാഹിതാഃ | ഏകാഗ്രചിത്തരായി | നമസ്യന്തി. | വണങ്ങിപ്രാൎത്ഥിക്കുന്നു. |

തേഷാമഭിമതം ദേവ ത്വത്പ്രസാദാത്സമൃദ്ധ്യതാം. 53

| | | | |
|---|---|---|---|
| "ദേവ! | "മഹാരാജാവേ! | ത്വത്-പ്രസാദാത് | നിന്തിരുവടിയുടെ പ്രസാദത്താൽ |
| തേഷാം | അവരുടെ | സമൃദ്ധ്യതാം. | സിദ്ധിയോടുകൂടിയതായി വരട്ടെ. |
| അഭിമതം | പ്രാൎത്ഥന, | | |

രാമമിന്ദീവരശ്യാമം സൎവ്വശത്രുനിബൎഹണം
പശ്യാമോ യൌവ്വരാജ്യസ്ഥം തവ രാജോത്തമാത്മജം. 54

| | | | |
|---|---|---|---|
| "ഇന്ദീവര-ശ്യാമം | "ഇന്ദീവരദളശ്യാമനും, | രാജോത്ത-മാത്മജം | രാജാക്കന്മാരിലുത്തമനായ പുത്രനും ആയ |
| | | രാമം, | ശ്രീരാമനെ, |
| സൎവ്വശത്രു-നിബൎഹണം | സൎവ്വശത്രുക്കളേയും ജയിക്കത്തക്കവനും, | യൌവ്വരാജ്യസ്ഥം | യുവരാജ്യാധികാരം നടത്തുന്നവനായി |
| | | പശ്യാമഃ. | കാണ്മാൻ ഞങ്ങൾ കൊതിക്കുന്നു. |
| തവ | നിന്തിരുവടിക്ക് | | |

തം ദേവദേവോപമമാത്മജം തേ
സൎവ്വസ്യ ലോകസ്യ ഹിതേ നിവിഷ്ടം
ഹിതായ നഃ ക്ഷിപ്രമുദാരജുഷ്ടം
മുദാഽഭിഷേക്തും വരദ ത്വമൎഹസി. 55

| | | | |
|---|---|---|---|
| "വരദ! | "ലോകത്തിന്നു നന്മ വിളയിക്കുന്ന പുണ്യാത്മാവായുള്ളോവെ! | ഉദാരജുഷ്ടം | സുദൃഢങ്ങളായ ഗുണങ്ങളോടുകൂടിയവനും |
| | | തേ | നിന്തിരുവടിയുടെ [ആയ |
| സൎവ്വസ്യ | എല്ലാ | തം ആത്മജം, | ആ പുത്രനെ, |
| ലോകസ്യ | ലോകത്തിന്നും | നഃ ഹിതായ, | ഞങ്ങളുടെ നന്മക്കായി |
| ഹിതേ, | ക്ഷേമമുളവാക്കുന്ന സംഗതിയിൽ | ക്ഷിപ്രം | കഴിയുന്നവേഗത്തിൽ |
| | | ത്വം | നിന്തിരുവടി |
| ദേവദേവോ-പമം | ദേവദേവനായ മഹാവിഷ്ണുവിന്നുതുല്യം | മുദാ | തിരുവുള്ളം പ്രസാദിച്ച് |
| | | അഭിഷേക്തും | പട്ടാഭിഷേകം ചെയ്യിക്കുവാൻ |
| നിവിഷ്ടം, | ആസക്തിയോടുകൂടിയവനും, | അൎഹസി." | കരുണപൂണ്ടാലും." |

ഇത്യാൎഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ അയോദ്ധ്യാകാണ്ഡേ
ദ്വിതീയഃ സൎഗ്ഗഃ = രണ്ടാംസൎഗ്ഗം സമാപ്തം.

ആദ്യം മുതൽ ശ്ലോകസംഖ്യ 2461; അയോദ്ധ്യാകാണ്ഡം ആദ്യം മുതൽ ശ്ലോകസംഖ്യ 106.



# തൃതീയഃ സൎഗ്ഗഃ = മൂന്നാംസൎഗ്ഗം.

[**അഭിഷേകസംഭാരസംഭരണം**, ദശരഥകൃത ശ്രീരാമാനുശാസനം ച = **പട്ടാഭിഷേകത്തിന്നു** വട്ടംകൂട്ടുന്നതും ദശരഥൻ ശ്രീരാമനെ ഉപദേശിക്കുന്നതും.]

**തേഷാമഞ്ജലിപത്മാനി പ്രഗൃഹീതാനി സൎവ്വശഃ**
**പ്രതിഗൃഹ്യാബ്രവീദ്രാജാ തേഭ്യഃ പ്രിയഹിതം വചഃ** 1

| | | | |
|---|---|---|---|
| **രാജാ** | മഹാരാജാവായ ദശരഥ [ചക്രവൎത്തി | **തേഭ്യഃ** | അവൎക്കായി |
| **തേഷാം** | അവരുടെ | **സൎവ്വശഃ** | സൎവ്വപ്രകാരത്തിലും |
| **പ്രഗൃഹീതാനി** | പൊക്കിപ്പിടിച്ച | **പ്രിയഹിതം** | അവരുടെ അഭീഷ്ടത്തിന്നനുസരിച്ച വിധത്തിലുള്ള |
| **അഞ്ജലിപത്മാനി** | അഞ്ജലിപത്മങ്ങളെ | **വചഃ** | വാക്കിനെ |
| **പ്രതിഗൃഹ്യ,** | (ആകാര ചേഷ്ടാവചനാദികളെക്കൊണ്ട്) സ്വീകരിച്ച്, | **അബ്രവീത്.** | ഇപ്രകാരം അരുളിച്ചെയ്തു. |

**അഹോഽസ്മി പരമപ്രീതഃ പ്രഭാവശ്ചാതുലോ മമ**
**യന്മേ ജ്യേഷ്ഠം പ്രിയം പുത്രം യൌവരാജ്യസ്ഥമിച്ഛഥ.** 2

| | | | |
|---|---|---|---|
| **" മേ** | " എന്റെ | **പ്രഭാവഃ ച** | രാജ്യലക്ഷ്മിയും |
| **പ്രിയം** | പ്രിയപ്പെട്ട | **അതുലഃ;** | നിസ്തുല്യമായ ഫലത്തോടു കൂടിയതായിരിക്കുന്നു; |
| **ജ്യേഷ്ഠം പുത്രം** | മൂത്ത പുത്രനെ | **അഹോ!** | നല്ലത്! |
| **യൌവരാജ്യസ്ഥം** | യുവരാജാവാക്കി വെപ്പാൻ | **പരമപ്രീതഃ അസ്മി."** | ഞാൻ എന്റെ മനോരഥം സാധിച്ചവനായി കൃതാൎത്ഥനായ് ഭവിച്ചിരിക്കുന്നു." |
| **ഇച്ഛഥ;** | നിങ്ങൾ അഭ്യൎത്ഥിക്കുന്നു; | | |
| **യത്** | ഇതിൽ നിന്നു [ന്നു; | | |
| **മമ** | എന്റെ | | |

["**അഹോഽസ്മി**" എന്നത് ആൎഷസന്ധി.]

**ഇതി പ്രത്യൎച്ച്യ താൻ രാജാ ബ്രാഹ്മണാനിദമബ്രവീത്**
**വസിഷ്ഠം വാമദേവം ച തേഷാമേവോപശൃണ്വതാം.** 3

| | | | |
|---|---|---|---|
| **രാജാ** | മഹാരാജാവ് | ഉപശൃണ്വതാം ഏവ | കേൾക്കെത്തന്നെ |
| **ഇതി** | ഇപ്രകാരം | | |
| **താൻ** | ആ | വസിഷ്ഠം | വസിഷ്ഠമഹൎഷിയേയും |
| **ബ്രാഹ്മണാൻ** | ബ്രാഹ്മണരെ | വാമദേവം ച | വാമദേവമഹൎഷിയേയും |
| **പ്രത്യൎച്ച്യ,** | ബഹുമാനിച്ചുരചെയ്തു | ഇദം | ഇപ്രകാരം [നോക്കി |
| **തേഷാം** | അവർ [ശേഷം, | അബ്രവീത്. | അരുളിച്ചെയ്തു. |

ചൈത്രഃ ശ്രീമാനയം മാസഃ പുണ്യഃ പുഷ്പിതകാനനഃ
യൗവരാജ്യായ രാമസ്യ സൎവ്വമേവോപകല്പ്യതാം. 4

| | | | |
|---|---|---|---|
| "അയം | "ഈ | രാമസ്യ | (അതിനാൽ) ശ്രീരാമന്റെ |
| ചൈത്രഃ മാസഃ | ചൈത്രമാസം | യൗവരാജ്യായ | യുവരാജ്യാഭിഷേകത്തിന്നു വേണ്ടത്തക്കതായ |
| പുഷ്പിത-കാനനഃ; | പൂത്തുനില്ക്കുന്ന മരത്തോപ്പുകളോടു കൂടിയ | സൎവ്വം ഏവ | സകല സാധനങ്ങളും |
| ശ്രീമാൻ, | സൎവ്വസമ്മതമായി[ത്തും; | ഉപകല്പ്യതാം." | തയ്യാറാക്കപ്പെടട്ടെ." |
| പുണ്യഃ; | ഉത്സവാദികൃത്യങ്ങൾക്കേററത്തുമാകുന്നു; | | |

[പ്രകൃതിതന്നെ ഉത്സവത്തിന്നു തയ്യാറായി കോപ്പണിഞ്ഞു വൎത്തിക്കുന്നതുഃപോലെ വൃക്ഷങ്ങളെല്ലാം പൂത്തുനില്ക്കുന്നതായ ഈ ചൈത്രമാസം ഉത്സവാദികൾക്കു അത്യുത്തമമെന്നു പറയുന്നു. മുകളിൽ 1-ാംസൎഗ്ഗം 34-ാം ശ്ലോകത്തിൽ "തമേവം ഗുണസമ്പന്നമപ്രധൃഷ്യപരാക്രമം ലോകപാലോപമം നാഥമകാമയതമേദിനീ" എന്നു പറഞ്ഞതിന്നനുസരിച്ച്, ഭൂമിതന്നെ തന്റെ നാഥനെ സ്വീകരിപ്പാൻ തയ്യാറായ് അലങ്കാരണാദികളണിഞ്ഞുകൊണ്ട് വൎത്തിക്കുന്നു, എന്നു താല്പൎയ്യം.]

രാജ്ഞസ്തൂപരതേ വാക്യേ ജനഘോഷോ മഹാനഭൂത്
ശനൈസ്തസ്മിൻ പ്രശാന്തേ ച ജനഘോഷേ നരാധിപഃ
വസിഷ്ഠം മുനിശാൎദ്ദൂലം രാജാ വചനമബ്രവീത്. 5

| | | | |
|---|---|---|---|
| രാജ്ഞഃ | മഹാരാജാവിന്റെ | ജനഘോഷേ | ജനഘോഷം |
| വാക്യേ | ഈ വാക്ക് | ശനൈഃ | അല്പം |
| ഉപരതേ തു | അവസാനിക്കും മുമ്പേ തന്നെ | പ്രശാന്തേ | ഒതുങ്ങിയശേഷം |
| ജനഘോഷഃ | ജനങ്ങളുടെ ഉത്സാഹഘോഷം | നരാധിപഃ | നരപതിയായ |
| മഹാൻ | അത്യധികമായി | രാജാ | ചക്രവൎത്തി |
| അഭൂത്; | ഉണ്ടായി; | വസിഷ്ഠം മുനിശാൎദ്ദൂലം | വസിഷ്ഠമുനിവരനോടായി |
| തസ്മിൻ | ആ | വചനം ച | ഇപ്രകാരവും ഒരു വാക്ക് |
| | | അബ്രവീത്. | അരുളിച്ചെയ്തു. |

അഭിഷേകായ രാമസ്യ യത് കൎമ്മ സപരിച്ഛദം
തദദ്യ ഭഗവൻ സൎവ്വമാജ്ഞാപയിതുമൎഹസി. 6

| | | | |
|---|---|---|---|
| "ഭഗവൻ! | "സ്വാമിൻ! | യത് തത് | എപ്രകാരം വേണമോ അപ്രകാരം |
| രാമസ്യ | ശ്രീരാമന്റെ | സൎവ്വം | എല്ലാം |
| അഭിഷേകായ | പട്ടാഭിഷേകത്തിന്നുള്ള | അദ്യ | ഇപ്പോൾ തന്നെ |
| കൎമ്മ | വൈദികകൎമ്മം, | ആജ്ഞാപയിതും | ആജ്ഞാപിപ്പാൻ |
| സപരിച്ഛദം | അതിന്നു വേണ്ടത്തക്ക ഉപകരണങ്ങളോടു കൂടിയതായി | അൎഹസി." | അങ്ങുന്ന് യത്നം ചെയ്യാലും." |

തച്ഛ്രുത്വാ ഭൂമിപാലസ്യ വസിഷ്ഠോ ദ്വിജസത്തമഃ
ആദിദേശാഗ്രതോ രാജ്ഞഃ സ്ഥിതാൻ യുക്താൻ കൃതാഞ്ജലീൻ. 7

| | | | |
|---|---|---|---|
| ഭൂമിപാലസ്യ | മഹാരാജാവിന്റെ | അഗ്രതഃ | തിരുമുമ്പിൽ |
| തത് ശ്രുത്വാ | ആ കല്പന കേട്ട്, | കൃതാഞ്ജലീൻ | കൈകൂപ്പി [വരായ |
| ദ്വിജസത്തമഃ | ബ്രാഹ്മണോത്തമനായ | സ്ഥിതാൻ | കാത്തുനിന്നിരുന്ന- |
| വസിഷ്ഠഃ, | വസിഷ്ഠമഹർഷി, | യുക്താൻ | കാര്യസ്ഥന്മാരോടായി |
| രാജ്ഞഃ | മഹാരാജാവിന്റെ | ആദിദേശ. | ഇപ്രകാരമാജ്ഞാപിച്ചു. |

സുവർണ്ണാദീനി രത്നാനി ബലീൻ സർവ്വൌഷധീരപി
ശുക്ലമാല്യാംശ്ച ലാജാംശ്ച പൃഥക് ച മധുസർപ്പിഷീ 8
അഹതാനി ച വാസാംസി രഥം സർവ്വായുധാന്യപി
ചതുരംഗബലം ചൈവ ഗജം ച ശുഭലക്ഷണം 9
ചാമരവ്യജനേ ചോഭേ ധ്വജം ഛത്രം ച പാണ്ഡുരം
ശതം ച ശാതകുംഭാനാം കുംഭാനാമഗ്നിവർച്ചസാം 10
ഹിരണ്യശൃംഗമൃഷഭം സമഗ്രം വ്യാഘ്രചർമ്മ ച
യച്ചാന്യത് കിഞ്ചിദേഷ്ടവ്യം തത്സർവ്വമുപകല്പ്യതാം 11
ഉപസ്ഥാപയത പ്രാതരഗ്ന്യഗാരം മഹീപതേഃ. 12

| | | | |
|---|---|---|---|
| "സുവർണ്ണാദീനി, | "സ്വർണ്ണം മുതലായ | സമഗ്രം | കോട്ടമില്ലാത്ത |
| രത്നാനി, | രത്നങ്ങളും [വയും, | വ്യാഘ്രചർമ്മ ച | ഒരു പുലിത്തോലും, |
| ബലീൻ, | നിവേദ്യങ്ങളും, | ഹിരണ്യശൃംഗം | പൊൻകെട്ടിയ കൊ |
| സർവ്വൌഷധീഃ അപി, | ഹോമം ചെയ്വാനുള്ള ഉണങ്ങിയ ഓഷധി കൾ ചമതകൾ മുത ലായവയും, | ഋഷഭം ച, | വൃഷഭവും,[മ്പോടുകൂടിയ |
| | | കിഞ്ചിത് | കൂടാതെ |
| | | അന്യത് | വേറെ |
| | | ഏഷ്ടവ്യം യത് | വേണ്ടുന്നത് ഏതൊ |
| ശുക്ലമാല്യാൻ ച | വെള്ളപ്പൂമാലകളും | തത് സർവ്വം ച | അതും എല്ലാം |
| ലാജാൻ ച | മലരും, | പ്രാതഃ | പ്രഭാതത്തിൽ |
| മധുസർപ്പിഷീ ച | തേൻ, നെയ്യുന്നിവയും | മഹീപതേഃ | മഹാരാജാവിന്റെ |
| അഹതാനി വാസാംസി ച | പുതിയതായ കോടി വസ്ത്രങ്ങളും | അഗ്ന്യഗാരം | അഗ്നിഹോത്രശാലയിൽ |
| | | ഉപസ്ഥാപയത; | തയ്യാറാക്കുക; |
| ധ്വജം, | ധ്വജവും, | പൃഥക് | വേറെ സ്ഥലങ്ങളിൽ |
| ഉഭേ | രണ്ടു | രഥം | രഥത്തെയും |
| ചാമരവ്യജനേ ച | വെഞ്ചാമരങ്ങളും | സർവ്വായുധാനി അപി | സകല ആയുധങ്ങളേയും |
| പാണ്ഡുരം ഛത്രം ച | വെൺകൊററക്കുടയും | ചതുരംഗബലം ഏവ | ചതുരംഗസേനയേയും |
| അഗ്നിവർച്ചസാം | തീപോലെ മിന്നിത്തിള [ങ്ങുന്ന | ശുഭലക്ഷണം | ശുഭലക്ഷണയുക്ത [മായ |
| ശാതകുംഭാനാം കുംഭാനാം ശതം ച, | നൂറുപൊൻകുടങ്ങളും, | ഗജം ച | ആനയേയും |
| | | ഉപകല്പ്യതാം. | തയ്യാറാക്കിനിർത്തുകയും വേണം. |

അന്തഃപുരസ്യ ദ്വാരാണി സൎവ്വസ്യ നഗരസ്യ ച
ചന്ദനസ്രഗ്ഭിരൎച്ച്യന്താം ധൂപൈശ്ച ഘ്രാണഹാരിഭിഃ. 13

| | | | |
|---|---|---|---|
| "സൎവ്വസ്യ | "എല്ലാ | ധൂപൈഃ | നല്ല വാസനദ്രവ്യങ്ങളാലും |
| അന്തഃപുരസ്യ ച | അന്തഃപുരത്തിന്റെയും | | |
| നഗരസ്യ ച | നഗരത്തിന്റെയും | ചന്ദനസ്രഗ്ഭിഃ | ശ്രേഷ്ഠങ്ങളായ പൂമാലകളാലും |
| ദ്വാരാണി, | മുൻവശങ്ങൾ, | | |
| ഘ്രാണഹാരിഭിഃ | നറുമണം വീശുന്ന | അൎച്ച്യന്താം. | അലങ്കരിക്കപ്പെടട്ടെ. |

പ്രശസ്തമന്നം ഘൃതവദ്ദധിക്ഷീരോപസേചനം
ദ്വിജാനാം ശതസാഹസ്രേ യത് പ്രകാമമലം ഭവേത് 14
സത്കൃത്യ ദ്വിജമുഖ്യാനാം ശ്വഃ പ്രഭാതേ പ്രദീയതാം
ഘൃതം ദധി ച ലാജാശ്ച ദക്ഷിണാശ്ചാപി പുഷ്കലാഃ. 15

| | | | |
|---|---|---|---|
| "ദ്വിജാനാം | "ബ്രാഹ്മണരുടെ | ദധി ച, | തയിരും |
| ശതസാഹസ്രേ | അനേകായിരത്തിൽ | ലാജാഃ ച, | പൊരി, മലർ മുതലാ |
| ദ്വിജമുഖ്യാനാം, | വേദവിത്തുകളായ ബ്രാഹ്മണൎക്കായി, | പുഷ്കലാഃ | ധാരാളം [യവകളും |
| | | ദക്ഷിണാഃ അപി | ദക്ഷിണകളും, |
| പ്രശസ്തം | ഉത്തമമായതും | അലം പ്രകാമം | മതിയും കൊതിയും |
| ഘൃതവത് | മൃദുവായതും | യത് ഭവേത് | ആകത്തക്കവണ്ണം, |
| ക്ഷീരോപസേചനം | പാൽചേൎത്തതും ആയ | സത്കൃത്യ, | സത്കരിച്ച്, |
| | | ശ്വഃ | നാളെ |
| ദധി അന്നം ച, | ദധ്യന്നവും, | പ്രഭാതേ | കാലത്ത് [കുന്നു. |
| ഘൃതം, | നെയ്യും, | പ്രദീയതാം. | കൊടുക്കപ്പെടേണ്ടതാ |

സൂൎയ്യേഽഭ്യുദിതമാത്രേ ശ്വോ ഭവിതാ സ്വസ്തിവാചനം
ബ്രാഹ്മണാശ്ച നിമന്ത്ര്യന്താം കല്പ്യന്താമാസനാനി ച. 16

| | | | |
|---|---|---|---|
| "ശ്വഃ | നാളെ | ഭവിതാ; | നടക്കുന്നതാണ്; |
| സൂൎയ്യേ | സൂൎയ്യൻ | ബ്രാഹ്മണാഃ | (അതിന്നു) ബ്രാഹ്മണർ |
| അഭ്യുദിതമാത്രേ ച | ഉദിച്ചു ഉടനെതന്നെ | നിമന്ത്ര്യന്താം, | ക്ഷണിക്കപ്പെടേണ്ടതാ |
| | | ആസനാനി ച | ആസനങ്ങളും [കുന്നു, |
| സ്വസ്തിവാചനം | സ്വസ്തിവാചനം | കല്പ്യന്താം. | തയ്യാറാക്കപ്പെടട്ടെ. |

ആബദ്ധ്യന്താം പതാകാശ്ച രാജമാൎഗ്ഗശ്ച സിച്യതാം. 17

| | | | |
|---|---|---|---|
| "പതാകാഃ ച | "കൊടികളും | രാജമാൎഗ്ഗഃ ച | രാജവീഥിയും |
| ആബദ്ധ്യന്താം, | നാട്ടപ്പെടട്ടെ, | സിച്യതാം. | നനയ്ക്കപ്പെടട്ടെ. |

സൎവ്വേ ച താളാവചരാ ഗണികാശ്ച സ്വലംകൃതാഃ
കക്ഷ്യാം ദ്വിതീയാമാസാദ്യ തിഷ്ഠന്തു നൃപവേശ്മനഃ. 18

| | | | |
|---|---|---|---|
| "സൎവ്വേ | "എല്ലാ | നൃപവേശ്മനഃ | കോവിലകത്തിന്റെ |
| താളാവചരാഃ ച | നട്ടുവന്മാരും | ദ്വിതീയാം | രണ്ടാമത്തെ |
| ഗണികാഃ ച | ദാസിമാരും | കക്ഷ്യാം | മതില്ക്കകത്ത് |
| | | ആസാദ്യ | വന്നു |
| സ്വലംകൃതാഃ | അലങ്കരിച്ചു തയ്യാറായി | തിഷ്ഠന്തു. | നില്ക്കട്ടെ. |

ദേവായതനചൈത്യേഷു സാന്നഭക്ഷാഃ സദക്ഷിണാഃ
ഉപസ്ഥാപയിതവ്യാഃ സ്യുൎമ്മാല്യയോഗ്യാഃ പൃഥക് പൃഥക്. 19

| | |
|---|---|
| "ദേവായതന-ചൈത്യേഷു | "ക്ഷേത്രങ്ങളിലും തെരുവുകളിലുള്ള വഴിയമ്പലങ്ങളിലും |
| സാന്നഭക്ഷാഃ | സദ്യവട്ടങ്ങളും പലഹാരങ്ങളും തെയ്യാറായ് വെച്ചുകൊണ്ടിരിക്കുന്നവരും, |
| സദക്ഷിണാഃ | ദക്ഷിണകൾ വെച്ചുകൊണ്ടിരിക്കുന്നവരും |
| മാല്യയോഗ്യാഃ | പൂമാലകൾ വെച്ചുകൊണ്ടിരിക്കുന്നവരും |
| പൃഥക് പൃഥക് | വേറെ വേറെ |
| ഉപസ്ഥാപയിതവ്യാഃ സ്യുഃ. | തയ്യാറാക്കി കാത്തുകൊണ്ടു നിൎത്തപ്പെടേണ്ടതാകുന്നു. |

ദീൎഘാസിബദ്ധാ യോധാശ്ച സന്നദ്ധാ മൃഷ്ടവാസസഃ
മഹാരാജാങ്കണം സൎവ്വേ പ്രവിശന്തു മഹോദയം. 20

| | |
|---|---|
| "യോധാഃ | "രാജഭടന്മാർ |
| സൎവ്വേ ച | എല്ലാവരും |
| ദീൎഘാസിബദ്ധാഃ | നെടുവാൾ കയ്യിൽ പിടിച്ചവരായി |
| സന്നദ്ധാഃ | കവചധാരികളായി |
| മൃഷ്ടവാസസഃ | അലക്കിയ ഉടുപ്പുകൾ ധരിച്ചവരായി, |
| മഹോദയം | മഹോത്സവം നടക്കുന്നതായ |
| മഹാരാജാങ്കണം | രാജധാനിയുടെ തിരുമുററത്തിൽ |
| പ്രവിശന്തു." | നിൽക്കട്ടെ." |

ഏവം വ്യാദിശ്യ വിപ്രൌ തൌ ക്രിയാസ്തത്ര വിനിഷ്ഠിതൌ
ചക്രതുശ്ചൈവ യച്ഛേഷം പാൎത്ഥിവായ നിവേദ്യ ച. 21

| | |
|---|---|
| വിനിഷ്ഠിതൌ | നല്ല പഴക്കവും സാമൎത്ഥ്യവും ഉള്ള |
| തൌ | ആ രണ്ടു |
| വിപ്രൌ ച, | ആചാൎയ്യന്മാരും, |
| ഏവം | മേൽ പ്രകാരം |
| വ്യാദിശ്യ, | കല്പിച്ച ശേഷം, |
| തത്ര | അപ്പോൾ നടത്തിയ |
| ക്രിയാഃ | കാൎയ്യങ്ങളെപ്പററി |
| പാൎത്ഥിവായ | മഹാരാജാവിനോടു |
| നിവേദ്യ | ഉണൎത്തിച്ച്, |
| ശേഷം ച | ബാക്കിയും ചെയ്യേണ്ടതായത് |
| യത് ഏവ | യാതൊന്നൊ അതിനേയും എല്ലാം |
| ചക്രതുഃ. | ചെയ്തു തീൎത്തു. |

കൃതമിത്യേവ ചാബ്രൂതാമഭിഗമ്യ ജഗത്പതിം
യഥോക്തവചനം പ്രീതൌ ഹൎഷയുക്തൌ ദ്വിജൎഷഭൌ. 22

| | |
|---|---|
| പ്രീതൌ | സ്നേഹമുള്ളവരും |
| ഹൎഷയുക്തൌ | അത്യുത്സാഹത്തോടു കൂടിയവരും ആയ |
| ദ്വിജൎഷഭൌ ച | ആ രണ്ടു ബ്രാഹ്മണോത്തമന്മാരും |
| ജഗത്പതിം | മഹാരാജാവിന്റെ |
| അഭിഗമ്യ | തിരുമുമ്പാകെ വീണ്ടും ചെന്ന് |
| "യഥോക്ത-വചനം ഏവ | "കല്പിച്ചരുളിയപോലെയെല്ലാം |
| കൃതം," ഇതി | തയ്യാറാക്കപ്പെട്ടിരിക്കുന്നു," എന്ന് |
| അബ്രൂതാം. | ഉണൎത്തിച്ചു. |

തതഃ സുമന്ത്രം ദ്യുതിമാൻ രാജാ വചനമബ്രവീത്
രാമഃ കൃതാത്മാ ഭവതാ ശീഘ്രമാനീയതാമിതി. 23

| | | | |
|---|---|---|---|
| തതഃ | അനന്തരം | വചനം അബ്രവീത്; | ആജ്ഞാപിച്ചു :— |
| ദ്യുതിമാൻ | രാജശ്രീമാനും | "രാമഃ | "ശ്രീരാമൻ, |
| കൃതാത്മാ | പുണ്യശാലിയുമായ | ഭവതാ | ഭവാനാൽ |
| രാജാ | മഹാരാജാവ്, | ശീഘ്രം | ഇപ്പോൾ തന്നെ |
| സുമന്ത്രം | സുമന്ത്രരോടായി | ആനീയതാം." | ഇങ്ങോട്ടു കൂട്ടിക്കൊണ്ടു വരപ്പെടട്ടെ." |
| ഇതി | ഇങ്ങിനെ | | |

സ തഥേതി പ്രതിജ്ഞായ സുമന്ത്രോ രാജശാസനാത്
രാമം തത്രാനയാംചക്രേ രഥേന രഥിനാം വരം. 24

| | | | |
|---|---|---|---|
| സഃ | ആ | രഥിനാം വരം | തേരാളിമാരിൽവെച്ചു ഉത്തമനായ |
| സുമന്ത്രഃ | സുമന്ത്രരും, | | |
| രാജശാസനാത് | രാജാജ്ഞയാകയാൽ | രാമം | ശ്രീരാമനെ |
| "തഥാ" | "ഉത്തരവുപോലെ [ചെയ്യാം," | രഥേന | തേരിൽ കയററിക്കൊ[ണ്ട് |
| ഇതി | എന്നു | തത്ര | അവിടെ |
| പ്രതിജ്ഞായ | പറഞ്ഞ്, | ആനയാം ചക്രേ. | കൂട്ടിക്കൊണ്ടുവന്നു. |

['രഥിനാം വരം' എന്നു പറഞ്ഞതുകൊണ്ട് രഥാരോഹണത്തിന്നുള്ള യോഗ്യതയെ വിവക്ഷിക്കുന്നു.]

അഥ തത്ര സമാസീനാസ്തദാ ദശരഥം നൃപം
പ്രാച്യോദീച്യാഃ പ്രതീച്യാശ്ച ദാക്ഷിണാത്യാശ്ച ഭൂമിപാഃ 25
മ്ലേച്ഛാചാര്യാശ്ച യേ ചാന്യേ വനശൈലാന്തവാസിനഃ
ഉപാസാംചക്രിരേ സർവ്വേ തം ദേവാ ഇവ വാസവം. 26

| | | | |
|---|---|---|---|
| വാസവം | ദേവേന്ദ്രൻെറ അടുക്കൽ | ഭൂമിപാഃ ച | രാജാക്കന്മാരും |
| ദേവാഃ ഇവ, | ദേവന്മാരെന്നവണ്ണം | മ്ലേച്ഛാചാര്യാഃ | മ്ലേച്ഛപ്രഭുക്കന്മാരും |
| തം | ആ | വനശൈലാന്തവാസിനഃ | കാട്ടാളന്മാരും മലയന്മാരും |
| ദശരഥം നൃപം | ദശരഥചക്രവർത്തിയുടെ തിരുമുമ്പിൽ | അന്യേ | മററു സാധാരണജനങ്ങൾ |
| തത്ര തദാ | അവിടെ, ആ സമയം | | |
| സമാസീനാഃ | വർത്തിച്ചിരുന്നവരായ | യേ ച | യാതൊരുവരൊ |
| പ്രാച്യോദീച്യാഃ | കിഴക്കു, വടക്കു എന്ന പ്രദേശങ്ങളിലുള്ളവരും | സർവ്വേ ച | അവർ എല്ലാവരും, |
| | | അഥ | ആയിടയിൽ |
| പ്രതീച്യാഃ | പടിഞ്ഞാറുള്ളവരും | ഉപാസാംചക്രിരേ. | (ശ്രീരാമൻെറ) വരവിനെ കാത്തുംകൊണ്ടു വർത്തിച്ചു. |
| ദാക്ഷിണാത്യാഃ ച | തെക്കുദിക്കിലുള്ളവരും ആയ | | |

തേഷാം മദ്ധ്യേ സ രാജൎഷിൎമ്മരുതാമിവ വാസവഃ
പ്രാസാദസ്ഥോ രഥഗതം ദദൎശായാന്തമാത്മജം. 27

| | | | |
|---|---|---|---|
| സഃ രാജൎഷിഃ | ആ രാജൎഷിവൎയ്യൻ, | പ്രാസാദസ്ഥഃ, | രാജധാനിയിൽ വൎത്തിച്ചിരുന്നപ്രകാരംതന്നെ |
| മരുതാം | ദേവന്മാരുടെ മുമ്പിൽ | രഥഗതം | രഥത്തിൽ കയറി |
| വാസവഃ | ഇന്ദ്രൻ | ആയാന്തം | വന്നുകൊണ്ടിരുന്ന |
| ഇവ, | എപ്രകാരമോ അപ്രകാരം, | ആത്മജം | പുത്രനെ |
| തേഷാം | അവരുടെ | ദദൎശ. | നോക്കിക്കൊണ്ടിരുന്നു. |
| മദ്ധ്യേ | മുമ്പിൽ | | |

ഗന്ധൎവ്വരാജപ്രതിമം ലോകേ വിഖ്യാതപൌരുഷം
ദീൎഘബാഹും മഹാസത്വം മത്തമാതംഗഗാമിനം 28
ചന്ദ്രകാന്താനനം രാമമതീവ പ്രിയദൎശനം
രൂപൌദാൎയ്യഗുണൈഃ പുംസാം ദൃഷ്ടിചിത്താപഹാരിണം 29
ഘൎമ്മാഭിതപ്താഃ പൎജ്ജന്യം ഹ്ലാദയന്തമിവ പ്രജാഃ
ന തതൎപ്പ സമായാന്തം പശ്യമാനോ നരാധിപഃ. 30

| | | | |
|---|---|---|---|
| നരാധിപഃ, | മഹാരാജാവ്, | ചന്ദ്രകാന്താനനം | മുഴുമതിയെപ്പോലത്ത മനോഹരമായ തിരുമുഖമാൎന്നവനായും |
| സമായാന്തം | അടുത്തുവന്നുകൊണ്ടിരുന്നവനായ | രൂപൌദാൎയ്യഗുണൈഃ | സ്വാഭാവികമായ ഔദാൎയ്യഗുണങ്ങളെക്കൊണ്ട് |
| രാമം | ശ്രീരാമനെ, | പുംസാം | (സ്ത്രീപുരുഷന്മാരായ) സൎവ്വാത്മാക്കളുടേയും |
| ഗന്ധൎവ്വരാജപ്രതിമം, | ഗന്ധൎവ്വരാജാവിനെപ്പോലിരിക്കുന്നവനായും | ദൃഷ്ടിചിത്താപഹാരിണം | മനോബുദ്ധികളെ അപഹരിക്കുന്നവനായും, |
| ലോകേ | ലോകത്തിൽ | പശ്യമാനഃ, | മനസ്സിൽ ചിന്തിച്ചുകൊണ്ടിരുന്നവനായി |
| വിഖ്യാതപൌരുഷം | പുകഴാൎന്ന പരാക്രമശാലിയായിരിക്കുന്നവനായും, | ഘൎമ്മാഭിതപ്താഃ | വേനൽ ചൂടുകൊണ്ടു തപിക്കുന്ന |
| മഹാസത്വം, | അതിരററ സൌശീല്യഗുണയുക്തനായും | പ്രജാഃ | ജനങ്ങൾ |
| ദീൎഘബാഹും, | ആജാനുബാഹുവായും, | ഹ്ലാദയന്തം | (തങ്ങളെ) കുളൎപ്പിക്കുന്ന |
| മത്തമാതംഗഗാമിനം, | മത്തഗജംപോലെയുള്ള ഗതിയാൎന്നവനായും | പൎജ്ജന്യം ഇവ | കാൎമ്മേഘത്തെപോലെ കണ്ടാനന്ദിച്ചതിൽ |
| അതീവ | അത്യന്തം | തതൎപ്പ ന. | തൃപ്തിപ്പെടാത്തവനായിത്തന്നെ വൎത്തിച്ചു. |
| പ്രിയദൎശനം, | സുന്ദരനായും, | | |

[“ഗന്ധൎവ്വരാജപ്രതിമം” എന്നതുകൊണ്ട് രൂപഗുണവും, “ദീൎഘബാഹും” എന്ന പദംകൊണ്ട്, മാനം, ശക്തി മുതലായ ഗുണങ്ങളും, “മഹാസത്വം” എന്നതുകൊണ്ട് ബുദ്ധിവികാസതയും, “അതീവപ്രിയദൎശനം” എന്നതുകൊണ്ട് സ്വഭാവഗുണംകൊണ്ടുള്ള വശീകരണസാമൎത്ഥ്യവും, പറയപ്പെട്ടിരിക്കുന്നു. (സ. സാ.) “പുംസാം ദൃഷ്ടിചിത്താപഹാരിണം” എന്നതുകൊണ്ട് “പാഞ്ചാല്യാഃ പദ്മപത്രാക്ഷ്യാഃ സ്നായന്ത്യാ ജഘനം ഘനം-യാഃ സ്ത്രീയോ ദൃഷ്ടവത്യസ്താഃ പുംഭാവം മനസാ യയുഃ”, എന്നു പറഞ്ഞമാതിരി പുരുഷന്മാരുടെ ചിത്തംകൂടി ശ്രീരാമസൌന്ദൎയ്യത്താൽ വശീകരിക്കപ്പെടുന്നു. (ഗോവിന്ദരാജൻ).]

അവതാൎയ്യ സുമന്ത്രസ്തം രാഘവം സ്യന്ദനോത്തമാത്
പിതുഃ സമീപം ഗച്ഛന്തം പ്രാഞ്ജലിഃ പൃഷ്ഠതോऽന്വഗാത്. 31

| | | | |
|---|---|---|---|
| സുമന്ത്രഃ | സുമന്ത്രൻ | ഗച്ഛന്തം | കാൽനടയായ് ചെന്നു കൊണ്ടിരുന്ന |
| രാഘവം | ശ്രീരാഘവനെ | തം | അദ്ദേഹത്തെ |
| സ്യന്ദനോത്തമാത് | ആ ഉത്തമരഥത്തിൽ നിന്നും | പ്രാഞ്ജലിഃ | കൈകൂപ്പിക്കൊണ്ടു തന്നെ |
| അവതാൎയ്യ, | താഴത്തിറക്കി, | പൃഷ്ഠതഃ അന്വഗാത്. | തുടൎന്നുചെന്നു. |
| പിതുഃ | പിതാവിന്റെ | | |
| സമീപം | സന്നിധിയിലേക്ക് | | |

സ തം കൈലാസശൃംഗാഭം പ്രാസാദം രഘുപുംഗവഃ
ആരുരോഹ നൃപം ദ്രഷ്ടും സഹ സൂതേന രാഘവഃ. 32

| | | | |
|---|---|---|---|
| സഃ | ആ | കൈലാസശൃംഗാഭം | കൈലാസശൃംഗം പോലെ മനോഹരമായ |
| രഘുപുംഗവഃ | രഘുകുലതിലകനായ | തം പ്രാസാദം | ആ രാജധാനിയിൽ |
| രാഘവഃ | ശ്രീരാമൻ | സൂതേന സഹ | സൂതനോടുംകൂടി |
| നൃപം | മഹാരാജാവിനെ | ആരുരോഹ. | കയറിച്ചെന്നു. |
| ദ്രഷ്ടും | മുഖംകാണിപ്പാൻ | | |

സ പ്രാഞ്ജലിരഭിപ്രേത്യ പ്രണതഃ പിതുരന്തികേ
നാമ സ്വം ശ്രാവയൻ രാമോ വവന്ദേ ചരണൗ പിതുഃ. 33

| | | | |
|---|---|---|---|
| സഃ | ആ | പിതുഃ | പിതാവിന്റെ |
| രാമഃ | ശ്രീരാമൻ | ചരണൗ | രണ്ടു കാലടികളേയും |
| പിതുഃ | പിതാവിന്റെ | വവന്ദേ; | തൊട്ട് നമസ്കരിച്ചു; |
| അന്തികേ | സന്നിധിയിൽ | സ്വം നാമ | തന്റെ പ്രവരഗോത്ര നാമാദികളെ |
| പ്രണതഃ | വിനീതനായി | ശ്രാവയൻ. | പറഞ്ഞ് അഭിവാദനം ചെയ്തു. |
| പ്രാഞ്ജലിഃ | കൈകൂപ്പിക്കൊണ്ട് | | |
| അഭിപ്രേത്യ | ചെന്ന് | | |

തം ദൃഷ്ട്വാ പ്രണതം പാൎശ്വേ കൃതാഞ്ജലിപുടം നൃപഃ
ഗൃഹ്യാഞ്ജലൗ സമാകൃഷ്യ സസ്വജേ പ്രിയമാത്മജം. 34

| | | | |
|---|---|---|---|
| നൃപഃ | മഹാരാജാവ് | പ്രിയം ആത്മജം | പ്രിയപുത്രനെ |
| പാൎശ്വേ | തന്റെ മുമ്പാകെ | ദൃഷ്ട്വാ, | കൺകുളിൎക്കമാറ് നോക്കി, |
| പ്രണതം | വണക്കത്തോടെ | അഞ്ജലൗ | കൂപ്പിയകൈകളെ |
| കൃതാഞ്ജലിപുടം | തൃക്കൈകളെ കൂപ്പിയ പോലെതന്നെ വെച്ചു കൊണ്ടിരുന്ന | ഗൃഹ്യ, | ഗ്രഹിച്ച്, |
| തം | ആ | സമാകൃഷ്യ | (മാറോട്) അണച്ച് |
| | | സസ്വജേ. | തഴുകി. |

തസ്മൈ ചാഭ്യുദിതം സമ്യങ്മണികാഞ്ചനഭൂഷിതം
ദിദേശ രാജാ രുചിരം രാമായ പരമാസനം. 35

| | | | |
|---|---|---|---|
| രാജാ | രാജാവ് | രുചിരം | മനോഹരവും |
| തസ്മൈ | ആ | അഭ്യുദിതം ച | ഉന്നതവുമായ |
| രാമായ | ശ്രീരാമന്നായ്ക്കൊണ്ട്, | പരമാസനം | ഒരു ശ്രേഷ്ഠമായ സിംഹാസനത്തെ |
| സമ്യക് | നല്ലപോലെ | | |
| മണികാഞ്ചന-ഭൂഷിതം | നവരത്നസ്വർണ്ണഖചിതവും | ദിദേശ; | (ഇരിപ്പാനായി) കാണിച്ചു കൊടുത്തു. |

തദാസനവരം പ്രാപ്യ വ്യദീപയത രാഘവഃ
സ്വയൈവ പ്രഭയാ മേരുമുദയേ വിമലോ രവിഃ. 36

| | | | |
|---|---|---|---|
| വിമലഃ | പരിപാവനമൂർത്തിയായ | തത് | അതിനെ, |
| രാഘവഃ, | ശ്രീരാഘവൻ, | രവിഃ | സൂർയ്യഭഗവാൻ |
| ആസനവരം | ശ്രേഷ്ഠമായ സിംഹാസനത്തെ | ഉദയേ | ഉദയകാലത്തിൽ |
| പ്രാപ്യ | പ്രാപിച്ച്, | മേരും | മേരുഗിരിയെ |
| സ്വയാ | തന്റെ | ഏവ | എന്നവിധം |
| പ്രഭയാ | തേജസ്സുകൊണ്ട്, | വ്യദീപയത. | പ്രകാശിപ്പിച്ചു. |

[“വവാ യഥാതഥൈവൈവം സാമ്യേ” എന്ന പ്രകാരം ‘ഏവ’ പദത്തിന്നു സാമ്യാർത്ഥം ‘ഉദയെ’ എന്ന പദം തീക്ഷ്ണതയില്ലായ്മയേയും, ‘വിമലഃ’ എന്ന പദം സൂർയ്യന്റെ മറവില്ലായ്മയേയും വിവക്ഷിക്കുന്നു. (സർവ്വാർത്ഥസാരം).]

തേന വിഭ്രാജതാ തത്ര സാ സഭാഽപി വ്യരോചത
വിമലഗ്രഹനക്ഷത്രാ ശാരദീ ദ്യൗരിവേന്ദുനാ. 37

| | | | |
|---|---|---|---|
| തത്ര | ആ സമയം | ശാരദീ ദ്യൗഃ | ശരത്കാലത്തിലെ ആകാശം |
| സാ സഭാ അപി | ആ സഭതന്നെ | | |
| വിഭ്രാജതാ | തേജോമയമായി വിളങ്ങുന്ന | ഇന്ദുനാ | ശശാങ്കനാൽ |
| തേന | അദ്ദേഹത്താൽ | ഇവ | എന്നപോലെ |
| വിമലഗ്രഹ-നക്ഷത്രാ | നിർമ്മലമായ നവഗ്രഹനക്ഷത്രാദികളോടു കൂടിയ | വ്യരോചത. | അത്യധികം പ്രകാശിച്ചു. |

[ദശരഥവസിഷ്ഠാദികൾക്കും ഗ്രഹനക്ഷത്രാദികൾക്കും സാമ്യം.]

തം പശ്യമാനോ നൃപതിസ്തുതോഷ പ്രിയമാത്മജം
അലംകൃതമിവാത്മാനമാദർശതലസംസ്ഥിതം. 38

| | | | |
|---|---|---|---|
| നൃപതിഃ | മഹാരാജാവ് | ആത്മാനം ഇവ | തന്റെ ആകാരമെന്നപോലെതന്നെ |
| തം | ആ | | |
| പ്രിയം ആത്മജം | ഓമനപുത്രനെ | അലംകൃതം | സർവ്വപ്രകാരേണയും ശോഭിക്കുന്നവനായി |
| ആദർശതല-സംസ്ഥിതം | കണ്ണാടിയിൽ പ്രതിബിംബിച്ചുകാണുന്ന | പശ്യമാനഃ | നിനച്ച് |
| | | തുതോഷ. | അത്യാനന്ദമുൾക്കൊണ്ടു. |

സ തം സസ്മിതമാഭാഷ്യ പുത്രം പുത്രവതാം വരഃ
ഉവാചേദം വചോ രാജാ ദേവേന്ദ്രമിവ കശ്യപഃ. 39

| | | | |
|---|---|---|---|
| പുത്രവതാം | മക്കളെപ്പെറ്റവരിൽ | കശ്യപഃ | (മരീചിപുത്രനും അദിതിദേവിയുടെ ഭർത്താവുമായ) കശ്യപമഹർഷി |
| വരഃ | ഉത്തമനായ [വെച്ച് | ദേവേന്ദ്രം | ദേവേന്ദ്രനോട് |
| സഃ | ആ | ഇവ | എന്നവണ്ണം |
| രാജാ, | രാജാവ്, | ഇദം | ഇപ്രകാരം |
| സസ്മിതം | പുഞ്ചിരിപൂണ്ടിരിക്ക | വചഃ | ഉപദേശത്തെ |
| തം | ആ [ന്നവനായ | ഉവാച, | എല്ലാവരും കേൾക്കത്തക്കവണ്ണം അരുളിച്ചെയ്തു. |
| പുത്രം | പുത്രനോട് | | |
| ആഭാഷ്യ | എന്തോ ചിലത് ഉര ചെയ്തശേഷം | | |

[‘സസ്മിതം’, പുഞ്ചിരിപൂണ്ടവനായി എന്നും അർത്ഥം-ദശരഥന്റെ സ്മിതത്തിന്നു കാരണത്തെ ‘പുത്രവതാം വരഃ’ എന്നു പറയുന്നു. (സ. സാ.)]

ജ്യേഷ്ഠായാം മേ ധർമ്മപത്ന്യാം സദൃശ്യാം സദൃശഃ സുതഃ
ഉത്പന്നസ്ത്വം ഗുണശ്രേഷ്ഠോ മമ രാമാത്മജഃ പ്രിയഃ. 40

| | | | |
|---|---|---|---|
| “രാമ! | “ഹേ, രാമ! | മേ | എനിക്ക്, |
| മമ | എനിക്ക് | ജ്യേഷ്ഠായാം | മൂത്തവളും |
| സദൃശഃ | അനുഗുണമായി | സദൃശ്യാം | അഭിമതാനുവർത്തിനിയും ആയ |
| ഗുണശ്രേഷ്ഠഃ | ഉത്തമഗുണങ്ങളോടു കൂടിയവനും | ധർമ്മപത്ന്യാം | പട്ടമഹിഷിയിൽ |
| പ്രിയഃ | സ്നേഹപാത്രവും ആയ | ആത്മജഃ | ഔരസപുത്രനായി |
| സുതഃ ത്വം | പുത്രനാകുന്ന നീ, | ഉത്പന്നഃ. | പിറന്നു. |

യതസ്ത്വയാ പ്രജാശ്ചേമാഃ സ്വഗുണൈരനുരഞ്ജിതാഃ
തസ്മാത്ത്വം പുഷ്യയോഗേന യൌവരാജ്യമവാപ്നുഹി. 41

| | | | |
|---|---|---|---|
| “ഇമാഃ | “ഇക്കാണുന്ന | തസ്മാത് | അതിനാൽ |
| പ്രജാഃ | പ്രജകൾ, | ത്വം | ഉണ്ണി |
| സ്വഗുണൈഃ ച | സ്വഭാവസിദ്ധമായ സൽഗുണങ്ങൾ കൊണ്ടുതന്നെ | പുഷ്യയോഗേന | പുഷ്യനക്ഷത്രത്തിൽ ചന്ദ്രനുള്ള ദിവസമായ |
| | | യതഃ | അന്നുമുതൽ |
| ത്വയാ | ഉണ്ണിയാൽ | യൌവരാജ്യം | യുവരാജ്യാധികാരത്തെ |
| അനുരഞ്ജിതാഃ; | അകം കുളുർപ്പിക്കപ്പെട്ടു; | അവാപ്നുഹി. | വഹിച്ചുവന്നാലും. |

[പൂയംനാൾ പട്ടാഭിഷേകം നിശ്ചയിച്ചിരിക്കുന്നു, എന്നു താല്പര്യം. “ഭൂപാനാമഭിഷേചനേ ഗുരുരവി ശ്രീനാഥമിത്രോത്തരാ രോഹിണ്യശ്വിഭ ശക്രപൌഷ്ണശശിനഃ ശ്രേഷ്ഠാ പ്രദിഷ്ടാ ബുധൈഃ” എന്ന പ്രമാണപ്രകാരം അഭിഷേകത്തിന്നു അത്യുത്തമമായി ഒന്നാമതായി എടുത്തിട്ടുള്ള നാൾ ഗുരു, അതായത് പൂയം ആകുന്നു. ശ്രീരാമന്റെ രണ്ടാമത്തെ നക്ഷത്രവും ആണല്ലോ. ശ്രീരാമന്നു 25-ാമത്തെ വയസ്സായതുകൊണ്ട് വ്യാഴനും ചന്ദ്രനും ഉച്ചസ്വക്ഷേത്രഗതന്മാരായി കർക്കടകത്തിൽ തന്നെയാണ് നില്ക്കുന്നത്.]

കാമതസ്ത്വം പ്രകൃത്യൈവ വിനീതോ ഗുണവാനസി
ഗുണവത്യപി തു സ്നേഹാത് പുത്ര വക്ഷ്യാമി തേ ഹിതം. 42

| | | | |
|---|---|---|---|
| “ത്വം | “ഉണ്ണി | ഗുണവതി തു | ഗുണവാന്മാരുടെ സംഗതിയിലുംകൂടി |
| പ്രകൃത്യാ ഏവ | പ്രകൃത്യാതന്നെ [നിലം; | ഹിതം, | ഹിതകരമായുള്ളതിനെ |
| ഗുണവാൻ; | സദ്ഗുണങ്ങളുടെ വിള | സ്നേഹാത് | എന്റെ സ്നേഹംമൂലം, |
| വിനീതഃ അസി; | നല്ലപോലെ അഭ്യസിക്കപ്പെട്ടവനുമാകുന്നു; | കാമതഃ | സ്വേച്ഛയായി ഞാൻ |
| പുത്ര! | മകനെ! | തേ | ഉണ്ണിയോടു [തന്നെ |
| അപി, | എന്നിരുന്നാലും, | വക്ഷ്യാമി. | ഉപദേശിക്കാം. |

ഭൂയോ വിനയമാസ്ഥായ ഭവ നിത്യം ജിതേന്ദ്രിയഃ
കാമക്രോധസമുത്ഥാനി ത്യജേഥാ വ്യസനാനി ച. 43

| | | | |
|---|---|---|---|
| “ഭൂയഃ | “ഇപ്പോൾ ഉള്ളതിലും അധികമായി, | ജിതേന്ദ്രിയഃ | ശബ്ദസ്പർശരൂപരസഗന്ധാദികളായവയെ ജയിച്ചവനായി |
| വിനയം | അവനവന്റെ ധർമ്മാനുഷ്ഠാനത്തിനുള്ള മാർഗ്ഗത്തെത്തന്നെ | ഭവ; | വർത്തിക്കുക; |
| | | കാമക്രോധസമുത്ഥാനി | കാമക്രോധങ്ങളാലുളവാകുന്ന |
| ആസ്ഥായ, | അവലംബിച്ച്, | വ്യസനാനി | സപ്തദോഷങ്ങളേയും |
| നിത്യം ച | എല്ലായ്പ്പോഴും | ത്യജേഥാഃ. | അടുപ്പിക്കരുത്. |

[“സ്ത്രീദ്യൂതമൃഗയാമദ്യവാക്പാരുഷ്യോഗ്രദണ്ഡതാഃ- അർത്ഥസംദൂഷണം ചേതി വ്യസനസപ്തകം രാജ്ഞാം” എന്ന് രാജാക്കന്മാരുടെ സപ്തദോഷങ്ങൾ. അഥവാ, “മൃഗയാഽക്ഷോ ദിവാസ്വാപഃ പരിവാദഃ സ്ത്രിയോ മദഃ. തൌര്യത്രികം വൃഥാട്യാ ച കാമജോ ദശകോ ഗണഃ. ഇവ കാമജങ്ങളായ ദോഷങ്ങളും “പൈശുന്യം സാഹസം ദ്രോഹ ഈർഷ്യാസൂയാർത്ഥദൂഷണം. വാഗ്ദണ്ഡയോശ്ച പാരുഷ്യം ക്രോധജോഽപി ഗണോഷ്ടകഃ”. എന്നവ ക്രോധജങ്ങളായ ദോഷങ്ങളും ആകുന്നു. ഗൊ. രാ).]

പരോക്ഷയാ വർത്തമാനോ വൃത്ത്യാ പ്രത്യക്ഷയാ തഥാ
അമാത്യപ്രഭൃതീഃ സർവ്വാഃ പ്രകൃതീശ്ചാനുരഞ്ജയ. 44

| | | | |
|---|---|---|---|
| “പരോക്ഷയാ, | “പ്രത്യക്ഷത്തിൽ കാണ്മാൻ കഴിയാത്ത ഗുണങ്ങളാലുണ്ടാകുന്നതും | വൃത്ത്യാ | നല്ലനടവടിയോടുകൂടി |
| | | വർത്തമാനഃ, | വർത്തിക്കുന്നവനായി |
| തഥാ | അതുപോലെ | അമാത്യപ്രഭൃതീഃ | മന്ത്രിമാർ മുതലായ |
| പ്രത്യക്ഷയാ | പ്രത്യക്ഷത്തിൽ കാണപ്പെടാവുന്നവയാൽ ഏർപ്പെടുന്നതും ആയ | പ്രകൃതീഃ | ജനങ്ങൾ |
| | | സർവ്വാഃ ച | എല്ലാവരേയും |
| | | അനുരഞ്ജയ. | സന്തോഷിപ്പിക്കുക. |

[ദാക്ഷിണ്യം, അനുതാപം മുതലായ ആഭ്യന്തരഗുണങ്ങൾ പരോക്ഷം, ശരണാഗതരക്ഷണം ധനവിതരണം മുതലായ ബാഹ്യപ്രവൃത്തികൾ പ്രത്യക്ഷം.]

"പരോക്ഷവൃത്തികൾ, താൻതന്നെ നേരിട്ടുചെയ്യേണ്ടതായ പ്രവൃത്തികളും, അപരോക്ഷവൃത്തികൾ, മററുള്ളവരെക്കൊണ്ട് ചെയ്യിക്കേണ്ട പ്രവൃത്തികളുംആകുന്നു. ചാരന്മാർ മുഖേന സ്വരാജ്യത്തിലുള്ളതും അന്യരാജ്യങ്ങളിലുള്ളതും ആയ വൃത്താന്തങ്ങളെ അറിയുന്നത് പരോക്ഷവൃത്തിയും, അപ്രകാരംതന്നെ ആസ്ഥാനമണ്ഡപത്തിലിരുന്ന് നേരിട്ട് രാജ്യകാൎയ്യം ആലോചനചെയ്യുന്നത്മുതലായവ അപരോക്ഷവൃത്തിയും ആകുന്നു." എന്ന് ഗൊ. രാ).]

കോഷ്ഠാഗാരായുധാഗാരൈഃ കൃത്വാ സന്നിചയാൻ ബഹൂൻ
തുഷ്ടാനുരക്തപ്രകൃതിൎയ്യഃ പാലയതി മേദിനീം 45
തസ്യ നന്ദന്തി മിത്രാണി ലബ്ധ്വാഽമൃതമിവാമരാഃ
തസ്മാദ് ത്വമപി ചാത്മാനം നിയമ്യൈവം സമാചര. 46

| | | | |
|---|---|---|---|
| "കോഷ്ഠാഗാരായുധാഗാരൈഃ | "ഖജാനകൾ, ആയുധപ്പുരകൾ എന്നിവയോടുകൂടി | മിത്രാണി, | നന്മയിൽ താല്പൎയ്യമുള്ളവരായ ഇതരരാജാക്കന്മാർ, |
| ബഹൂൻ | പലമാതിരി | അമരാഃ | ദേവന്മാർ |
| സന്നിചയാൻ | ധനധാന്യാദികളെ | അമൃതം | അമൃതം |
| കൃത്വാ, | സമ്പാദിച്ചും, | ലബ്ധ്വാ ഇവ | ലഭിച്ചതുകൊണ്ടെന്നവണ്ണം, |
| തുഷ്ടാനുരക്തപ്രകൃതിഃ | ജനങ്ങൾ സന്തോഷിച്ച് സ്നേഹിക്കപ്പെടുന്നവനായും, | നന്ദന്തി; | സന്തോഷിക്കുന്നു; |
| മേദിനീം | ഭൂമിയെ | തസ്മാത്, | ആകയാൽ, |
| യഃ | ഏതൊരുവൻ | ത്വം അപി, | ഉണ്ണിയും, |
| പാലയതി | പരിപാലിക്കുന്നുവോ, | ആത്മാനം ച | സ്വന്തം യത്നങ്ങളെയെല്ലാം |
| തസ്യ | അവന്റെ | ഏവം | ഇപ്രകാരംതന്നെ |
| | | നിയമ്യ, | ആകുമാറാക്കിച്ചെയ്തുകൊണ്ട്, |
| | | സമാചര." | പ്രവൃത്തിക്കുക." |

തച്ഛ്രുത്വാ സുഹൃദസ്തസ്യ രാമസ്യ പ്രിയകാരിണഃ
ത്വരിതാഃ ശീഘ്രമഭ്യേത്യ കൌസല്യായൈ ന്യവേദയൻ. 47

| | | | |
|---|---|---|---|
| തത് | അതിനെ | ശീഘ്രം | തത്ക്ഷണംതന്നെ |
| ശ്രുത്വാ | കേട്ടുകൊണ്ടിരുന്നവരും | ത്വരിതാഃ | ബദ്ധപ്പെട്ടോടി |
| തസ്യ | ആ | കൌസല്യായൈ | കൌസല്യാദേവിയുടെ |
| രാമസ്യ | ശ്രീരാമചന്ദ്രന്റെ | അഭ്യേത്യ | ചെന്ന് സമീപം |
| സുഹൃദഃ | ആപ്തന്മാരും ആയ | ന്യവേദയൻ. | സംഗതികൾ കേൾപ്പിച്ചു. |
| പ്രിയകാരിണഃ | സ്നേഹിതന്മാർ, | | |

സാ ഹിരണ്യം ച ഗാശ്ചൈവ രത്നാനി വിവിധാനി ച
വ്യാദിദേശ പ്രിയാഖ്യേഭ്യഃ കൌസല്യാ പ്രമദോത്തമാ. 48

| | | | |
|---|---|---|---|
| പ്രമദോത്തമാ | സ്ത്രീരത്നമായ | ഏവ | തത്ക്ഷണംതന്നെ |
| സാ | ആ | വിവിധാനി | പലപല |
| കൌസല്യാ | കൌസല്യാദേവി | രത്നാനി ച | രത്നങ്ങളും |
| പ്രിയാഖ്യേഭ്യഃ | സന്തോഷവൎത്തമാനത്തെ കൊണ്ടുവന്നവരായ അവൎക്ക്, | ഗാഃ ച | വൈരങ്ങളും |
| | | ഹിരണ്യം ച | പൊന്നും |
| | | വ്യാദിദേശ. | സമ്മാനിച്ചു. |

അഥാഭിവാദ്യ രാജാനം രഥമാരുഹ്യ രാഘവഃ
യയൌ സ്വം ദ്യുതിമദ്വേശ്മ ജനൌഘൈഃ പ്രതിപൂജിതഃ. 49

| | | | |
|---|---|---|---|
| ജനൌഘൈഃ | ജനതതികളാൽ | സ്വം | തന്റെ |
| പ്രതിപൂജിതഃ | വണങ്ങപ്പെട്ടവനായ | ദ്യുതിമത് | മനോഹരമായ |
| രാഘവഃ | ശ്രീരാഘവൻ, | വേശ്മ | കോവിലകത്തേക്ക് |
| രാജാനം | മഹാരാജാവിനെ | രഥം | രഥത്തിൽ |
| അഭിവാദ്യ | വണങ്ങിനമസ്കരിച്ച്, | ആരുഹ്യ | കയറിക്കൊണ്ട്, |
| അഥ | പിന്നെ | യയൌ | എഴുന്നെള്ളി. |

തേ ചാപി പൌരാ നൃപതേർവ്വചസ്ത-
ച്ഛ്രുത്വാ തദാ ലാഭമിവേഷ്ടമാശു
നരേന്ദ്രമാമന്ത്ര്യ ഗൃഹാണി ഗത്വാ
ദേവാൻ സമാനർച്ചുരഭിപ്രഹൃഷ്ടാഃ. 50

| | | | |
|---|---|---|---|
| നൃപതേഃ | മഹാരാജാവിന്റെ | നരേന്ദ്രം | മഹാരാജാവോട് |
| തത് | ആ | ആമന്ത്ര്യ, | അനുമതി വാങ്ങിക്കൊ[ണ്ട്, |
| വചഃ ശ്രുത്വാ, | അരുളപ്പാട് കേട്ട്, | തദാ | അനന്തരം |
| തേ പൌരാഃ അപി | ആ പുരവാസികളെല്ലാവരും | ആശു ച | തൽക്ഷണംതന്നെ |
| | | ഗൃഹാണി | അവരവരുടെ ഗൃഹങ്ങ[ളിൽ |
| ഇഷ്ടം | പരമഹൃദയത്തെ | ഗത്വാ | പോയി |
| ലാഭം | ഉള്ളവണ്ണംഗ്രഹിപ്പാൻ കഴിവുള്ളവനെ | അഭിപ്രഹൃഷ്ടാഃ | അത്യാനന്ദഭരിതന്മാ[രായി |
| | | ദേവാൻ | കുലദൈവങ്ങളെ |
| ഇവ | പൊലെയുള്ളവനായ | സമാനർച്ചുഃ. | ശ്രദ്ധയോടെ പൂജിച്ചു. |

ഇത്യാർഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ അയോദ്ധ്യാകാണ്ഡേ
തൃതീയഃ സർഗ്ഗഃ = മൂന്നാംസർഗ്ഗം സമാപ്തം.
ആദ്യം മുതൽ ശ്ലോകസംഖ്യ 2511; അയോദ്ധ്യാകാണ്ഡം ആദ്യം മുതൽ ശ്ലോകസംഖ്യ 156.



## ചതുർത്ഥഃ സർഗ്ഗഃ = നാലാംസർഗ്ഗം.

[അഭിഷേകകാലനിർണ്ണയോ മാതുരാശീർവ്വാദശ്ച = അഭിഷേകകാലം നിർണ്ണയിക്കുന്നതും കൌസല്യാദേവിയുടെ അനുഗ്രഹവും.]

ഗതേഷ്വഥ നൃപോ ഭൂയഃ പൌരേഷു സഹ മന്ത്രിഭിഃ
മന്ത്രയിത്വാ തതശ്ചക്രേ നിശ്ചയജ്ഞഃ സുനിശ്ചയം. 1

| | | | |
|---|---|---|---|
| നിശ്ചയജ്ഞഃ | തീർപ്പുകളുടെ ഫലങ്ങളെ നല്ലവണ്ണം അറിയുന്നവനായ | ഭൂയഃ | വീണ്ടും, |
| | | സുനിശ്ചയം | സർവ്വാഭീഷ്ടമനോരഥമാകുന്ന അക്കാര്യത്തെപ്പററി |
| നൃപഃ | മഹാരാജാവ് | | |
| മന്ത്രിഭിഃ സഹ | മന്ത്രിമാരോടുംകൂടി | മന്ത്രയിത്വാ | തന്റെ മനസ്സിൽ തന്നെ ആലോചിച്ച് |
| പൌരേഷു | പൌരന്മാർ | | |
| ഗതേഷു അഥ, | പോയതിൽ പിന്നെ, | ചക്രേ. | ഇപ്രകാരം തന്നെ താൻ ഉരചെയ്തു. |
| തതഃ | ആ സമയം | | |

ശ്വ ഏവ പുഷ്യോ ഭവിതാ ശ്വോഽഭിഷിഞ്ചന്തു മേ സുതം
രാമോ രാജീവതാമ്രാക്ഷോ യുവരാജ ഇതി പ്രഭുഃ. 2

| | |
|---|---|
| "പുഷ്യഃ | "പൂയം നാളാകുന്ന |
| ശ്വഃ | നാളത്തെ ദിവസം |
| മേ | എന്റെ |
| സുതം | പുത്രനെ |
| അഭിഷിഞ്ചന്തു; | അവർ അഭിഷേകം ചെയ്യും; |
| ശ്വഃ ഏവ | നാളെത്തന്നെ |
| രാജീവ-താമ്രാക്ഷഃ | ചെന്താർ നേത്രനായ |
| രാമഃ | ശ്രീരാമൻ, |
| യുവരാജഃ ഇതി | യുവരാജാവ് എന്ന |
| പ്രഭുഃ | രാജ്യാധികാരത്തോടു കൂടിയവനായി |
| ഭവിതാ." | ഭവിക്കും." |

അഥാന്തർഗൃഹമാവിശ്യ രാജാ ദശരഥസ്തദാ
സൂതമാമന്ത്രയാമാസ രാമം പുനരിഹാനയ. 3

| | |
|---|---|
| തദാ | അപ്പോൾ, |
| ദശരഥഃ രാജാ | ദശരഥമഹാരാജാവ്, |
| അന്തർഗൃഹം | കോവിലകത്തിൽ ഏകാന്തമായ ഒരു മുറിക്കകത്ത് |
| ആവിശ്യ | പ്രവേശിച്ച് |
| സൂതം | സാരഥിയായ സുമന്ത്രരോടായി |
| അഥ | ഇപ്രകാരം |
| ആമന്ത്രയാമാസ; | കല്പിച്ചു; |
| "രാമം | "രാമനെ |
| പുനഃ | ഒരിക്കൽകൂടി |
| ഇഹ | ഇങ്ങോട്ട് |
| ആനയ." | കൂട്ടിക്കൊണ്ടുവരിക." |

പ്രതിഗൃഹ്യ സ തദ്വാക്യം സൂതഃ പുനരുപായയൌ
രാമസ്യ ഭവനം ശീഘ്രം രാമമാനയിതും പുനഃ. 4

| | |
|---|---|
| സഃ സൂതഃ | ആ സാരഥി |
| തദ്വാക്യം | അദ്ദേഹത്തിന്റെ ആജ്ഞയെ |
| പ്രതിഗൃഹ്യ, | ശിരസാ വഹിച്ചുകൊണ്ട്, |
| രാമം | ശ്രീരാമനെ |
| പുനഃ | രണ്ടാമതും |
| ആനയിതും | കൂട്ടിക്കൊണ്ടുവരുവാനായി |
| ശീഘ്രം | തൽക്ഷണംതന്നെ |
| രാമസ്യ | ശ്രീരാമന്റെ |
| ഭവനം | കോവിലകത്തേക്ക് |
| പുനഃ | വീണ്ടും |
| ഉപായയൌ. | പോയ് ചേൎന്നു. |

ദ്വാഃസ്ഥൈരാവേദിതം തസ്യ രാമായാഗമനം പുനഃ
ശ്രുത്വൈവ ചാപി രാമസ്തം പ്രാപ്തം ശങ്കാന്വിതോഽഭവത്. 5

| | |
|---|---|
| ദ്വാഃസ്ഥൈഃ | ദ്വാരപാലകന്മാരാൽ |
| രാമായ | ശ്രീരാമന്റെ തിരുമുമ്പിൽ |
| തസ്യ | അദ്ദേഹത്തിന്റെ |
| പുനഃ | വീണ്ടുമുള്ള |
| ആഗമനം | ആഗമനം |
| ആവേദിതം | കേൾപ്പിക്കപ്പെട്ടു; |
| ശ്രുത്വാ | അതിനെ കേട്ട് |
| രാമഃ | ശ്രീരാമൻ |
| ഏവ | ഉടനെതന്നെ |
| തം ച | അദ്ദേഹംതന്നെ |
| പ്രാപ്തം അപി | വീണ്ടും വന്നിരിക്കുന്നതിനെ |
| ശങ്കാന്വിതഃ | ആലോചിച്ച് വന്ന സംഗതിയിന്നതെന്നറിയാത്ത അവസ്ഥയിലിരിക്കുന്നവനായി |
| അഭവത്. | ഭവിച്ചു. |

പ്രവേശ്യ ചൈനം ത്വരിതം രാമോ വചനമബ്രവീത്
യദാഗമനകൃത്യം തേ ഭൂയസ്തദ്ബ്രൂഹ്യശേഷതഃ 6

| | | | |
|---|---|---|---|
| രാമഃ | ശ്രീരാമൻ | ത്വരിതം ച | ബദ്ധപ്പാടോടുകൂടിയ |
| ഏനം | അദ്ദേഹത്തെ | ഭൂയഃ | ഈ വീണ്ടുമുള്ള |
| പ്രവേശ്യ | അകത്തുവിളിച്ചുവരുത്തി | ആഗമനകൃത്യം | വരവിനുള്ള ഉദ്ദേശം |
| വചനം | ഇപ്രകാരംചോദ്യം | യത് തത് | ഏതൊ അതിനെ |
| അബ്രവീത് ; | ചെയ്തു ! | അശേഷതഃ | മുഴുവനും |
| "തേ | "അങ്ങയുടെ | ബ്രൂഹി." | പറഞ്ഞാലും." |

തമുവാച തതഃ സൂതോ രാജാ ത്വാം ദ്രഷ്ടുമിച്ഛതി
ശ്രുത്വാ പ്രമാണം തത്ര ത്വം ഗമനായേതരായ വാ. 7

| | | | |
|---|---|---|---|
| തതഃ | അപ്പോൾ | ത്വം | നിന്തിരുവടി |
| സൂതഃ | സാരഥി | ശ്രുത്വാ | ഈ വിവരം ചെവിക്കൊണ്ട്, |
| തം | അദ്ദേഹത്തോടായി | ഗമനായ | എഴുന്നെള്ളുന്ന കാൎയ്യത്തെപ്പററിയൊ |
| ഉവാച ; | അറിയിച്ചു ; | ഇതരായ | മറിച്ചൊ |
| "രാജാ | "മഹാരാജാവ് | തത്ര വാ | ഏതെങ്കിലും ഒന്ന് |
| ത്വാം | നിന്തിരുവടിയെ | പ്രമാണം." | തിരുവുള്ളംപോലെ ചെയ്താലും." |
| ദ്രഷ്ടും | നേരിട്ടു കാണ്മാൻ | | |
| ഇച്ഛതി ; | ഇപ്പോൾ ആഗ്രഹിക്കുന്നു ; | | |

ഇതി സൂതവചഃ ശ്രുത്വാ രാമോഽഥ ത്വരയാന്വിതഃ
പ്രയയൌ രാജഭവനം പുനർദ്രഷ്ടും നരേശ്വരം. 8

| | | | |
|---|---|---|---|
| ഇതി | ഇപ്രകാരം | നരേശ്വരം | മഹാരാജാവിനെ |
| സൂതവചഃ | സാരഥിയുടെ വാക്യത്തെ | പുനഃ | വീണ്ടും |
| ശ്രുത്വാ, | കേട്ട്, | ദ്രഷ്ടും | സന്ദൎശിപ്പാനായി |
| രാമഃ | ശ്രീരാമൻ | രാജഭവനം | കോവിലകത്തിലേക്ക് |
| ത്വരയാ | ദ്രുതഗതിയോടു | അഥ | ഉടനെതന്നെ |
| അന്വിതഃ | കൂടിയവനായി | പ്രയയൌ. | എഴുന്നെള്ളി. |

തം ശ്രുത്വാ സമനുപ്രാപ്തം രാമം ദശരഥോ നൃപഃ
പ്രവേശയാമാസ ഗൃഹം വിവക്ഷുഃ പ്രിയമുത്തമം. 9

| | | | |
|---|---|---|---|
| ദശരഥഃ നൃപഃ | ദശരഥമഹാരാജാവ് | പ്രിയം | മനസ്സിന്നു ചാഞ്ചല്യമുണ്ടാകാതിരിക്കത്തക്കവണ്ണം |
| തം | ആ | വിവക്ഷുഃ | പറവാനുദ്ദേശിച്ചുവനായി, |
| രാമം | ശ്രീരാമനെ | ഗൃഹം | മുറിക്കകത്ത് |
| സമനുപ്രാപ്തം | സമീപത്തിൽ എത്തിയവനായി | പ്രവേശയാമാസ. | വരുവാൻ കല്പിച്ചയച്ചു. |
| ശ്രുത്വാ | അറിഞ്ഞ് | | |
| ഉത്തമം | പ്രധാനമായ കാൎയ്യത്തെപ്പററി | | |

പ്രവിശന്നേവ ച ശ്രീമാൻ രാഘവോ ഭവനം പിതുഃ
ദദൎശ പിതരം ദൂരാത് പ്രണിപത്യ കൃതാഞ്ജലിഃ 10

| | | | |
|---|---|---|---|
| ശ്രീമാൻ | ത്രിലോകപ്രസിദ്ധി [യാൎന്ന | പ്രവിശൻ, | പ്രവേശിച്ച്, |
| രാഘവഃ ച | ശ്രീരാഘവനും | ഏവ | ഉടനെ |
| ദൂരാത് | ദൂരത്തിൽനിന്നുതന്നെ | പിതരം | പിതാവിനെ |
| കൃതാഞ്ജലിഃ | അഞ്ജലികൂപ്പിക്കൊണ്ടു് | പ്രണിപത്യ | വന്ദിച്ചുനമസ്കരിച്ച്, |
| പിതുഃ | പിതാവിന്റെ | ദദൎശ. | കല്പനയെന്തെന്ന് കാത്തുകൊണ്ടുനിന്നു. |
| ഭവനം | അരമനയ്ക്കകത്ത് | | |

പ്രണമന്തം സമുത്ഥാപ്യ പരിഷ്വജ്യ സ ഭൂമിപഃ
പ്രദിശ്യ ചാസ്മൈ രുചിരമാസനം പുനരബ്രവീത്. 11

| | | | |
|---|---|---|---|
| സഃ ഭൂമിപഃ | ആ മഹാരാജാവ് | ആസനം | ഒരു സിംഹാസനത്തെ |
| പ്രണമന്തം | കുമ്പിടുന്നവനായ പു [ത്രനെ | പുനഃ | വീണ്ടും |
| സമുത്ഥാപ്യ | എഴുന്നേല്പിച്ച് | പ്രദിശ്യ | ഇരിപ്പാനായി കാണിച്ചുകൊടുത്ത്, |
| പരിഷ്വജ്യ | മാറോടുചേൎത്തണച്ച് | | |
| അസ്മൈ | അദ്ദേഹത്തിന്ന് | ച | അതിൽപിന്നെ |
| രുചിരം | ഉത്തമമായ | അബ്രവീത്. | ഇങ്ങിനെ അരുളിച്ചെയ്തു. |

രാമ വൃദ്ധോഽസ്മി ദീൎഘായുൎഭുക്താ ഭോഗാ മയേപ്സിതാഃ
അന്നവദ്ഭിഃ ക്രതുശതൈൎയ്യഥേഷ്ടം ഭൂരിദക്ഷിണൈഃ. 12

| | | | |
|---|---|---|---|
| "രാമ! | "രാമ! | ഭുക്താഃ ; | അനുഭവിക്കപ്പെട്ടു |
| ദീൎഘായുഃ | ഏറെനാൾ ജീവിച്ച് | യഥാ | അപ്രകാരംതന്നെ |
| വൃദ്ധഃ | (ഇപ്പോൾ) വാൎദ്ധക്യസ്ഥിതിയിലാണല്ലൊ | അന്നവദ്ഭിഃ | അന്നദാനങ്ങളോടും |
| അസ്മി ; | ഞാൻ വൎത്തിക്കുന്നതു്; | ഭൂരിദക്ഷിണൈഃ | അളവററ ദക്ഷിണകളോടുംകൂടിയ |
| മയാ | എന്നാൽ | ക്രതുശതൈഃ | എത്രയോ യാഗങ്ങളെക്കൊണ്ടു് |
| ഈപ്സിതാഃ | ആഗ്രഹിക്കപ്പെട്ട | ഇഷ്ടം. | യജിക്കപ്പെട്ട കീൎത്തിയും നേടപ്പെട്ടു. |
| ഭോഗാഃ | മനോരഥങ്ങൾ എല്ലാം | | |

ജാതമിഷ്ടമപത്യം മേ ത്വമദ്യാനുപമം ഭുവി
ദത്തമിഷ്ടമധീതം ച മയാ പുരുഷസത്തമ. 13

| | | | |
|---|---|---|---|
| "പുരുഷസത്തമ! | "ഹേ പുരുഷോത്തമ! | മയാ ഇഷ്ടം | എന്നാൽ പ്രാൎത്ഥിക്കപ്പെട്ടതും |
| ത്വം മേ | നീയും എനിക്ക് | | |
| ഇഷ്ടം അപത്യം | പ്രിയപ്പെട്ട പുത്രനായി പിറന്നു ; | ദത്തം | ആ പ്രാൎത്ഥനയുടെ ഫലമായി ലഭിക്കപ്പെട്ടതുമായുള്ളതു പുത്രഭാഗ്യം |
| ച ഭുവി | തന്മൂലം ലോകത്തിൽ | | |
| അദ്യ | ഇപ്പോൾ | ജാതം | പ്രത്യക്ഷത്തിൽ |
| അനുപമം | നിസ്തുല്യവും | അധീതം. | അനുഭവിക്കപ്പെട്ടു. |

[ഇതിന്നു മുമ്പിലത്തെ ശ്ലോകത്തിൽ അനേകം യാഗങ്ങൾ ചെയ്യപ്പെട്ടതായി പറയപ്പെട്ടു. അ

യാഗങ്ങളുടെ ഫലമായി അഭിമതപുത്രന്മാരും ജനിച്ചു. "ദത്തം" എന്നതുകൊണ്ടു അനേകദാനങ്ങൾ ചെയ്യപ്പെട്ടു. "അധീതം" എന്നതുകൊണ്ടു വേദാദ്ധ്യായനാദികളും ധനുർവ്വേദം മുതലായവയും തന്നാൽ വേണ്ടുംപോലെ അഭ്യസിക്കപ്പെട്ടു, എന്നു പറയുന്നു. (ഗോ. രാ).]

അനുഭൂതാനി ചേഷ്ടാനി മയാ വീരസുഖാന്യപി
ദേവർഷിപിതൃവിപ്രാണാമനൃണോഽസ്മി തഥാഽഽത്മനഃ. 14

| | | | |
|---|---|---|---|
| "മയാ | "എന്നാൽ | ദേവർഷിപിതൃവിപ്രാണാം | ദേവന്മാർക്കും, ഋഷികൾക്കും, പിതൃക്കൾക്കും, ബ്രാഹ്മണർക്കും |
| ഇഷ്ടാനി വീരസുഖാനി അപി | ആഗ്രഹിക്കപ്പെട്ടവയായ ദാനവീര്യം, ധർമ്മവീര്യം, ദയാവീര്യം, യുദ്ധവീര്യം എന്ന നാലു അവസ്ഥകളെക്കൊണ്ട് ഉളവാകുന്ന ഭാഗ്യങ്ങളും | തഥാ | അപ്രകാരംതന്നെ |
| | | ആത്മനഃ | എന്റെ ആത്മാവിന്നും |
| | | അനൃണഃ | ചെയ്യേണ്ടവയായ കടങ്ങളെയെല്ലാം ചെയ്തുതീർത്തവനായി |
| അനുഭൂതാനി ; | അനുഭവിക്കപ്പെട്ടു ; | | |
| ച, | അതിനാൽ, | അസ്മി. | ഞാൻ ഭവിച്ചിരിക്കുന്നു. |

[മേല്പറഞ്ഞ മൂന്നു ശ്ലോകങ്ങളെക്കൊണ്ട് ഒരു മനുഷ്യനായി പിറന്നാലുണ്ടാകുന്നവയായ അഞ്ചു ഋണങ്ങളെയും താൻ നിവൃത്തിച്ചുവെന്നു പറയുന്നു. യജ്ഞയാഗാദികളെക്കൊണ്ടു ദേവന്മാർക്കുള്ള ഋണവും, പുത്രോത്പാദനംകൊണ്ടു പിതൃക്കൾക്കുള്ളതായ ഋണവും ദാനങ്ങളെക്കൊണ്ട് ബ്രാഹ്മണർക്കുള്ള ഋണവും, അദ്ധ്യയനംകൊണ്ടു ഋഷികൾക്കുള്ള ഋണവും, വീരധർമ്മം അനുഷ്ഠിച്ചതുകൊണ്ടു ആത്മാവിന്നുള്ള ഋണവും, നിവർത്തിക്കപ്പെട്ടു എന്നു താല്പര്യം.

"ജായമാനോ വൈ ബ്രാഹ്മണസ്ത്രിഭിർ ഋണവാഞ്ജായതേ. ബ്രഹ്മചര്യേണ ഋഷിഭ്യോ, യജ്ഞേന ദേവേഭ്യഃ, പ്രജയാപിതൃഭ്യഃ" എന്നു വേദങ്ങളിൽ മൂന്നുവിധം ഋണത്തെപ്പററി പറയുന്നു.

"ഋഷിഋണത്തിൽ വിപ്രർണ്ണവും, ദേവർണ്ണത്തിൽ ആത്മർണ്ണവും അന്തർഭവിച്ചിരിക്കുന്നു." എന്നു തിലകം.

"ഇന്ദ്രിയങ്ങൾക്കു അധിഷ്ഠാനങ്ങളാകയാൽ ആ ഇന്ദ്രിയങ്ങളെ ജയിപ്പാനുള്ള മാർഗ്ഗത്തെ നല്കുന്നതിനാൽ ദേവന്മാർക്കും, ശ്രുതി സ്മൃതി മുതലായ വാക്യങ്ങളെ നല്കി ഉപകാരംചെയ്കതിനാൽ ഋഷികൾക്കും, ദേഹത്തെ നല്കിയതിനാൽ പിതൃക്കൾക്കും, കർമ്മത്തിന്നധീനമായ സകല സംസ്കാരങ്ങൾക്കും സാധനമായി, അഘനാശനത്തിന്നു കാരണമാകയാൽ വിപ്രന്മാർക്കും, ശരീരേന്ദ്രിയസംഘാതത്തിന്നു ജ്ഞാനപ്രകാശകമായ ഹേതുവാകയാൽ ആത്മാവിന്നും ഋണം സംഭവിക്കുന്നു," എന്നു ഗോ. രാ.

"ദേവാനാം ച പിതൄണാം ച ഋഷീണാം ച തഥാ നരഃ
ഋണവാൻ ജായതേ യസ്മാദ് തന്മോക്ഷേ പ്രയതേത്സദാ.
ദേവാനാമനൃണോ ജന്തുര്യജ്ഞൈർഭവതി മാനവഃ
അല്പവിത്തശ്ച പൂജാഭിരുപവാസവ്രതൈസ്തഥാ.
ശ്രാദ്ധേന പ്രജയാ ചൈവ പിതൄണാമനൃണോ ഭവേത്
ഋഷീണാം ബ്രഹ്മചര്യേണ ശ്രുതേന തപസാ തഥാ".

എന്നു വിഷ്ണുധർമ്മോത്തരത്തിൽ ഋണത്രയങ്ങളെപ്പററി വിവരിച്ചിരിക്കുന്നു. ബ്രാഹ്മണന്നു നിത്യകർമ്മമായി വിധിച്ചിട്ടുള്ള ബ്രഹ്മയജ്ഞത്തിൽ ദേവർഷിപിതൃക്കൾക്കായി നിത്യം തർപ്പിക്കുന്നതും ഈ ഋണത്രയങ്ങളെ നിവർത്തിക്കുന്നതിനായാകുന്നു.]

ന കിഞ്ചിന്മമ കൎത്തവ്യം തവാന്യത്രാഭിഷേചനാത്
അതോ യത്ത്വാമഹം ബ്രൂയാം തന്മേ ത്വം കൎത്തുമൎഹസി. 15

| | | | |
|---|---|---|---|
| " തവ | " ഉണ്ണിയുടെ | ത്വാം | ഉണ്ണിയോടു |
| അഭിഷേചനാത് | പട്ടാഭിഷേകകൃത്യം | യത് | യാതൊരു കാൎയ്യം |
| അന്യത്ര | മററ് [ഒന്നല്ലാതെ | ബ്രൂയാം | പറവാൻപോകുന്നുവോ |
| മമ | എനിക്ക് | തത് | അതിനെ, |
| കൎത്തവ്യം | ചെയ്യേണ്ടതായ | ത്വം | ഉണ്ണി |
| കിഞ്ചിത് ന; | യാതൊന്നുംതന്നെ | മേ | എനിക്കുവേണ്ടി |
| അതഃ | അതിനാൽ [ഇല്ല; | കൎത്തും | ചെയ്യേണ്ടതാണ്. |
| അഹം | ഞാൻ | അൎഹസി. | |

അദ്യ പ്രകൃതയഃ സൎവ്വാസ്ത്വാമിച്ഛന്തി നരാധിപം
അതസ്ത്വാം യുവരാജാനമഭിഷേക്ഷ്യാമി പുത്രക. 16

| | | | |
|---|---|---|---|
| '' പുത്രക! | '' മകനേ! | ഇച്ഛന്തി; | ആഗ്രഹിക്കുന്നു; |
| അദ്യ | ഇപ്പോൾ | അതഃ | അതിനാൽ |
| പ്രകൃതയഃ | ജനങ്ങൾ | ത്വാം | ഉണ്ണിയെ |
| സൎവ്വാഃ | എല്ലാവരും | യുവരാജാനം | യുവരാജാവായി |
| ത്വാം | നിന്നെ [വാൻ | അഭിഷേക്ഷ്യാമി. | ഞാൻ പട്ടാഭിഷേകം |
| നരാധിപം | രാജ്യാധികാരിയാക്കു | | ചെയ്യിപ്പാൻ പോകുന്നു. |

[''രാജാവാകയാൽ പ്രജകളെ രക്ഷിപ്പാൻതക്ക പിൻവാഴ്ചക്കാരനെ നിശ്ചയിക്കേണമെന്നുള്ള ഋണത്തെയുംകൂടി ഞാൻ തീൎത്തുകളയാം.'' എന്നു താല്പൎയ്യം, സൎവ്വാൎത്ഥസാരം).]

അപി ചാദ്യാശുഭാൻ രാമ സ്വപ്നേ പശ്യാമി ദാരുണാൻ
സനിൎഘാതാ മഹോല്ക്കാ ച പതിതേഹ മഹാസ്വനാ. 17

| | | | |
|---|---|---|---|
| '' രാമ! | '' ശ്രീരാമ! | ച | അതുകൂടാതെ |
| അപി, | ഇപ്രകാരമിരിക്കെ, | അദ്യ | ഇപ്പോൾ |
| സ്വപ്നേ | ഞാൻ ഉറങ്ങുമ്പോൾ സ്വപ്നത്തിൽ | ദാരുണാൻ | മനസ്സിന്നു ചാഞ്ചല്യത്തെ ഉളവാക്കുന്നവയായ |
| സനിൎഘാതാ | ഇടിവെട്ടോടുകൂടിയ | | |
| മഹാസ്വനാ | അതിഭയങ്കരശബ്ദമാൎന്ന | അശുഭാൻ | അശുഭസൂചകങ്ങളായ |
| മഹോല്ക്കാ | ഒരു കൊള്ളിമീൻ | | ദുർല്ലക്ഷണങ്ങളേയും |
| ഇഹ പതിതാ ച, | ഇവിടെ വീണതായും, | പശ്യാമി. | ഞാൻ കാണുന്നു. |

''അംബരമദ്ധ്യാദ്ബഹ്വ്യോ നിപതന്ത്യോ രാജരാഷ്ട്രനാശായ'' എന്ന് ഉല്ക്കാപതനഫലം ബൃഹത്സംഹിതയിൽ പറയപ്പെട്ടിരിക്കുന്നു.]

അവഷ്ടബ്ധം ച മേ രാമ നക്ഷത്രം ദാരുണൈർഗ്രഹൈഃ
ആവേദയന്തി ദൈവജ്ഞാഃ സൂൎയ്യാംഗാരകരാഹുഭിഃ. 18

| | | | |
|---|---|---|---|
| "രാമ! | "രാമ! | സൂൎയ്യാംഗാരക-രാഹുഭിഃ | സൂൎയ്യൻ, ചൊവ്വ, രാഹു എന്ന |
| ദൈവജ്ഞാഃ | ജ്യോതിഷികന്മാർ | ദാരുണൈഃ ഗ്രഹൈഃ | ക്രൂരഗ്രഹങ്ങളാൽ |
| മേ | എന്റെ | അവഷ്ടബ്ധം ച | പീഡിക്കപ്പെട്ടതായും |
| നക്ഷത്രം | ജന്മനക്ഷത്രം | ആവേദയന്തി. | പറയുന്നു. |

[ചാരവശാൽ സൂൎയ്യൻ ചന്ദ്രലഗ്നത്തിൽ നിന്നാൽ ആയാസദാതാവായും (ബുദ്ധിമുട്ടുകളും ദുഃഖവും ഉളവാക്കുന്നവൻ), അൎത്ഥനാശംവരുത്തുന്നവനായും, ക്രോധം, രോഗം, യാത്ര എന്നവകൊണ്ടുള്ള ദുഃഖം ഉളവാക്കുന്നവനായും ഭവിക്കുന്നു. "ജന്മന്യായാസദാതാ ക്ഷപയതി വിഭവാൻ ക്രോധരോഗാധ്വതാപം".

ചൊവ്വനിന്നാൽ, "അന്തഃശോകം സ്വജനവിരഹം രക്തപിത്തോഷ്ണരോഗം ലഗ്നേ" എന്ന പ്രമാണപ്രകാരം മനോദുഃഖവും, സ്വജനങ്ങളുമായുള്ള വേർപാടും, മററും ഫലം.

രാഹുനിന്നാൽ, "ദേഹക്ഷയം" ഫലം - ആകയാൽ ദശരഥന്ന് മനോദുഃഖം ദേഹനാശം മുതലായവ ഉണ്ടാകുമെന്ന് ജ്യോതിഷികന്മാർ പറഞ്ഞിരിക്കുന്നു എന്നു താല്പൎയ്യം. അടുത്ത ശ്ലോകം നോക്കുക]

പ്രായേണ ച നിമിത്താനാമീദൃശാനാം സമുദ്ഭവേ
രാജാ ഹി മൃത്യുമാപ്നോതി ഘോരാം വാഽഽപദമൃച്ഛതി. 19

| | | | |
|---|---|---|---|
| "ഈദൃശാനാം | "ഇപ്രകാരമുള്ള | ആപദം വാ | ആപത്തിനെയൊ |
| നിമിത്താനാം | അപശകുനങ്ങളുടെ | ആപ്നോതി; | പ്രാപിക്കുന്നു; |
| സമുദ്ഭവേ | ഫലമായി | പ്രായേണ ഹി | ഏതുവിധത്തിലും ഇതിന്നു വശപ്പെട്ട് |
| രാജാ ച | രാജാവുതന്നെ | | |
| മൃത്യും | മരണത്തെയൊ | ഋച്ഛതി. | സ്വബുദ്ധിയേയുംതന്നെ വെടിയുന്നു. |
| ഘോരാം | ഘോരമായ | | |

യദ്യാവദേവ മേ ചേതോ ന വിമുഞ്ചതി രാഘവ
താവദേവാഭിഷിഞ്ചസ്വ ചലാ ഹി പ്രാണിനാം മതിഃ. 20

| | | | |
|---|---|---|---|
| "രാഘവ! | "രാഘവ! | അഭിഷിഞ്ചസ്വ; | നീ അഭിഷിക്തനായി ഭവിക്കുക; |
| മേ | എന്റെ | | |
| ചേതഃ | ജീവൻ | യത് ഏവ | അതില്ലെന്നാൽതന്നെ |
| വിമുഞ്ചതി ന | എന്റെ ദേഹത്തെ വെടിയാതിരിക്കുന്നത് | പ്രാണിനാം | മനുഷ്യരുടെ [യും, |
| | | മതിഃ | ബുദ്ധി |
| യാവത് ഹി | ഏതുസമയംവരയ്ക്കുമൊ | ചലാ. | സ്ഥിരമല്ലാത്തതാണല്ലൊ. |
| താവത് ഏവ | അതിന്നുള്ളിൽതന്നെ, | | |

[ദുർല്ലക്ഷണങ്ങൾ കണ്ടതിനാൽ തനിക്കു മരണം സംഭവിച്ചേക്കാം. എന്നാൽ തനിക്കു അഭിഷേകം കാണ്മാൻ സാധിക്കയില്ല. അല്ലെന്നാൽ ജനങ്ങൾക്കുതന്നെ ബുദ്ധി മാറിക്കളയാം, എന്നെല്ലാം മഹാരാജാവ് ശങ്കിക്കുന്നു.

ചേതഃ (നിന്നെ അഭിഷേകംചെയ്യിക്കേണമെന്നുള്ള എന്റെ ബുദ്ധി), എന്നെ വിട്ടുപോകുന്നതിന്നുമുമ്പെതന്നെ അഭിഷേകംചെയ്യാലും. എന്തെന്നാൽ മനുഷ്യന്റെ ബുദ്ധി സ്ഥിരമല്ല. എന്റെ ബു

ദ്ധിതന്നെ കൈകേയി, സുമിത്ര മുതലായ ഭാൎയ്യമാരുടെ അപേക്ഷപ്രകാരം മാറിപ്പൊയ്ക്കൊള്ളുകയാം,'' (ഗോവിന്ദരാജീയം സൎവ്വാൎത്ഥസാരം.)

ഈ മേൽപറഞ്ഞ അൎത്ഥം ദശരഥമഹാരാജാവിന്നു ശ്രീരാമന്റെമേലിലുള്ള അസാധാരണ പ്രേമത്തിന്നു യോജിച്ചതായി തോന്നുന്നില്ല.]

അദ്യ ചന്ദ്രോഽഭ്യുപഗതഃ പുഷ്യാത് പൂൎവ്വം പുനൎവ്വസും
ശ്വഃ പുഷ്യയോഗം നിയതം വക്ഷ്യന്തേ ദൈവചിന്തകാഃ. 21

| | | | |
|---|---|---|---|
| ''അദ്യ | ''ഇന്നു | അഭ്യുപഗതഃ; | വൎത്തിക്കുന്നത്; |
| ചന്ദ്രഃ | ചന്ദ്രൻ | ദൈവചിന്തകാഃ | ജ്യോത്സ്യന്മാർ |
| പുഷ്യാത് | പൂയം നക്ഷത്രത്തിന്നു | പുഷ്യയോഗം | പൂയം നക്ഷത്രമായ |
| പൂൎവ്വം | മുമ്പുള്ള | ശ്വഃ | നാളത്തെ ദിവസത്തെ |
| പുനൎവ്വസും | പുണർതം നക്ഷത്രത്തിലാണ് | നിയതം | നിശ്ചയിച്ചെട്ടുത്തതായി |
| | | വക്ഷ്യന്തേ. | പറയുന്നു. |

[''നിയതം'' = ശുദ്ധഗണിതംകൊണ്ടു നിശ്ചയിക്കപ്പെട്ടത് (തിലകം).]

തത്ര പുഷ്യേഽഭിഷിക്തസ്ത്വം മനസ്ത്വരയതീവ മാം
ശ്വസ്ത്വാഽഹമഭിഷേക്ഷ്യാമി യൌവരാജ്യേ പരന്തപ. 22

| | | | |
|---|---|---|---|
| ''പരന്തപ! | ''ഹേ ശത്രുഞ്ജയ! | ത്വരയതി; | ബദ്ധപ്പെടുത്തുന്നു; |
| പുഷ്യേ | പൂയം നാളിൽ | ത്വാ | നിന്നെ |
| ത്വം | നീ | ശ്വഃ | നാളെ |
| അഭിഷിക്തഃ; | പട്ടാഭിഷിക്തനാകേണം; | യൌവരാജ്യേ | യുവരാജ്യാധികാരത്തിൽ |
| മാം | എന്നെ | അഹം | ഞാൻ |
| മനഃ | എന്റെ ആത്മാവ് | അഭിഷേക്ഷ്യാമി. | അഭിഷേകംചെയ്യുകയാം. |
| തത്ര ഇവ | മറെറാന്നിലും ചെല്ലാതെ അക്കാൎയ്യത്തിൽ തന്നെ നിന്നുകൊണ്ട് | | |

തസ്മാത് ത്വയാഽദ്യ വ്രതിനാ നിശേയം നിയതാത്മനാ
സഹ വധ്വാ ഉപവസ്തവ്യാ ദൎഭപ്രസ്തരശായിനാ. 23

| | | | |
|---|---|---|---|
| ''തസ്മാത് | ''അതുകൊണ്ടു | ദൎഭപ്രസ്തര-ശായിനാ | ദൎഭശയനത്തിൽ ശയിക്കുന്നവനായും, |
| അദ്യ | ഇന്നത്തെ | ത്വയാ | നിന്നാൽ |
| ഇയം നിശാ | ഈ രാത്രി | ഉപവസ്തവ്യാ. | ഉപവാസത്തോടെ കഴിച്ചുകൂട്ടപ്പെടേണ്ടതാകുന്നു. |
| വധ്വാ സഹ | ധൎമ്മപത്നിയോടുംകൂടി | | |
| വ്രതിനാ, | ദീക്ഷിച്ചവനായും, | | |
| നിയതാത്മനാ | ഭഗവദ്ധ്യാനനിരതനായി | | |

സുഹൃദശ്ചാപ്രമത്താസ്ത്വാം രക്ഷന്ത്വദ്യ സമന്തതഃ
ഭവന്തി ബഹു വിഘ്നാനി കാൎയ്യാണ്യേവംവിധാനി ഹി. 24

"ഏവം വിധാനി " ഇപ്രകാരമുള്ള
കാൎയ്യാണി കാൎയ്യങ്ങൾ
ബഹുവിഘ്നാനി അനേകമുടക്കങ്ങൾ ക്കൾപ്പെട്ടതായി
ഭവന്തി ; ഇരിക്കുന്നു ;
ഹി ത്വാം അതിനാൽ നിന്നെ
അദ്യ ഈ സമയം
സുഹൃദഃ സ്നേഹിതന്മാർ
അപ്രമത്താഃ ച ജാഗ്രതയോടുകൂടിയവ രായ്ത്തന്നെ
സമന്തതഃ സൎവ്വപ്രകാരത്തിലും
രക്ഷന്തു. കാത്തുകൊള്ളട്ടെ.

വിപ്രോഷിതശ്ച ഭരതോ യാവദേവ പുരാദിതഃ
താവദേവാഭിഷേകസ്തേ പ്രാപ്തകാലോ മതോ മമ. 25

"ഭരതഃ ഏവ " ഭരതനോ,
പുരാത് ഇപ്പട്ടണത്തിൽനിന്ന്
വിപ്രോഷിതഃ ; വേറെയാണിരിക്കുന്നതു;
പ്രാപ്തകാലഃ ശാസ്ത്രപ്രകാരം തക്ക മുഹൂൎത്തദിവസമായി
യാവത് ; ഇതുതന്നെയാണുള്ളതു് ;
ഇതഃ ഏവ ഈ ഒരു കാരണം കൊണ്ടുതന്നെ
താവത് ച (ഭരതനില്ലാതിരുന്നാലും) ഇപ്പോൾതന്നെ
തേ നിന്റെ
അഭിഷേകഃ പട്ടാഭിഷേകം
മമ എന്റെ
മതഃ. അനുമതിയോടുകൂടിയ തായിരിക്കുന്നു.

["ഭരതൻ ഇപ്പോൾ ഇവിടെ ഇല്ലെന്നിരുന്നാലും, നല്ല തക്ക മുഹൂൎത്തമായതുകൊണ്ടു ഇപ്പോൾ തന്നെ പട്ടാഭിഷേകം നടത്തിക്കളയേണമെന്നാണ് എന്റെ അഭിപ്രായം" എന്നു താല്പൎയ്യം.]

24-25 എന്ന ശ്ലോകങ്ങൾക്ക് സാധാരണയായി പറഞ്ഞുവരുന്ന അൎത്ഥം ഇപ്രകാരമാകുന്നു :-

["ഇപ്രകാരമുള്ള കൃത്യങ്ങൾക്ക് പല വിഘ്നങ്ങളും നേരിടാവുന്നതാകുന്നു. ആകയാൽ ഭരതൻ ഈ ദിക്കിലേക്ക് മടങ്ങി എത്തുന്നതിനു മുമ്പുതന്നെ പട്ടാഭിഷേകം കഴിക്കേണമെന്നാണ് എന്റെ അഭിപ്രായം.

ഈ അൎത്ഥം ദശരഥനു ഭരതന്റെമേലുള്ള അവിശ്വാസത്തെ വ്യഞ്ജിപ്പിക്കുന്നു. അതിന്നു അടിസ്ഥാനമില്ല. ശ്രീരാമനും അക്കാരണത്താൽ, ഭരതൻ വരുന്നതിനുമുമ്പുതന്നെ പട്ടാഭിഷേകം നടന്നുകളയട്ടെ, എന്നു സമ്മതിക്കുന്നതുമല്ല.]

കാമം ഖലു സതാം വൃത്തേ ഭ്രാതാ തേ ഭരതഃ സ്ഥിതഃ
ജ്യേഷ്ഠാനുവൎത്തീ ധൎമ്മാത്മാ സാനുക്രോശോ ജിതേന്ദ്രിയഃ. 26

" കാമം " എനിക്കു തീൎച്ചയായും അറിവുള്ളതായ
ഖലു ; ഇക്കാരണവുമുണ്ട് ;
തേ ഭ്രാതാ നിന്റെ അനുജനായ
ഭരതഃ ഭരതൻ
സതാം മഹാത്മാക്കളുടെ
വൃത്തേ അനുഷ്ഠാനത്തിൽ
സ്ഥിതഃ ; അചഞ്ചലഭക്തിയോടു കൂടിയവൻ;
ജ്യേഷ്ഠാനു- വൎത്തീ ; } തനിക്കു മൂത്തവരുടെ ചിത്തത്തെ അനുവൎത്തിച്ചുനടക്കുന്നവൻ;
ജിതേന്ദ്രിയഃ, ഇന്ദ്രിയങ്ങളെ ജയിച്ചവനായി
സാനുക്രോശഃ, അലിവാൎന്നവനായി വിളങ്ങുന്ന
ധൎമ്മാത്മാ. ധൎമ്മൈകനിരതൻ.

കിന്തു ചിത്തം മനുഷ്യാണാമനിത്യമിതി മേ മതിഃ
സതാം ച ധൎമ്മനിത്യാനാം കൃതശോഭി ച രാഘവ. 27

| | | | |
|---|---|---|---|
| "രാഘവ! | "ഹേ രാഘവ! | ഇതി | എന്ന സംഗതി |
| ധൎമ്മനിത്യാനാം | ധൎമ്മമൊന്നിൽതന്നെ സദാ ആസക്തിയുള്ള | അനിത്യം; | അപൂൎവ്വമായി മാത്രം കാണുന്നതുതന്നെ; |
| സതാം | ഉത്തമന്മാരായ | | |
| മനുഷ്യാണാം | മനുഷ്യരുടെ | കിന്തു | എങ്കിലും |
| ചിത്തം | ഹൃദയമാവട്ടെ | മേ ച | എനിക്കു മാത്രം |
| കൃതശോഭി, | മറ്റുള്ളവരുടെ നന്മയെക്കുറിച്ചു് ആനന്ദിക്കുന്നതായിരിക്കുന്നു, | മതിഃ." | അറിവുള്ള സംഗതിയാണ് ഇത്." |

[അപ്രകാരം ഭരതൻ അത്യുത്തമസ്വഭാവഗുണമുള്ളവനാണെന്നുള്ള സംഗതി എനിക്ക് അറിവുള്ളതാകുന്നു. ആയതുകൊണ്ടു് അവൻ ഈ കൃത്യത്തെ അന്യഥാ ശങ്കിക്കാതെ അനുമോദിക്കുകമാത്രമെ ചെയ്കയുള്ളൂ, എന്നു താല്പൎയ്യം.

24-25 എന്ന ശ്ലോകങ്ങളുടെ കുറിപ്പിൽ പറഞ്ഞതിന്നനുസരിച്ചു് ഇതിന്നുള്ള അൎത്ഥം ഇപ്രകാരം പറയുന്നു.

"ഭരതൻ അത്യുത്തമഗുണങ്ങളോടുകൂടിയവനെന്നിരുന്നാലും, മനുഷ്യരുടെ ബുദ്ധിക്ക് സ്ഥിരതയില്ല. ധൎമ്മനിരതന്മാരായസജ്ജനങ്ങളുടെയും ചിത്തം അന്യന്മാരാൽ ചെയ്യപ്പെട്ട മിത്രഭേദാദിപ്രവൃത്തികൾക്ക് അധീനപ്പെട്ടതായ്ത്തന്നെയാണ് വൎത്തിക്കുന്നത്. (ഭരതൻ ഇവിടെനിന്നു പോയേറെക്കാലമായി. അവന്റെ ചിത്തം ദുൎബ്ബോധനകൾകൊണ്ടു് മാറിപ്പോയെന്നും വരാം". (ഗോ).]

ഇത്യുക്തഃ സോഽഭ്യനുജ്ഞാതഃ ശ്വോ ഭാവിന്യഭിഷേചനേ
വ്രജേതി രാമഃ പിതരമഭിവാദ്യാഭ്യയാദ്ഗൃഹം. 28

| | | | |
|---|---|---|---|
| ശ്വഃ | നാളെ | ഇതി | എന്നു |
| ഭാവിനി | നടപ്പാനുള്ള | അഭ്യനുജ്ഞാതഃ, | അനുമതിനല്കപ്പെട്ട |
| അഭിഷേചനേ | പട്ടാഭിഷേക സംഗതി | പിതരം | പിതാവിനെ [വനായി, |
| ഇതി | ഇപ്രകാരം [യെക്കുറിച്ചു് | അഭിവാദ്യ | നമസ്കരിച്ചു്, |
| ഉക്തഃ | നിയമിക്കപ്പെട്ട | ഗൃഹം | തന്റെ കോവിലകത്തേക്കു |
| സഃ രാമഃ, | ആ ശ്രീരാമൻ, | | |
| "വ്രജ," | "ഇപ്പോൾ പൊകാം" | അഭ്യയാത്. | തിരിച്ചെഴുന്നെള്ളി. |

പ്രവിശ്യ ചാത്മനോ വേശ്മ രാജ്ഞോദ്ദിഷ്ടേഽഭിഷേചനേ
തസ്മിൻ ക്ഷണേ സ നിൎഗ്ഗമ്യ മാതുരന്തഃപുരം യയൌ. 29

| | | | |
|---|---|---|---|
| സഃ | അദ്ദേഹം, | ആത്മനഃ | തന്റെ |
| രാജ്ഞാ | മഹാരാജാവിനാൽ | വേശ്മ | കോവിലകത്തു |
| തസ്മിൻ | ആ | പ്രവിശ്യ തു | എത്തിയ ഉടനെതന്നെ, |
| അഭിഷേചനേ ക്ഷണേ | പട്ടാഭിഷേക മഹോത്സവത്തിൽ വേണ്ടതായ | നിൎഗ്ഗമ്യ | പുറത്തുവന്നു്, |
| | | മാതുഃ | മാതാവിന്റെ |
| ഉദ്ദിഷ്ടേ, | എല്ലാററിനേയും പററി കല്പിക്കപ്പെട്ടശേഷം, | അന്തഃപുരം | അന്തഃപുരത്തിലേക്കു |
| | | യയൌ. | എഴുന്നെള്ളി. |

തത്ര താം പ്രവണാമേവ മാതരം ക്ഷൌമവാസിനീം
വാഗ്യതാം ദേവതാഗാരേ ദദശ്ശായാചതീം ശ്രിയം. 30

| | | | |
|---|---|---|---|
| തത്ര | അവിടെ | വാഗ്യതാം ഏവ | ദൈവ പ്രാൎത്ഥനാവിധിയനുസരിച്ചപ്രകാരം തന്നെ ഉച്ചരിക്കുന്നവളായി, |
| ദേവതാഗാരേ | പൂജാഗൃഹത്തിൽ | ശ്രിയം | മഹാലക്ഷ്മീഭഗവതിയെ |
| താം | ആ | ആയാചതീം | പ്രാൎത്ഥിച്ചുംകൊണ്ടിരിക്കുന്നവളായി |
| മാതരം, | മാതാവിനെ, | ദദൎശ. | കണ്ടു |
| ക്ഷൌമവാസിനീം, | ശുഭ്രമായ പട്ടവസ്ത്രം ധരിച്ചവളായി, | | |
| പ്രവണാം | അത്യാസക്തിയോടെ | | |

[“പ്രവണാം” (തനിക്കു പതിവില്ലാത്ത ഒരു ദേവകൎമ്മത്തിൽ ആസക്തമായ ചിത്തത്തോടുകൂടിയവളായി) “വാഗ്യതാം” (മൌനത്തോടുകൂടിയവളായി), “ശ്രിയം” (സമ്പത്തിനെ), “ആയാചതീം” ശ്രീരാമനുവേണ്ടി പ്രാൎത്ഥിക്കുന്നവളായി)- എന്നു ഗൊവിന്ദരാജീയം. “ശ്രിയം” (രാജലക്ഷ്മിയെ).’ എന്നു സൎവ്വാൎത്ഥസാരം.]

പ്രാഗേവ ചാഗതാ തത്ര സുമിത്രാ ലക്ഷ്മണസ്തഥാ
സീതാ ചാനായിതാ ശ്രുത്വാ പ്രിയം രാമാഭിഷേചനം. 31

| | | | |
|---|---|---|---|
| രാമാഭിഷേചനം | ശ്രീരാമപട്ടാഭിഷേകമാകുന്ന | ആനായിതാ | വൎത്തമാനം അറിയിച്ചു കൂട്ടിക്കൊണ്ടുവരപ്പെട്ടവളായ |
| പ്രിയം | നല്ലവൎത്തമാനം | സീതാ ഏവ, | സീതാദേവിയും, |
| ശ്രുത്വാ ച, | കേട്ട ഉടനെതന്നെ, | ലക്ഷ്മണഃ തഥാ, | ലക്ഷ്മണനും |
| ആഗതാ | സ്വയമായ്ത്തന്നെ വന്നുചേൎന്നിരുന്ന | തത്ര | അവിടെ |
| സുമിത്രാ ച, | സുമിത്രാദേവിയും, | പ്രാക്. | മുമ്പുതന്നെ ഉണ്ടായിരുന്നു. |

തസ്മിൻ കാലേ ച കൌസല്യാ തസ്ഥാവാമീലിതേക്ഷണാ
സുമിത്രയാഽന്വാസ്യമാനാ സീതയാ ലക്ഷ്മണേന ച. 32

| | | | |
|---|---|---|---|
| തസ്മിൻ | ആ | അന്വാസ്യമാനാ | പൂജയ്ക്കു വേണ്ടവയെ നല്കി ശുശ്രൂഷിക്കുന്നവളായി |
| കാലേ, | സമയത്തിൽ, | ആമീലിതേക്ഷണാ | കണ്ണടച്ചു ധ്യാനിക്കുന്നവളായി |
| കൌസല്യാ, | കൌസല്യാദേവി, | തസ്ഥൌ. | വൎത്തിച്ചിരുന്നു. |
| സുമിത്രയാ | സുമിത്രാദേവിയാലും | | |
| സീതയാ ച | സീതാദേവിയാലും | | |
| ലക്ഷ്മണേന ച | ലക്ഷ്മണനാലും | | |

ശ്രുത്വാ പുഷ്യേണ പുത്രസ്യ യൌവരാജ്യാഭിഷേചനം
പ്രാണായാമേന പുരുഷം ധ്യായമാനാ ജനാൎദ്ദനം. 33

| | | | |
|---|---|---|---|
| പുഷ്യേണ | പൂയം നാളിൽ | ജനാൎദ്ദനം | ജനാൎദ്ദനനെ |
| പുത്രസ്യ | പുത്രന്റെ | പ്രാണായാമേന | പ്രാണായാമവിധിപ്രകാരം നാമങ്ങളെ ജപിച്ചുകൊണ്ടു |
| യൌവരാജ്യാഭിഷേചനം | യുവരാജ്യാഭിഷേകത്തെ | ധ്യായമാനാ. | ധ്യാനംചെയ്തുകൊണ്ടിരുന്നു. |
| ശ്രുത്വാ, | ഉദ്ദേശിച്ചു | | |
| പുരുഷം | പരമാത്മാവായ | | |

“പുരുഷം” (സൎവ്വകാരണഭൂതനായ) എന്നു സൎവ്വാൎത്ഥസാരം.]

തഥാ സനിയമാമേവ സോഽഭിഗമ്യാഭിവാദ്യ ച
ഉവാച വചനം രാമോ ഹർഷയംസ്താമനിന്ദിതാം. 34

| | | | |
|---|---|---|---|
| സഃ രാമഃ | ആ ശ്രീരാമൻ | താം | അവളെ |
| തഥാ | അപ്രകാരം | അഭിഗമ്യ | സമീപിച്ച് |
| അനിന്ദിതാം ഏവ | കുററമററവളായിത്തന്നെ | അഭിവാദ്യ | വണങ്ങി നമസ്കരിച്ച് |
| | | ഹർഷയൻ | സന്തോഷിപ്പിക്കുന്നവനായി |
| സനിയമാം ച | ഭക്തിയോടെ ദൈവധ്യാനനിരതയായ് വർത്തിക്കുന്ന | വചനം | ഇപ്രകാരം വാക്യത്തെ |
| | | ഉവാച. | പറഞ്ഞു. |

അംബ പിത്രാ നിയുക്തോഽസ്മി പ്രജാപാലനകർമ്മണി
ഭവിതാ ശ്വോഽഭിഷേകോ മേ യഥാ മേ ശാസനം പിതുഃ. 35

| | | | |
|---|---|---|---|
| "അംബ! | "അമ്മേ! | മേ പിതുഃ | എന്റെ പിതാവിന്റെ |
| പിത്രാ | അച്ഛനാൽ | ശാസനം യഥാ | ആജ്ഞപ്രകാരം |
| പ്രജാപാലന-കർമ്മണി | പ്രജകളെ സംരക്ഷിക്കേണ്ട കാര്യത്തിൽ | മേ | എനിക്ക് |
| | | അഭിഷേകഃ | പട്ടാഭിഷേകം |
| നിയുക്തഃ അസ്മി; | ഞാൻ നിയമിക്കപ്പെട്ടിരിക്കുന്നു; | ശ്വഃ | നാളെ |
| | | ഭവിതാ. | നടക്കുവാൻപോകുന്നു. |

സീതയാഽപ്യുപവസ്തവ്യാ രജനീയം മയാ സഹ
ഏവമൃത്വിഗുപാദ്ധ്യായൈഃ സഹ മാമുക്തവാൻ പിതാ. 36

| | | | |
|---|---|---|---|
| "ഋത്വിഗുപാദ്ധ്യായൈഃ | "ഋത്വിക്കുകൾ പുരോഹിതന്മാർ ഇവരോടു | ഇയം | ഈ |
| സഹ | കൂടെയിരുന്ന | രജനീ, | രാത്രി, |
| പിതാ, | പിതാവ്, | സീതയാ സഹ | സീതയോടുകൂടി |
| മാം | എന്നോടു | മയാ | എന്നാൽ |
| ഏവം അപി | ഇപ്രകാരവുംകൂടി | ഉപവസ്തവ്യാ. | ഉപവാസത്തോടുകൂടി വർത്തിക്കപ്പെടേണ്ടതാണ്. |
| ഉക്തവാൻ; | ആജ്ഞാപിച്ചു; | | |

[ഋത്വിക്കുകൾ പുരോഹിതന്മാർ എന്നിവർ പറഞ്ഞമാതിരി, രാജാവെന്നോടാജ്ഞാപിച്ചു. (ശിരോമണി).]

യാനി യാന്യത്ര യോഗ്യാനി ശ്വോ ഭാവിന്യഭിഷേചനേ
താനി മേ മംഗളാന്യദ്യ വൈദേഹ്യാശ്ചൈവ കാരയ. 37

| | | | |
|---|---|---|---|
| "ശ്വഃ | "നാളെ | യോഗ്യാനി | ഏർപ്പെട്ടവ |
| ഭാവിനി | നടക്കുവാൻപോകുന്ന | യാനി യാനി | ഏതെല്ലാമൊ |
| അത്ര | ഈ | താനി ഏവ | അവയെല്ലാം |
| അഭിഷേചനേ, | പട്ടാഭിഷേകത്തിൽ, | അദ്യ | ഇപ്പോൾ |
| മംഗളാനി | (പ്രാചീനസമ്പ്രദായപ്രകാരം പൂർവ്വാംഗമായി നടക്കേണ്ടതായ) മംഗളകൃത്യങ്ങളായി | വൈദേഹ്യാഃ | വൈദേഹിക്കും |
| | | മേ ച | എനിക്കും |
| | | കാരയ." | നടത്തിച്ചാലും." |

ഏതച്ഛ്രുത്വാ തു കൌസല്യാ ചിരകാലാഭികാംക്ഷിതം
ഹർഷബാഷ്പകലം വാക്യമിദം രാമമഭാഷത. 38

| | | | |
|---|---|---|---|
| കൌസല്യാ | കൌസല്യാദേവി, | ശ്രുത്വാ | നിനച്ച്, |
| ഏതത് | ഈ | ഇദം | താഴെവരുമാറു്, |
| വാക്യം | വാക്യത്തെയും, | ഹർഷബാഷ്പ- | ആനന്ദബാഷ്പത്തോടു |
| ചിരകാലാഭി- | ആയതു് ഏറെക്കാല | കലം | കൂടി മധുരമാംവണ്ണം, |
| കാംക്ഷിതം തു | മായുള്ള തന്റെ മനോ | രാമം | ശ്രീരാമനോടു് |
| | രഥം എന്നുള്ളതിനെയും | അഭാഷത. | ഉരചെയ്തു. |

വത്സ രാമ ചിരം ജീവ ഹതാസ്തേ പരിപന്ഥിനഃ
ജ്ഞാതീന്മേ ത്വം ശ്രിയാ യുക്തഃ സുമിത്രായാശ്ച നന്ദയ. 39

| | | | |
|---|---|---|---|
| “ വത്സ, | “ മകനെ, | ത്വം | നീ |
| രാമ! | ശ്രീരാമ ! | ശ്രിയാ യുക്തഃ | രാജ്യലക്ഷ്മിയോടുകൂടി വിളങ്ങുന്നവനായി |
| ചിരം ജീവ; | ചിരകാലം വാഴുക; | | |
| തേ | നിനക്കു് | മേ | എന്റെയും |
| പരിപന്ഥിനഃ | മുടക്കം ചെയ്യുന്നവൻ | സുമിത്രായാഃ ച | സുമിത്രയുടെയും |
| ഹതാഃ; | ആഗ്രഹം സാധിക്കാത്തവരായി ഭവിക്കും; | ജ്ഞാതീൻ | ഉററവരെ |
| | | നന്ദയ. | സന്തുഷ്ടരാക്കുക. |

കല്യാണേ ബത നക്ഷത്രേ മയി ജാതോഽസി പുത്രക
യേന ത്വയാ ദശരഥോ ഗുണൈരാരാധിതഃ പിതാ. 40

| | | | |
|---|---|---|---|
| “ പിതാ | “ പിതാവായ | കല്യാണേ | ശുഭ |
| ദശരഥഃ | ദശരഥചക്രവൎത്തി | നക്ഷത്രെ | നക്ഷത്രത്തിൽ |
| ഗുണൈഃ | ഉത്തമഗുണങ്ങളെ | മയി | എന്നിൽ |
| ത്വയാ | നിന്നാൽ [ക്കൊണ്ടു് | ജാതഃ അസി; | നീ ജനിച്ചു എന്നതു് സത്യമാകുന്നു; |
| ആരാധിതഃ; | തൃപ്തിപ്പെടുത്തപ്പെട്ടവനായിരിക്കുന്നു; | ബത! | എന്റെ സന്തോഷത്തെ ഞാൻ എങ്ങിനെ അറിയിക്കും! |
| യേന | ആ ഒരു കാരണത്താൽ | | |
| പുത്രക! | അല്ലേ ഉണ്ണി! [തന്നെ | | |

അമോഘം ബത മേ ക്ഷാന്തം പുരുഷേ പുഷ്കരേക്ഷണേ
യേയമിക്ഷ്വാകുരാജ്യശ്രീഃ പുത്ര ത്വാം സംശ്രയിഷ്യതി. 41

| | | | |
|---|---|---|---|
| “ പുത്ര! | ‘‘ ഉണ്ണി! | സംശ്രയിഷ്യതി; | ആശ്രയിപ്പാൻപോകുന്നു; |
| ബത! | എന്റെ ഭാഗ്യത്തെത്തന്നെ ഞാൻ എന്തെന്നുപറയട്ടെ! | പുഷ്കരേക്ഷണേ | പുണ്ഡരീകാക്ഷനായ |
| | | പുരുഷേ | ശ്രീ നാരായണന്റെ |
| ഇക്ഷ്വാകു-രാജശ്രീഃ | ഇക്ഷ്വാകുവംശരാജ്യലക്ഷ്മിയാകുന്ന | മേ | എന്റെ [വിഷയത്തിൽ |
| സാ ഇയം | യാതൊരു ഇവൾ | ക്ഷാന്തം | വ്രതോപവാസനാദി പൂജാപരിശ്രമം |
| ത്വാം | നിന്നെ | അമോഘം.” | സഫലമാകുന്നു.” |

ഇത്യേവമുക്തോ മാത്രേദം രാമോ ഭ്രാതരമബ്രവീത്
പ്രാഞ്ജലിം പ്രഹ്വമാസീനമഭിവീക്ഷ്യ സ്മയന്നിവ. 42

| | | | |
|---|---|---|---|
| മാത്രാ | മാതാവിനാൽ | ആസീനം | ഇരുന്നിരുന്ന |
| ഇതി ഏവം | മേൽപ്രകാരം | ഭ്രാതരം | അനുജനെ |
| ഉക്തഃ | ആശീർവ്വദിക്കപ്പെട്ട | അഭിവീക്ഷ്യ, | നോക്കി, |
| രാമഃ, | ശ്രീരാമൻ, | ഇവ | അല്പം |
| പ്രഹ്വം | അതിഭക്തിയോടുകൂടിയവനായി | സ്മയൻ | മന്ദസ്മിതംചെയ്തുകൊണ്ട് |
| | | ഇദം | ഇപ്രകാരം |
| പ്രാഞ്ജലിം | കൈകൂപ്പിക്കൊണ്ടു് | അബ്രവീത്. | അരുളിച്ചെയ്തു. |

ലക്ഷ്മണേമാം മയാ സാർദ്ധം പ്രശാധി ത്വം വസുന്ധരാം
ദ്വിതീയം മേഽന്തരാത്മാനം ത്വാമിയം ശ്രീരുപസ്ഥിതാ. 43

| | | | |
|---|---|---|---|
| " ലക്ഷ്മണ! | " ലക്ഷ്മണ! | ത്വാം | നിനക്ക് |
| ഇയം ശ്രീഃ | ഈ രാജ്യലക്ഷ്മി | ഉപസ്ഥിതാ; | അധീനമായതാകുന്നു; |
| മേ | എന്റെ | ത്വം | നീ |
| അന്തരാത്മാനം | { പുറമെ സഞ്ചരിക്കുന്ന ആത്മാവുപോലെയുള്ള വനും | ഇമാം | ഈ |
| | | വസുന്ധരാം | ഭൂമിയെ |
| | | മയാ സാർദ്ധം | എന്നോടുകൂടി |
| ദ്വിതീയം | സഹോദരനും ആയ | പ്രശാധി. | പരിപാലിച്ചാലും. |

[‘ദ്വിതീയം അന്തരാത്മാനം’ = മറെറാരു ആത്മാവന്നെവണ്ണം വർത്തിക്കുന്നവനായ (ഗൊ. രാ).]

സൌമിത്രേ ഭുങ്ക്ഷ്വ ഭോഗാംസ്ത്വമിഷ്ടാൻ രാജ്യഫലാനി ച
ജീവിതം ച ഹി രാജ്യം ച ത്വദർത്ഥമഭികാമയേ. 44

| | | | |
|---|---|---|---|
| " സൌമിത്രേ! | " ലക്ഷ്മണ! | ഭുങ്ക്ഷ്വ; | അനുഭവിക്കുക; |
| രാജ്യഫലാനി | രാജ്യാധികാരഫലങ്ങളായി | രാജ്യം ച | രാജ്യസമ്പത്തിനെയും, |
| ഇഷ്ടാൻ | ഇഷ്ടപ്പെട്ട | ജീവിതം ച | ജീവിതത്തെത്തന്നെയും |
| ഭോഗാൻ | ഭോഗങ്ങളെ | ത്വദർത്ഥം ഹി | നിനക്കുവേണ്ടിയാണ് |
| ത്വം ച, | നീ തന്നെ, | അഭികാമയേ." | ഞാൻ ഇച്ഛിക്കുന്നതു്." |

[“രാജ്യഫലാനി” (ധർമ്മാർത്ഥങ്ങൾ) “ഭോഗാൻ” (കാമങ്ങൾ). എന്നു തിലകം.]

ഇത്യുക്ത്വാ ലക്ഷ്മണം രാമോ മാതരാവഭിവാദ്യ ച
അഭ്യനുജ്ഞാപ്യ സീതാം ച ജഗാമ സ്വം നിവേശനം. 45

| | | | |
|---|---|---|---|
| രാമഃ ഇതി | ശ്രീരാമൻ ഇപ്രകാരം | സീതാം ച | സീതയേയും |
| ലക്ഷ്മണം | ലക്ഷ്മണനോടായി | അഭ്യനുജ്ഞാപ്യ | പോകുവാൻ വിടകൊടുത്തു്, |
| ഉക്ത്വാ, | അരുളിച്ചെയ്തശേഷം, | സ്വം | തന്റെ |
| മാതരൌ ച | അമ്മമാരിരുവരേയും | നിവേശനം | ഭവനത്തിലേക്ക് |
| അഭിവാദ്യ | വണങ്ങിനമസ്കരിച്ചു്, | ജഗാമ. | എഴുന്നെള്ളി. |

ഇത്യാർഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ അയോദ്ധ്യാകാണ്ഡേ
ചതുർത്ഥഃ സർഗ്ഗഃ = നാലാംസർഗ്ഗം സമാപ്തം.

ആദ്യം മുതൽ ശ്ലോകസംഖ്യ 2556; അയോദ്ധ്യാകാണ്ഡം ആദ്യം മുതൽ ശ്ലോകസംഖ്യ 201.



## പഞ്ചമഃ സർഗ്ഗഃ = അഞ്ചാംസർഗ്ഗം.

[ശ്രീരാമവ്രതചര്യാ = ശ്രീരാമൻ ദീക്ഷകൊള്ളുന്നത്.]

**സന്ദിശ്യ രാമം നൃപതിഃ ശ്വോ ഭാവിന്യഭിഷേചനേ**
**പുരോഹിതം സമാഹൂയ വസിഷ്ഠമിദമബ്രവീത്.** 1

| | | | |
|---|---|---|---|
| നൃപതിഃ, | മഹാരാജാവ്, | സന്ദിശ്യ | പറയേണ്ടതെല്ലാം കല്പിച്ച്, വിടകൊടുത്തയച്ചശേഷം |
| ശ്വഃ | പിറ്റെന്നാൾ | പുരോഹിതം | പുരോഹിതനായ |
| ഭാവിനി | നടക്കുവാൻ പോകുന്ന | വസിഷ്ഠം | വസിഷ്ഠമഹർഷിയെ |
| അഭിഷേചനേ | പട്ടാഭിഷേകവിഷയത്തിൽ | സമാഹൂയ | വരുത്തി |
| | | ഇദം | ഇങ്ങിനെ |
| രാമം | ശ്രീരാമനോടു | അബ്രവീത്. | അരുൾചെയ്തു. |

**ഗച്ഛോപവാസം കാകുത്സ്ഥം കാരയാദ്യ തപോധന**
**ശ്രീയശോരാജ്യലാഭായ വധ്വാ സഹ യതവ്രതം.** 2

| | | | |
|---|---|---|---|
| "തപോധന! | "അല്ലയോ തപോനിധേ! | ഉപവാസം | ഉപവസിക്കുന്നവനായും |
| ശ്രീയശോ-രാജ്യലാഭായ | സമ്പത്തു, കീർത്തി, രാജ്യം എന്നിവയെ പ്രാപിപ്പാൻവേണ്ടി, | യതവ്രതം | ദീക്ഷാകാലത്തിൽ ആചാരദോഷം ഏർപ്പെടാത്തവിധത്തിലും |
| | | കാരയ; | ചെയ്യിക്കുക; |
| വധ്വാ സഹ | ധർമ്മപത്നിയോടുംകൂടിത്തന്നെ, | അദ്യ | ഇപ്പോൾതന്നെ |
| കാകുത്സ്ഥം, | കാകുസ്ഥനെ, | ഗച്ഛ." | നിന്തിരുവടി അങ്ങോട്ടെഴുന്നെള്ളിയാലും." |

[തപോധനനാകയാൽ ശ്രീയശോരാജ്യാദികളെ പ്രാപിപ്പിപ്പാൻ തക്കയോഗ്യൻ എന്നു വിവക്ഷ. തപോരാശിയായ വസിഷ്ഠമഹർഷിയുടെ അനുഗ്രഹത്താൽ ആയവ സിദ്ധിക്കുന്നതാണെന്നു താല്പര്യം. (സർവ്വാർത്ഥസാരം).]

**തഥേതി ച സ രാജാനമുക്ത്വാ വേദവിദാം വരഃ**
**സ്വയം വസിഷ്ഠോ ഭഗവാൻ യയൌ രാമനിവേശനം.** 3

| | | | |
|---|---|---|---|
| വേദവിദാം | വേദവിത്തുക്കളിൽ [വെച്ചു | "തഥാ ച" | "ഉത്തരവുപോലെ," |
| വരഃ | ശ്രേഷ്ഠനായ | ഇതി | എന്നു |
| സഃ | ആ | ഉക്ത്വാ, | ഉരചെയ്തു, |
| വസിഷ്ഠഃ ഭഗവാൻ | വസിഷ്ഠഭഗവാൻ | രാമനിവേശനം | ശ്രീരാമഭവനത്തിലേക്കു |
| | | സ്വയം | താൻതന്നെ നേരിൽ |
| രാജാനം | മഹാരാജാവിനോടു | യയൌ. | എഴുന്നെള്ളി. |

ഉപവാസയിതും രാമം മന്ത്രവിന്മന്ത്രപാരഗഃ
ബ്രാഹ്മം രഥവരം യുക്തമാസ്ഥായ സുധൃതവ്രതഃ 4
സ രാമഭവനം പ്രാപ്യ പാണ്ഡുരാഭ്രസമപ്രഭം
തിസ്രഃ കക്ഷ്യാ രഥേനൈവ വിവേശ മുനിസത്തമഃ. 5

| | |
|---|---|
| മന്ത്രപാരഗഃ | മന്ത്രങ്ങളുടെ കരകണ്ടവനും, |
| മന്ത്രവിത് | നടക്കുവാൻ പോകുന്നതിനെപ്പററി നല്ലപോലെ ഗ്രഹിച്ചവനും, |
| സുധൃതവ്രതഃ | അതി കീൎത്തിയാന്നഭക്തിമാനുമായ |
| സഃ | ആ |
| മുനിസത്തമഃ | മുനിശ്രേഷ്ഠൻ, |
| യുക്തം | തയ്യാറായ് കാത്തുകൊണ്ടിരുന്നതും |
| ബ്രാഹ്മം | ബ്രാഹ്മണൎക്കമാത്രം കയറുവാൻ യോഗ്യമായതും ആയ |
| രഥവരം | ഉത്തമരഥത്തിൽ |
| ആസ്ഥായ, | കയറിക്കൊണ്ട്, |
| തിസ്രഃ | മൂന്നു |
| കക്ഷ്യാഃ ഏവ | കെട്ടുകളും |
| രഥേന | രഥത്തിലിരുന്നുകൊണ്ടുതന്നെ |
| പ്രാപ്യ, | കടന്ന്, |
| രാമം | ശ്രീരാമനെ |
| ഉപവാസയിതും | ദീക്ഷിപ്പിക്കുവാൻ വേണ്ടി, |
| പാണ്ഡുരാഭ്രസമപ്രഭം | വെൺകാറൊത്ത പ്രഭയോടുകൂടിയ |
| രാമഭവനം | ശ്രീരാമഭവനത്തിൽ |
| വിവേശ. | വന്നുചേൎന്നു. |

തമാഗതമൃഷിം രാമസ്ത്വരന്നിവ സസംഭ്രമഃ
മാനയിഷ്യൻ സ മാനാൎഹം നിശ്ചക്രാമ നിവേശനാത്. 6

| | |
|---|---|
| സഃ രാമഃ | ആ ശ്രീരാമൻ, |
| സസംഭ്രമഃ, | അത്യന്തബഹുമാനത്തെ മനസ്സിൽ വെച്ചിരിക്കുന്നവനായി, |
| ഇവ മാനയിഷ്യൻ | ഉള്ളപോലെതന്നെ മനസ്സിലുള്ള ആ ബഹുമാനത്തെ വെളിപ്പെടുത്തുന്നവനായി |
| ത്വരൻ, | ബദ്ധപ്പെട്ട്, |
| നിവേശനാത് | ഭവനത്തിൽനിന്ന്, |
| മാനാൎഹം | ബഹുമാനാൎഹനും |
| ആഗതം | അവിടെ എഴുന്നെള്ളിയിരിക്കുന്നവനും ആയ |
| തം | ആ |
| ഋഷിം | മഹൎഷിയെ |
| നിശ്ചക്രാമ. | എതിരേററുചെന്നു. |

അഭ്യേത്യ ത്വരമാണശ്ച രഥാഭ്യാശം മനീഷിണഃ
തതോഽവതാരയാമാസ പരിഗൃഹ്യ രഥാത് സ്വയം. 7

| | |
|---|---|
| തതഃ | അവിടെനിന്നു |
| ത്വരമാണഃ | ബദ്ധപ്പെട്ടു നടന്നുവന്ന അദ്ദേഹം, |
| മനീഷിണഃ | ആ മുനിശ്രേഷ്ഠൻ കയറിയിരുന്ന |
| രഥാഭ്യാശം | രഥത്തിന്റെ സമീപത്തിൽ |
| അഭ്യേത്യ | വന്ന്, |
| രഥാത് | രഥത്തിൽനിന്നു |
| സ്വയം ച | താൻതന്നെ |
| പരിഗൃഹ്യ | കൈകൊടുത്ത് |
| അവതാരയാമാസ. | താഴോട്ടിറക്കി. |

സ ചൈനം പ്രശ്രിതം ദൃഷ്ട്വാ സംഭാഷ്യാഭിപ്രസാദ്യ ച
പ്രിയാർഹം ഹർഷയൻ രാമമിത്യുവാച പുരോഹിതഃ. 8

| | |
|---|---|
| സഃ | ആ |
| പുരോഹിതഃ, | പുരോഹിതനും, |
| പ്രശ്രിതം | (ശ്രീരാമൻ) വിനയാന്വിതനായിരിക്കുന്നതിനെ |
| ദൃഷ്ട്വാ, | കണ്ടു കൊണ്ടാടിക്കൊണ്ടു്, |
| പ്രിയാർഹം | പ്രേമത്തിന്നു തക്ക പാത്രമായ |
| ഏനം | ഈ |
| രാമം | ശ്രീരാമനെനോക്കി |
| സംഭാഷ്യ ച, | ഉപചാരവാക്കുകളുരച്ചു് |
| അഭിപ്രസാദ്യ ച, | ആശീർവ്വദിച്ചു്, |
| ഹർഷയൻ | സന്തോഷിപ്പിച്ചുകൊണ്ടു്, |
| ഇതി | ഇപ്രകാരം |
| ഉവാച. | അരുളിച്ചെയ്തു. |

പ്രസന്നസ്തേ പിതാ രാമ യൌവരാജ്യമവാപ്സ്യസി
ഉപവാസം ഭവാനദ്യ കരോതു സഹ സീതയാ. 9
പ്രാതസ്ത്വാമഭിഷേക്താ ഹി യൌവരാജ്യേ നരാധിപഃ
പിതാ ദശരഥഃ പ്രീത്യാ യയാതിം നഹുഷോ യഥാ. 10

| | |
|---|---|
| "രാമ! | "ഹേ ശ്രീരാമ! |
| പിതാ | പിതാവായ |
| ദശരഥഃ നരാധിപഃ, | ദശരഥ ചക്രവർത്തി, |
| നഹുഷഃ | നഹുഷമഹാരാജാവു് |
| യയാതിം യഥാ, | യയാതിയെ എന്നവണ്ണം, |
| പ്രീത്യാ | പ്രീതിയോടെ |
| പ്രാതഃ, | നാളെ രാവിലെ, |
| ത്വാം | നിന്തിരുവടിയെ |
| യൌവരാജ്യേ | യുവരാജ്യാധികാരിയായി |
| അഭിഷേക്താ; | പട്ടാഭിഷേകംചെയ്വാൻ പോകുന്നു; |
| ഹി, | എന്ന കാരണത്താൽ, |
| തേ | അവിടത്തെ |
| പിതാ | പിതാവു് |
| അദ്യ | ഇപ്പോൾ |
| പ്രസന്നഃ; | ആനന്ദഭരിതനായി വർത്തിക്കുന്നു; |
| യൌവരാജ്യം | യുവരാജ്യാധികാരത്തെ |
| അവാപ്സ്യസി; | അവിടുന്നു് പ്രാപിപ്പാൻ പോകുന്നു; |
| ഭവാൻ | അവിടുന്നു് |
| സീതയാ സഹ | സീതയോടും കൂടി |
| ഉപവാസം | നോൽമ്പു് |
| കരോതു." | നോററിരിക്കേണ്ടതാണു്." |

ഇത്യുക്ത്വാ സ തദാ രാമമുപവാസം യതവ്രതം
മന്ത്രവത് കാരയാമാസ വൈദേഹ്യാ സഹിതം മുനിഃ. 11

| | |
|---|---|
| സഃ മുനിഃ, | ആ മുനിവര്യൻ, |
| ഇതി | മേൽപ്രകാരം |
| ഉക്ത്വാ, | അരുളിച്ചെയ്തു് |
| തദാ | ആ സമയം |
| രാമം | ശ്രീരാമനെ |
| വൈദേഹ്യാ | വൈദേഹിയോടും |
| സഹിതം | കൂടി, |
| മന്ത്രവത് | ശാസ്ത്രവിധി പ്രകാരം |
| യതവ്രതം | ദീക്ഷ പൂണ്ടവനായി |
| ഉപവാസം | ഉപവാസാനുഷ്ഠാനത്തോടു കൂടിയവനായി |
| കാരയാമാസ. | വർത്തിപ്പിച്ചു. |

തതൊ യഥാവദ്രാമേണ സ രാജ്ഞൊ ഗുരുരൎച്ചിതഃ
അഭ്യനുജ്ഞാപ്യ കാകുത്സ്ഥം യയൌ രാമനിവേശനാത്. 12

| | |
|---|---|
| രാജ്ഞഃ ഗുരുഃ | രാജ ഗുരുവായ |
| സഃ, | ആ വസിഷ്ഠമഹൎഷി, |
| രാമേണ | ശ്രീരാമനാൽ |
| യഥാവത് | വിധിപ്രകാരം |
| അൎച്ചിതഃ; | പൂജിക്കപ്പെട്ടു; |
| തതഃ | അതിൽ പിന്നെ |
| കാകുത്സ്ഥം | കാകുത്സ്ഥനെ |
| അഭ്യനുജ്ഞാപ്യ | പുകഴ്ന്നുകൊണ്ടാടിയ ശേഷം |
| രാമ-നിവേശനാത് | ശ്രീരാമ ഗൃഹത്തിൽ നിന്നു |
| യയൌ. | അദ്ദേഹം എഴുന്നെള്ളി. |

സുഹൃദ്ഭിസ്തത്ര രാമോऽപി സുഖാസീനഃ പ്രിയംവദൈഃ
സഭാജിതൊ വിവേശാഥ താനനുജ്ഞാപ്യ സൎവ്വശഃ. 13

| | |
|---|---|
| രാമഃ അപി, | ശ്രീരാമനും, |
| തത്ര, | അവിടെ, |
| പ്രിയംവദൈഃ | സന്തോഷത്തെ കാട്ടുന്നവരായ |
| സുഹൃദ്ഭിഃ, | സ്നേഹിതന്മാരോടുകൂടി, |
| സൎവ്വശഃ | സൎവ്വപ്രകാരത്തിലും |
| സുഖാസീനഃ, | അവൎക്ക് അധികം പ്രിയത്തെ ഉളവാക്കുന്നവനായി, |
| സഭാജിതഃ, | അവരോടു കൂടിച്ചേൎന്നു സംഭാഷിക്കുന്നവനായി |
| താൻ | അവരെ |
| അനുജ്ഞാപ്യ | വിടകൊടുത്തയച്ചു്, |
| അഥ | അതിൽപിന്നെ |
| വിവേശ. | വീണ്ടും അകത്തു പ്രവേശിച്ചു. |

ഹൃഷ്ടനാരീനരയുതം രാമവേശ്മ തദാ ബഭൌ
യഥാ മത്തദ്വിജഗണം പ്രഫുല്ലനളിനം സരഃ. 14

| | |
|---|---|
| തദാ | ആ സമയം |
| രാമവേശ്മ | ശ്രീരാമഭവനം |
| ഹൃഷ്ടനാരീ-നരയുതം, | ആനന്ദഭരിതയായ സ്ത്രീകളും, പുരുഷന്മാരും നിറഞ്ഞതായി, |
| മത്ത-ദ്വിജഗണം | കളിക്കുന്ന പക്ഷിഗണങ്ങളോടുകൂടിയതും |
| പ്രഫുല്ലനളിനം | വികസിച്ച താമരപ്പൂക്കളോടുകൂടിയതും ആയ |
| സരഃ | പൊയ്ക |
| യഥാ | എന്നപോലെ |
| ബഭൌ. | വിളങ്ങി. |

സ രാജഭവനപ്രഖ്യാത് തസ്മാദ്രാമനിവേശനാത്
നിസ്സൃത്യ ദദൃശേ മാൎഗ്ഗം വസിഷ്ഠോ ജനസംവൃതം. 15

| | |
|---|---|
| സഃ വസിഷ്ഠഃ, | ആ വസിഷ്ഠമഹൎഷി, |
| രാജഭവന-പ്രഖ്യാത് | മഹാരാജാവിന്റെ കോവിലകത്തെപ്പോലെതന്നേയുള്ള |
| തസ്മാത് | ആ |
| രാമ-നിവേശനാത് | ശ്രീരാമഭവനത്തിൽ നിന്നു |
| നിസ്സൃത്യ, | പുറത്തുവന്നപ്പോൾ, |
| മാൎഗ്ഗം | കണ്ണിന്നെത്താവുന്ന പ്രദേശമെല്ലാം |
| ജനസംവൃതം | ജനങ്ങൾ ഇടതിങ്ങി നിറയപ്പെട്ടതായി |
| ദദൃശേ. | കണ്ടു. |

ബൃന്ദംബൃന്ദമയോദ്ധ്യായാം രാജമാൎഗ്ഗാഃ സമന്തതഃ
ബഭ്രുവുരതിസംബാധാഃ കൌതൂഹലജനൈൎവൃതാഃ. 16

| | | | |
|---|---|---|---|
| അയോദ്ധ്യായാം | അയോദ്ധ്യാപട്ടണത്തിൽ | കൌതൂഹലജനൈഃ | മഹോത്സവം കാണ്മാൻവന്ന ജനങ്ങളാൽ |
| രാജമാൎഗ്ഗാഃ | രാജവീഥികളും | ബൃന്ദംബൃന്ദം | കൂട്ടംകൂട്ടമായി |
| സമന്തതഃ | എല്ലാ ഇടവഴികളും ചുററിലും | വൃതാഃ | നിറയപ്പെട്ടവയായി |
| | | അതിസംബാധാഃ | തിക്കിത്തിരക്കപ്പെട്ടവയായി |
| | | ബഭൂവുഃ. | വിളങ്ങി. |

ജനബൃന്ദോൎമ്മിസംഘൎഷഹൎഷസ്വനവതസ്തദാ
ബഭ്രുവ രാജമാൎഗ്ഗസ്യ സാഗരസ്യേവ നിസ്വനഃ. 17

| | | | |
|---|---|---|---|
| തദാ | ആ സമയം | രാജമാൎഗ്ഗസ്യ | രാജമാൎഗ്ഗത്തിലുള്ള |
| ജന-ബൃന്ദോൎമ്മി-സംഘൎഷ-ഹൎഷ-സ്വനവതഃ | ജനതതിയാകുന്ന തിരമാലകളുടെ ഉരുമ്മൽകൊണ്ടും ആൎപ്പുവിളികൊണ്ടും മുഴങ്ങുന്നതായ | നിസ്വനഃ | ശബ്ദം |
| | | സാഗരസ്യ ഇവ | സമുദ്രത്തിന്റെ (ഘോഷം) എന്നപോലെ |
| | | ബഭൂവ. | ഭവിച്ചു. |

സിക്തസംമൃഷ്ടരഥ്യാ സാ തദാഽഥ വനമാലിനീ
ആസീദയോദ്ധ്യാ നഗരീ സമുച്ഛ്രിതഗൃഹധ്വജാ. 18

| | | | |
|---|---|---|---|
| തദാ | അപ്പോൾ | വനമാലിനീ | കുലവാഴ തോരണങ്ങൾ മുതലായവയാലലംകൃതമായി |
| സാ | ആ | സമുച്ഛ്രിത-ഗൃഹധ്വജാ | വീടുകളിലെല്ലാം ഉയരത്തിൽ കെട്ടപ്പെട്ടധ്വജങ്ങളോടുകൂടിയതായി |
| അയോദ്ധ്യാ നഗരീ അഥ, | അയോദ്ധ്യാപുരം എങ്ങും | ആസീത്. | പരിലസിച്ചു. |
| സിക്ത-സംമൃഷ്ടരഥ്യാ, | തളിച്ചുമെഴുകി വൃത്തിയാക്കപ്പെട്ട വീഥികളാൎന്നതായി, | | |

തദാ ഹ്യയോദ്ധ്യാനിലയഃ സസ്ത്രീബാലാബലോ ജനഃ
രാമാഭിഷേകമാകാംക്ഷന്നാകാംക്ഷദുദയം രവേഃ. 19

| | | | |
|---|---|---|---|
| തദാ | ആ സമയം | രാമാഭിഷേകം ഹി | ശ്രീരാമാഭിഷേകത്തെത്തന്നെ |
| അയോദ്ധ്യാ-നിലയഃ | അയോദ്ധ്യാനിവാസികളായ | ആകാംക്ഷൻ | മനസ്സിൽ കരുതി |
| സസ്ത്രീ-ബാലാബലഃ | സ്ത്രീബാലന്മാരാദിസകലമടങ്ങിയ | രവേഃ ഉദയം | സൂൎയ്യോദയത്തെ |
| ജനഃ, | ജനം, | ആകാംക്ഷത്. | കാത്തുകൊണ്ടിരുന്നു. |

പ്രജാഽലങ്കാരഭൂതം ച ജനസ്യാനന്ദവർദ്ധനം
ഉത്സുകോഽഭൂജ്ജനൊ ദ്രഷ്ടും തമയോദ്ധ്യാമഹോത്സവം. 20

| | |
|---|---|
| ജനസ്യ | ജനങ്ങൾക്ക് |
| ആനന്ദവർദ്ധനം | സന്തോഷത്തെ വർദ്ധിപ്പിക്കുന്നതും |
| പ്രജാഽലങ്കാരഭൂതം ച, | പ്രജകൾ അലങ്കാരത്തോടെ വിളങ്ങുന്നതുമായ |
| തം | ആ |
| അയോദ്ധ്യാമഹോത്സവം | അയോദ്ധ്യാപുരീമഹോത്സവത്തെ |
| ദ്രഷ്ടും, | കണ്ടാനന്ദിപ്പാൻ |
| ജനഃ | ജനതതി |
| ഉത്സുകം | ഔത്സുക്യത്തോടുകൂടിയതായി |
| അഭൂത്. | ഭവിച്ചു. |

ഏവം താം ജനസംബാധം രാജമാർഗ്ഗം പുരോഹിതഃ
വ്യൂഹന്നിവ ജനൌഘം തം ശനൈ രാജകുലം യയൌ. 21

| | |
|---|---|
| പുരോഹിതഃ | പുരോഹിതൻ |
| ഏവം | ഇപ്രകാരം |
| ജനസംബാധം | ജനങ്ങൾ തിക്കിത്തിരക്കുന്ന |
| തം | ആ |
| രാജമാർഗ്ഗം | രാജമാർഗ്ഗത്തിൽ |
| തം | ആ |
| ജനൌഘം | ജനക്കൂട്ടത്തെ |
| ഇവ | അല്പാല്പമായി |
| ശനൈഃ | മെല്ലെമെല്ലെ |
| വ്യൂഹൻ | വിലക്കിക്കൊണ്ട് |
| രാജകുലം | മഹാരാജഭവനത്തിൽ |
| യയൌ. | വന്നുചേർന്നു. |

ശുഭ്രാഭ്രശിഖരപ്രഖ്യം പ്രാസാദമധിരുഹ്യ സഃ
സമീയായ നരേന്ദ്രേണ ശക്രേണേവ ബൃഹസ്പതിഃ 22

| | |
|---|---|
| സഃ | അദ്ദേഹം |
| ശുഭ്രാഭ്രശിഖരപ്രഖ്യം | വെൺകാറൊത്ത ശിഖരത്തോടുകൂടിയ |
| പ്രാസാദം | അരമനയിൽ |
| അധിരുഹ്യ | കയറിച്ചെന്ന് |
| ശക്രേണ | ഇന്ദ്രനോടുകൂടി |
| ബൃഹസ്പതിഃ ഇവ | ബൃഹസ്പതിഎന്നവണ്ണം |
| നരേന്ദ്രേണ | മഹാരാജാവോടുകൂടി |
| സമീയായ. | വിളങ്ങി. |

തമാഗതമഭിപ്രേക്ഷ്യ ഹിത്വാ രാജാസനം നൃപഃ
പപ്രച്ഛ സ ച തസ്മൈ തത് കൃതമിത്യഭ്യവേദയത്. 23

| | |
|---|---|
| നൃപഃ | ചക്രവർത്തി |
| ആഗതം, | അവിടെ എത്തിച്ചേർന്ന |
| തം | അദ്ദേഹത്തെ |
| അഭിപ്രേക്ഷ്യ ച, | കണ്ട ഉടനെ, |
| രാജാസനം | സിംഹാസനത്തെ |
| ഹിത്വാ | വിട്ടെഴുന്നേററ്, |
| പപ്രച്ഛ ; | സംഗതിയെപ്പററി ചോദിച്ചു ; |
| സഃ | അദ്ദേഹം |
| തസ്മൈ | മഹാരാജാവിനോടു |
| "തത് | "ആ കർമ്മം |
| കൃതം" | ചെയ്യപ്പെട്ടു കഴിഞ്ഞു" |
| ഇതി | എന്ന് |
| അഭ്യവേദയത്. | അറിയിച്ചു. |

തേന ചൈവ തദാ തുല്യം സഹാസീനാഃ സഭാസദഃ
ആസനേഭ്യഃ സമുത്തസ്ഥുഃ പൂജയന്തഃ പുരോഹിതം. 24

| | | | |
|---|---|---|---|
| സഹാസീനാഃ | കൂടെ ഇരുന്നിരുന്നവരായ | പുരോഹിതം | പുരോഹിതനായ ആ വസിഷ്ഠമഹർഷിയെ |
| സഭാസദഃ ഏവ | സഭാവാസികളെല്ലാവരും | പൂജയന്തഃ ച | കൊണ്ടാടിക്കൊണ്ട് |
| തദാഃ | അതിനാൽ, | ആസനേഭ്യഃ | ആസനങ്ങളിൽ നിന്നും |
| തേന തുല്യം | അദ്ദേഹത്തിന്നൊററ | സമുത്തസ്ഥുഃ. | എഴുന്നേററു. |

ഗുരുണാ ത്വഭ്യനുജ്ഞാതോ മനുജൌഘം വിസൃജ്യ തം
വിവേശാന്തഃപുരം രാജാ സിംഹോ ഗിരിഗുഹാമിവ. 25

| | | | |
|---|---|---|---|
| രാജാ | മഹാരാജാവ് | വിസൃജ്യ, | പറഞ്ഞയച്ച ശേഷം, |
| ഗുരുണാ | ഗുരുവിനാൽ | സിംഹഃ | സിംഹം |
| അഭ്യനുജ്ഞാതഃ, | വിട നൽകപ്പെട്ടവനായി, | ഗിരിഗുഹാം | ഗിരിയുടെ ഗുഹയിൽ |
| തു, | പിന്നെ, | ഇവ, | എന്നപോലെ, |
| തം | ആ | അന്തഃ പുരം | അന്തഃ പുരത്തിൽ |
| മനുജൌഘം | ജനതതിയെ | വിവേശ. | പ്രവേശിച്ചു. |

തദഗ്ര്യവേഷപ്രമദാജനാകുലം
മഹേന്ദ്രവേശ്മപ്രതിമം നിവേശനം
വിദീപയംശ്ചാരു വിവേശ പാൎത്ഥിവഃ
ശശീവ താരാഗണസങ്കുലം നഭഃ. 26

| | | | |
|---|---|---|---|
| പാൎത്ഥിവഃ, | മഹാരാജാവ്, | തം | ആ |
| ചാരു | മനോഹരമായതും | നിവേശനം, | അരമനയിൽ, |
| മഹേന്ദ്രവേശ്മപ്രതിമം | മഹേന്ദ്രന്റെ ഭവനത്തെപ്പോലെയിരിക്കുന്നതും | ശശീ | ചന്ദ്രൻ |
| അഗ്ര്യവേഷപ്രമദാജനാകുലം | അത്യുത്തമമായ അലങ്കാരങ്ങളോടുകൂടിവിളങ്ങുന്നവരായ സ്ത്രീജനങ്ങളാൽ നിറയപ്പെട്ടതും ആയ | താരാഗണസംകുലം | നക്ഷത്രഗണങ്ങൾ നിറഞ്ഞ |
| | | നഭഃ | ആകാശത്തിൽ |
| | | ഇവ | എപ്രകാരമോ അപ്രകാരം |
| | | പ്രദീപയൻ, | പ്രകാശിപ്പിച്ചുകൊണ്ട് |
| | | വിവേശ. | വിളങ്ങി. |

ഇത്യാൎഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ അയോദ്ധ്യാകാണ്ഡേ
പഞ്ചമഃ സൎഗ്ഗഃ = അഞ്ചാംസൎഗ്ഗം സമാപ്തം.

ആദ്യംമുതൽ ശ്ലോകസംഖ്യ 2582; അയോദ്ധ്യാകാണ്ഡം ആദ്യംമുതൽ ശ്ലോകസംഖ്യ 227



# ഷഷ്ഠഃ സർഗ്ഗഃ = ആറാംസർഗ്ഗം.

[ശ്രീരാമസ്യ വ്രതാചരണം പൌരോത്സേകശ്ച = ശ്രീരാമൻ
നോററിരിക്കുന്നതും ജനങ്ങളുടെ വരവും.]

**ഗതേ പുരോഹിതേ രാമഃ സ്നാതോ നിയതമാനസഃ**
**സഹ പത്ന്യാ വിശാലാക്ഷ്യാ നാരായണമുപാഗമത്.** 1

| | | | |
|---|---|---|---|
| പുരോഹിതേ | പുരോഹിതൻ | നിയതമാനസഃ | ഭഗവദ്ധ്യാനനിരതമാനസനായി |
| ഗതേ, | പോയശേഷം, | വിശാലാക്ഷ്യാ | ഉത്തമയായ |
| രാമഃ | ശ്രീരാമൻ | പത്ന്യാ സഹ | ധർമ്മപത്നിയോടുകൂടി |
| സ്നാതഃ | സ്നാനംചെയ്ത് നിത്യകർമ്മാനുഷ്ഠാനങ്ങളെ ചെയ്തുതീർത്തവനായി | നാരായണം | ശ്രീനാരായണനെ |
| | | ഉപാഗമത്. | തൊഴുതു. |

**പ്രഗൃഹ്യ ശിരസാ പാത്രീം ഹവിഷോ വിധിവത് തതഃ**
**മഹതേ ദൈവതായാജ്യം ജുഹാവ ജ്വലിതേഽനലേ.** 2

| | | | |
|---|---|---|---|
| തതഃ | ആ സമയം | ദൈവതായ, | ദേവന്നായ്ക്കൊണ്ട്, |
| ഹവിഷഃ | ഹവിസ്സിന്റെ | ജ്വലിതേ | ഉജ്ജ്വലിച്ചുതായ |
| പാത്രീം | പാത്രത്തെ | അനലേ | അഗ്നിയിൽ |
| ശിരസാ പ്രഗൃഹ്യ, | ശിരസ്സിൽ വഹിച്ചുകൊണ്ടുവന്ന്, | വിധിവത് | ശാസ്ത്രപ്രകാരം |
| | | ആജ്യം | ആജ്യത്തോടുകൂടിയ ഹവിസ്സിനെ |
| മഹതേ | മഹത്തായ | ജുഹാവ. | ഹോമിച്ചു. |

["ശിരസാ പ്രഗൃഹ്യ" എന്നത് "ഉപരി ഹി ദേവേഭ്യോ ധാരയതി" എന്ന ശ്രുതിയെ അനുസരിച്ചതാകുന്നു. (ഗൊ. രാ.) "ശിരസാ പ്രഗൃഹ്യ പാത്രീം" ശിരസ്സുകൊണ്ടു ഉപലക്ഷിതമായ നമസ്കാരപൂർവ്വകം പാത്രത്തെ എടുത്തുകൊണ്ട്. (ശിരോമണി).]

**ശേഷം ച ഹവിഷസ്തസ്യ പ്രാശ്യാശാസ്യാത്മനഃ പ്രിയം**
**ധ്യായന്നാരായണം ദേവം സ്വാസ്തീർണ്ണേ കുശസംസ്തരേ** 3
**വാഗ്യതഃ സഹ വൈദേഹ്യാ ഭൂത്വാ നിയതമാനസഃ**
**ശ്രീമത്യായതനേ വിഷ്ണോഃ ശിശ്യേ നരവരാത്മജഃ** 4

| | | | |
|---|---|---|---|
| നരവരാത്മജഃ, | രാജകുമാരനായ ശ്രീരാമൻ, | നാരായണം ദേവം ധ്യായൻ, | ശ്രീനാരായണമൂർത്തിയെ മനസ്സിൽ ആവാഹിച്ചുകൊണ്ട് |
| വൈദേഹ്യാ സഹ, | വൈദേഹിയോടും കൂടെ, | നിയതമാനസഃ, | ഭഗവദ്ധ്യാനനിരതനായി |
| തസ്യ ഹവിഷഃ | ആ ഹവിസ്സിന്റെ | വാഗ്യതഃ | മന്ത്രോച്ചാരണാദികൾ ചെയ്യുന്നവനായി |
| ശേഷം | (ഹോമിച്ചു)ബാക്കിയെ | | |
| പ്രാശ്യ, | ഭുജിച്ച്, | ഭൂത്വാ | വർത്തിച്ച്, |
| ച, | അതിൽപിന്നെ, | വിഷ്ണോഃ | ശ്രീമഹാവിഷ്ണുവിന്റെ |
| ആത്മനഃ പ്രിയം | തന്റെ ക്ഷേമത്തെ | ശ്രീമതി | ശ്രേയഃപ്രദായകമായ |
| ആശാസ്യ | ഉദ്ദേശിച്ച്, | | |

| | | | |
|---|---|---|---|
| ആയതനേ | സന്നിധാനത്തിൽ | കുശസംസ്തരേ | ദർഭശയനത്തിൽ |
| സ്വാസ്തീർണ്ണേ | താൻതന്നെ പരത്തിയ | ശിശ്യേ. | പള്ളികൊണ്ടു. |

[“ശ്രീമതി” = വേദത്രയസാരഭൂതമായ പ്രണവാകാരത്തിൽ; (“വിമാനം പ്രണവാകാരം”; “ഋചഃ സാമാനി യജൂംഷി, സാ ഹി ശ്രീരമൃതാസതാം” ഇത്യാദി ശ്രുതി കാണ്ക. ഗൊ. രാ.)“ ആത്മനഃ പ്രിയം ആശാസ്യ”, രാവണവധപ്രയോജകമായ വനഗമനമാകുന്ന കാൎയ്യത്തെ സങ്കല്പിച്ച് (തിലകം)]

ഏകയാമാവശിഷ്ടായാം രാത്ര്യാം പ്രതിവിബുധ്യ സഃ
അലങ്കാരവിധിം കൃത്സ്നം കാരയാമാസ വേശ്മനഃ. 5

| | | | |
|---|---|---|---|
| സഃ | അദ്ദേഹം | വേശ്മനഃ | ആലയത്തെ |
| രാത്ര്യാം | രാത്രിയിൽ | അലങ്കാരവിധിം | അടിക്കുക, തളിക്കുക, അലങ്കരിക്കുക മുതലായ |
| ഏകയാമാവശിഷ്ടായാം | ഒരു യാമം ബാക്കിയുള്ളപ്പോൾ | കൃത്സ്നം | മുഴുവനും [ഏൎപ്പാടുകൾ |
| പ്രതിവിബുധ്യ, | പള്ളിയുറക്കുണൎന്ന്, | കാരയാമാസ. | ചെയ്യിച്ചു. |

തത്ര ശൃണ്വൻ സുഖാ വാചഃ സൂതമാഗധവന്ദിനാം
പൂൎവ്വാം സന്ധ്യാമുപാസീനോ ജജാപ യതമാനസഃ. 6

| | | | |
|---|---|---|---|
| തത്ര, | അപ്പോൾ, | പൂൎവ്വാം സന്ധ്യാം ഉപാസീനഃ | പൂൎവ്വസന്ധ്യാദൈവത്തെ മനസ്സിൽ ആവാഹിച്ചുകൊണ്ട് |
| സൂതമാഗധവന്ദിനാം | സൂതർ, മാഗധർ, വന്ദികൾ, എന്നവൈതാളികന്മാരുടെ | യതമാനസഃ | ഏകാഗ്രചിത്തനായി |
| സുഖാഃ | മധുരമായ | ജജാപ. | ഗായത്രീജപനിഷ്ഠനായി വൎത്തിച്ചു. |
| വാചഃ | ഗാനങ്ങളെ | | |
| ശൃണ്വൻ, | കേട്ട്, | | |

[സൂതന്മാർ (ദേവന്മാരെ സ്തോത്രംചെയ്യുന്ന പൌരാണികന്മാർ), മാഗധന്മാർ (വംശപരമ്പരയെ കീൎത്തിക്കുന്നവർ), വന്ദികൾ (സ്തുതിപാഠകന്മാർ) എന്നു (സൎവ്വാൎത്ഥസാരം.)]

തുഷ്ടാവ പ്രണതശ്ചൈവ ശിരസാ മധുസൂദനം
വിമലക്ഷൌമസംവീതോ വാചയാമാസ ച ദ്വിജാൻ. 7

| | | | |
|---|---|---|---|
| വിമലക്ഷൌമസംവീതഃ, | വെൺപട്ടുടുത്തിരുന്ന അദ്ദേഹം, | തുഷ്ടാവ; | സ്തോത്രങ്ങളെക്കൊണ്ടാരാധനചെയ്തു; |
| ശിരസാ പ്രണതഃ, | തലകുമ്പിട്ടു നമസ്കരിച്ചുകൊണ്ടുതന്നെ, | ച, | അതിൽപിന്നെ, |
| മധുസൂദനം | ശ്രീനാരായണമൂൎത്തിയെ | ദ്വിജാൻ ച | ബ്രാഹ്മണർ എല്ലാവരോടും |
| | | വാചയാമാസ. | സ്വസ്തിവാചനം ചെയ്വാനപേക്ഷിച്ചു. |

തേഷാം പുണ്യാഹഘോഷോഽഥ ഗംഭീരമധുരസ്തദാ
അയോധ്യാം പൂരയാമാസ തൂൎയ്യഘോഷാനുനാദിതഃ. 8

| | | | |
|---|---|---|---|
| തദാ, | അപ്പോൾ, | തൂൎയ്യഘോഷാനുനാദിതഃ | വാദ്യഘോഷത്തോടിടകലൎന്നതായി |
| തേഷാം | അവരുടെ | അയോധ്യാം | അയോധ്യാപട്ടണം |
| പുണ്യാഹഘോഷഃ | പുണ്യാഹ ജപഘോഷം | അഥ | എങ്ങും |
| ഗംഭീരമധുരഃ, | ഗംഭീരവും മധുരവുമായ ശബ്ദത്തോടുകൂടി, | പൂരയാമാസ. | മുഴക്കി. |

കൃതോപവാസം തു തദാ വൈദേഹ്യാ സഹ രാഘവം
അയോദ്ധ്യാനിലയഃ ശ്രുത്വാ സൎവ്വഃ പ്രമുദിതോ ജനഃ. 9

| | | | |
|---|---|---|---|
| അയോദ്ധ്യാനിലയഃ | അയോദ്ധ്യാനിവാസികളായ | രാഘവം | ശ്രീരാഘവൻ |
| ജനഃ സൎവ്വഃ, | ജനങ്ങൾ മുഴുവനും, | കൃതോപവാസം | ഉപവാസവ്രതത്തെ പൂൎത്തിയാക്കിയതായി |
| തു, | ഈ കാൎയ്യത്തിന്നു വേണ്ടി, | ശ്രുത്വാ | അറിഞ്ഞ്, |
| വൈദേഹ്യാ സഹ | വൈദേഹിയോടുംകൂടി | തദാ | അതിനാൽ |
| | | പ്രമുദിതാഃ. | അത്യന്തംസന്തോഷിച്ചു. |

തതഃ പൌരജനഃ സൎവ്വഃ ശ്രുത്വാ രാമാഭിഷേചനം
പ്രഭാതാം രജനീം ദൃഷ്ട്വാ ചക്രേ ശോഭയിതും പുരീം. 10

| | | | |
|---|---|---|---|
| രാമാഭിഷേചനം | ശ്രീരാമപട്ടാഭിഷേകത്തെത്തന്നെ | രജനീം പ്രഭാതാം | രാത്രിപുലരാറായെന്നു |
| ശ്രുത്വാ | ചിന്തിച്ചുകൊണ്ടിരുന്ന | ദൃഷ്ട്വാ തതഃ | കണ്ട ഉടനെ |
| പൌരജനഃ | പൌരജനം | പുരീം | നഗരത്തെ |
| സൎവ്വഃ, | മുഴുവനും, | ശോഭയിതും | അലങ്കരിപ്പാൻ |
| | | ചക്രേ. | യത്നിച്ചു തുടങ്ങി. |

സിതാഭ്രശിഖരാഭേഷു ദേവതായതനേഷു ച
ചതുഷ്പഥേഷു രഥ്യാസു ചൈത്യേഷ്വട്ടാലകേഷു ച. 11
നാനാപണ്യസമൃദ്ധേഷു വണിജാമാപണേഷു ച
കുടുംബിനാം സമൃദ്ധേഷു ശ്രീമത്സു ഭവനേഷു ച 12
സഭാസു ചൈവ സൎവ്വാസു വൃക്ഷേഷ്വാലക്ഷിതേഷു ച
ധ്വജാഃ സമുച്ഛ്രിതാഃ സാധു പതാകാശ്ചാഭവംസ്തദാ. 13

| | | | |
|---|---|---|---|
| തദാ | ആ സമയം | ആപണേഷു ച, | കച്ചവടസ്ഥലങ്ങളിലും |
| സിതാഭ്രശിഖരേഷു | വെളുത്ത മേഘങ്ങളോടു കൂടിയ പൎവ്വതശിഖരങ്ങളെപ്പോലെയുള്ള | കുടുംബിനാം | ഗൃഹസ്ഥന്മാരുടെ |
| | | സമൃദ്ധേഷു | സമൃദ്ധിയുള്ള |
| | | ശ്രീമത്സു | ശ്രീമത്തായ |
| ദേവതായതനേഷു ച, | ദേവാലയങ്ങളിലും | ഭവനേഷു ച, | ഗൃഹങ്ങളിലും |
| | | സൎവ്വാസു | എല്ലാ |
| ചതുഷ്പഥേഷു, | നാലുംകൂടുന്ന വഴികളിലും, | സഭാസു ച, | സഭാമണ്ഡപങ്ങളിലും |
| | | ആലക്ഷിതേഷു | ഉച്ചത്തിൽ വളൎന്നു നില്ക്കുന്നവയായ |
| രഥ്യാസു, | തെരുവീഥികളിലും, | വൃക്ഷേഷു ഏവ | മരങ്ങളിലും |
| ചൈത്യേഷു, | യാഗശാലകളിലും, | ധ്വജാഃ ച | കൊടികളും |
| അട്ടാലകേഷു ച, | കൊത്തളങ്ങളിലും, | പതാകാഃ ച, | കൊടിക്കൂറകളും, |
| വണിജാം | വ്യാപാരികളുടെ | സാധു | വളരെ ഭംഗിയായി |
| നാനാപണ്യസമൃദ്ധേഷു | പലപല ചരക്കുകൾ നിറഞ്ഞവയായ | സമുച്ഛ്രിതഃ അഭവത്. | ഉയൎത്തി കെട്ടപ്പെട്ടു. |

നടനർത്തകസംഘാനാം ഗായകാനാം ച ഗായതാം
മനഃകർണ്ണസുഖാ വാചഃ ശുശ്രുവുശ്ച തതസ്തതഃ. 14
രാമാഭിഷേകയുക്താശ്ച കഥാശ്ചക്രുർമ്മിഥോ ജനാഃ
രാമാഭിഷേകം സംപ്രാപ്തേ ചത്വരേഷു ഗൃഹേഷു ച 15
ബാലാ അപി ക്രീഡമാനാഃ ഗൃഹദ്വാരേഷു സംഘശഃ. 16

| | |
|---|---|
| രാമാഭിഷേകേ | ശ്രീരാമപട്ടാഭിഷേകം |
| സംപ്രാപ്തേ തതഃ | സമീപിച്ചപ്പോൾ, |
| ജനാഃ | ജനങ്ങളും, |
| ഗൃഹേഷു ച, | വീടുകളിലും, |
| ചത്വരേഷു ച, | നാൽക്കൂട്ടുവഴികളിലും |
| ഗൃഹദ്വാരേഷു, | വീടുകളുടെ മുൻവശങ്ങളിലും, |
| സംഘശഃ | കൂട്ടംകൂട്ടമായി |
| ക്രീഡമാനാഃ | കളിച്ചുകൊണ്ടിരുന്ന |
| ബാലാഃ അപി | കുട്ടികളുംകൂടി |
| മിഥഃ | തമ്മിൽ തമ്മിൽ |
| രാമാഭിഷേക- യുക്താഃ | ശ്രീരാമപട്ടാഭിഷേകത്തെക്കുറിച്ചുതന്നെ |
| കഥാഃ ച | സംഭാഷണങ്ങൾ |
| ചക്രുഃ; | ചെയ്തുകൊണ്ടിരുന്നു; |
| തതഃ | ആ സമയം |
| നടനർത്തക- സംഘാനാം | കൂട്ടംകൂട്ടമായിരുന്ന നടന്മാരുടേയും നർത്തകന്മാരുടേയും |
| ഗായതാം | ഗായകന്മാരുടെയും |
| ഗായകാനാം ച | വാദ്യക്കാരുടേയും |
| മനഃകർണ്ണസുഖാഃ | കർണ്ണാനന്ദകരവും മനോഹരങ്ങളും ആയ |
| വാചഃ ച | സംഗീതവും |
| ശുശ്രുവുഃ. | അവർ കേട്ടു. |

കൃതപുഷ്പോപഹാരശ്ച ധൂപഗന്ധാധിവാസിതഃ
രാജമാർഗ്ഗഃ കൃതഃ ശ്രീമാൻ പൌരേ രാമാഭിഷേചനേ. 17

| | |
|---|---|
| പൌരേ, | പട്ടണത്തിൽ, |
| രാമാഭി- ഷേചനേ, | ശ്രീരാമാഭിഷേകസമയത്തിൽ, |
| രാജമാർഗ്ഗഃ, | രാജവീഥി, |
| കൃതപുഷ്പോ- പഹാരഃ, | പൂക്കൾ തൂവിനിറയപ്പെട്ടതായി, |
| ധൂപഗന്ധാധി- വാസിതഃ ച, | ധൂപക്കൂട്ടുകൾ പുകച്ച് എങ്ങും തിങ്ങിയ സുഗന്ധത്തോടു കൂടിയതായി, |
| ശ്രീമാൻ കൃതഃ. | ഏററവും അഴകാർന്നതായി അലങ്കരിക്കപ്പെട്ടു. |

പ്രകാശീകരണാർത്ഥം ച നിശാഗമനശങ്കയാ
ദീപവൃക്ഷാംസ്തഥാ ചക്രുരനുരഥ്യാസു സർവ്വശഃ. 18

| | |
|---|---|
| തഥാ | അപ്രകാരംതന്നെ |
| അനുരഥ്യാസു | വീഥികൾതോറും |
| സർവ്വശഃ | എല്ലാദിക്കുകളിലും |
| നിശാഗമന- ശങ്കയാ, | രാത്രിയായ്ക്കളയുമൊ എന്നുള്ള ശങ്കയാൽ, |
| പ്രകാശീ- കരണാർത്ഥം | നല്ലപോലെ കാണുന്നതിന്നുവേണ്ടി |
| ദീപവൃക്ഷാൻ ച | ദീപസ്തംഭങ്ങളേയും |
| ചക്രുഃ. | നിർമ്മിച്ചു. |

["പട്ടാഭിഷേകം കഴിഞ്ഞത് തെരുവീഥികളിൽക്കൂടി ഘോഷയാത്രചെയ്യുമ്പോൾ നേരം ഇരുട്ടായ്പ്പോകുമെന്നു ശങ്കിച്ച് ദീപസ്തംഭങ്ങൾനിർമ്മിച്ചു" (ഗൊ. രാ.) "വിതാനം, തോരണം മുതലായവ കൊണ്ട് എങ്ങും ഇരുട്ടടഞ്ഞതുപോലെ ആയതിനാൽ രാത്രിവന്നുപോയോ എന്നു ശങ്കിച്ച്, അങ്ങിനെ ചെയ്തു." (സ. സാ).]

അലങ്കാരം പുരസ്യൈവം കൃത്വാ തത്പുരവാസിനഃ
ആകാംക്ഷമാണാ രാമസ്യ യൌവരാജ്യാഭിഷേചനം. 19

| | | | |
|---|---|---|---|
| തത്പുരവാസിനഃ | ആ നഗരവാസികൾ | രാമസ്യ | ശ്രീരാമന്റെ |
| പുരസ്യ | പട്ടണത്തിന്നു | യൌവരാജ്യാഭിഷേചനം | യുവരാജ്യപട്ടാഭിഷേകമഹോത്സവസമയത്തെ |
| ഏവം | ഇപ്രകാരം | ആകാംക്ഷമാണാഃ | കാത്തുംകൊണ്ടിരുന്നു. |
| അലങ്കാരം | അലങ്കാരത്തെ | | |
| കൃത്വാ, | ചെയ്തുതീൎന്നശേഷം, | | |

സമേത്യ സംഘശഃ സൎവ്വേ ചത്വരേഷു സഭാസു ച
കഥയന്തോ മിഥസ്തത്ര പ്രശശംസുൎജ്ജനാധിപം. 20

| | | | |
|---|---|---|---|
| ചത്വരേഷു | നാൽക്കൂട്ടവഴികളിലും | ജനാധിപം | മഹാരാജാവിനെപ്പററി |
| സഭാസു ച | സഭാമണ്ഡപങ്ങളിലും | മിഥഃ | തമ്മിൽ തമ്മിൽ |
| സംഘശഃ | കൂട്ടം കൂട്ടമായി | കഥയന്തഃ | ഇപ്രകാരം സംഭാഷണം ചെയ്തുകൊണ്ട് |
| സമേത്യ സൎവ്വേ, | കൂടിയിരുന്ന എല്ലാ | | |
| തത്ര | അപ്പോൾ [വരും, | പ്രശശംസുഃ. | കൊണ്ടാടി. |

അഹോ മഹാത്മാ രാജായമിക്ഷ്വാകുകുലനന്ദനഃ
ജ്ഞാത്വാ യോ വൃദ്ധമാത്മാനം രാമം രാജ്യേഽഭിഷേക്ഷ്യതി. 21

| | | | |
|---|---|---|---|
| "യഃ | "യാതൊരു അദ്ദേഹം, | അഭിഷേക്ഷ്യതി | പട്ടാഭിഷേകംചെയ്യിക്കുവാൻ പോകുന്നുവോ, |
| വൃദ്ധം | തനിക്കു വാൎദ്ധക്യമായ | അയം | ഈ [അ |
| ആത്മാനം | താൻതന്നെ [തിനെ | ഇക്ഷ്വാകുകുലനന്ദനഃ | ഇക്ഷ്വാകുവംശജനായ |
| ജ്ഞാത്വാ, | ഗ്രഹിച്ച്, | രാജാ | മന്നവൻ |
| രാജ്യേ | രാജ്യാധികാരത്തിൽ | മഹാത്മാ, | മഹാത്മാവുതന്നെ, |
| രാമം | ശ്രീരാമനെ | അഹൊ! | നിശ്ചയം! |

സൎവ്വേ ഹ്യനുഗൃഹീതാഃ സ്മോ യന്നോ രാമോ മഹീപതിഃ
ചിരായ ഭവിതാ ഗോപ്താ ദൃഷ്ടലോകപരാവരഃ. 22

| | | | |
|---|---|---|---|
| "ദൃഷ്ടലോകപരാവരഃ | "പൂൎവ്വിക സമ്പ്രദായങ്ങളിൽ നിപുണനായ | നഃ ഗോപ്താ | നമ്മെ പരിപാലിക്കുന്ന |
| രാമഃ, | ശ്രീരാമൻ, | ഭവിതാ, | വിളങ്ങും, [വനായി |
| മഹീപതിഃ | ചക്രവൎത്തിയായി | യത് ഹി | എന്ന കാരണത്താൽ |
| ചിരായ | നീണാൾ | സൎവ്വേ അനുഗൃഹീതാഃ സ്മഃ | നാമെല്ലാവരും അനുഗ്രഹിക്കപ്പെട്ടവർ തന്നെ. |

["ദൃഷ്ടലോകപരാവരഃ". ദൃഷ്ടൌ യേന ലോകേ പരാവരേ ഉത്കൃഷ്ടാപകൃഷ്ടവസ്തുനീ യേന സഃ (ലോകത്തിൽ ഉത്കൃഷ്ടങ്ങളും അപകൃഷ്ടങ്ങളും ആയവ ഇന്നതെന്നറിഞ്ഞവൻ.) ഗൊ, രാ. "ദൃഷ്ടാ ലോകാ ഭുവനാനി പരാവരാ ഉത്തമാധമാഃ യേന സഃ" (ഉത്തമങ്ങളും അധമങ്ങളും ആയ ലോകങ്ങൾ അറിഞ്ഞവൻ); ശിരോമണി. "ദൃഷ്ടാ ജ്ഞാതാ ലോകാ യേന സഃ, പരാഃ ലോകോത്തമത്വേന പ്രസിദ്ധാഃ ബ്രഹ്മാദയഃ അവരാഃ യസ്മാദിതി പരാവരഃ, ദൃഷ്ടലോകശ്ചാസൌ പരാവരശ്ചേതി സഃ. (ലോകങ്ങളെ അറിഞ്ഞവനായി ഉത്തമന്മാരായ ബ്രഹ്മാദികളുംകൂടി യാതൊരു തനിക്ക്താഴ്ന്നവനായി, ഉള്ളവൻ) സത്യധൎമ്മതീൎത്ഥീയം.]

അനഹങ്കൃതമനാ വിദ്വാൻ ധർമ്മാത്മാ ഭ്രാതൃവത്സലഃ
യഥാ ച ഭ്രാതൃഷു സ്നിഗ്ദ്ധസ്തഥാഽസ്മാസ്വപി രാഘവഃ. 23

| | | | |
|---|---|---|---|
| "രാഘവഃ | "ശ്രീരാഘവൻ | ഭ്രാതൃവത്സലഃ | സഹോദരവാത്സല്യമുള്ളവൻ, |
| അനഹങ്കൃതമനാഃ; | ഒട്ടുംതന്നെ ഗർവ്വമില്ലാത്തവൻ; | ഭ്രാതൃഷു | സഹോദരന്മാരിൽ |
| വിദ്വാൻ, | നല്ല വിദ്വാൻ, | യഥാ തഥാ | എന്നപോലെതന്നെ, |
| ധർമ്മാത്മാ, | ധർമ്മശീലൻ, | അസ്മാസ്വപി ച | നമ്മുടെ പേരിലും |
| | | സ്നിഗ്ദ്ധഃ. | അൻപാർന്നവൻ. |

ചിരം ജീവതു ധർമ്മാത്മാ രാജാ ദശരഥോഽനഘഃ
യത്പ്രസാദേനാഭിഷിക്തം രാമം ദ്രക്ഷ്യാമഹേ വയം. 24

| | | | |
|---|---|---|---|
| "യത്-പ്രസാദേന | "യാതൊരുവന്റെ അനുഗ്രഹത്താൽ | അനഘഃ | കുറ്റമറ്റ |
| വയം | നാം | ധർമ്മാത്മാ | ധർമ്മാത്മാവായ |
| രാമം അഭിഷിക്തം | ശ്രീരാമനെ പട്ടാഭിഷേകം ചെയ്യപ്പെട്ടവനായി | ദശരഥഃ രാജാ | ദശരഥചക്രവർത്തി |
| ദ്രക്ഷ്യാമഹേ | കാണ്മാൻപോകുന്നു, അപ്രകാരമുള്ള | ചിരം | ഏറെക്കാലം |
| | | ജീവതു." | ജീവിച്ചിരിക്കുമാറാകട്ടെ." |

ഏവംവിധം കഥയതാം പൗരാണാം ശുശ്രുവുസ്തദാ
ദിഗ്ഭ്യോഽപി ശ്രുതവൃത്താന്താഃ പ്രാപ്താ ജാനപദാ ജനാഃ. 25

| | | | |
|---|---|---|---|
| ജാനപദാഃ | നാട്ടുപുറങ്ങളിലുള്ള | ഏവംവിധം | മേൽ പ്രകാരം |
| ജനാഃ അപി, | ജനങ്ങളും | പൗരാണാം | പട്ടണനിവാസികൾ |
| ശ്രുതവൃത്താന്താഃ | വർത്തമാനം കേട്ടറിഞ്ഞവരായി, | കഥയതാം | സംഭാഷണം ചെയ്തുകൊണ്ടിരിക്കുമ്പോൾ, |
| ദിഗ്ഭ്യഃ | എല്ലാദിക്കുകളിൽ | തദാ | ആ സമയം |
| പ്രാപ്താഃ; | വന്നുചേർന്നു; [നിന്നും | ശുശ്രുവുഃ. | അതിനെ അവരും കേട്ടു. |

തേ തു ദിഗ്ഭ്യഃ പുരീം പ്രാപ്താ ദ്രഷ്ടും രാമാഭിഷേചനം
രാമസ്യ പൂരയാമാസുഃ പുരീം ജാനപദാ ജനാഃ. 26

| | | | |
|---|---|---|---|
| രാമസ്യ | ശ്രീരാമന്റെ | പ്രാപ്താഃ | വന്നെത്തിയവരായ |
| രാമാഭിഷേചനം | ആനന്ദകരമായ പട്ടാഭിഷേകത്തെ | തേ ജാനപദാഃ ജനാഃ | ആ നാട്ടുപുറത്ത് വസിക്കുന്ന ജനങ്ങൾ |
| ദ്രഷ്ടും, | സന്ദർശിപ്പാൻ, | പുരീം | പട്ടണത്തിലാസകലം |
| ദിഗ്ഭ്യഃ | എല്ലാ ദിക്കുകളിൽ | തു | ആ സമയം |
| പുരീം | നഗരത്തിലേക്കു[നിന്നും | പൂരയാമാസുഃ. | ഇടതിങ്ങി നിറഞ്ഞു. |

ജനൗഘൈസ്തൈർവിസർപ്പദ്ഭിഃ ശുശ്രുവേ തത്ര നിസ്വനഃ
പർവ്വസൂദീർണ്ണവേഗസ്യ സാഗരസ്യേവ നിസ്വനഃ. 27

| | | | |
|---|---|---|---|
| വിസപ്പദ്ഭിഃ | വന്നുകൂടിക്കൊണ്ടിരുന്ന | പർവ്വസു | വാവു ദിവസങ്ങളിൽ |
| തൈഃ | ആ | ഉദീർണ്ണവേഗസ്യ | പൊങ്ങിമറിയുന്ന |
| ജനൌഘൈഃ | ജനതതികളാൽ | സാഗരസ്യ | സമുദ്രത്തിൻെറ |
| തത്ര | അവിടെയുണ്ടായ | നിസ്വനഃ ഇവ | ഘോഷം എന്നപോലെ |
| നിസ്വനഃ | ആഘോഷം, | ശുശ്രുവേ. | മുഴങ്ങി. |

തതസ്തദിന്ദ്രക്ഷയസന്നിഭം പുരം ദിദൃക്ഷുഭിർജ്ജാനപദൈരുപാഗതൈഃ
സമന്തതഃ സസ്വനമാകുലം ബഭൌ സമുദ്രയാദോഭിരിവാർണ്ണവോദകം. 28

| | | | |
|---|---|---|---|
| തതഃ, | ആ സമയം, | പുരം, | നഗരം, |
| ദിദൃക്ഷുഭിഃ | കണ്ടാനന്ദിക്കേണമെന്നാഗ്രഹം പൂണ്ട്, | സസ്വനം, | ഘോഷത്തോടു കൂടിയതായി, |
| ഉപാഗതൈഃ | വന്നെത്തിയ | സമന്തതഃ | എങ്ങും |
| ജാനപദൈഃ, | നാട്ടുകാരാൽ, | ആകുലം | തിങ്ങി നിറയപ്പെട്ടതായി, |
| ഇന്ദ്രക്ഷയസന്നിഭം | ഇന്ദ്രപുരി പോലെയുള്ളതായ | അർണ്ണവോദകം | സമുദ്രജലം |
| തത് | ആ | സമുദ്രയാദോഭിഃ | സമുദ്രത്തിലെ ജലജന്തുക്കളാൽ |
| | | ഇവ | എന്നവണ്ണം, |
| | | ബഭൌ. | വിളങ്ങി. |

[യാദസ് (നദി); സമുദ്രത്തിലേക്ക ഒഴുകുന്ന നദികളാൽ സമുദ്രജലമെന്നപോലെ എന്നും ഗൊ, രാ.]

ഇത്യാർഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ അയോദ്ധ്യാകാണ്ഡേ ഷഷ്ഠഃ സർഗ്ഗഃ = ആറാംസർഗ്ഗം സമാപ്തം.

ആദ്യം മുതൽ ശ്ലോകസംഖ്യ 2610 ; അയോദ്ധ്യാകാണ്ഡം ആദ്യം മുതൽ ശ്ലോകസംഖ്യ 254.



## സപ്തമഃ സർഗ്ഗഃ = ഏഴാംസർഗ്ഗം.

[മന്ഥരാപരിദേവനം = മന്ഥരയുടെ ആക്ഷേപം.]

ജ്ഞാതിദാസീ യതോജാതാ കൈകേയ്യാസ്തു സഹോഷിതാ
പ്രാസാദം ചന്ദ്രസങ്കാശമാരുരോഹ യദൃച്ഛയാ. 1

| | | | |
|---|---|---|---|
| യതോജാതാ | കുലമേതെന്നും ജനനമെവിടെയെന്നും അറിയാത്തവളും | ജ്ഞാതിദാസീ തു | (കൈകേയിയുടെ) പിതാവിനാൽ ദാസിയായയക്കപ്പെട്ടവളുമായ |
| | | മന്ഥരാ, | മന്ഥരയെന്നവൾ |
| കൈകേയ്യാഃ | കൈകേയിയുടെ | യദൃച്ഛയാ | യദൃച്ഛയായി |
| | | ചന്ദ്രസങ്കാശം | വെണ്മതിയൊത്ത |
| സഹോഷിതാ | കൂടെത്തന്നെ എപ്പോഴും ഇരിക്കുന്നവളും, | പ്രാസാദം | മാളികമുകളിൽ |
| | | ആരുരോഹ. | കയറിച്ചെന്നു. |

[ദേവന്മാരാൽ സ്വകാര്യാർത്ഥം കൈകേയിയെ ഭേദിപ്പിപ്പാൻ അയക്കപ്പെട്ടവൾ എന്ന ഗോപ്യമായ രഹസ്യസംഗതിയാൽ "യതോ ജാതാ" എന്നു പ്രയോഗിക്കപ്പെട്ടിരിക്കുന്നു." (എന്നു ഗൊ. രാ.) 'ജ്ഞാതിർജ്ഞാനം തദ്യുക്താ ദാസീതിജ്ഞാതിദാസീ (ജ്ഞാനയുക്തയായ പരിചാരിക) എന്നു "ശിരോമണി" "മന്ഥരാ നാമ കാര്യാർത്ഥമപ്സരാ പ്രേഷിതാ സുരൈഃ ദാസീ കാചന കൈകേയ്യൈ ദത്താ കേകയഭർത്താ" എന്നു പാദ്മപുരാണം.]

സിക്തരാജപഥാം രമ്യാം പ്രകീർണ്ണകുസുമോത്കരാം
അയോദ്ധ്യാം മന്ഥരാ തസ്മാത് പ്രാസാദാദന്വവൈക്ഷത. 2

| | |
|---|---|
| തസ്മാത് | ആ |
| പ്രാസാദാത് | മാളികമുകളിൽനിന്ന് |
| അയോദ്ധ്യാം | അയോദ്ധ്യാപട്ടണത്തെ |
| പ്രകീർണ്ണ കുസുമോത്കരാം | പൂനിരവിതറി അലങ്കരിക്കപ്പെട്ടതായും |
| സിക്ത- രാജപഥാം | തളിച്ചു വൃത്തിയാക്കപ്പെട്ട രാജവീഥികളോടു കൂടിയതായും |
| രമ്യാം | അഴകാൎന്നുവിലസുന്ന[തായും |
| അന്വവൈക്ഷത. | കണ്ടു. |

പതാകാഭിർവ്വരാർഹാഭിർദ്ധ്വജൈശ്ച സമലംകൃതാം
സിക്താം ചന്ദനതോയൈശ്ച ശിരഃസ്നാതജനൈർയ്യുതാം 3
മാല്യമോദകഹസ്തൈശ്ച ദ്വിജേന്ദ്രൈരഭിനാദിതാം
ശുക്ലദേവഗൃഹദ്വാരാം സർവ്വവാദിത്രനിസ്വനാം 4
സംപ്രഹൃഷ്ടജനാകീർണ്ണാം ബ്രഹ്മഘോഷാഭിനാദിതാം
പ്രഹൃഷ്ടവരഹസ്ത്യശ്വാം സംപ്രണർദ്ദിതഗോവൃഷാം 5
പ്രഹൃഷ്ടമുദിതൈഃ പൌരൈരുച്ഛ്രിതധ്വജമാലിനീം
അയോദ്ധ്യാം മന്ഥരാ ദൃഷ്ട്വാ പരം വിസ്മയമാഗതാ. 6

| | |
|---|---|
| മന്ഥരാ, | മന്ഥര, |
| അയോദ്ധ്യാം | അയോദ്ധ്യാനഗരത്തെ |
| പതാകാഭിഃ | പതാകകളാലും |
| വരാർഹാഭിഃ | വിലപിടിച്ച |
| ധ്വജൈഃ ച | ധ്വജങ്ങളാലും |
| സമലംകൃതാം, | നല്ലപോലെ അലങ്കരിക്കപ്പെട്ടു, |
| സിക്താം | വെള്ളംതളിക്കപ്പെട്ടതായും, |
| ശിരഃസ്നാത- ജനൈഃ | തലമുങ്ങിക്കുളിച്ച ജനങ്ങളാലും |
| പ്രഹൃഷ്ട- മുദിതൈഃ | ആനന്ദപുളകിതരായി |
| ചന്ദനതോയൈഃ | കളഭക്കൂട്ടണിഞ്ഞവരാ[യ |
| പൌരൈഃ ച | നഗരവാസികളാലും |
| യുതാം, | നിറയപ്പെട്ടതായും |
| മാല്യമോദക- ഹസ്തൈഃ | മാലകളും മോദകങ്ങളും കയ്യിൽധരിച്ച |
| ദ്വിജോത്തമൈഃ | ബ്രാഹ്മണോത്തമന്മാരാൽ |
| ബ്രഹ്മ- ഘോഷാഭി- നാദിതാം, | എങ്ങും വേദഘോഷം ഘോഷിക്കപ്പെട്ടു വിളങ്ങുന്നതായും |
| അഭിനാദിതാം | എങ്ങും മററുപ്രകാരങ്ങളിലുമുള്ള ശബ്ദങ്ങൾ ഘോഷിക്കപ്പെട്ടു വിളങ്ങുന്നതായും |
| ശുക്ലദേവ- ഗൃഹദ്വാരാം | വെളുവെളെവിലസുന്ന ദേവാലയദ്വാരങ്ങളോടുകൂടിയതായും |
| സർവ്വവാദിത്ര- നിസ്വനാം, | സകലവിധ വാദ്യങ്ങളുടെ ഘോഷങ്ങൾ മുഴങ്ങിക്കൊണ്ടിരിക്കുന്നതായും, |
| സംപ്രഹൃഷ്ട- ജനാകീർണ്ണാം, | ഉത്സാഹംപൂണ്ടു പരിലസിക്കുന്ന പുരവാസികളാൽ നിറയപ്പെട്ടതായും, |
| പ്രഹൃഷ്ടവര- ഹസ്ത്യശ്വാം, | അതികുതുഹലമാന്ന ആനകളും കുതിരകളും നിറഞ്ഞതായും, |

| | | | |
|---|---|---|---|
| സംപ്രണർദ്ദിത-ഗോവൃഷാം | ഉത്സാഹംപൂണ്ടു മുക്രയിടുന്ന വൃഷഭങ്ങളോടും പശുക്കളോടും കൂടിയതായും | ദൃഷ്ട്വാ, | കണ്ട്, |
| ഉച്ഛ്രിത-ധ്വജ-മാലിനീം, | ഉയരെക്കെട്ടിയ മകരതോരണങ്ങളാൽ പരിലസിക്കുന്നതായും, | പരം | വിപരീതമായ |
| | | വിസ്മയം | സംശയബുദ്ധിയോടുകൂടിയവളായി |
| | | ആഗതാ. | ഭവിച്ചു. |

[സാധാരണ എല്ലാ ജനങ്ങൾക്കും ഉണ്ടായ അഭിമാനസ്നേഹാദിയെന്നപോലെയല്ലാതെ വിപരീതമായ സംശയങ്ങൾ മനസ്സിൽ തോന്നി, എന്നു താല്പര്യം.
''ശിരഃ സ്നാതജനൈഃ'' = പട്ടാഭിഷേകം ചെയ്യപ്പെട്ട രാജാക്കന്മാരാൽ (ശിരസി സ്നാതം വിധിനാഽഭിഷേകോ യേഷാം) എന്നു ശിരോമണി വ്യാഖ്യാനം; അഭ്യംഗസ്നാനം ചെയ്തവർ (എന്നു തിലകം)]

സാ ഹർഷോത്ഫുല്ലനയനാം പാണ്ഡുരക്ഷൗമവാസിനീം
അവിദൂരേ സ്ഥിതാം ദൃഷ്ട്വാ ധാത്രീം പപ്രച്ഛ മന്ഥരാ. 7

| | | | |
|---|---|---|---|
| സാ മന്ഥരാ, | ആ മന്ഥര, | അവിദൂരേ | സമീപത്തിൽ |
| ഹർഷോത്ഫുല്ലനയനാം, | സന്തോഷത്താൽ വിടർന്ന നേത്രങ്ങളാർന്നവളായി, | സ്ഥിതാം | നിന്നുകൊണ്ടിരുന്ന |
| പാണ്ഡുര-ക്ഷൗമ-വാസിനീം | വെണ്മപട്ടുടുത്തവളായി, | ധാത്രീം | (ശ്രീരാമന്റെ) പോററമ്മയെ |
| | | ദൃഷ്ട്വാ, | കണ്ട്, |
| | | പപ്രച്ഛ. | ഇപ്രകാരം ചോദിച്ചു. |

ഉത്തമേനാഭിസംയുക്താ ഹർഷേണാർത്ഥപരാ സതീ
രാമമാതാ ധനം കിം നു ജനേഭ്യഃ സംപ്രയച്ഛതി. 8

| | | | |
|---|---|---|---|
| "രാമമാതാ | "ശ്രീരാമമാതാവ് | ജനേഭ്യഃ | ജനങ്ങൾക്കു |
| അർത്ഥപരാ സതീ, | ഇത്ര ലോഭമുള്ളവളായിരുന്നിട്ടും, | ധനം | പണത്തെ |
| ഉത്തമേന ഹർഷേണ | അത്യാനന്ദംപൂണ്ട്, | സംപ്രയച്ഛതി; | ധാരാളമായ് കൊടുത്തുകൊണ്ടിരിക്കുന്നുവല്ലൊ; |
| അഭിസംയുക്താ, | വിളങ്ങുന്നവളായി, | കിം നു? | ഇതിന്നെന്താണെടൊ കാരണം? |

അതിമാത്രം പ്രഹർഷോഽയം കിം ജനസ്യ ച ശംസ മേ
കാരയിഷ്യതി കിം വാഽപി സംപ്രഹൃഷ്ടോ മഹീപതിഃ. 9

| | | | |
|---|---|---|---|
| "ജനസ്യ | "ജനങ്ങളുടെ | മഹീപതിഃ | മഹാരാജാവ് |
| പ്രഹർഷഃ | സന്തോഷം | സംപ്രഹൃഷ്ടഃ | അകംകുളുത്ത് |
| അതിമാത്രം ച | അളവററതായും | കിം വാ | എന്തുതന്നേയാണ് |
| അയം; | ഇതാ കാണുന്നു; | കാരയിഷ്യതി? | ചെയ്യിപ്പാൻ ഉദ്ദേശിച്ചിരിക്കുന്നത്? |
| കിമപി? | ഇതിനുമെന്താണ് കാരണം? | മേ ശംസ." | ഞാൻ കേൾക്കട്ടെ." |

വിദീര്യ്യമാണാ ഹർഷേണ ധാത്രീ തു പരയാ മുദാ
ആചചക്ഷേƒഥ കുബ്ജായൈ ഭൂയസീം രാഘവശ്രിയം. 10

| | | | |
|---|---|---|---|
| പരയാ മുദാ | അത്യാനന്ദത്താൽ | ഭൂയസീം | മഹോത്സവമായ |
| വിദീര്യ്യമാണാ | വെമ്പുന്നവളായ | രാഘവശ്രിയം | ശ്രീരാമ പട്ടാഭിഷേകത്തെപ്പററി, |
| ധാത്രീ | ധാത്രിയും, | | |
| കുബ്ജായൈ തു | കൂനിയോടുംകൂടി, (അവൾ ദുഷ്ടയെന്നറിഞ്ഞിരുന്നിട്ടും) | ഹർഷേണ | ഏററവും സന്തോഷത്തോടെ |
| | | അഥ | ഇപ്രകാരം |
| | | ആചചക്ഷേ. | പറഞ്ഞു. |

ശ്വഃ പുഷ്യേണ ജിതക്രോധം യൌവരാജ്യേന രാഘവം
രാജാ ദശരഥോ രാമമഭിഷേചയിതാƒനഘം. 11

| | | | |
|---|---|---|---|
| "ദശരഥഃ രാജാ, | "ദശരഥമഹാരാജാവ്, | രാഘവം | രഘുകുലകുമാരനുമായ |
| ശ്വഃ | നാളെ | രാമം | ശ്രീരാമനെ |
| പുഷ്യേണ, | പൂയം നക്ഷത്രത്തിൽ, | യൌവരാജ്യേന | യുവരാജാവായി |
| ജിതക്രോധം, | കോപത്തെ ജയിച്ചവനും | അഭിഷേചയിതാ." | വാഴിപ്പാൻ പോകുന്നു." |
| അനഘം, | ദോഷരഹിതനും, | | |

ധാത്ര്യാസ്തു വചനം ശ്രുത്വാ കുബ്ജാ ക്ഷിപ്രമമർഷിതാ
കൈലാസശിഖരാകാരാത് പ്രാസാദാദവരോഹത. 12

| | | | |
|---|---|---|---|
| കുബ്ജാ | കൂനി, | കൈലാസശിഖരാകാരാത് | കൈലാസശിഖരം പോലെയുള്ള |
| ധാത്ര്യാഃ | ധാത്രിയുടെ | പ്രാസാദാത് | ആ മാളികമുകളിൽനിന്ന് |
| വചനം | വാക്ക് | ക്ഷിപ്രം | തൽക്ഷണം |
| ശ്രുത്വാ തു | കേട്ട ഉടനെ | അവരോഹത. | താഴോട്ടിറങ്ങി. |
| അമർഷിതാ | കോപംപൂണ്ടവളായി | | |

സാ ദഹ്യമാനാ കോപേന മന്ഥരാ പാപദർശിനീ
ശയാനാമേത്യ കൈകേയീമിദം വചനമബ്രവീത്. 13

| | | | |
|---|---|---|---|
| പാപദർശിനീ | ദുഷ്ടചരിത്രയായ | കൈകേയീം | കൈകേയീദേവിയുടെ |
| സാ മന്ഥരാ | ആ മന്ഥര | ഏത്യ, | അടുത്തുചെന്ന് |
| കോപേന | കോപംമൂലം | ഇദം | ഇപ്രകാരം |
| ദഹ്യമാനാ, | വെന്തുരുകുന്നവളായി, | വചനം അബ്രവീത്. | പറഞ്ഞു. |
| ശയാനാം | കിടന്നുംകൊണ്ടിരുന്ന | | |

[“പാപദർശിനീ” (രാക്ഷസന്മാരാൽ ചെയ്യപ്പെടുന്ന ഉപദ്രവത്തെ മനസ്സിൽ ധരിച്ചവളായി) എന്നു ശിരോമണി ]

ഉത്തിഷ്ഠ മൂഢേ കിം ശേഷേ ഭയം ത്വാമഭിവൎത്തതേ
ഉപപ്ലുതമഘൌഘേന കിമാത്മാനം ന ബുദ്ധ്യസേ. 14

| | | | |
|---|---|---|---|
| "മൂഢേ! | ഒന്നുമറിയാത്ത സാധുവായയവളേ! | കിം | എന്താണൊ |
| ത്വാം | തിരുമേനിയ്ക്കു് | ബുദ്ധ്യസേ ന? | ധരിക്കാതിരിക്കുന്നതു്? |
| ഭയം | ഒരാപത്തു് | കിം | എന്താണാവൊ |
| അഭിവൎത്തതേ; | അടുത്തിരിക്കുന്നു! | ശേഷേ | ഇപ്രകാരമുല്ലാസത്തോടെ പള്ളികൊണ്ടിരിക്കുന്നതു്? |
| അഘൌഘേന | കൊടിയദുഃഖത്താൽ | | |
| ആത്മാനാം ഉപപ്ലുതം | താൻ ബാധിക്കപ്പെട്ടിരിക്കുന്നതിനെ | ഉത്തിഷ്ഠ. | എഴുനേല്ക്കുക. |

അനിഷ്ടേ സുഭഗാകാരേ സൌഭാഗ്യേന വികത്ഥസേ
ചലം ഹി തവ സൌഭാഗ്യം നദ്യാഃ സ്രോത ഇവോഷ്ണഗേ 15

| | | | |
|---|---|---|---|
| "സുഭഗാകാരേ! | "ഭൎത്താവിന്നു് ഉത്തമപ്രീതിപാത്രമായിരുന്നവളേ! | അനിഷ്ടേ! | ഉപേക്ഷിക്കപ്പെട്ടവളേ! |
| | | തവ | ഭവതിയുടെപേരിലുള്ള |
| | | സൌഭാഗ്യം | ഭൎത്തൃപ്രേമം |
| സൌഭാഗ്യേന | മററുള്ളവരിലുള്ളതിനേക്കാൾ തങ്കൽ ഭൎത്താവിന്നുള്ള അധികപ്രേമത്താൽ | ഉഷ്ണഗേ | വേനല്ക്കാലത്തിൽ |
| | | നദ്യാഃ | നദിയുടെ |
| | | സ്രോതഃ | ഒഴുക്കു് |
| | | ഇവ | എന്നപോലെ |
| വികത്ഥസേ! | നിന്തിരുവടി ഏറെ പെരുമനടിക്കുന്നുവല്ലൊ! | ചലം ഹി." | കുറഞ്ഞതായിട്ടാണല്ലൊ ഇരിക്കുന്നതു്." |

ഏവമുക്താ തു കൈകേയീ രുഷ്ടയാ പരുഷം വചഃ
കുബ്ജയാ പാപദൎശിന്യാ വിഷാദമഗമത് പരം. 16

| | | | |
|---|---|---|---|
| പാപദൎശിന്യാ | ദുഷ്ടനടവടിയിൽ പ്രിയമുള്ളവളും | വചഃ | വാക്യം |
| | | ഉക്താ | പറയപ്പെട്ടവളായ |
| രുഷ്ടയാ | ഏററവും കോപിച്ചിരുന്നവളും ആയ | കൈകേയീ, | കൈകേയീദേവി, |
| | | തു | ഇക്കാൎയ്യത്തിൽ |
| കുബ്ജയാ | കൂനിയാൽ | പരം | ഏററവും |
| ഏവം | ഇപ്രകാരം | വിഷാദം | ഉപേക്ഷപൂണ്ടനിലയിൽ |
| പരുഷം | അസഹ്യമായ | അഗമത്. | ഇരുന്നു. |

[കൈകേയി ഈ സംഗതിയെപ്പററി ഒട്ടും ശ്രദ്ധവെക്കാതെതന്നെ വൎത്തിച്ചു എന്നു താല്പൎയ്യം.]

കൈകേയീ ത്വബ്രവീത് കുബ്ജാം കച്ചിത് ക്ഷേമം ന മന്ഥരേ
വിഷണ്ണവദനാം ഹി ത്വാം ലക്ഷയേ ഭൃശദുഃഖിതാം. 17

| | | | |
|---|---|---|---|
| തു | അപ്രകാരമിരുന്നിട്ടും, | വിഷണ്ണവദനാം | മുഖം വാടിയവളായും |
| കൈകേയീ | കൈകേയീദേവി | ഭൃശദുഃഖിതാം | ഏററവും ദുഃഖിച്ചുകൊണ്ടിരിക്കുന്നവളായും |
| കുബ്ജാം | കൂനിയോടു | ലക്ഷയേ; | ഞാൻകാണുന്നുവല്ലൊ; |
| അബ്രവീത്; | ഇങ്ങിനെ ഉരചെയ്തു; | ക്ഷേമം ഹി? | എല്ലാവൎക്കും ക്ഷേമം തന്നെയല്ലെ? |
| "മന്ഥരേ! | "മന്ഥരേ! | | |
| ത്വാം | നിന്നെ | കച്ചിത് ന? | അല്ലെ, എന്താണ്? |

മന്ഥരാ തു വചഃ ശ്രുത്വാ കൈകേയ്യാ മധുരാക്ഷരം
ഉവാച ക്രോധസംയുക്താ വാക്യം വാക്യവിശാരദാ. 18

| | |
|---|---|
| ക്രോധസംയുക്താ | കോപം കൈക്കൊണ്ടിരുന്നവളും |
| വാക്യവിശാരദാ | നല്ല വാക്സാമർത്ഥ്യമുള്ളവളും ആയ |
| മന്ഥരാ | ആ മന്ഥര |
| കൈകേയ്യാഃ | കൈകേയീദേവിയുടെ |
| മധുരാക്ഷരം | മൃദുതരമായ |
| വചഃ ശ്രുത്വാ, | ആ വാക്കു കേട്ട്, |
| തു | അക്കാര്യത്തെപ്പററി |
| വാക്യം | പറയേണ്ടതായ ഉത്തരം ഇന്നതെന്ന് |
| ഉവാച. | മനസ്സിൽ വിചാരിച്ചു. |

സാ വിഷണ്ണതരാ ഭൂത്വാ കുബ്ജാ തസ്യാ ഹിതൈഷിണീ
വിഷാദയന്തീ പ്രോവാച ഭേദയന്തീ ച രാഘവം. 19

| | |
|---|---|
| സാ കുബ്ജാ | ആ കൂനി |
| തസ്യാഃ | അവളുടെ |
| ഹിതൈഷിണീ, | ഹിതത്തെ ആഗ്രഹിക്കുന്നവളായും. |
| വിഷാദയന്തീ | ആശാഭംഗത്തെ വിവരിച്ചുകാണിക്കുന്നവളായും |
| രാഘവം | ശ്രീരാഘവനെ |
| ഭേദയന്തീ | അപജയം വരുത്തുന്നവളായും, |
| വിഷണ്ണതരാ ച | മുമ്പേത്തെക്കാളും അധികം ദുഃഖിക്കുന്നവളായും |
| ഭൂത്വാ | ഭവിച്ച്, |
| പ്രോവാച. | ഇപ്രകാരം മറുപടി പറഞ്ഞു. |

അക്ഷയ്യം സുമഹദ്ദേവി പ്രവൃത്തം ത്വദ്വിനാശനം
രാമം ദശരഥോ രാജാ യൌവരാജ്യേഽഭിഷേക്ഷ്യതി. 20

| | |
|---|---|
| "ദശരഥഃ രാജാ | "ദശരഥമഹാരാജാവ് |
| രാമം | രാമനെ |
| യൌവരാജ്യേ | എളമപ്പട്ടത്തിൽ |
| അഭിഷേക്ഷ്യതി; | ഇതാ അഭിഷേകം ചെയ്യാൻപോകുന്നു; |
| ദേവി! | രാജ്ഞി! |
| പ്രവൃത്തം | ഇപ്പോൾ നടപ്പാൻ പോകുന്ന ഈ പ്രവൃത്തി |
| അക്ഷയ്യം | എന്നെന്നേക്കും അനുഭവിക്കേണ്ടതായും |
| സുമഹത് | അതിക്രൂരമായും ഉള്ള |
| ത്വദ്വിനാശനം. | നിന്തിരുവടിയുടെ നാശഹേതുവാകുന്നു. |

സാഽസ്മ്യഗാധേ ഭയേ മഗ്നാ ദുഃഖശോകസമന്വിതാ
ദഹ്യമാനാഽനലേനേവ ത്വദ്ധിതാർത്ഥമിഹാഗതാ. 21

| | |
|---|---|
| "അഗാധേ | "അഗാധമായ |
| ഭയേ | വരുവാൻപോകുന്ന നാശത്തെ ഓർത്ത് ഭയത്തിൽ |
| മഗ്നാ, | മുഴുകിയവളായി, |
| ദുഃഖശോകസമന്വിതാ, | ദുഃഖംകൊണ്ടുള്ള വേദനയോടുകൂടിയവളായി, |
| അനലേന | ചെന്തീയാൽ |
| ദഹ്യമാനാ | വേവുന്നവൾ |
| ഇവ | എന്നപോലെയുള്ള |
| സാ, | ആ ഞാൻ, |
| ത്വദ്ധിതാർത്ഥം | നിന്തിരുവടിയുടെ ക്ഷേമത്തിനുവേണ്ടി മാത്രമാണ് |
| ഇഹ | ഇവിടെ |
| ആഗതാ അസ്മി. | വന്നിരിക്കുന്നത്. |

തവ ദുഃഖേന കൈകേയി മമ ദുഃഖം മഹദ്ഭവേത്
ത്വദ്വൃദ്ധൌ മമ വൃദ്ധിശ്ച ഭവേദേവ ന സംശയഃ. 22

| | | | |
|---|---|---|---|
| "കൈകേയി! | "അല്ലേ കൈകേയീ ദേവി! | ഭവേത്; | വന്നുചേരും; |
| തവ | നിന്തിരുവടിക്ക് | ത്വദ്വൃദ്ധൌ | നിന്തിരുവടിക്ക് ശ്രേയസ്സാണെന്നാൽ |
| ദുഃഖേന | കഷ്ടമെന്നുവന്നാൽ | മമ ച | എനിക്കും |
| മമ ഏവ | എനിക്കും | വൃദ്ധിഃ | അഭിവൃദ്ധിതന്നെ |
| മഹത് | വലുതായ | ഭവേത്; | ഉണ്ടാകും; |
| ദുഃഖം | കഷ്ടംതന്നെ | സംശയഃ ന. | സംശയമില്ല. |

നരാധിപകുലേ ജാതാ മഹിഷീ ത്വം മഹീപതേഃ
ഉഗ്രത്വം രാജധൎമ്മാണാം കഥം ദേവി ന ബുദ്ധ്യസേ. 23

| | | | |
|---|---|---|---|
| "ദേവി | "ദേവി! | രാജധൎമ്മാണാം | രാജകൃത്യങ്ങളിൽ |
| ത്വം | ഭവതി | ഉഗ്രത്വം | (ഉപേക്ഷകൊണ്ടുളവാകുന്ന) കഷ്ടത്തെ |
| നരാധിപകുലേ | രാജകുലത്തിൽ | | |
| ജാതാ; | ജനിച്ചു; | കഥം | എങ്ങിനെയാണ് |
| മഹീപതേഃ | ചക്രവൎത്തിക്ക് | ബുദ്ധ്യസേ ന ? | ഭവതി അറിയാതിരിക്കുന്നതു് ? |
| മഹിഷീ; | മഹിഷിയായും ഭവിച്ചു; | | |

ധൎമ്മവാദീ ശഠോ ഭൎത്താ ശ്ലക്ഷ്ണവാദീ ച ദാരുണഃ
ശുദ്ധഭാവേ ന ജാനീഷേ തേനൈവമതിസന്ധിതാ. 24

| | | | |
|---|---|---|---|
| "ഭൎത്താ | "ഭൎത്താവു് | ദാരുണഃ ച; | പ്രവൃത്തിയിലോ മഹാകാഠിന്യമുള്ളവൻ; |
| ധൎമ്മവാദീ; | (പുറമേക്കുമാത്രം) ധൎമ്മമുറയെ പറയുന്നവൻ; | ശുദ്ധഭാവേ | ഭവതിയുടെ ശുദ്ധതകൊണ്ടു് |
| ശഠഃ; | (അകത്തൊ) കപടതയുള്ളവൻ; | ന ജാനീഷേ; | ഭവതി വാസ്തവമറിയുന്നില്ല; |
| | | തേന | അദ്ദേഹത്താൽ |
| ശ്ലക്ഷ്ണവാദീ; | വാക്കിൽമാത്രം മൃദുത്വമുള്ളവൻ; | ഏവം | ഇപ്രകാരം |
| | | അതിസന്ധിതാ. | ഭവതി വഞ്ചിക്കപ്പെട്ടുപോയി. |

ഉപസ്ഥിതഃ പ്രയുഞ്ജാനസ്ത്വയി സാന്ത്വമനൎത്ഥകം
അൎത്ഥേനൈവാദ്യ തേ ഭൎത്താ കൌസല്യാം യോജയിഷ്യതി 25

| | | | |
|---|---|---|---|
| "തേ | "നിന്തിരുവടിയുടെ | അനൎത്ഥകം | അതിന്നു യാതൊരു പ്രയോജനവും ഇല്ലാതെ |
| ഭൎത്താ, | നായകൻ, | ഉപസ്ഥിതഃ, | ആക്കിത്തീൎത്ത്, |
| ത്വയി | ഭവതിയോടു | അദ്യ | ഇന്നു |
| സാന്ത്വം | മൃദുവായ വാക്കു | കൌസല്യാം | കൌസല്യയെയാണ് |
| ഏവ | മാത്രം | അൎത്ഥേന യോജയിഷ്യതി. | ഭാഗ്യവതിയാക്കുവാൻ തുടങ്ങുന്നത്. |
| പ്രയുഞ്ജാനഃ, | അരുൾചെയ്തുകൊണ്ട്, | | |

അപവാഹ്യ സ ദുഷ്ടാത്മാ ഭരതം തവ ബന്ധുഷു
കാല്യേ സ്ഥാപയിതാ രാമം രാജ്യേ നിഹതകണ്ടകേ. 26

| | | | |
|---|---|---|---|
| "ദുഷ്ടാത്മാ | "ദുരുദ്ദേശത്തോടുകൂടിയ | നിഹതകണ്ടകേ | യാതൊരു തടസ്ഥവുമില്ലാതിരിക്കുന്നതായ |
| സഃ | അദ്ദേഹം, | രാജ്യേ | രാജ്യത്തിൽ |
| തവ | ഭവതിയുടെ | രാമം | രാമനെ |
| ബന്ധുഷു | പിതാവിന്റെ സമീപത്തിൽ | കാല്യേ | നാളെ കാലത്ത് |
| ഭരതം | ഭരതനെ | സ്ഥാപയിതാ. | യുവരാജാവായി സ്ഥാപിപ്പാൻ പോകുന്നു. |
| അപവാഹ്യ, | തള്ളിവിട്ട്, | | |

ശത്രുഃ പതിപ്രവാദേന മാത്രേവ ഹിതകാമ്യയാ
ആശീവിഷ ഇവാങ്കേന ബാലേ പരിഹൃതസ്ത്വയാ. 27

| | | | |
|---|---|---|---|
| "ബാലേ! | "കളവ്, ചതി, മുതലായ യാതൊന്നുംതന്നെ കണ്ടുപിടിപ്പാൻ കഴിയാത്ത പച്ചക്കുട്ടി [യായവളെ! | പതിപ്രവാദേന, | ഭർത്താവെന്ന പേരുള്ളതുകൊണ്ട്, |
| | | ഹിതകാമ്യയാ | ക്ഷേമത്തെ മാത്രം ആഗ്രഹിക്കുന്ന |
| ആശീവിഷഃ | സർപ്പം | മാത്രാ | മാതാവിനാൽ |
| ഇവ | പോലെ | ഇവ, | എന്നവണ്ണംതന്നെ, |
| ശത്രുഃ, | ശത്രുവായ ഇദ്ദേഹം, | അങ്കേന | മടിയിൽ [ക്കപ്പെട്ടു. |
| ത്വയാ | നിന്തിരുവടിയാൽ | പരിഹൃതഃ. | കയററിയിരുത്തി ലാളി |

യഥാ ഹി കുര്യാത്സർപ്പോ വാ ശത്രുർവ്വാ പ്രത്യുപേക്ഷിതഃ
രാജ്ഞാ ദശരഥേനാദ്യ സപുത്രാ ത്വം തഥാ കൃതാ. 28

| | | | |
|---|---|---|---|
| "പ്രത്യുപേക്ഷിതഃ | "ഒന്നും ചെയ്യാതെ വിട്ടയക്കപ്പെട്ട | ദശരഥേന- രാജ്ഞാ | ദശരഥ മഹാരാജാവിനാൽ |
| സർപ്പഃ വാ, | സർപ്പംതന്നെയാകട്ടെ, | അദ്യ | ഇപ്പോൾ |
| ശത്രുഃ വാ, | ശത്രുതന്നെയാകട്ടെ, | സപുത്രാ | പുത്രനോടുകൂടിയവ [ളായ |
| യഥാ കുര്യാത്, | എപ്രകാരം ചെയ്യുമൊ, | ത്വം | ഭവതിയും |
| തഥാ ഹി, | അപ്രകാരം തന്നെ, | കൃതാ. | ചെയ്യപ്പെട്ടു. |

[ഒരു സർപ്പത്തെ പോററിവളർത്തി അതിനെ കൊല്ലാതെ വിട്ടയച്ചാൽ അത വളർത്തിയവനെയുംകൂടി എപ്രകാരം കടിക്കുമൊ, അപ്രകാരം, ദുഷ്ടനായിരുന്നിട്ടും ലാളിക്കപ്പെട്ടവനായ രാജാവ് ഇപ്പോൾ ഭവതിയെ ചതിച്ചു, എന്നു താല്പര്യം.]

പാപേനാനൃതസാന്ത്വേന ബാലേ നിത്യസുഖോചിതേ
രാമം സ്ഥാപയതാ രാജ്യേ സാനുബന്ധാ ഹതാ ഹ്യസി. 29

| | | | |
|---|---|---|---|
| "നിത്യ- സുഖോചിതേ | "സദാ പുകഴത്തക്ക സൽബുദ്ധിയോടുകൂടിയവളും | സ്ഥാപയതാ | രാജാവായി വാഴിപ്പാൻ പോകുന്ന |
| ബാലേ! | കാപട്യമെന്നതറിവാൻ കഴിയാത്തവളും ആയ [വളെ! | പാപേന ഹി | ആ ദുഷ്ടനാൽ തന്നെ |
| | | അനൃത- സാന്ത്വേന, | കളവായ സമാധാന വാക്കുകൾ കൊണ്ട്, |
| രാജ്യേ | രാജ്യത്തിൽ | സാനുബന്ധാ | പുത്രമിത്രാദികളടക്കം |
| രാമം | രാമനെ | ഹതാ അസി. | ഭവതി നശിപ്പിക്കപ്പെട്ടു. |

സാ പ്രാപ്തകാലം കൈകേയി ക്ഷിപ്രം കുരു ഹിതം തവ
ത്രായസ്വ പുത്രമാത്മാനം മാം ച വിസ്മയദർശനേ. 30

| | | | |
|---|---|---|---|
| "വിസ്മയദർശനേ! | "സമയോചിത ബുദ്ധിയാന്നവളായ | ക്ഷിപ്രം | ഇപ്പോൾ തന്നെ |
| കൈകേയി! | ഹേ കൈകേയി! | കുരു; | ചെയ്തുകൊൾക; |
| സാ, | അപ്രകാരമുള്ള നിന്തിരുവടി, | ആത്മാനം | നിന്തിരുവടിയേയും |
| പ്രാപ്തകാലം, | തക്കസമയത്തിൽ, | പുത്രം | പുത്രനേയും |
| തവ ഹിതം | ഭവതിയുടെ നന്മയെ | മാം ച | എന്നെയും |
| | | ത്രായസ്വ." | കഷ്ടത്തിൽ നിന്നു കരകയററിയാലും." |

മന്ഥരായാ വചഃ ശ്രുത്വാ ശയാനാ സാ ശുഭാനനാ
ഉത്തസ്ഥൌ ഹർഷസമ്പൂർണ്ണാ ചന്ദ്രലേഖേവ ശാരദീ. 31

| | | | |
|---|---|---|---|
| മന്ഥരായാഃ | മന്ഥരയുടെ | ചന്ദ്രലേഖാ | ചന്ദ്രക്കല |
| വചഃ | വാക്യത്തെ | ഇവ | എന്നപോലെ |
| ശയാനാ | ശയിച്ചുകൊണ്ടുതന്നെ | ശുഭാനനാ, | ആഹ്ലാദസൂചകമായ മുഖത്തോടുകൂടിയവളായി, |
| ശ്രുത്വാ | കേട്ടുകൊണ്ടിരുന്ന | ഉത്തസ്ഥൌ. | ശയനത്തിൽനിന്നെഴുന്നേററു. |
| സാ, | ആ കൈകേയീദേവി, | | |
| ഹർഷസമ്പൂർണ്ണാ, | സന്തോഷപരിപൂർണ്ണയാ | | |
| ശാരദീ | ശരത്കാലത്തിലെ [യി, | | |

അതീവ സാ തു സംഹൃഷ്ടാ കൈകേയീ വിസ്മയാന്വിതാ
ഏകമാഭരണം ദത്വാ കുബ്ജായൈ പ്രമദോത്തമാ 32
കൈകേയീ മന്ഥരാം ദൃഷ്ട്വാ പുനരേവാബ്രവീദിദം. 33

| | | | |
|---|---|---|---|
| പ്രമദോത്തമാ | സ്ത്രീരത്നമായ | ആഭരണം | ആഭരണത്തെ |
| സാ കൈകേയീ, | ആ കൈകേയീദേവി | കുബ്ജായൈ | കൂനിക്കു [ത്തിട്ടു, |
| തു | ഇക്കാര്യത്തിൽ | ദത്വാ, | സമ്മാനമായ് കൊടു- |
| വിസ്മയാന്വിതാ | തനിക്കുതന്നെ ഒരു മഹാഭാഗ്യം വന്നിരിക്കുന്നുവെന്നു നിനച്ചു | പുനഃ ഏവ | അതിൽപിന്നെ |
| | | കൈകേയീ | കൈകേയീദേവി |
| | | മന്ഥരാം | മന്ഥരയെ |
| അതീവ | അത്യധികം [വളായി | ദൃഷ്ട്വാ, | നോക്കി, |
| സംഹൃഷ്ടാ, | സന്തോഷിച്ചവളായി, | ഇദം | ഇപ്രകാരം |
| ഏകം | ഒരു | അബ്രവീത്. | പറഞ്ഞു. |

ഇദം ഹി മന്ഥരേ മഹ്യമാഖ്യാസി പരമം പ്രിയം
ഏതന്മേ പ്രിയമാഖ്യാത്ര്യാഃ കിം വാ ഭൂയഃ കരോമി തേ. 34

| | | | |
|---|---|---|---|
| "മന്ഥരേ! | "മന്ഥരേ! | ഏതത് | ഈ |
| മഹ്യം | എനിക്കു് | പ്രിയം | സന്തോഷവർത്തമാന |
| പരമം | അത്യന്തം | ആഖ്യാത്ര്യാഃ | പറയുന്നവളായ [ത്തെ |
| പ്രിയം ഹി | ശുഭമായവർത്തമാനത്തെ | തേ | നിനക്കു് |
| ഇദം | ഇപ്പോൾ [യാണല്ലോ | ഭൂയഃ | ഇനിയും |
| ആഖ്യാസി; | നീ അറിയിക്കുന്നതു്; | കിം വാ | എന്തുവേണമെങ്കിലും |
| മേ | എന്നോടു് | കരോമി. | ഞാൻ ചെയ്യാം. |

രാമേ വാ ഭരതേ വാഽഹം വിശേഷം നോപലക്ഷയേ
തസ്മാത് തുഷ്ടാഽസ്മി യദ്രാജാ രാമം രാജ്യേഽഭിഷേക്ഷ്യതി. 35

| | | | |
|---|---|---|---|
| "രാജാ | "മഹാരാജാവു് | യത് | എന്തെന്നാൽ |
| രാമം | ശ്രീരാമനെ | അഹം | ഞാൻ |
| രാജ്യേ | രാജ്യാധികാരിയായി | രാമേ വാ | രാമനിലാവട്ടെ |
| അഭിഷേക്ഷ്യതി; | പട്ടാഭിഷേകം ചെയ്യാൻ | ഭരതേ വാ | ഭരതങ്കൽതന്നെയാക |
| തസ്മാത് | അതിനാൽ [പോകുന്നു; | | ട്ടെ |
| തുഷ്ടാ അസ്മി; | ഞാൻ സന്തുഷ്ടയായി | വിശേഷം | യാതൊരു വ്യത്യാസവും |
| | രിക്കുന്നു; | നോപലക്ഷയേ. | കാണുന്നില്ല. |

ന മേ പരം കിഞ്ചിദിതസ്ത്വയാ പുനഃ
പ്രിയം പ്രിയാർഹേ സുവചം വചഃ പരം
തഥാ ഹ്യവോചസ്ത്വമതഃ പ്രിയോത്തരം
പരം വരം തേ പ്രദദാമി തം വൃണു. 36

| | | | |
|---|---|---|---|
| "മേ | "എനിക്ക് | തഥാ | അപ്രകാരമുള്ള |
| പരം | സർവ്വോത്കൃഷ്ടമായ | തം അവോചഃ; | അതിനെയാണു പറഞ്ഞ |
| പ്രിയം; | മനോരഥമാകുന്നു ഇത്; | അതഃ | അയതുകൊണ്ടു് [ത്; |
| ഇതഃ പരം | ഇതിനേക്കാൾ ശ്ലാഘ്യ | പ്രിയാർഹേ | അനുഗ്രഹത്തിന്നു പാ |
| വചഃ | വാക്ക് [മായ | | ത്രമായവളേ! |
| കിഞ്ചിത് ഹി | ഒന്നും തന്നെ | പ്രിയോത്തരം | ഇഷ്ടമുള്ള [അതിനെ |
| ത്വയാ | നിന്നാൽ | പരം വരം | വേറെ എന്തു വേണമൊ |
| പുനഃ | ഇനി | വൃണു; | ചോദിച്ചുകൊൾക; |
| സുവചം ന; | പറവാൻ കഴിയുന്ന | തേ | നിനക്ക് |
| ത്വം | നീ [തല്ല; | പ്രദദാമി." | ഞാൻ തരുന്നുണ്ട്." |

ഇത്യാർഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ അയോദ്ധ്യാകാണ്ഡേ
സപ്തമഃ സർഗ്ഗഃ = ഏഴാം സർഗ്ഗം സമാപ്തം.
ആദ്യം മുതൽ ശ്ലോകസംഖ്യ 2646; അയോദ്ധ്യാകാണ്ഡം ആദ്യം മുതൽ ശ്ലോകസംഖ്യ 291.



## അഷ്ടമഃ സർഗ്ഗഃ = എട്ടാം സർഗ്ഗം.

[മന്ഥരോപജാപഃ = മന്ഥരയുടെ ദുരാലോചന.]

മന്ഥരാ ത്വഭ്യസൂയൈനാമുത്സൃജ്യാഭരണം ച തത്
ഉവാചേദം തതോ വാക്യം കോപദുഃഖസമന്വിതാ. 1

| | | | |
|---|---|---|---|
| തതഃ | ആ സമയം | തത് | ആ |
| തു | ഈ സംഗതിയിൽ | ആഭരണം ച | ആഭരണത്തേയും |
| മന്ഥരാ | മന്ഥര | ഉത്സൃജ്യ | വലിച്ചെറിഞ്ഞ് |
| കോപദുഃഖ- | } കോപവും ദുഃഖവും | ഏനാം | ഈ കൈകേയിയോ |
| സമന്വിതാ | } ഉൾക്കൊണ്ടവളായി | ഇദം | ഇപ്രകാരം [ടായി |
| അഭ്യസൂയ | ഏറെ വെറുത്തുകൊണ്ടു് | വാക്യം ഉവാച. | പറഞ്ഞു. |

ഹർഷം കിമിദമസ്ഥാനേ കൃതവത്യസി ബാലിശേ
ശോകസാഗരമദ്ധ്യസ്ഥമാത്മാനം നാവബുദ്ധ്യസേ. 2

| | | | |
|---|---|---|---|
| "ബാലിശേ! | "സമയോചിതം പോലെ വേണ്ടതുചെയ്യാൻ ഉപേക്ഷചെയ്യുന്ന [വളേ! | അവബുദ്ധ്യസേ ന; | അറിയാതിരിക്കുന്നവല്ലൊ; |
| ആത്മാനം | തന്നെ | ഇദം കിം | ഇതെന്തൊരാശ്ചര്യമാ [ണ്? |
| ശോകസാഗര-മദ്ധ്യസ്ഥം | ശോകസാഗരത്തിൻ നടുവിൽ ആണ്ടു കിടക്കുന്നവളായി | അസ്ഥാനേ | അസ്ഥാനത്തിൽ |
| | | ഹർഷം | ഇങ്ങിനെ സന്തുഷ്ടിയെ |
| | | കൃതവതീ അസി! | ഭവതി കയ്യേൽക്കൊണ്ടിരിക്കുന്നവല്ലൊ! |

മനസാ പ്രഹസാമി ത്വാം ദേവി ദുഃഖാർത്തിതാ സതീ
യച്ഛോചിതവ്യേ ഹൃഷ്ടാऽസി പ്രാപ്യേദം വ്യസനം മഹത്. 3

| | | | |
|---|---|---|---|
| "ദേവി! | "ഹേ രാജ്ഞി! | യത് | ഇക്കാരണത്താൽ |
| ഇദം | ഈ സമയം | ദുഃഖാർത്തിതാ സതീ | ഞാൻ ദുഃഖപീഡിതയായിരുന്നിട്ടും |
| മഹത് വ്യസനം | വലുതായ വ്യസനം | | |
| പ്രാപ്യ, | ഉണ്ടായിരിക്കെ, | ത്വാം | നിന്തിരുവടിയെ |
| ശോചിതവ്യേ | ദുഃഖിക്കേണ്ടതായ സംഗതിയിൽ | മനസാ | ഉള്ളുകൊണ്ട് |
| ഹൃഷ്ടാ അസി; | നിന്തിരുവടി സന്തോഷിക്കുകയാണ് ചെയ്യുന്നത്; | പ്രഹസാമി. | ഹസിക്കുകയാണ് ചെയ്യുന്നത്. |

ശോചാമി ദുർമ്മതിത്വം തേ കാ ഹി പ്രാജ്ഞാ പ്രഹർഷയേത്
അരേഃ സപത്നീപുത്രസ്യ വൃദ്ധിം മൃത്യോരിവാഗതാം. 4

| | | | |
|---|---|---|---|
| "പ്രാജ്ഞാ | "സ്വബോധമുള്ള | ആഗതാം | ഉണ്ടാകുന്ന |
| കാ ഹി, | ഏതൊരുവൾതന്നെയാണ്, | വൃദ്ധിം | ശ്രേയസ്സിനെക്കുറിച്ച് |
| | | പ്രഹർഷയേത്? | ആഹ്ലാദിക്കുന്നത്? |
| സപത്നീപുത്രസ്യ | സപത്നീപുത്രനും | തേ | നിന്തിരുവടിയുടെ |
| മൃത്യോഃ ഇവ | കാലനു തുല്യനുമായ | ദുർമ്മതിത്വം | ബുദ്ധിമോശത്തെപ്പററി |
| അരേഃ | ശത്രുവിനു | ശോചാമി. | ഞാൻ ദുഃഖിക്കുന്നു. |

ഭരതാദേവ രാമസ്യ രാജ്യസാധാരണാദ്ഭയം
തദ്വിചിന്ത്യ വിഷണ്ണാऽസ്മി ഭയം ഭീതാദ്ധി ജായതേ. 5

| | | | |
|---|---|---|---|
| "ഭയം | "ഒരുവനു ആപത്തെനുള്ളത് | രാജ്യ-സാധാരണാത് | രാജ്യത്തിനു ഒപ്പം അവകാശിയായ |
| ഭീതാത് ഹി | അവനാൽ യാതൊരുവനു ഭയമോ അവങ്കൽ നിന്നുതന്നെയാണ് | ഭരതാത് ഏവ | ഭരതങ്കൽനിന്നുതന്നെ |
| | | രാമസ്യ ഭയം; | രാമനു ഭയം; [യാണ് |
| | | തത് വിചിന്ത്യ | അതിനെ ആലോചിച്ച് |
| ജായതേ; | ഉളവാകുന്നത്; | വിഷണ്ണാ അസ്മി. | ഞാൻ ദുഃഖിക്കുന്നു. |

ലക്ഷ്മണോ ഹി മഹേഷ്വാസോ രാമം സർവ്വാത്മനാ ഗതഃ
ശത്രുഘ്നശ്ചാപി ഭരതം കാകുത്സ്ഥം ലക്ഷ്മണോ യഥാ. 6

" മഹേഷ്വാസഃ " വില്ലാളിവീരനായ
ലക്ഷ്മണഃ ലക്ഷ്മണൻ
കാകുത്സ്ഥം ശ്രീരാമന്ന്
സർവ്വാത്മനാ ഹി എല്ലാവിധത്തിലും
ഗതഃ; അനുകൂലമായവിധത്തിൽ നടക്കുന്നു;
ലക്ഷ്മണഃ ലക്ഷ്മണൻ
രാമം രാമങ്കൽ
യഥാ ച എപ്രകാരമൊ അപ്രകാരംതന്നെയാണ്
ഭരതം അപി ഭരതന്റെ സംഗതിയിൽ
ശത്രുഘ്നഃ. ശത്രുഘ്നനുമിരിക്കുന്നത്.

പ്രത്യാസന്നക്രമേണാപി ഭരതസ്യൈവ ഭാമിനി
രാജ്യക്രമോ വിപ്രകൃഷ്ടസ്തയോസ്താവത് കനീയസോഃ. 7

" ഭാമിനി! " ഹേ സുന്ദരി!
ഭരതസ്യ അപി ഭരതനെക്കാളും
കനീയസോഃ താഴെയുള്ളവരായ
തയോഃ ഏവ, അവർ രണ്ടുപേൎക്കും
പ്രത്യാസന്ന- ക്രമേണ താവത് } നേരെ അടുത്തുള്ളവനു തന്നെയാകുന്ന മുറയെ നുള്ള കാരണത്താൽ
രാജ്യക്രമഃ, രാജ്യാവകാശം,
വിപ്രകൃഷ്ടഃ. അകന്നിരിക്കുന്നു.

[ഭരതൻ അടുത്ത അവകാശിയായതുകൊണ്ടു അവനുമാത്രമാകുന്നു ഭയം. ലക്ഷ്മണനും ശത്രുഘ്നനും അങ്ങിനെയുള്ള ഭയത്തിന്ന് അവകാശമില്ല എന്നു താല്പര്യം.]

വിദുഷഃ ക്ഷത്രചാരിത്രേ പ്രാജ്ഞസ്യ പ്രാപ്തകാരിണഃ
ഭയാത് പ്രവേപേ രാമസ്യ ചിന്തയന്തീ തവാത്മജം. 8

" തവ " നിന്തിരുവടിയുടെ
ആത്മജം പുത്രന്റെ സംഗതിയിൽ
വിദുഷഃ, നല്ല വിദ്വാനും,
ക്ഷത്രചാരിത്രേ രാജ്യതന്ത്രത്തിൽ
പ്രാജ്ഞസ്യ നല്ല നിപുണനും
പ്രാപ്ത- കാരിണഃ } സമയോചിതംപോലെ പ്രവൃത്തിപ്പാനറിയുന്ന
രാമസ്യ രാമന്റെ [വനുമായ
ഭയാത് ഉപദ്രവമുണ്ടാകുമെന്ന ഭയത്താൽ
ചിന്തയന്തീ ദുഃഖംപൂണ്ടവളായി
പ്രവേപേ. ഞാൻ നടുങ്ങുന്നു.

സുഭഗാ ഖലു കൌസല്യാ യസ്യാഃ പുത്രോഽഭിഷേക്ഷ്യതേ
യൌവരാജ്യേന മഹതാ ശ്വഃ പുഷ്യേണ ദ്വിജോത്തമൈഃ. 9

" യസ്യാഃ " യാതൊരുത്തിയുടെ
പുത്രഃ, പുത്രൻ,
ശ്വഃ നാളെ
പുഷ്യേണ പൂയംനാളിൽ
ദ്വിജോത്തമൈഃ ബ്രാഹ്മണോത്തമന്മാ [രാൽ
മഹതാ മഹിമയേറിയ
യൌവരാജ്യേന യുവരാജാവായി
അഭിഷേക്ഷ്യതേ, പട്ടാഭിഷിക്തനാകുവാൻ പോകുന്നുവോ,
കൌസല്യാ ഖലു } ആ കൌസല്യയാണല്ലൊ
സുഭഗാ. സൌഭാഗ്യവതിയായിത്തീൎന്നിരിക്കുന്നത്.

പ്രാപ്താം സുമഹതീം പ്രീതിം പ്രതീതാം താം ഹതദ്വിഷം
ഉപസ്ഥാസ്യസി കൌസല്യാം ദാസീവത്ത്വം കൃതാഞ്ജലിഃ. 10

| | | | |
|---|---|---|---|
| "ഹതദ്വിഷം, | "വിരോധികളെയെല്ലാം അടക്കി, | താം | ആ |
| പ്രീതിം | പരമസന്തുഷ്ടിയെ | കൌസല്യാം, | കൌസല്യാദേവിയെ, |
| പ്രാപ്താം, | പ്രാപിച്ചവളായി, | ത്വം | നിന്തിരുവടി |
| സുമഹതീം | ഉത്കൃഷ്ടപദവിയിൽ വർത്തിക്കുന്നവളായ | ദാസീവത് | ദാസിയെന്നപോലേ |
| | | കൃതാഞ്ജലിഃ | കൈകൂപ്പിക്കൊണ്ട് |
| പ്രതീതാം, | എല്ലാവരാലും കൊണ്ടാടപ്പെട്ടവളായി, | ഉപസ്ഥാസ്യസി; | ഉപചരിക്കുവാൻ പോകുന്നു. |

ഏവം ച ത്വം സഹാസ്മാഭിസ്തസ്യാഃ പ്രേഷ്യാ ഭവിഷ്യസി
പുത്രശ്ച തവ രാമസ്യ പ്രേഷ്യഭാവം ഗമിഷ്യതി. 11

| | | | |
|---|---|---|---|
| "ത്വം | "നിന്തിരുവടി | ഭവിഷ്യസി; | തീരുവാൻപോകുന്നു; |
| ഏവം ച | ഇപ്രകാരംതന്നെ, | തവ | നിന്തിരുവടിയുടെ |
| അസ്മാഭിഃ | ഞങ്ങളോടും | പുത്രഃ ച, | മകനും, |
| സഹ, | കൂടി, | രാമസ്യ പ്രേഷ്യഭാവം | രാമന്നു അടിമയെന്നുള്ള അവസ്ഥയെ |
| തസ്യാഃ | അവളുടെ | | |
| പ്രേഷ്യാ | ദാസിയായി | ഗമിഷ്യതി; | പ്രാപിപ്പാൻപോകുന്നു; |

ഹൃഷ്ടാഃ ഖലു ഭവിഷ്യന്തി രാമസ്യ പരമാഃ സ്ത്രിയഃ
അപ്രഹൃഷ്ടാ ഭവിഷ്യന്തി സ്നുഷാസ്തേ ഭരതക്ഷയേ. 12

| | | | |
|---|---|---|---|
| "രാമസ്യ | "ശ്രീരാമന്റെ | സ്നുഷാഃ ഖലു | യോഗ്യതയുള്ള സ്ത്രീകളാകട്ടെ |
| പരമാഃ | ഒന്നിനും കൊള്ളരുതാത്ത | | |
| സ്ത്രിയഃ, | സ്ത്രീജനങ്ങൾ, | ഭരതക്ഷയേ | ഭരതൻ അവമതിക്കപ്പെട്ടുനില്ക്കെ |
| ഹൃഷ്ടാഃ | സന്തുഷ്ടമാരായി | | |
| ഭവിഷ്യന്തി; | ഭവിക്കും; | അപ്രഹൃഷ്ടാഃ | മനസ്സിടിഞ്ഞവരായി |
| തേ | നിന്തിരുവടിയുടെ | ഭവിഷ്യന്തി." | തീരുവാൻപോകുന്നു." |

[ശ്രീരാമൻ ഏകപത്നീവ്രതമാചരിക്കുന്നവനെന്ന സംഗതി പ്രസിദ്ധമായതുകൊണ്ട്, സ്ത്രീജനങ്ങൾ എന്നത് പരിജനങ്ങളെ വിവക്ഷിക്കുന്നു. (ഗോ. രാ]. 'ഭരതക്ഷയേ' (ഭരതഗൃഹത്തിൽ) എന്നു തീർത്ഥീയം. "സ്നു പ്രസ്രവണേ" എന്ന ധാതുവിൽനിന്ന് "സ്നുഷാ" എന്നതിന്ന് "വീട്ടിൽ വെള്ളം കോരുന്നവൾ", അതായത് 'വേലക്കാരി' എന്നർത്ഥം.]

താം ദൃഷ്ട്വാ പരമപ്രീതാം ബ്രുവന്തീം മന്ഥരാം തതഃ
രാമസ്യൈവ ഗുണാൻ ദേവീ കൈകേയീ പ്രശശംസ ഹ. 13

| | | | |
|---|---|---|---|
| പരം | അത്യന്തം | കൈകേയീ ദേവീ | കൈകേയീരാജ്ഞി |
| അപ്രീതാം | കണ്ണുകഠോരമാംവണ്ണം | രാമസ്യ | ശ്രീരാമന്റെ |
| ബ്രുവന്തീം | പറയുന്നവളായ | ഗുണാൻ ഏവ | ശ്ലാഘ്യമായ ഗുണഗണങ്ങളെത്തന്നെ |
| താം മന്ഥരാം | ആ മന്ഥരയെ | | |
| ദൃഷ്ട്വാ, | നോക്കി | പ്രശശംസ, ഹ! | ഇപ്രകാരം വർണ്ണിച്ചു, ആശ്ചര്യം! |
| തതഃ | ആസമയം | | |

ധർമ്മജ്ഞോ ഗുണവിദ്ദാന്തഃ കൃതജ്ഞഃ സത്യവാക് ശുചിഃ
രാമോ രാജ്ഞഃ സുതോ ജ്യേഷ്ഠോ യൌവരാജ്യമതോഽർഹതി. 14

| | | | |
|---|---|---|---|
| "രാമഃ | "ശ്രീരാമൻ | സത്യവാക്, | സത്യസന്ധൻ, |
| ധർമ്മജ്ഞഃ, | ധർമ്മമാർഗ്ഗംതെറ്റാത്ത | രാജ്ഞഃ | മഹാരാജാവിന്റെ |
| ഗുണവിഃ | മഹാന്മാരാൽ [വൻ, | ജ്യേഷ്ഠഃ സുതഃ, | ജ്യേഷ്ഠകുമാരൻ, |
| ദാന്തഃ | വഴിപോലെ അഭ്യസിപ്പിക്കപ്പെട്ടവൻ, | അതഃ | അക്കാരണത്താലും |
| കൃതജ്ഞഃ, | സൌശീല്യയുക്തനായ പുണ്യാത്മാവ്, | യൌവരാജ്യം | യുവരാജാവായിരിപ്പാൻ |
| ശുചിഃ, | അന്യനുള്ള ഒന്നിനേയും അഗ്രഹിക്കാത്ത ശുദ്ധഹൃദയൻ, | അർഹതി. | തക്കയോഗ്യതയോടു കൂടിയവനായിരിക്കുന്നു. |

ഭ്രാതൄൻ ഭൃത്യാംശ്ച ദീർഘായുഃ പിതൃവത് പാലയിഷ്യതി
സന്തപ്യസേ കഥം കുബ്ജേ ശ്രുത്വാ രാമാഭിഷേചനം. 15

| | | | |
|---|---|---|---|
| "ഭ്രാതൄൻ | "സഹോദരന്മാരേയും | പാലയിഷ്യതി; | സംരക്ഷിക്കും; |
| ഭൃത്യാൻ ച | ഭൃത്യന്മാരേയും | കുബ്ജേ! | കൂനി! |
| പിതൃവത് | അച്ഛൻ എന്ന പോലെ തന്നെ | രാമാഭിഷേചനം | ശ്രീരാമാഭിഷേകവർത്തമാനത്തെ |
| | | ശ്രുത്വാ | കേട്ട് |
| ദീർഘായുഃ | തന്റെ ജീവകാലം മുഴുവനും | കഥം | എന്തിന്നുവേണ്ടിയാണ് |
| | | സന്തപ്യസേ ? | നീ ദുഃഖിക്കുന്നത്? |

ഭരതശ്ചാപി രാമസ്യ ധ്രുവം വർഷശതാത് പരം
പിതൃപൈതാമഹം രാജ്യമവാപ്സ്യതി നരർഷഭഃ. 16

| | | | |
|---|---|---|---|
| "വർഷശതാത്, | "ഏറെക്കൊല്ലങ്ങൾ | രാജ്യം, | രാജ്യത്തെ, |
| രാമസ്യ | ശ്രീരാമന്നു [കഴിഞ്ഞ് | നരർഷഭഃ | പുരുഷോത്തമനായ |
| പരം, | ശേഷം, | ഭരതഃ അപി ച | ഭരതനും |
| പിതൃ-പൈതാമഹം | തലമുറ തലമുറയായ് വന്ന | ധ്രുവം | നിശ്ചയമായും |
| | | അവാപ്സ്യതി. | പ്രാപിക്കും. |

സാ ത്വമഭ്യുദയേ പ്രാപ്തേ വർത്തമാനേ ച മന്ഥരേ
ഭവിഷ്യതി ച കല്യാണേ കിമർത്ഥം പരിതപ്യസേ. 17

| | | | |
|---|---|---|---|
| "മന്ഥരേ ! | "അല്ലെ മന്ഥരേ ! | അഭ്യുദയേ ച | മഹോത്സവമായി |
| വർത്തമാനേ | ഇപ്പോൾ നടപ്പാൻ പോകുന്നതും | ഭവിഷ്യതി, | ഇരിക്കുമ്പോൾ, |
| കല്യാണേ | എല്ലാവരാലും അഗ്രഹിക്കപ്പെട്ടതും | സാ ത്വം ച | നീയ്യൊരുത്തിമാത്രം |
| | | കിമർത്ഥം | എന്തിന്നായിട്ടാണ് |
| പ്രാപ്തേ | ധർമ്മശാസ്ത്രത്തെ അനുസരിക്കുന്നതും ആയ | പരിതപ്യസേ. | പരിതപിക്കുന്നത്. |

യഥാ മേ ഭരതോ മാന്യസ്തഥാ ഭൂയോƽപി രാഘവഃ
കൌസല്യാതോƽതിരിക്തം ച സോƽനുശുശ്രൂഷതേ ഹി മാം. 18

| | |
|---|---|
| "ഭരതഃ | "ഭരതൻ |
| മേ | എനിക്ക് |
| മാന്യഃ അപി; | പ്രിയപ്പെട്ടവൻതന്നെ; |
| യഥാ തഥാ | അപ്രകാരമാണെന്നാലും |
| സഃ | ആ |
| രാഘവഃ | ശ്രീരാഘവൻ |
| ഭൂയഃ; | അതിലുമേറെയാകുന്നു; |

| | |
|---|---|
| ഹി | എന്തെന്നാൽ |
| കൌസല്യാതഃ | കൌസല്യാദേവിയെക്കാൾ |
| അതിരിക്തം ച | അധികമായിത്തന്നെ |
| മാം | എന്നെ |
| അനുശുശ്രൂഷതേ. | സ്നേഹിച്ചുപചരിക്കാറുണ്ട്. |

രാജ്യം ച യദി രാമസ്യ ഭരതസ്യാപി തത് തഥാ
മന്യതേ ഹി യഥാƽƽത്മാനം തഥാ ഭ്രാതൄംശ്ച രാഘവഃ. 19

| | |
|---|---|
| "രാഘവഃ | "ശ്രീരാമൻ |
| ഭ്രാതൄൻ | ഭ്രാതാക്കന്മാരെ |
| ആത്മാനം യഥാ ച | തന്റെ പ്രാണനെപ്പോലെ |
| മന്യതേ; | വിചാരിക്കുന്നു; |
| ഹി, | അതിനാൽ |

| | |
|---|---|
| രാജ്യം | രാജ്യം |
| രാമസ്യ യദി | ശ്രീരാമന്റേതായിരുന്നാലും |
| തത് | അത് |
| ഭരതസ്യ തഥാ അപി." | ഭരതന്റേതായും ഇരിക്കുമെന്നതിനു സംശയമില്ല." |

കൈകേയീവചനം ശ്രുത്വാ മന്ഥരാ ഭൃശദുഃഖിതാ
ദീൎഘമുഷ്ണം വിനിശ്വസ്യ കൈകേയീമിദമബ്രവീത്. 20

| | |
|---|---|
| മന്ഥരാ | മന്ഥര, |
| കൈകേയീവചനം | കൈകേയീദേവിയുടെ വാക്കു |
| ശ്രുത്വാ, | കേട്ട്, |
| ഭൃശദുഃഖിതാ | മുമ്പേതിലും അധികം ദുഃഖംപൂണ്ടവളായി |

| | |
|---|---|
| ഉഷ്ണം | ചുടുചുടെ |
| ദീൎഘം വിനിശ്വസ്യ | നെടുവീൎപ്പിട്ടുകൊണ്ട് |
| കൈകേയീം | കൈകേയിയോടായി |
| ഇദം | ഇപ്രകാരം |
| അബ്രവീത്. | ബോധിപ്പിച്ചു. |

അനൎത്ഥദൎശിനീ മൌൎഖ്യാദാത്മാനം നാവബുദ്ധ്യസേ
ശോകവ്യസനവിസ്തീൎണ്ണേ മജ്ജന്തം ദുഃഖസാഗരേ. 21

| | |
|---|---|
| അനൎത്ഥദൎശിനീ | അജ്ഞതയ്ക്ക് ഒരു ഉദാഹരണമായി വിളങ്ങുന്നവളായ ഭവതി, |
| ആത്മാനം, | നിന്തിരുവടിയെ, |
| ശോകവ്യസനവിസ്തീൎണ്ണേ | അത്യാപത്തുകൊണ്ടുള്ള ശോകത്താൽ നിറയപ്പെട്ടതും |

| | |
|---|---|
| ദുഃഖസാഗരേ | അസഹ്യമായതും ആയ കടലിൽ |
| മജ്ജന്തം, | ആണ്ടുകിടക്കുന്നവളെന്ന് |
| മൌൎഖ്യാത് | മൂഢതകൊണ്ടാണ് |
| ന അവബുദ്ധ്യസേ. | അറിയാതിരിക്കുന്നത്;. |

ഭവിതാ രാഘവോ രാജാ രാഘവസ്യ ച യഃ സുതഃ
രാജവംശാത്തു ഭരതഃ കൈകേയി പരിഹാസ്യതേ 22

| | | | |
|---|---|---|---|
| "കൈകേയി! | അല്ലെ കൈകേയിയമ്മേ! | സുതഃ | പുത്രൻ |
| **രാഘവഃ** | രാമൻ | യഃ തു; | ആരോ **അവൻ**തന്നെ; |
| **രാജാ** | രാജാവായി | ഭരതഃ | ഭരതൻ |
| **ഭവിതാ;** | വാഴും; | രാജവംശാത് | രാജാക്കന്മാരുടെ പരമ്പരയിൽനിന്നു |
| **ച,** | അതിൽപിന്നെ, | പരിഹാസ്യതേ. | ത്യജിക്കപ്പെടുകതന്നെ ചെയ്യും. |
| **രാമസ്യ** | രാമന്റെ | | |

ന ഹി രാജ്ഞഃ സുതാഃ സർവ്വേ രാജ്യേ തിഷ്ഠന്തി ഭാമിനി
സ്ഥാപ്യമാനേഷു സർവ്വേഷു സുമഹാനനയോ ഭവേത്. 23

| | | | |
|---|---|---|---|
| "**ഭാമിനി!** | രോഷമാർന്നവളേ! | ഹി | എന്തെന്നാൽ |
| **രാജ്ഞഃ** | ഒരു രാജാവിന്റെ | സർവ്വേഷു | എല്ലാവരും |
| **സുതാഃ** | മക്കൾ | സ്ഥാപ്യമാനേഷു | രാജ്യാവകാശികളായ്ത്തീർന്നാൽ |
| **സർവ്വേ** | എല്ലാവരും തന്നെ | സുമഹാൻ | വളരെ |
| **രാജ്യേ** | രാജ്യാധികാരാവകാശത്തിൽ | അനയഃ | കുഴപ്പം |
| **തിഷ്ഠന്തി ന;** | നില്ക്കുകയില്ല; | ഭവേത്. | ഉണ്ടാകുന്നതാണ്. |

[“അനയഃ” (രാജ്യശൈഥില്യരൂപഃ), രാജ്യം ചിന്നിച്ചിതറിപ്പോവുക എന്ന അവസ്ഥ. തീർത്ഥീയം)]

തസ്മാജ്ജ്യേഷ്ഠേ ഹി കൈകേയി രാജ്യതന്ത്രാണി പാർത്ഥിവാഃ
സ്ഥാപയന്ത്യനവദ്യാംഗി ഗുണവത്സ്വിതരേഷു ച. 24

| | | | |
|---|---|---|---|
| "**അനവദ്യാംഗി** | "ശുദ്ധമനസ്കയായ | ഗുണവത്സു | ഉത്തമ ഗുണങ്ങളാർന്നവരിൽ വെച്ച് |
| **കൈകേയി!** | ഹേ കൈകേയി! | ജ്യേഷ്ഠേ ഹി, | ശ്രേഷ്ഠനായവങ്കൽ മാത്രം, |
| **തസ്മാത് ച** | അതിനാൽ തന്നെയാണ് | രാജ്യതന്ത്രാണി | രാജ്യവ്യവഹാരങ്ങളെ |
| **പാർത്ഥിവാഃ** | രാജാക്കന്മാർ | സ്ഥാപയന്തി. | ഭരമേല്പിക്കുന്നത്. |
| **ഇതരേഷു** | മററുള്ളവരിലും, | | |

അസാവത്യന്തനിർഭഗ്നസ്തവ പുത്രോ ഭവിഷ്യതി
അനാഥവത്സുഖേഭ്യശ്ച രാജവംശാച്ച വത്സലേ. 25

| | | | |
|---|---|---|---|
| "വത്സലേ! | "പുത്രവാത്സല്യമുള്ളവളെ! | രാജവംശാത് | രാജ്യാവകാശത്തിൽനിന്നും |
| തവ | നിന്തിരുവടിയുടെ | സുഖേഭ്യഃ ച | രാജ്യസമ്പത്തുകളിൽനിന്നും |
| **പുത്രഃ** | ഓമനപ്പുത്രനായ | അത്യന്തനിർഭഗ്നഃ | തീരേ ഛേദിക്കപ്പെട്ടവനായി |
| **അസൌ ച,** | അദ്ദേഹവും, | ഭവിഷ്യതി. | ഭവിച്ചുപോകും. |
| **അനാഥവത്** | തന്നെ സഹായിപ്പാൻ ആരും ഇല്ലാതെ, | | |

[“വത്സലേ” =(സർവ്വത്രദയാശീലേ) എല്ലാവററിലും ദയയുള്ളവളേ: (വിഷമപദവിവൃതി.)]

സാऽഹം ത്വദൎത്ഥേ സംപ്രാപ്താ ത്വം തു മാം നാവബുദ്ധ്യസേ
സപത്നിവൃദ്ധൌ യാ മേ ത്വം പ്രദേയം ദാതുമിച്ഛസി. 26

| | | | |
|---|---|---|---|
| "അഹം | "ഞാൻ | ന അവ-ബുദ്ധ്യസേ! | ശരിയായി അറിയുന്നില്ല; |
| ത്വദൎത്ഥേ | നിന്തിരുവടിയുടെ ക്ഷേമത്തെമാത്രം ഉദ്ദേശിച്ചാണ് | യാ | അപ്രകാരം അറിയാതിരിക്കുന്നയാതൊരു |
| സംപ്രാപ്താ; | ഇവിടെ വന്നിരിക്കുന്ന | ത്വം | ഭവതി, |
| സാ | അപ്രകാരമുള്ള [ത്; | മേ | എനിക്ക്, [ദ്ധിയിൽ |
| ത്വം | ഭവതി | സപത്നീവൃദ്ധൌ | സപത്നിയുടെ അഭിവൃ- |
| മാം | എന്നെ | പ്രദേയം ദാതും | സമ്മാനം നൽകുവാൻ |
| തു | ഇക്കാൎയ്യത്തിൽ | ഇച്ഛസി. | ആഗ്രഹിക്കുന്നു. |

ധ്രുവം തു ഭരതം രാമഃ പ്രാപ്യ രാജ്യമകണ്ടകം
ദേശാന്തരം നായയിതാ ലോകാന്തരമഥാപി വാ. 27

| | | | |
|---|---|---|---|
| "രാമം തു, | "രാമനാണെങ്കിൽ | ദേശാന്തരം | വേറെ ദേശത്തിലേക്കാകട്ടെ |
| രാജ്യം | രാജ്യത്തെ | | |
| പ്രാപ്യ അഥ, | പ്രാപിച്ചശേഷം, | ലോകാന്തരം വാ | യമലോകത്തിലേക്കാകട്ടെ |
| അകണ്ടകം | യാതൊരു ഉപദ്രവവും ഇല്ലാതിരിപ്പാൻവേണ്ടി | ധ്രുവം | നിശ്ചയമായും |
| ഭരതം അപി | ഭരതനെ മാത്രം | നായയിതാ. | അയച്ചുകളയും. |

ബാല ഏവ ഹി മാതുല്യം ഭരതോ നായിതസ്ത്വയാ
സന്നികൎഷാച്ച സൌഹാൎദ്ദം ജായതേ സ്ഥാവരേഷ്വപി. 28

| | | | |
|---|---|---|---|
| "ഭരതഃ ഹി | "ഭരതനൊ | സ്ഥാവരേഷു അപി | സ്ഥാവരസ്വത്തുക്കളുടെ കാൎയ്യത്തിലുംകൂടി |
| ബാലഃ; | ശുദ്ധമനസ്കനായ യുവാ | | |
| ത്വയാ ഏവ | ഭവതിയാൽതന്നെ [വ്; | സന്നികൎഷാത് ച | അടുത്തിരുന്നാൽ മാത്രമേ |
| മാതുല്യം | അമ്മാമന്റെ ഗൃഹത്തിലേക്ക് | സൌഹാൎദ്ദം | സ്നേഹം |
| നായിതഃ; | അയക്കപ്പെട്ടിരിക്കുന്നു; | ജായതേ. | ഉണ്ടാകുന്നുള്ളു. |

[ഭരതനെ കൈകേയി ദൂരദേശത്തിലേക്കയച്ചതിനാൽ വരുത്തിക്കൂട്ടിയ ദോഷത്തെ പറയുന്നു. സ്ഥാവരങ്ങളായ വൃക്ഷഗുല്മാദിവസ്തുക്കളിൽകൂടി അറ തമ്മിൽ സാമീപ്യാവസ്ഥയിൽമാത്രമേ സ്നേഹം ഉണ്ടാകുന്നുള്ളു. അപ്രകാരമിരിക്കെ മനുഷ്യരുടെ സംഗതിയെപ്പററി പറയേണ്ടതില്ല. ഭരതനെ രാജാവും, രാമനും, എല്ലാവരും മറന്നിട്ടുംകൂടിയുണ്ടാകും. "ദൂരപ്പെട്ടാൽ പാതിപ്പെട്ടു", എന്നു താല്പൎയ്യം.]

ഭരതസ്യാപ്യനുവശഃ ശത്രുഘ്നോऽപി സമാഗതഃ
ലക്ഷ്മണോ ഹി യഥാ രാമം തഥാऽസൌ ഭരതം ഗതഃ. 29

| | | | |
|---|---|---|---|
| "രാമം | "രാമനു | അനുവശഃ | പറഞ്ഞപ്രകാരം |
| ലക്ഷ്മണഃ | ലക്ഷ്മണൻ | ഗതഃ; | നടക്കുന്നവൻ ആകുന്നു; |
| യഥാ തഥാ | എങ്ങിനെയൊ അങ്ങിനെതന്നെ | അസൌ അപി | ഇവനും |
| ഭരതസ്യ | ഭരതനു [നെതന്നെ | ഭരതം അപി | ഭരതന്റെകൂടെത്തന്നെ |
| ശത്രുഘ്നഃ ഹി | ശത്രുഘ്നൻ ഒരുവൻ മാത്രം | സമാഗതഃ. | പോയ്ക്കളഞ്ഞു. |

ശ്രൂയതേ ഹി ദ്രുമഃ കശ്ചിത് ഛേത്തവ്യോ വനജീവിഭിഃ
സന്നികഷാദിഷീകാഭിർമ്മോചിതഃ പരമാദ്ഭയാത്. 30

| | | | |
|---|---|---|---|
| “വനജീവിഭിഃ | “കാട്ടിൽ വിറകുവെട്ടി ഉപജീവിക്കുന്നവരാൽ | സന്നികഷാത് | അടുത്തിരുന്നിരുന്നു എന്ന കാരണത്താൽ, |
| ഛേത്തവ്യഃ | വെട്ടുവാനുദ്ദേശിക്കപ്പെട്ട | പരമാത് | നാശമാകുന്ന |
| കശ്ചിത് | ഒരു [ട്ടതായ | ഭയാത് | ആപത്തിൽനിന്നു, |
| ദ്രുമഃ, | മരം, | മോചിതഃ | രക്ഷിക്കപ്പെട്ടു, [ല്ലൊ; |
| ഇഷീകാഭിഃ | നായ്ക്കുരിമ്പുകളാൽ | ശ്രൂയതേ ഹി; | എന്നു കേൾവിയുണ്ട |

['ശത്രുഘ്നൻ ഇവിടെ ഉണ്ടായിരുന്നുവെങ്കിൽ അതുകൊണ്ടെങ്കിലും സമാധാനിക്കാമായിരുന്നു' എന്ന് മുൻശ്ലോകംകൊണ്ട് സമർത്ഥിച്ചിട്ട്, 'വെട്ടുവാനുദ്ദേശിച്ച മരത്തിന്നു ഇഷീകകൾ ഒരു രക്ഷയായിരുന്നപോലെ ഭരതന്റെ നാശത്തിന്നു ശത്രുഘ്നനെങ്കിലും ഒരു രക്ഷയായിരുന്നിരിക്കും. ആ ഒരു ചെറിയ രക്ഷയുംകൂടി ഇപ്പോൾ ഇല്ലാതായത്തീൎന്നു' എന്നു സൂചിപ്പിക്കുന്നു.]

ഗോപ്താ ഹി രാമം സൌമിത്രിർല്ലക്ഷ്മണം ചാപി രാഘവഃ
അശ്വിനോരിവ സൌഭ്രാത്രം തയോർല്ലോകേഷു വിശ്രുതം. 31

| | | | |
|---|---|---|---|
| “സൌമിത്രിഃ | “ലക്ഷ്മണൻ | | (സൂര്യദേവനു സംജ്ഞാ |
| രാമം അപി | രാമനേയും, | അശ്വിനോഃ | എന്ന ത്വാഷ്ട്രീദേവി |
| രാഘവഃ | രാമൻ | | യിൽ ഇരട്ടപെററുണ്ടാ |
| ലക്ഷ്മണം ച | ലക്ഷ്മണനേയും | | യ) അശ്വിനീദേവന്മാ |
| ഗോപ്താ; | അന്യോന്യം വിട്ടുപിരി | ഇവ | എന്നപോലെ, [രുടെ |
| | യാതിരിക്കുന്നു; | ലോകേഷു | ലോകങ്ങളിലെങ്ങും |
| തയോഃ | അവരിരുവരുടേയും | വിശ്രുതം; | അറിവുള്ള സംഗതി |
| സൌഭ്രാത്രം | സഹോദരസ്നേഹം, | | യാകുന്നു. |

[“വിവസ്വാൻ കാശ്യപാജ്ജജ്ഞേ ദാക്ഷായണ്യാമരിന്ദമ
തസ്യ ഭാര്യാഽഭവത്സംജ്ഞാ ത്വാഷ്ട്രീ ദേവീ വിവസ്വതഃ
ദേവൌ തസ്യാമജായേതാമശ്വിനൌ ഭിഷജാം വരൌ”. (ഹരിവംശം)

അശ്വികൾ ഭൂമിയും ആകാശവും ആണെന്നും, പകലും രാത്രിയും ആണെന്നും, സൂര്യചന്ദ്രന്മാരാണെന്നും പക്ഷങ്ങളെ പറയുന്നു. “തത് കാവശ്വിനൌ? ദ്യാവാ പൃഥിവ്യാവിത്യേക. അഹോരാത്രാവിത്യേകെ, സൂര്യാചന്ദ്രമസാവിത്യേകെ രാജാനൌ പുണ്യകൃതാവിത്യൈതിഹാസികാഃ” നിരുക്തം).]

തസ്മാന്ന ലക്ഷ്മണേ രാമഃ പാപം കിഞ്ചിത് കരിഷ്യതി
രാമസ്തു ഭരതേ പാപം കുര്യാദേവ ന സംശയഃ. 32

| | | | |
|---|---|---|---|
| “തസ്മാത് | “അതുകൊണ്ടു | ഭരതേ തു | ഭരതന്റെ കാര്യത്തി |
| രാമഃ | ശ്രീരാമൻ | രാമഃ | രാമൻ [ലാകട്ടെ |
| ലക്ഷ്മണേ | ലക്ഷ്മണന്റെ കാര്യ | പാപം | ദോഷത്തെ |
| പാപം | ദോഷത്തെ [ത്തിൽ | കുര്യാദേവ | ചെയ്യേ ഇരിക്കയുള്ളൂ, |
| കിഞ്ചിത് | ഒരെള്ളോളംകൂടി | സംശയഃ ന. | എന്നതിനു സംശയ |
| കരിഷ്യതി ന; | ചെയ്യുകയില്ല; | | മില്ല. |

തസ്മാദ്രാജഗൃഹാദേവ വനം ഗച്ഛതു തേ സുതഃ
ഏതദ്ധി രോചതേ മഹ്യം ഭൃശം ചാപി ഹിതം തവ. 33

| | | | |
|---|---|---|---|
| “തസ്മാത് | “അതിനാൽ [ത്രൻ, | രോചതേ; | നല്ലതെന്ന തോന്നുന്ന |
| തേ സുതഃ, | നിന്തിരുവടിയുടെ പു- | തവ | നിന്തിരുവടിക്ക് [ത്; |
| രാജഗൃഹാത് | കോവിലകത്തുനിന്ന | ഹിതം, | ഏററതായും, |
| വനം ഏവ | കാട്ടിലേക്കുതന്നെ | ഭൃശം ച | ഇതിനേക്കാൾ |
| ഗച്ഛതു; | പൊയ്ക്കൊള്ളട്ടെ; | | നല്ലതായും |
| ഏതത് | ഇതാണ് | അപി ഹി? | വേറെ എന്തൊന്നാണു |
| മഹ്യം | എനിക്ക് | | ള്ളത്? |

[“രാജഗൃഹാത്” = രാജഗൃഹം എന്ന പേരുള്ളതിന്റെ മാതുലപത്തനത്തിൽനിന്ന, എന്ന (സത്യധർമ്മപ്രകാശിക) ഇപ്പോഴത്തെ Rajgarh എന്ന പട്ടണമാകുന്നു ]

ഏവം തേ ജ്ഞാതിപക്ഷസ്യ ശ്രേയശ്ചൈവ ഭവിഷ്യതി
യദി ചേദ് ഭരതോ ധർമ്മാത് പിത്ര്യം രാജ്യമവാപ്സ്യതി. 34

| | | | |
|---|---|---|---|
| “ഏവം ചേത്, | “ഇപ്രകാരമെല്ലാമിരുന്നാലും | അവാപ്സ്യതി യദി, | പ്രാപിക്കുന്നുവെന്നു വരികിൽ, |
| ഭരതഃ ഏവ | ഭരതൻതന്നെ | തേ ച | നിന്തിരുവടിക്കും |
| പിത്ര്യം | തന്റെ പൂർവ്വികന്മാരു | ജ്ഞാതിപക്ഷസ്യ | ഭവതിയെ ചേർന്നവർക്കും |
| രാജ്യം | രാജ്യത്തെ [ടെ | ശ്രേയഃ | പെരുമ |
| ധർമ്മാത് | ധർമ്മശാസ്ത്രപ്രകാരം | ഭവിഷ്യതി. | ഉളവാകുന്നതാകുന്നു. |

സ തേ സുഖോചിതോ ബാലോ രാമസ്യ സഹജോ രിപുഃ
സമൃദ്ധാർത്ഥസ്യ നഷ്ടാർത്ഥോ ജീവിഷ്യതി കഥം വശേ. 35

| | | | |
|---|---|---|---|
| “തേ | “നിന്തിരുവടിയുടെ | രിപുഃ, | ശത്രുവും, |
| ബാലഃ | പുത്രൻ | നഷ്ടാർത്ഥഃ | നിർഭാഗ്യവാനും ആയ |
| സുഖോചിതഃ; | എത്രയോ ഓമനയായി വളർത്തപ്പെട്ടവൻ; | സഃ | അവൻ |
| സമൃദ്ധാർത്ഥസ്യ | പെരുമയേറിയ | വശേ | (അപ്രകാരമുള്ള രാമന്റെ) വശത്തിൽ |
| രാമസ്യ | രാമന്നു | കഥം | എങ്ങിനെയാണ് |
| സഹജഃ | അടുത്ത അനുജനായ | ജീവിഷ്യതി? | ജീവിച്ചിരിക്കുക? |

അഭിദ്രുതമിവാരണ്യേ സിംഹേന ഗജയൂഥപം
പ്രച്ഛാദ്യമാനം രാമേണ ഭരതം ത്രാതുമർഹസി. 36

| | | | |
|---|---|---|---|
| “അരണ്യേ | “കാട്ടിൽ, | പ്രച്ഛാദ്യമാനം | തടയപ്പെട്ടവനായ |
| ഗജയൂഥപം | ആനത്തലവനെ | ഭരതം, | ഭരതനെ, |
| സിംഹേന ഇവ | ഒരു സിംഹത്താൽ എന്നവണ്ണം, | ത്രാതും | ആപത്തിൽനിന്നു കരകയറുവാൻ |
| രാമേണ | രാമനാൽ | അർഹസി. | ഭവതി മനസ്സുവെക്കേണ്ടതാണ്. |
| അഭിദ്രുതം | എതിർക്കപ്പെട്ട് | | |

ദർപ്പാന്നിരാകൃതാ പൂർവ്വം ത്വയാ സൌഭാഗ്യവത്തയാ.
രാമമാതാ സപത്നീ തേ കഥം വൈരം ന ധാരയേത്. 37

| | | | |
|---|---|---|---|
| "പൂർവ്വം | "ഇതിന്നുമുമ്പ് | സപത്നീ | സപത്നിയായ |
| സൌഭാഗ്യ- | മററുള്ളഭാര്യമാരെക്കാൾ | രാമമാതാ | രാമമാതാവ്, [ക്കുന്നു; |
| വത്തയാ | ഭർത്താവ് തന്നെ സ്നേ | നിരാകൃതാ; | അവമതിക്കപ്പെട്ടിരി- |
| | ഹിക്കുന്നുണ്ടെന്നുള്ള | വൈരം | ആ വൈരത്തെക്കരുതി |
| ദർപ്പാത് | ഗർവ്വത്താൽ | | (അവൾ) |
| ത്വയാ | നിന്തിരുവടിയാൽ | കഥം | എന്തുകൊണ്ട് |
| തേ | ഭവതിയുടെ | ധാരയേത് ന ? | പകരം ചോദിക്കയില്ല? |

യദാ ഹി രാമഃ പൃഥിവീമവാപ്സ്യതി
പ്രഭൂതരത്നാകരശൈലപത്തനാം
തദാ ഗമിഷ്യസ്യശുഭം പരാഭവം
സഹൈവ ദീനാ ഭരതേന ഭാമിനി. 38

| | | | |
|---|---|---|---|
| "ഭാമിനി! | "കോപനശീലേ! | ഭരതേന | ഭരതനോടു |
| രാമഃ | രാമൻ | സഹ ഹി, | കൂടെത്തന്നെ, |
| യദാ | എപ്പോൾ | ദീനാ | ദൈന്യദശയിൽപെട്ട |
| പ്രഭൂതരത്നാകര- | ആഴികളും മലകളും | | വളായി |
| ശൈലപത്തനാം | നഗരങ്ങളും ഉൾപ്പെട്ട | അശുഭം | അതികഷ്ടതരമായ |
| പൃഥിവീം | ഭൂമിയെ | പരാഭവം | അവമാനത്തെ |
| അവാപ്സ്യതി, | പ്രാപിക്കുമോ, | ഗമിഷ്യസി. | ഭവതി പ്രാപിക്കു |
| തദാ ഏവ, | അപ്പോൾതന്നെ, | | മാറാകും. |

യദാ ഹി രാമഃ പൃഥിവീമവാപ്സ്യതി
ധ്രുവം പ്രനഷ്ടോ ഭരതോ ഭവിഷ്യതി
അതോ ഹി സഞ്ചിന്തയ രാജ്യമാത്മജേ
പരസ്യ ചൈവാദ്യ വിവാസകാരണം. 39

| | | | |
|---|---|---|---|
| "രാമഃ | "രാമൻ | ആത്മജേ | സ്വന്തം പുത്രനു |
| പൃഥിവീം | ഭൂമിയെ | രാജ്യം ഏവ, | പട്ടാഭിഷേകത്തേയും, |
| അവാപ്സ്യതി | പ്രാപിക്കും | പരസ്യ | മറെറവനു |
| യദാ, | എന്നുവന്നാൽ, | വിവാസ- | നാടുവിട്ടുപോകുവാനുള്ള |
| ഭരതഃ ധ്രുവം | ഭരതൻ നിശ്ചയമായും | കാരണം ച | ഉപായത്തേയും, |
| പ്രനഷ്ടഃ ഹി | നശിക്കതന്നെചെയ്യും; | അദ്യ ഹി | ഇപ്പോൾതന്നെ |
| ഭവിഷ്യതി; | | സഞ്ചിന്തയ." | നിന്തിരുവടി ആലോ |
| അതഃ, | അതിനാൽ, | | ചിച്ചുകൊൾക." |

**ഇത്യാർഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ അയോദ്ധ്യാകാണ്ഡേ**

അഷ്ടമഃ സർഗ്ഗഃ = എട്ടാംസർഗ്ഗം സമാപ്തം.

ആദ്യംമുതൽ ശ്ലോകസംഖ്യ 2685; അയോദ്ധ്യാകാണ്ഡം ആദ്യംമുതൽ ശ്ലോകസംഖ്യ 330



# നവമഃ സർഗ്ഗഃ = ഒമ്പതാംസർഗ്ഗം.

[അഭിഷേകവിഘ്നോപായചിന്താ = അഭിഷേകത്തെ മുടക്കുവാനുള്ള ഉപായത്തെ ചിന്തിക്കുന്നത്.]

ഏവമുക്താ തു കൈകേയീ ക്രോധേന ജ്വലിതാനനാ
ദീർഘമുഷ്ണം ച നിശ്വസ്യ മന്ഥരാമിദമബ്രവീത്. 1

| | | | |
|---|---|---|---|
| ഏവം | ഇപ്രകാരം | ഉഷ്ണം | ചുടുചുടെ |
| തു | ഇക്കാര്യത്തെക്കുറിച്ച് | ദീർഘം നിശ്വസ്യ | നെടുവീർപ്പിട്ട് |
| ഉക്താ | ഉരചെയ്യപ്പെട്ട | | |
| കൈകേയീ ച, | കൈകേയീദേവിയും, | മന്ഥരാം | മന്ഥരയോടായി |
| ക്രോധേന | കോപാവേശത്താൽ | | |
| ജ്വലിതാനനാ, | കത്തിജ്വലിക്കുന്ന തീ പോലെയുള്ള മുഖത്തോടുകൂടിയവളായി, | ഇദം | ഇപ്രകാരം |
| | | അബ്രവീത്. | അരുൾചെയ്തു. |

അദ്യ രാമമിതഃ ക്ഷിപ്രം വനം പ്രസ്ഥാപയാമ്യഹം
യൌവരാജ്യേന ഭരതം ക്ഷിപ്രമേവാഭിഷേചയേ. 2

| | | | |
|---|---|---|---|
| "അഹം ഏവ | "ഞാൻതന്നെ | പ്രസ്ഥാപയാമി; | അയച്ചുകളയുന്നുണ്ട്; |
| അദ്യ | ഇന്ന് | ക്ഷിപ്രം | താമസിയാതെ |
| ക്ഷിപ്രം | ഇതാ | ഭരതം | ഭരതനെ |
| രാമം | രാമനെ | യൌവരാജ്യേന | യുവരാജാവായി |
| ഇതഃ | ഇവിടെനിന്നും | അഭിഷേചയേ. | പട്ടംകെട്ടിക്കുന്നതുമുണ്ട്. |
| വനം | കാട്ടിലേക്ക് | | |

ഇദം ത്വിദാനീം സംപശ്യ കേനോപായേന മന്ഥരേ
ഭരതഃ പ്രാപ്നുയാദ്രാജ്യം ന തു രാമഃ കഥഞ്ചന. 3

| | | | |
|---|---|---|---|
| "മന്ഥരേ! | "മന്ഥരേ! | തു | അതിനുശേഷം |
| ഇദാനീം | ഇപ്പോൾ | ഭരതഃ | ഭരതൻ |
| രാമഃ | രാമൻ | രാജ്യം | രാജ്യത്തെയും |
| കഥഞ്ചന | ഏതുപ്രകാരത്തിലും | പ്രാപ്നുയാത്? | പ്രാപിക്കുന്നത്? |
| കേന | എന്തൊരു | ഇദം | ഇക്കാര്യത്തെപ്പറ്റി |
| ഉപായേന | ഉപായത്താലാണ് | സംപശ്യ." | നന്നായ് ആലോചിക്ക്." |
| ന തു? | ഇല്ലാതായ്ത്തീരുന്നതു? | | |

ഏവമുക്താ തയാ ദേവ്യാ മന്ഥരാ പാപദർശിനീ
രാമാർത്ഥമുപഹിംസന്തീ കൈകേയീമിദമബ്രവീത്. 4

| | | | |
|---|---|---|---|
| ഏവം | ഇപ്രകാരം | പാപദർശിനീ | ദുഷ്ടനടവടിയിൽ പ്രിയമുള്ളവളും ആയ |
| തയാ | ആ | | |
| ദേവ്യാ | രാജ്ഞിയാൽ | മന്ഥരാ | ആ മന്ഥര, |
| ഉക്താ | കല്പിക്കപ്പെട്ടവളും | കൈകേയീം | കൈകേയീദേവിയോടായി |
| രാമാർത്ഥം | ശ്രീരാമന്റെ നന്മയ്ക്ക് | ഇദം | ഇപ്രകാരം |
| ഉപഹിംസന്തീ | വിഘ്നമായിരിക്കുന്നവളും | അബ്രവീത്. | കേൾപ്പിച്ചു. |

ഹന്തേദാനീം പ്രവക്ഷ്യാമി കൈകേയി ശ്രൂയതാം ച മേ
യഥാ തേ ഭരതോ രാജ്യം പുത്രഃ പ്രാപ്സ്യതി കേവലം. 5

| | | | |
|---|---|---|---|
| "കൈകേയി! | "അല്ലെ, കൈകേയീ ദേവി! | കേവലം | നിശ്ശേഷമായ വിധത്തിൽ |
| ഹന്ത! | നല്ലകാലംതന്നെ! | പ്രാപ്സ്യതി | പ്രാപിക്കും, |
| തേ | നിന്തിരുവടിയുടെ | യഥാ | എന്നതിനുള്ളവഴി |
| പുത്രഃ | പുത്രൻ | ഇദാനീം | ഇപ്പോൾതന്നെ |
| ഭരതഃ ച, | ഭരതൻതന്നെ, | പ്രവക്ഷ്യാമി; | പറഞ്ഞുതരാം; |
| രാജ്യം | രാജ്യത്തെ | മേ | ഞാൻ പറയുന്നതിനെ |
| | | ശ്രൂയതാം. | ശ്രദ്ധയോടെ കേട്ടുകൊണ്ടാലും. |

കിം ന സ്മരസി കൈകേയി സ്മരന്തീ വാ നിഗൂഹസേ
യദുച്യമാനമാത്മാർത്ഥം മത്തസ്ത്വം ശ്രോതുമിച്ഛസി. 6

| | | | |
|---|---|---|---|
| "കൈകേയി! | "കൈകേയീദേവി! | ഇച്ഛസി; | ഭവതി ഇപ്പോൾ ആഗ്രഹിക്കുന്നു; |
| ത്വം | നിന്തിരുവടി | യത് | ഇതിനാൽ |
| ഉച്യമാനം | മുമ്പരുളിച്ചെയ്തിട്ടുള്ള | സ്മരസി ന? | നിന്തിരുവടി മറന്നുപൊയ്ക്കളഞ്ഞുവൊ? |
| ആത്മാർത്ഥം | സ്വന്തം രഹസ്യമൊന്നിനെ | വാ | അല്ല |
| മത്തഃ | എങ്കൽനിന്നും | സ്മരന്തീ | സ്മരിക്കുന്നവളായിത്തന്നെ |
| ശ്രോതും | കേട്ടറിവാൻ | നിഗൂഹസേ കിം? | മറയ്ക്കുന്നുവോ? |

മയോച്യമാനം യദി തേ ശ്രോതും ഛന്ദോ വിലാസിനി
ശ്രൂയതാമഭിധാസ്യാമി ശ്രുത്വാ ചാപി വിമൃശ്യതാം. 7

| | | | |
|---|---|---|---|
| "വിലാസിനി! | "കളിയാക്കുന്നതിൽ പ്രിയമുള്ളവളേ! | മയാ | എങ്കൽനിന്ന് |
| യദി, | അതെങ്ങിനെയായാലും ശരി, | ശ്രോതും അപി, | വീണ്ടും കേൾക്കേണമെന്നാകയാൽ |
| തേ | ഭവതിയുടെ | അഭിധാസ്യാമി; | ഞാൻ കേൾപ്പിക്കാം; |
| ഛന്ദഃ | തിരുവുള്ളം | ശ്രൂയതാം; | ചെവിക്കൊണ്ടാലും; |
| ഉച്യമാനം ച | ഭവതി പറഞ്ഞുതന്നതിനെത്തന്നെ | ശ്രുത്വാ | കേട്ടതിൽപിന്നെ |
| | | വിമൃശ്യതാം." | അതിനെപ്പററി നിരൂപിച്ചാലും." |

ശ്രുത്വൈവം വചനം തസ്യാ മന്ഥരായാസ്തു കൈകയീ
കിഞ്ചിദുത്ഥായ ശയനാത് സ്വാസ്തീർണ്ണാദിദമബ്രവീത്. 8

| | | | |
|---|---|---|---|
| കൈകയീ | കൈകേയിദേവിയും | സ്വാസ്തീർണ്ണാത് | താൻ കിടന്നിരുന്ന |
| തസ്യാഃ | ആ | ശയനാത് | ശയനത്തിൽനിന്ന് |
| മന്ഥരായാഃ | മന്ഥരയുടെ | കിഞ്ചിത് | അല്പം |
| ഇദം | ഇപ്രകാരമുള്ള | ഉത്ഥായ, | എഴുന്നേററ്, |
| വചനം | വാക്ക് | ഇദം | ഇപ്രകാരം |
| ശ്രുത്വാ തു, | കേട്ട ഉടനെ, | അബ്രവീത്. | ഉരചെയ്തു. |

കഥയ ത്വം മമോപായം കേനോപായേന മന്ഥരേ
ഭരതഃ പ്രാപ്നുയാദ്രാജ്യം ന തു രാമഃ കഥഞ്ചന. 9

| | | | |
|---|---|---|---|
| "മന്ഥരേ! | "മന്ഥരേ! | രാജ്യം | രാജ്യത്തെ |
| രാമഃ | രാമൻ | പ്രാപ്നുയാത് ; | പ്രാപിക്കേണം. |
| കഥഞ്ചന | എപ്രകാരവും | ഉപായം | ആ കാൎയ്യം സാധിപ്പാനുള്ള വഴി |
| കേന | എന്തൊരു | | |
| ഉപായേന | ഉപായത്താലാണ് | ത്വം | നീ |
| ന തു? | ഇല്ലാതാകുന്നതു്? | മമ | എനിക്ക് |
| ഭരതഃ | ഭരതൻ | കഥയ." | പറഞ്ഞുതരിക." |

ഏവമുക്താ തു കൈകേയ്യാ മന്ഥരാ പാപദൎശിനീ
രാമാൎത്ഥമുപഹിംസന്തീ കുബ്ജാ വചനമബ്രവീത്. 10

| | | | |
|---|---|---|---|
| തു | ഇക്കാൎയ്യത്തിൽ | രാമാൎത്ഥം | ശ്രീരാമകാൎയ്യത്തിന്നു് |
| ഏവം | ഇപ്രകാരം | ഉപഹിംസന്തീ | വിഘ്നമുണ്ടാക്കുന്നവളും |
| കൈകേയ്യാ | കൈകേയീരാജ്ഞിയാൽ | കുബ്ജാ | കൂനിയുമായ |
| ഉക്താ, | നിയമിക്കപ്പെട്ടവളും | മന്ഥരാ വചനം അബ്രവീത്. | ആ മന്ഥര ഇപ്രകാരം കേൾപ്പിച്ചു. |
| പാപദൎശിനീ | പാപിഷ്ഠയും | | |

തവ ദൈവാസുരേ യുദ്ധേ സഹ രാജൎഷിഭിഃ പതിഃ
അഗച്ഛത് ത്വാമുപാദായ ദേവരാജസ്യ സാഹ്യകൃത്. 11

| | | | |
|---|---|---|---|
| "തവ | "നിന്തിരുവടിയുടെ | രാജൎഷിഭിഃ സഹ, | രാജൎഷികളോടുകൂടി, |
| പതിഃ, | ഭൎത്താവായ ദശരഥമഹാരാജാവു് | ദേവരാജസ്യ | ദേവേന്ദ്രന്നു് |
| | | സാഹ്യകൃത് | സഹായിയായി |
| ദൈവാസുരേ | ദേവന്മാൎക്കും അസുരന്മാൎക്കുംതമ്മിൽ നടന്ന | ത്വാം | നിന്തിരുവടിയേയും |
| | | ഉപാദായ | കൂടെ കൂട്ടിക്കൊണ്ടു് |
| യുദ്ധേ | യുദ്ധത്തിൽ | അഗച്ഛത്. | എഴുന്നെള്ളി. |

ദിശമാസ്ഥായ കൈകേയി ദക്ഷിണാം ദണ്ഡകാൻ പ്രതി
വൈജയന്തമിതി ഖ്യാതം പുരം യത്ര തിമിധ്വജഃ 12

| | | | |
|---|---|---|---|
| "കൈകേയി! | "ഹേ കൈകേയീദേവി | യത്ര | ഏതൊരുദിക്കിലുണ്ടായിരുന്നുവോ, |
| ദക്ഷിണാം | തെക്കെ | | |
| ദിശം, | ദിക്കിൽ, | വൈജയന്തം | വൈജയന്തം |
| ദണ്ഡകാൻ പ്രതി | ദണ്ഡകാരണ്യപ്രദേശങ്ങളിൽ | ഇതി | എന്ന |
| | | ഖ്യാതം | പുകഴ്ന്ന |
| തിമിധ്വജഃ | തിമിധ്വജൻ എന്ന അസുരൻ | പുരം | ആ പട്ടണത്തിൽ |
| | | ആസ്ഥായ. | ചെന്നുചേൎന്നു. |

സ ശംബര ഇതി ഖ്യാതഃ ശതമായോ മഹാസുരഃ
ദദൌ ശക്രസ്യ സംഗ്രാമം ദേവസംഘൈരനിർജ്ജിതഃ. 13

| | | | |
|---|---|---|---|
| "ശംബരഃ | "ശംബരൻ | ദേവസംഘൈഃ | ദേവഗണങ്ങളാൽ |
| ഇതി | എന്ന | അനിർജ്ജിതഃ | ജയിക്കപ്പെടാത്തവനു |
| ഖ്യാതഃ, | മററൊരുപേരോടുകൂടി | സഃ മഹാസുരഃ, | ആ മഹാസുരൻ, [മായ |
| | യവനും, | ശക്രസ്യ | ഇന്ദ്രനുമായി |
| ശതമായഃ, | പലപല മായാപ്രയോ | സംഗ്രാമം | ഘോരയുദ്ധം |
| | ഗങ്ങളിൽ നിപുണനും | ദദൌ. | ചെയ്തു. |

തസ്മിൻ മഹതി സംഗ്രാമേ പുരുഷാൻ ക്ഷതവിക്ഷതാൻ
രാത്രൌ പ്രസുപ്താൻ ഘ്നന്തി സ്മ തരസാഽപാസ്യ രാക്ഷസാഃ 14

| | | | |
|---|---|---|---|
| "രാക്ഷസാഃ | "രാക്ഷസന്മാർ | അപാസ്യ | ലക്ഷ്യംചെയ്യാതെ |
| തസ്മിൻ | ആ | ക്ഷത– | പലപല മുറിവേററവ |
| മഹതി | ഘോരമായ | വിക്ഷതാൻ | രായി |
| സംഗ്രാമേ, | യുദ്ധത്തിൽ | പ്രസുപ്താൻ | ഉറങ്ങിക്കിടന്നിരുന്ന |
| രാത്രൌ | രാത്രിസമയം [വാൽ | പുരുഷാൻ | മനുഷ്യരെ |
| തരസാ | മനോധൈര്യം ഹേതു- | ഘ്നന്തി സ്മ. | കൊലചെയ്തു. |

തത്രാകരോന്മഹദ്യുദ്ധം രാജാ ദശരഥസ്തദാ
അസുരൈശ്ച മഹാബാഹുഃ ശസ്ത്രൈശ്ച ശകലീകൃതഃ. 15

| | | | |
|---|---|---|---|
| "തദാ | "അപ്പോൾ | യുദ്ധം | യുദ്ധം |
| മഹാബാഹുഃ | മഹായുദ്ധവീരനായ | അകരോത് ; | ചെയ്തു. |
| ദശരഥഃ രാജാ | ദശരഥചക്രവർത്തി | അസുരൈഃ | അസുരന്മാരാൽ |
| ശസ്ത്രൈഃ ച | അസ്ത്രശസ്ത്രങ്ങളെടുത്തു | തത്ര ച | അപ്രകാരമിരുന്നിട്ടുംക്രൂ |
| മഹത് | വമ്പിച്ച | ശകലീകൃതഃ. | മൂർച്ഛിപ്പിക്കപ്പെട്ടു. [ടെ |

അപവാഹ്യ ത്വയാ ദേവി സംഗ്രാമാന്നഷ്ടചേതനഃ
തത്രാപി വിക്ഷതഃ ശസ്ത്രൈഃ പതിസ്തേ രക്ഷിതസ്ത്വയാ. 16

| | | | |
|---|---|---|---|
| "ദേവി! | "അമ്മേ! | ത്വയാ | നിന്തിരുവടിയാൽ |
| തത്ര | ആ സമയം | സംഗ്രാമാത് | പോർക്കളത്തിൽനിന്നും |
| ശസ്ത്രൈഃ | ബാണങ്ങളെക്കൊണ്ടു് | അപവാഹ്യ | ദൂരെ എടുത്തുകൊണ്ടു |
| വിക്ഷതഃ | വ്രണപ്പെട്ടവനും | | പോകപ്പെട്ടു് |
| നഷ്ടചേതനഃ | മൂർച്ഛപൂണ്ടിരുന്നവനു | ത്വയാ അപി | ഭവതിയാൽതന്നെ |
| തേ | ഭവതിയുടെ [മായ | രക്ഷിതഃ. | ശുശ്രൂഷിച്ചു് |
| പതിഃ, | ഭർത്താവു്, | | സംരക്ഷിക്കപ്പെട്ടു. |

തുഷ്ടേന തേന ദത്തൌ തേ ദ്വൌ വരൌ ശുഭദർശനേ. 17

| | | | |
|---|---|---|---|
| "ശുഭദർശനേ! | "തനിക്കുനന്മയെന്തെന്നു് ഗ്രഹിച്ചവളായ ഹേ ദേവി! | തുഷ്ടേന | സന്തോഷിപ്പിക്കപ്പെട്ട |
| | | തേന | അദ്ദേഹത്താൽ[വനായ |
| | | തേ | നിന്തിരുവടിക്കായി |
| ദ്വൌ വരൌ, | രണ്ടു വരങ്ങൾ, | ദത്തൌ. | നൽകപ്പെട്ടു. |

സ ത്വയോക്തഃ പതിർദ്ദേവി യദേച്ഛേയം തദാ വരൌ
ഗൃഹ്ണീയാമിതി തത്തേന തഥേത്യുക്തം മഹാത്മനാ. 18

| | | | |
|---|---|---|---|
| "ദേവി! | "ദേവി! | ഇതി | എന്ന് |
| സഃ പതിഃ, | ആ ചക്രവർത്തിയും | ത്വയാ, | ഭവതിയാൽ, |
| 'യദാ | 'ഏതു സമയം | ഉക്തഃ; | പ്രാർത്ഥിക്കപ്പെട്ടു; |
| ഗൃഹ്ണീയാം | ഞാൻ ഇഷ്ടപ്പെടുന്നു | തത് | അപ്പോൾ [എന്ന് |
| തദാ | ആ സമയം [വോ | 'തഥാ' ഇതി | 'അങ്ങിനെയാകട്ടെ'- |
| വരൌ | രണ്ടുവരങ്ങളേയും ഞാൻ | തേന മഹാത്മനാ | ആ മഹാത്മാവാൽ |
| ഇച്ഛേയം,' | അപേക്ഷിച്ചുകൊള്ളാം,' | ഉക്തം. | വാഗ്ദത്തം ചെയ്യപ്പെട്ടു. |

അനഭിജ്ഞാ ഹ്യഹം ദേവി ത്വയൈവ കഥിതാ പുരാ
കഥൈഷാ തവ തു സ്നേഹാന്മനസാ ധാര്യതേ മയാ. 19

| | | | |
|---|---|---|---|
| "ദേവി! | "അമ്മേ! | തവ | നിന്തിരുവടിയുടെ പേരിലുള്ള |
| പുരാ, | ഇതിന്നുമുമ്പ് | | |
| തു | ഇക്കാര്യത്തെപ്പററി | സ്നേഹാത് ഹി | ഉററ സ്നേഹത്താൽ |
| അനഭിജ്ഞാ | അറിയാതിരുന്നവളായ | ഏഷാ | ഈ [മാത്രം |
| അഹം | ഞാൻ | കഥാ, | സംഗതി, |
| ത്വയാ ഏവ, | ഭവതിയാൽതന്നെ, | മയാ | എന്നാൽ |
| കഥിതാ; | ഇക്കഥ പറഞ്ഞറിയിക്കപ്പെട്ടിട്ടുണ്ട്; | മനസാ | (മറക്കാതെ) ഓർമ്മയിൽ |
| | | ധാര്യതേ. | വെക്കപ്പെട്ടിരിക്കുന്നു. |

രാമാഭിഷേകസംഭാരാൻ നിഗൃഹ്യ വിനിവർത്തയ
തൌ വരൌ യാച ഭർത്താരം ഭരതസ്യാഭിഷേചനം
പ്രവ്രാജനം ച രാമസ്യ ത്വം വർഷാണി ചതുർദ്ദശ. 20

| | | | |
|---|---|---|---|
| "ത്വം | "നിന്തിരുവടി | തൌ വരൌ | ഈ രണ്ടു വരങ്ങളെ |
| രാമസ്യ | ശ്രീരാമന്നു | യാച; | അപേക്ഷിക്കുക; |
| ചതുർദ്ദശ | പതിന്നാലു | ഭർത്താരം | ഭർത്താവിനെ |
| വർഷാണി | സംവത്സരങ്ങൾ | നിഗൃഹ്യ, | സമ്മതിപ്പിച്ച്, |
| പ്രവ്രാജനം, | വനവാസവും, | രാമാഭിഷേക- സംഭാരാൻ | രാമാഭിഷേകത്തിനായി ഒരുക്കൂട്ടുന്നവയെല്ലാം |
| ഭരതസ്യ | ഭരതന്നു | വിനിവർത്തയ. | ഭവതി നിർത്തൽ ചെയ്യുക. |
| അഭിഷേചനം ച | യുവരാജ്യപട്ടാഭിഷേകവും ആകുന്നു, | | |

ചതുർദ്ദശ ഹി വർഷാണി രാമേ പ്രവ്രാജിതേ വനം
പ്രജാഭാവഗതസ്നേഹഃ സ്ഥിരഃ പുത്രോ ഭവിഷ്യതി. 21

| | | | |
|---|---|---|---|
| "രാമേ | "രാമൻ | പ്രജാഭാവ- ഗതസ്നേഹഃ | ജനങ്ങളുടെ അന്തരംഗമായ സ്നേഹത്തോടു കൂടിയവനായി |
| ചതുർദ്ദശ | പതിന്നാലു | | |
| വർഷാണി | കൊല്ലങ്ങൾ | | |
| വനം | കാട്ടിൽ [കിൽ, | സ്ഥിരഃ | ഇളക്കപ്പെടുവാൻ കഴിയാത്തവനായി |
| പ്രവ്രാജിതേ ഹി | തപസ്സു ചെയ്യുന്നവെ- | | |
| പുത്രഃ | പുത്രനായ ഭരതൻ | ഭവിഷ്യതി. | തീർന്നുപോകും. |

ക്രോധാഗാരം പ്രവിശ്യാദ്യ ക്രുദ്ധേവാശ്വപതേഃ സുതേ
ശേഷ്വാനന്തർഹിതായാം ത്വം ഭൂമൌ മലിനവാസിനീ. 22

| | | | |
|---|---|---|---|
| "അശ്വപതേഃ സുതേ! | "ഹേ, അശ്വപതി രാജപുത്രി! | ക്രുദ്ധാ ഇവ | ദേഷ്യപ്പെട്ടിരിക്കുന്നവൾ പോലെ |
| അദ്യ, | ഇപ്പോൾ തന്നെ, | മലിനവാസിനീ | മുഷിഞ്ഞവസ്ത്രങ്ങൾ ധരിച്ച്, |
| ത്വം | ഭവതി | അനന്തർഹിതായാം | ഒന്നും വിരിക്കാത്ത |
| ക്രോധാഗാരം | കോപിച്ചു സമയത്തിരിക്കാറുള്ള മുറിയിൽ | ഭൂമൌ | നിലത്തിൽ [വെറും |
| പ്രവിശ്യ, | ചെന്ന്, | ശേഷ്വ. | കിടക്കുക. |

മാ സ്മൈനം പ്രത്യുദീക്ഷേഥാ മാ ചൈനമഭിഭാഷഥാഃ
രുദന്തീ ചാപി തം ദൃഷ്ട്വാ ജഗത്യാം ശോകലാലസാ. 23

| | | | |
|---|---|---|---|
| "ജഗത്യാം | "വെറും നിലത്ത് | ഏനം | അദ്ദേഹത്തെ |
| ശോകലാലസാ | ശോകപരവശയായി | മാ സ്മ പ്രത്യുദീക്ഷേഥാഃ; | കണ്ടഭാവം നടിക്കാതിരിക്കണം; |
| രുദന്തീ ച | കരഞ്ഞുകൊണ്ടിരിക്കുന്നവളായി, | ഏനം ച | അദ്ദേഹത്തോടു |
| തം | അദ്ദേഹത്തെ | മാ അഭിഭാഷഥാഃ. | ആദ്യം സംസാരിക്കയും അരുത്. |
| ദൃഷ്ട്വാ അപി | കണ്ടിട്ടും | | |

ദയിതാ ത്വം സദാ ഭർത്തുരത്ര മേ നാസ്തി സംശയഃ
ത്വത്കൃതേ സ മഹാരാജോ വിശേദപി ഹുതാശനം. 24

| | | | |
|---|---|---|---|
| "ത്വം | "നിന്തിരുവടി, | ഹുതാശനം അപി | തീയ്യിലും വേണമെന്നാൽ |
| സദാ | എന്നും | വിശേത്; | ചാടും; |
| ഭർത്തുഃ | ഭർത്താവിന്റെ | അത്ര | ഇതിൽ |
| ദയിതാ; | അത്യന്ത പ്രിയത്തിനു [പാത്രമായവൾ; | മേ | എനിക്ക് |
| സഃ | ആ | സംശയഃ | സംശയം |
| മഹാരാജഃ | മഹാരാജാവ് | ന അസ്തി. | ഇല്ല. |
| ത്വത്കൃതേ | ഭവതിക്കുവേണ്ടി | | |

ന ത്വാം ക്രോധയിതും ശക്തോ ന ക്രുദ്ധാം പ്രത്യുദീക്ഷിതും
തവ പ്രിയാർത്ഥം രാജാ ഹി പ്രാണാനപി പരിത്യജേത് 25

| | | | |
|---|---|---|---|
| "രാജാ ഹി, | "മഹാരാജാവാകട്ടെ, | ക്രോധയിതും | കോപപ്പെടുത്തുന്നതിനും |
| ക്രുദ്ധാം | കോപം പൂണ്ടിരിക്കുന്ന | ന; | ശക്തനല്ല; |
| ത്വാം | ഭവതിയെ | തവ | നിന്തിരുവടിയുടെ |
| പ്രത്യുദീക്ഷിതും | നേരെ നോക്കുവാൻ കൂടി | പ്രിയാർത്ഥം | പ്രീതിക്കുവേണ്ടി |
| ശക്തഃ ന; | ശക്തനല്ല; | പ്രാണാൻ അപി | പ്രാണനെയും കൂടി |
| | | പരിത്യജേത്. | ഉപേക്ഷിച്ചുകളയും. |

ന ഹ്യതിക്രമിതും ശക്തസ്തവ വാക്യം മഹീപതിഃ
മന്ദസ്വഭാവേ ബുദ്ധ്യസ്വ സൌഭാഗ്യബലമാത്മനഃ. 26

| | |
|---|---|
| "മന്ദസ്വഭാവേ | "മനസ്സലിവുള്ളവളേ! |
| ആത്മനഃ | നിന്തിരുവടിയുടെ |
| "സൌഭാഗ്യബലം | ഭർത്താവിന്ന് ഭവതിയുടെ പേരിലുള്ള അത്യധികപ്രേമത്തെ |
| ബുദ്ധ്യസ്വ; | ഓർമ്മവെച്ചുകൊള്ളുക; |
| ഹി | അപ്രകാരമായാൽ |
| മഹീപതിഃ | മഹാരാജാവ് |
| തവ | ഭവതിയുടെ |
| വാക്യം | വാക്കിനെ |
| അതിക്രമിതും | നിരസിപ്പാൻ |
| ശക്തഃ ന. | ശക്തനാകയില്ല. |

മണിമുക്താസുവർണ്ണാനി രത്നാനി വിവിധാനി ച
ദദ്യാദ്ദശരഥോ രാജാ മാ സ്മ തേഷു മനഃ കൃഥാഃ. 27

| | |
|---|---|
| "ദശരഥഃ രാജാ, | "ദശരഥമഹാരാജാവ്, |
| വിവിധാനി | പലപല |
| മണിമുക്താസുവർണ്ണാനി | മാണിക്യം, നന്മുത്ത് സ്വർണ്ണാഭരണങ്ങൾ എന്നവയേയും |
| രത്നാനി ച | രത്നങ്ങളേയും |
| ദദ്യാത്; | തരും; |
| തേഷു | അവയൊന്നിലും |
| മനഃ | ആഗ്രഹത്തെ |
| മാ സ്മ കൃഥാഃ. | വെച്ചുപോകരുത്". |

യൌ തൌ ദേവാസുരേ യുദ്ധേ വരൌ ദശരഥോऽദദാത്
തൌ സ്മാരയ മഹാഭാഗേ സോऽർത്ഥോ മാ ത്വാമതിക്രമേത്. 28

| | |
|---|---|
| "മഹാഭാഗേ! | "മഹാഭാഗ്യവതിയായവളേ! |
| സഃ | ആ |
| അർത്ഥഃ | (പട്ടാഭിഷേക) കാര്യം |
| ത്വാം | ഭവതിയെ |
| മാ അതിക്രമേത്; | തട്ടിനടക്കുകയില്ല; |
| ദശരഥഃ | ദശരഥമഹാരാജാവ് |
| ദേവാസുരേ യുദ്ധേ | ദേവാസുരയുദ്ധത്തിൽ |
| യൌ | ഏതൊരു |
| തൌ വരൌ | രണ്ടു വരങ്ങൾ |
| അദദാത് | തന്നുവോ, |
| തൌ | ആ രണ്ടിനേയും |
| സ്മാരയ. | ഓർമ്മിച്ചുകൊൾക. |

യദാ തു തേ വരം ദദ്യാത് സ്വയമുത്ഥാപ്യ രാഘവഃ
വ്യവസ്ഥാപ്യ മഹാരാജം ത്വമിമം വൃണുയാ വരം. 29

| | |
|---|---|
| "രാഘവഃ, | "ദശരഥചക്രവർത്തി |
| സ്വയം | താൻതന്നെ |
| ഉത്ഥാപ്യ | നിലത്തുനിന്ന് ഭവതിയെ എടുത്ത് |
| തേ | നിന്തിരുവടിക്ക് |
| വരം ദദ്യാത്; | അഭീഷ്ടത്തെ നൽകും; |
| യദാ | ആ സമയംവന്നാൽ |
| ത്വം | നിന്തിരുവടി |
| മഹാരാജം | മഹാരാജാവിനെ |
| തു | ഇക്കാര്യത്തെക്കുറിച്ച് |
| വ്യവസ്ഥാപ്യ, | സത്യംചെയ്യുറപ്പിച്ച് |
| വരം | അഭീഷ്ടത്തെ [ശേഷം |
| ഇമം | ഇപ്രകാരം |
| വൃണുയാഃ. | കേൾപ്പിച്ചാലും. |

രാമം പ്രവ്രാജയാരണ്യേ നവ വർഷാണി പഞ്ച ച
ഭരതഃ ക്രിയതാം രാജാ പൃഥിവ്യാം പാർത്ഥിവർഷഭഃ. 30

| | | | |
|---|---|---|---|
| "'രാമം | "'രാമനെ | ഭരതഃ | ഭരതൻ |
| നവ പഞ്ച ച | പതിന്നാലു | പൃഥിവ്യാം | നാട്ടിൽ |
| വർഷാണി | സംവത്സരങ്ങൾ | പാർത്ഥിവർഷഭഃ | യുവരാജാക്കന്മാരിൽ വെച്ചുത്തമനായ |
| അരണ്യേ | കാട്ടിൽ | രാജാ | രാജാവായി |
| പ്രവ്രാജയ ; | വസിപ്പിക്കുക ; | ക്രിയതാം.' | നിയമിക്കപ്പെടട്ടെ.' |

ചതുർദ്ദശ ഹി വർഷാണി രാമേ പ്രവ്രാജിതേ വനം
രൂഢശ്ച കൃതമൂലശ്ച ശേഷം സ്ഥാസ്യതി തേ സുതഃ. 31

| | | | |
|---|---|---|---|
| "രാമേ | "ശ്രീരാമൻ | സുതഃ, | കുമാരൻ, |
| ചതുർദ്ദശ | പതിന്നാലു് | രൂഢഃ | വേരൂന്നിയവനായും |
| വർഷാണി | കൊല്ലങ്ങൾ | കൃതമൂലഃ ച | മൂലബലത്തെ സ്വാധീനമാക്കിയവനായും |
| വനം | കാട്ടിൽ | ശേഷം ഹി | അതിന്നുശേഷവും |
| പ്രവ്രാജിതേ ച, | പൊയ്ക്കൊള്ളുന്നുവെങ്കിൽ | സ്ഥാസ്യതി. | നിലനിന്നു് രാജ്യം ഭരിക്കുന്നതാകുന്നു. |
| തേ | നിന്തിരുവടിയുടെ | | |

രാമപ്രവ്രാജനം ചൈവ ദേവി യാചസ്വ തം വരം
ഏവം സേത്സ്യന്തി പുത്രസ്യ സർവ്വാർത്ഥാസ്തവ ഭാമിനി. 32

| | | | |
|---|---|---|---|
| "ഭാമിനി ! | "രോഷമുള്ള | യാചസ്വ ; | ചാഞ്ചല്യമില്ലാതെ ചോദിച്ചുകൊൾക ; |
| ദേവി ! | ഹേ ദേവി ! | ഏവം | അപ്രകാരം ചെയ്താൽ |
| തം, | അദ്ദേഹത്തോടു, | തവ പുത്രസ്യ | ഭവതിയുടെ പുത്രന്നു |
| രാമപ്രവ്രാജനം ഏവ | രാമവനവാസം ഒന്നിനെത്തന്നെ | സർവ്വാർത്ഥാഃ ച | സകലവിധ ശ്രേയസ്സുകളും |
| വരം | സർവ്വാഭീഷ്ട മനോരഥമായി | സേത്സ്യന്തി. | സ്വയമായ് തന്നെസിദ്ധിക്കും. |

ഏവം പ്രവ്രാജിതശ്ചൈവ രാമോഽരാമോ ഭവിഷ്യതി
ഭരതശ്ച ഹതാമിത്രസ്തവ രാജാ ഭവിഷ്യതി. 33

| | | | |
|---|---|---|---|
| "ഏവം | "ഈ മാതിരി | ഭവിഷ്യതി ; | ഭവിക്കും ; |
| പ്രവ്രാജിതഃ | വനവാസത്തെ പ്രാപിച്ചവനായ | തവ | നിന്തിരുവടിയുടെ |
| രാമഃ ച | രാമനും | ഭരതഃ ച | ഭരതനും |
| അരാമഃ ഏവ | പ്രജകളുടെ സ്നേഹബന്ധമററവനായ്ത്തന്നെ | ഹതാമിത്രഃ | ശത്രുക്കളററ |
| | | രാജാ | രാജാവായി |
| | | ഭവിഷ്യതി. | വിളങ്ങുകയും ചെയ്യും. |

["രാമോ രാമോ ഭവിഷ്യതി" എന്നു പാഠഭേദം ചെയ്തു്, "രാമൻ രാമനായ്മാത്രം ശേഷിക്കും, ഒററയായി ആരും സഹായമില്ലാത്തവനായി ഭവിക്കും" എന്നും അർത്ഥം. (ഗോ. രാ.)]

യേന കാലേന രാമശ്ച വനാത് പ്രത്യാഗമിഷ്യതി
തേന കാലേന പുത്രസ്തേ കൃതമൂലോ ഭവിഷ്യതി
സംഗൃഹീതമനുഷ്യശ്ച സുഹൃദ്ഭിഃ സാൎദ്ധമാത്മവാൻ. 34

| | |
|---|---|
| "യേന | "ഏതൊരു |
| കാലേന | കാലത്തിൽ |
| രാമഃ | രാമൻ |
| വനാത് | കാട്ടിൽ നിന്നു |
| പ്രത്യാഗ-മിഷ്യതി | മടങ്ങിവരുമോ, |
| തേന | ആ |
| കാലേന ച, | കാലത്തിനുള്ളിൽ തന്നെ |
| തേ | നിന്തിരുവടിയുടെ |
| പുത്രഃ | പുത്രൻ |
| സുഹൃദ്ഭിഃ സാൎദ്ധം | സ്നേഹിതന്മാരോടുംകൂടി |
| ആത്മവാൻ | ധൈൎയ്യംപൂണ്ടവനായും |
| കൃതമൂലഃ | വേരുറച്ചവനായും |
| സംഗൃഹീത-മനുഷ്യഃ ച | ജനങ്ങളെ സ്വാധീനത്തിലാക്കിയവനായും |
| ഭവിഷ്യതി. | ഭവിക്കും. |

പ്രാപ്തകാലം തു തേ മന്യേ രാജാനം വീതസാദ്ധ്വസാ
രാമാഭിഷേകസങ്കല്പാൻ നിഗൃഹ്യ വിനിവൎത്തയ. 35

| | |
|---|---|
| "തേ | "നിന്തിരുവടിക്ക് |
| തു | ഇക്കാൎയ്യത്തിൽ |
| പ്രാപ്തകാലം | തക്കസമയം ഇതുതന്നെയെന്ന് |
| മന്യേ; | ഞാൻ വിചാരിക്കുന്നു; |
| രാജാനം | മഹാരാജാവിനെ |
| വീതസാദ്ധ്വസാ | നിന്തിരുവടി യാതൊരു ചാഞ്ചല്യവുംകൂടാതെ |
| നിഗൃഹ്യ, | സമ്മതപ്പെടുത്തി, |
| രാമാഭിഷേക-സങ്കല്പാൻ | രാമപട്ടാഭിഷേകത്തിനുള്ള പൂൎവ്വ വൈദിക കൃത്യങ്ങളെ |
| വിനിവൎത്തയ." | നിൎത്തൽചെയ്യിച്ചാലും." |

അനൎത്ഥമൎത്ഥരൂപേണ ഗ്രാഹിതാ സാ തതസ്തയാ
ഹൃഷ്ടാ പ്രതീതാ കൈകേയീ മന്ഥരാമിദമബ്രവീത്. 36
സാ ഹി വാക്യേന കുബ്ജായാഃ കിശോരീവോത്പഥം ഗതാ
കൈകേയീ വിസ്മയം പ്രാപ്താ പരം പരമദൎശനാ. 37

| | |
|---|---|
| സാ | ആ |
| കൈകേയീ ഹി | കൈകേയിയാകട്ടെ |
| പ്രതീതാ | മഹാപ്രസിദ്ധിയാൎന്ന |
| പരമദൎശനാ; | അത്ഭുതകരമായ സദ്ബുദ്ധിയോടുകൂടിയവൾ; |
| തതഃ | ആ സമയം |
| കുബ്ജായാഃ | കൂനിയുടെ |
| വാക്യേന | ദുരുപദേശത്താൽ |
| കിശോരീ | നന്മതിന്മയെന്നതറിയാത്ത ഇളംകുട്ടി |
| ഇവ, | എന്നപോലായിത്തീൎന്ന |
| തയാ | അവളാൽ |
| അനൎത്ഥം | തിന്മയെ |
| അൎത്ഥരൂപേണ | നന്മയെന്ന് |
| ഗ്രാഹിതാ, | ബോധിപ്പിക്കപ്പെട്ടവളും, |
| പരം | അതിയായ |
| വിസ്മയം | ദുരഹങ്കാരം |
| പ്രാപ്താ, | മുഴുത്തുപോയവളുമായ |
| സാ | ആ |
| കൈകേയീ, | കൈകേയീദേവി, |
| ഉത്പഥം | സന്മാൎഗ്ഗംതെററി |
| ഗതാ, | നടപ്പാൻ നിശ്ചയിച്ചവളായി, |
| ഹൃഷ്ടാ, | സന്തോഷമുൾക്കൊണ്ടവളായി, |
| മന്ഥരാം | മന്ഥരയെനോക്കി |
| ഇദം | ഇങ്ങിനെ |
| അബ്രവീത്. | ഉരചെയ്തു. |

**കുബ്ജേ ത്വാം നാഭിജാനാമി ശ്രേഷ്ഠാം ശ്രേഷ്ഠാഭിധായിനീം**
**പൃഥിവ്യാമസി കുബ്ജാനാമുത്തമാ ബുദ്ധിനിശ്ചയേ.** 38

| | |
|---|---|
| "കുബ്ജേ! | "കൂനി! |
| പൃഥിവ്യാം | ലോകത്തിൽ |
| കുബ്ജാനാം | കൂനികളിൽ |
| ബുദ്ധിനിശ്ചയേ | ബുദ്ധികൊണ്ടാലോചിച്ച് കാൎയ്യനിശ്ചയം ചെയ്യുന്നതിൽ |
| ഉത്തമാ | ഉത്തമയായിത്തന്നെ |
| അസി; | നീ വിലസുന്നു; |
| ത്വാം, | നിന്നെ, |
| ശ്രേഷ്ഠാഭിധായിനീം | ഹിതത്തെ ഉപദേശിക്കുന്ന |
| ശ്രേഷ്ഠാം | സമൎത്ഥയായി |
| അഭിജാനാമി ന. | ഞാൻ ഇതുവരെ അറിയാതിരുന്നു. |

**ത്വമേവ തു മമാൎത്ഥേഷു നിത്യയുക്താ ഹിതൈഷിണീ**
**നാഹം സമവബുദ്ധ്യേയം കുബ്ജേ രാജ്ഞശ്ചികീർഷിതം.** 39

| | |
|---|---|
| "അഹം | "ഞാൻ |
| തു | ഇക്കാൎയ്യത്തിൽ |
| രാജ്ഞഃ | മഹാരാജാവിന്റെ |
| ചികീൎഷിതം | ഉള്ളിലുള്ള വിചാരത്തെ |
| സമവബുദ്ധ്യേയം ന; | അറിയാതിരുന്നു; |
| മമ അൎത്ഥേഷു, | എന്റെ കാൎയ്യങ്ങളിൽ, |
| കുബ്ജേ! | അല്ലേ കൂനി! |
| ത്വം ഏവ | നീ ഒരുത്തിമാത്രമാണ് |
| നിത്യയുക്താ | സ്ഥിരമായ സ്നേഹത്തോടുകൂടി |
| ഹിതൈഷിണീ. | നന്മയെ ഇച്ഛിക്കുന്നവൾ. |

**സന്തി ദുസ്സംസ്ഥിതാഃ കുബ്ജാ വക്രാഃ പരമദാരുണാഃ**
**ത്വം പദ്മമിവ വാതേന സന്നതാ പ്രിയദൎശനാ.** 40

| | |
|---|---|
| കുബ്ജാഃ | കൂനികൾ |
| പരമദാരുണാഃ | ഏററവും കൊടിയ |
| ദുസ്സംസ്ഥിതാഃ | ദുഷ്ടനടവടിയോടുകൂടിയവരായും |
| വക്രാഃ | കുടിലബുദ്ധിയുള്ളവരായും ആണ് |
| സന്തി; | കാണപ്പെട്ടുവരുന്നത്; |
| വാതേന, | ആരാലും ആഗ്രഹിക്കത്തക്ക ഗുണംകൊണ്ട്, |
| പദ്മം ഇവ, | താമരപ്പൂവിനെപ്പോലെ തന്നെ, |
| സന്നതാ | മുതുകു വളഞ്ഞവളായ |
| ത്വം | നീ ഒരുത്തി |
| പ്രിയദൎശനാ. | സത്തുക്കൾക്കു ഒരു ഉദാഹരണമായി കൊണ്ടാടപ്പെട്ടുമെന്നതു തീൎച്ച തന്നെ. |

[താമരയുടെ പുറം വളഞ്ഞിരുന്നാലും, അതിനുള്ള ഗുണംകൊണ്ടു അതിനെ എല്ലാവരും ആഗ്രഹിക്കുന്നതുപോലെ, നീ കൂനിയായിരുന്നാലും നിന്റെ ഗുണംകൊണ്ട് നീ ഏററം പ്രിയദൎശനതന്നെയെന്നു താല്പൎയ്യം.]

ഉരസ്തേഽഭിനിവിഷ്ടം വൈ യാവത് സ്കന്ധം സമുന്നതം
അധസ്താച്ചോദരം ശാതം സുനാഭമിവ ലജ്ജിതം. 41

| | | | |
|---|---|---|---|
| "തേ | "നിന്റെ | അധസ്താത് | അതിന്നുചുവട്ടിൽ |
| ഉരഃ | മാറിടം | സുനാഭം | അഴകിയ നാഭിയോടു |
| യാവത് സ്കന്ധം വൈ | തോൾവരെയും | ഉദരം ച | വയറും [കൂടിയ |
| സമുന്നതം | ഉയൎന്ന് | ലജ്ജിതം ഇവ | ലജ്ജിച്ചതെന്നപോലെ |
| അഭിനിവിഷ്ടം; | അഴകാൎന്നുല്ലസിക്കുന്നു; | ശാതം. | ചടച്ച് ഉള്ളിലൊതുങ്ങിയിരിക്കുന്നു. |

പരിപൂൎണ്ണം ച ജഘനം സുപീനൌ ച പയോധരൌ
വിമലേന്ദുസമം വക്ത്രമഹോ രാജസി മന്ഥരേ. 42

| | | | |
|---|---|---|---|
| "മന്ഥരേ! | "മന്ഥരേ! | പയോധരൌ ച | കൊങ്കകൾ രണ്ടും |
| അഹോ | എത്ര അഴകോടെ | സുപീനൌ! | എത്ര തടിച്ചുരുണ്ടവ! |
| രാജസി! | നീ പരിലസിക്കുന്നു! | വക്ത്രം | മുഖം |
| ജഘനം | നിന്റെ പൃഷ്ഠഭാഗം | വിമലേന്ദുസമം ച. | കളങ്കമററ ചന്ദ്രനൊത്തതുതന്നെ. |
| പരിപൂൎണ്ണം | എത്ര വിശാലമായത് | | |

ജഘനം തവ നിൎഘുഷ്ടം രശനാദാമശോഭിതം
ജംഘേ ഭൃശമുപന്യസ്തേ പാദൌ ചാപ്യായതാവുഭൌ. 43

| | | | |
|---|---|---|---|
| "തവ | "നിന്റെ | ജംഘേ ച | കണങ്കാൽ രണ്ടും |
| ജഘനം | അരക്കെട്ട് | ഭൃശം | നല്ല |
| രശനാദാമശോഭിതം | അരഞ്ഞാൺകൊണ്ടു ശോഭിക്കപ്പെട്ടതായി | ഉപന്യസ്തേ; | യോജിപ്പുള്ളവ; |
| | | പാദൌ | കാലുകൾ |
| നിൎഘുഷ്ടം | കിലുക്കത്തോടുകൂടിയതായിരിക്കുന്നു; | ഉഭൌ അപി | രണ്ടും |
| | | ആയതൌ. | നല്ല നീളമുള്ളവ. |

ത്വമായതാഭ്യാം സക്ഥിഭ്യാം മന്ഥരേ ക്ഷൌമവാസിനി
അഗ്രതോ മമ ഗച്ഛന്തീ രാജഹംസീവ രാജസേ. 44

| | | | |
|---|---|---|---|
| "മന്ഥരേ! | "മന്ഥരേ! | ക്ഷൌമവാസിനീ | വെൺപട്ടുടുത്തവളായി |
| മമ | എന്റെ | ഗച്ഛന്തി | വന്നു ചേൎന്നിരിക്കുന്നവളായ |
| അഗ്രതഃ, | മുമ്പിൽ, | ത്വം | നീ |
| ആയതാഭ്യാം | നീണ്ട | രാജഹംസി ഇവ | രാജഹംസപ്പേടപോലെ |
| സക്ഥിഭ്യാം | തുടകളോടു കൂടി | രാജസേ. | വിളങ്ങുന്നു. |

ആസൻ യാശ്ശംബരേ മായാഃ സഹസ്രമസുരാധിപേ
സർവ്വാസ്താസ്ത്വയി നിവിഷ്ടാസ്താ ഭൂയശ്ചാന്യാഃ സഹസ്രശഃ. 45

| | | | |
|---|---|---|---|
| "അസുരാധിപേ | "അസുരാധിപനായ | താഃ | അവ |
| ശംബരേ | ശംബരങ്കൽ | സർവ്വാഃ ച | മുഴുവനും എന്നല്ല, |
| യാഃ | ഏതെല്ലാം | ഭൂയഃ അന്യാഃ | ഇനിയും വേറെ |
| മായാഃ | മായകൾ, | സഹസ്രശഃ, | അനേകങ്ങളും, |
| സഹസ്രം | ആയിരക്കണക്കായി | ത്വയി | നിന്റെ കയ്യിൽ |
| ആസൻ, | ഉണ്ടായിരുന്നുവോ, | നിവിഷ്ടാഃ. | ഇരിപ്പുണ്ട്. |

തവേദം സ്ഥഗു യദ്ദീർഘം രഥഘോണമിവായതം
മതയഃ ക്ഷത്രവിദ്യാശ്ച മായാശ്ചാത്ര വസന്തി തേ. 46

| | | | |
|---|---|---|---|
| "തേ | "നിന്റെ | അത്ര | ഈ |
| മതയഃ | ദീർഘാലോചനകളും, | സ്ഥഗു | കൂനിൽ |
| ക്ഷത്രവിദ്യാഃ ച | എല്ലാററിന്നും മേലായി അധികാരത്തോടു കൂടി വിളങ്ങുന്നതിന്നുള്ള സൂത്രവിദ്യകളും | വസന്തി; | കുടികൊണ്ടിരിക്കുന്നു; |
| | | യത് | ആയതുകൊണ്ടുതന്നെ |
| | | ഇദം | ഇത് [യാണ് |
| | | രഥഘോണം | ഒരുതേരിന്റെഘോണം |
| മായാഃ ച | രാജ്യതന്ത്രങ്ങളിലുള്ള ചതികളും, | ഇവ | പോലെ |
| | | ദീർഘം | നീണ്ട് |
| തവ | നിന്റെ | ആയതം. | പെരുത്തിരിക്കുന്നത്. |

അത്ര തേ പ്രതിമോക്ഷ്യാമി മാലാം കുബ്ജേ ഹിരണ്മയീം
അഭിഷിക്തേ ച ഭരതേ രാഘവേ ച വനം ഗതേ. 47

| | | | |
|---|---|---|---|
| "കുബ്ജേ! | "കൂനി! | അഭിഷിക്തേ ച | പട്ടം കെട്ടപ്പെട്ട ഉടനെ |
| രാഘവേ | രാമൻ | തേ അത്ര | നിന്റെ ഈ കൂനിൽ |
| വനം | കാട്ടിലേക്കു | ഹിരണ്മയീം മാലാം | നല്ല പൊന്നിൻമാലയെ |
| ഗതേ ച | പോയതിൽപിന്നെ, | | |
| ഭരതേ | ഭരതൻ | പ്രതിമോക്ഷ്യാമി. | ഞാൻ അണിയിക്കാം. |

ജാത്യേന ച സുവർണ്ണേന സുനിഷ്ടപ്തേന മന്ഥരേ
ലബ്ധാർത്ഥാ ച പ്രതീതാ ച ലേപയിഷ്യാമി തേ സ്ഥഗു. 48

| | | | |
|---|---|---|---|
| "മന്ഥരേ! | "മന്ഥരേ! | ജാത്യേന | വിശേഷപ്പെട്ട |
| ലബ്ധാർത്ഥാ ച | കാര്യം സാധിച്ചവളായി | സുവർണ്ണേന ച | പൊൻചന്ദനക്കൂട്ടുകൊ |
| പ്രതീതാ ച | സന്തോഷമാർന്നവളായ ഞാൻ, | തേ | നിന്റെ [ണ്ട് |
| | | സ്ഥഗു | കൂനിൽ |
| സുനിഷ്ടപ്തേന | നല്ലപോലെ അരച്ച | ലേപയിഷ്യാമി. | പൂശുന്നുണ്ട്. |

മുഖേ ച തിലകം ചിത്രം ജാതരൂപമയം ശുഭം
കാരയിഷ്യാമി തേ കുബ്ജേ ശുഭാന്യാഭരണാനി ച. 49

| | | | |
|---|---|---|---|
| "കുബ്ജേ! | "കൂനി! | ജാതരൂപമയം | സ്വൎണ്ണമയവും ആയ |
| തേ | നിന്റെ | തിലകം ച | തിലകത്തേയും, |
| മുഖേ | മുഖത്തിൽ | ശുഭാനി | മേന്മയേറിയ |
| ചിത്രം | നല്ല പ്രകാശത്തോടു കൂടിയതും | ആഭരണാനി ച | ആഭരണങ്ങളേയും |
| ശുഭം | ഭംഗിയേറിയതും | കാരയിഷ്യാമി. | ഞാൻ അണിയിക്കുന്നുണ്ട്. |

പരിധായ ശുഭേ വസ്ത്രേ ദേവതേവ ചരിഷ്യസി. 50

| | | | |
|---|---|---|---|
| "ശുഭേ | "നല്ല | ദേവതാ | ഒരു ദേവി |
| വസ്ത്രേ | വസ്ത്രങ്ങൾ | ഇവ | എന്നപോലെ |
| പരിധായ, | ചുററിക്കൊണ്ടു, | ചരിഷ്യസി. | നീ ലാത്തുവാൻ പോകുന്നു. |

ചന്ദ്രമാഹ്വയമാനേന മുഖേനാപ്രതിമാനനാ
ഗമിഷ്യസി ഗതിം മുഖ്യാം ഗൎവ്വയന്തീ ദ്വിഷജ്ജനം. 51

| | | | |
|---|---|---|---|
| "ചന്ദ്രം | "ചന്ദ്രനെ | ഗൎവ്വയന്തീ | ദുഃഖപ്പെടുത്തിക്കൊണ്ടു |
| ആഹ്വയമാനേന | പോക്കുവിളിക്കുന്ന | മുഖ്യാം | ജനങ്ങളെ പുല്ലുപോലെ ഗണിക്കുന്ന |
| മുഖേന | മുഖത്തോടെ | | |
| അപ്രതിമാനനാ | നിസ്തുല്യമായമുഖമാൎന്നവളായി | ഗതിം | നടയോടുംകൂടി |
| ദ്വിഷജ്ജനം | സപത്നിമാരുടെ പരിജനങ്ങളെ | ഗമിഷ്യസി. | നീ നടക്കാറാകും. |

തവാപി കുബ്ജാഃ കുബ്ജായാഃ സൎവ്വാഭരണഭൂഷിതാഃ
പാദൌ പരിചരിഷ്യന്തി യഥൈവ ത്വം സദാ മമ. 52

| | | | |
|---|---|---|---|
| "മമ | "എനിക്കു | സൎവ്വാഭരണ-ഭൂഷിതാഃ | പല പണ്ടങ്ങളും അണിഞ്ഞവരായ |
| ത്വം | നീ | കുബ്ജാഃ | കൂനികൾ |
| യഥാ ഏവ | എപ്രകാരമൊ അപ്രകാരംതന്നെ | സദാ | എല്ലായ്പോഴും |
| കുബ്ജായാഃ | കൂനിയായ | പാദൌ പരിചരി-ഷ്യന്തി." | കാൽ കുമ്പിട്ടു പരിചാരകവൃത്തിചെയ്യും." |
| തവ അപി, | നിനക്കും | | |

ഇതി പ്രശസ്യമാനാ സാ കൈകേയീമിദമബ്രവീത്
ശയാനാം ശയനേ ശുഭ്രേ വേദ്യാമഗ്നിശിഖാമിവ. 53

| | | | |
|---|---|---|---|
| ഇതി | ഇപ്രകാരം | അഗ്നിശിഖാം | അഗ്നിജ്വാല |
| പ്രശസ്യമാനാ | പുകഴ്ത്തപ്പെട്ടവളായ | ഇവ, | എന്നപോലെ, [വളായ |
| സാ, | ആ കൂനി, | ശയാനാം | ശയിച്ചുകൊണ്ടിരുന്ന |
| ശുഭ്രേ | നിർമ്മലമായ | കൈകേയീം | കൈകേയിയെ നോക്കി |
| ശയനേ, | ശയനത്തിൽ | ഇദം | ഇപ്രകാരം |
| വേദ്യാം, | വിവാഹവേദിയിൽ, | അബ്രവീത്. | പറഞ്ഞു. |

ഗതോദകേ സേതുബന്ധോ ന കല്യാണി വിധീയതേ
ഉത്തിഷ്ഠ കുരു കല്യാണം രാജാനമനുദർശയ. 54

| | | | |
|---|---|---|---|
| "കല്യാണി! | ഉത്തമേ! [ശ്രേഷ്ഠം | കല്യാണം | നല്ല കാൎയ്യത്തെ |
| ഗതോദകേ | വെള്ളം ഒഴിഞ്ഞുപോയ | കുരു ; | ചെയ്തു പൂൎത്തിയാക്കുക ; |
| സേതുബന്ധഃ | അണകെട്ടുന്നതു | രാജാനം | മഹാരാജാവിനെ |
| വിധീയതേ ന ; | വ്യൎത്ഥംതന്നെ ; | അനുദർശയ." | കാത്തുകൊണ്ടിരി |
| ഉത്തിഷ്ഠ ; | എഴുന്നേല്ക്കുക ; | | ക്കുക." |

തഥാ പ്രോത്സാഹിതാ ദേവീ ഗത്വാ മന്ഥരയാ സഹ
ക്രോധാഗാരം വിശാലാക്ഷീ സൌഭാഗ്യമദഗർവ്വിതാ 55
അനേകശതസാഹസ്രം മുക്താഹാരം വരാംഗനാ
അവമുച്യ മഹാൎഹാണി ശുഭാന്യാഭരണാനി ച 56
തതോ ഹേമോപമാ തത്ര കുബ്ജാവാക്യവശം ഗതാ
സംവിശ്യ ഭൂമൌ കൈകേയീ മന്ഥരാമിദമബ്രവീത്. 57

| | | | |
|---|---|---|---|
| തതഃ | അപ്പോൾ | മന്ഥരയാ സഹ | മന്ഥരയോടുംകൂടി |
| തഥാ | അപ്രകാരം | ഗത്വാ, | പ്രവേശിച്ച്, |
| പ്രോത്സാഹിതാ | ഉത്സാഹപ്പെടുത്തപ്പെട്ടവളും, | അനേകശത-സാഹസ്രം | എത്രയോ വിലപിടിച്ച |
| സൌഭാഗ്യ-മദഗർവ്വിതാ, | സൌഭാഗ്യംകൊണ്ടുള്ള മദത്താൽ ഗർവ്വംപൂണ്ടവളും, | മുക്താഹാരം | മുത്തുമാലയേയും |
| | | മഹാൎഹാണി | വിലയേറിയവയും |
| | | ശുഭാനി | അഴകാൎന്നവയുമായ |
| വിശാലാക്ഷീ | അതിപ്രസിദ്ധയും | ആഭരണാനി | ആഭരണങ്ങളേയും |
| വരാംഗനാ | സൌന്ദൎയ്യവതിയും | അവമുച്യ | അഴിച്ചെറിഞ്ഞ് |
| ദേവീ ച | രാജ്ഞിയും ആയ | തത്ര | അവിടെ |
| കൈകേയീ, | ആ കൈകേയീദേവി | ഭൂമൌ | വെറുംനിലത്ത് |
| കുബ്ജാവാക്യ-വശം ഗതാ, | കൂനിയുടെ ദുരുപദേശത്തിന്നു കീഴടങ്ങിയവളായി | ഹേമോപമാ | ഒരു സ്വൎണ്ണപ്പാവപോലെ |
| | | സംവിശ്യ | കിടന്നുകൊണ്ട് [ലെ |
| | | മന്ഥരാം | മന്ഥരയെനോക്കി |
| ക്രോധാഗാരം | കോപഗൃഹത്തിൽ | ഇദം അബ്രവീത്. | ഇങ്ങിനെ ഉരചെയ്തു. |

ഇഹ വാ മാം മൃതാം കുബ്ജേ നൃപായാവേദയിഷ്യസി
വനം വാ രാഘവേ പ്രാപ്തേ ഭരതഃ പ്രാപ്സ്യതി ക്ഷിതിം 58

| | | | |
|---|---|---|---|
| “രാഘവേ | “രാമൻ | കുബ്ജേ! | അല്ലേ കൂനി! |
| വനം | കാട്ടിലേക്കു | ഇഹ | ഇവിടെത്തന്നെ |
| പ്രാപ്തേ വാ | പോയെന്നാൽ | മാം | എന്നെ |
| ഭരതഃ | ഭരതൻ | മൃതാം | മരണമടഞ്ഞവളായി |
| ക്ഷിതിം | രാജ്യത്തെ | നൃപായ | മഹാരാജാവിനോടു |
| പ്രാപ്സ്യതി; | പ്രാപിക്കും; | ആവേദയിഷ്യസി. | നീ ചെന്നറിയിക്കാറാകും. |
| വാ, | അതില്ലെന്നാൽ, | | |

ന സുവൎണ്ണേന മേ ഹ്യൎത്ഥോ ന രത്നൈൎന്ന ച ഭോജനൈഃ
ഏഷ മേ ജീവിതസ്യാന്തോ രാമോ യദ്യഭിഷിച്യതേ. 59

| | | | |
|---|---|---|---|
| “മേ | “എനിക്ക് | ന; | ഇല്ല; |
| സുവൎണ്ണേന | സ്വൎണ്ണംകൊണ്ടും | രാമഃ | രാമൻ |
| അൎത്ഥഃ ന; | അഭീഷ്ടം സാധിച്ചതായ്ത്തീരികയില്ല; | അഭിഷിച്യതേ | അഭിഷേകം ചെയ്യപ്പെടുന്നു |
| | | യദി, | എങ്കിൽ, |
| രത്നൈഃ | രത്നങ്ങളെക്കൊണ്ടും | ഏഷഃ ഹി | ഇതുതന്നെ |
| ന; | ആകയില്ല; | മേ ജീവിതസ്യ | എന്റെ പ്രാണന്നു |
| ഭോജനൈഃ ച | ഭോജനങ്ങൾകൊണ്ടും | അന്തഃ.” | അവസാനം.” |

അഥോ പുനസ്താം മഹിഷീം മഹീക്ഷിതോ
വചോഭിരത്യൎത്ഥമഹാപരാക്രമൈഃ
ഉവാച കുബ്ജാ ഭരതസ്യ മാതരം
ഹിതം വചോ രാമമുപേത്യ ചാഹിതം. 60

| | | | |
|---|---|---|---|
| അഥോ | ആ സമയത്തിലും | അഹിതം | അഹിതത്തെ |
| കുബ്ജാ, | കൂനി, | ഉപേത്യ | ഉദ്ദേശിച്ച്, |
| മഹീക്ഷിതഃ | മഹാരാജാവിന്റെ | അത്യൎത്ഥമഹാപരാക്രമൈഃ | അതിസാഹസകൃത്യങ്ങളെഉപദേശിക്കുന്നവയായ |
| മഹിഷീം | പത്നിയും | | |
| ഭരതസ്യ | ഭരതന്റെ | വചോഭിഃ, | വാക്കുകളെക്കൊണ്ട് |
| മാതരം ച | മാതാവും ആയ | ഹിതം | സമയത്തിന്നു തക്കതായ |
| താം, | ആ കൈകേയീദേവിയോടായി, | വചഃ | ഈ വാക്യത്തെ |
| | | പുനഃ | വീണ്ടും |
| രാമം | ശ്രീരാമന്ന് | ഉവാച. | ഉപദേശിച്ചു. |

പ്രപത്സ്യതേ രാജ്യമിദം ഹി രാഘവോ
യദി ധ്രുവം ത്വം സസുതാ ച തപ്സ്യസേ
അതോ ഹി കല്യാണി യതസ്വ തത്തഥാ
യഥാ സുതസ്തേ ഭരതോऽഭിഷേക്ഷ്യതേ. 61

| | | | |
|---|---|---|---|
| “ കല്യാണി! | “ ഉത്തമയായവളേ! | അതഃ, | അതുകൊണ്ടു്, |
| രാഘവഃ | രാമൻ | യഥാ ഹി | എപ്രകാരമായാൽ |
| ഇദം രാജ്യം | ഈ രാജ്യത്തെ | തേ | നിന്തിരുവടിയുടെ |
| പ്രപത്സ്യതേ- യദി, | പ്രാപിച്ചാൽ, | സുതഃ | പുത്രനായ |
| | | ഭരതഃ | ഭരതൻ |
| ത്വം | ഭവതി | അഭിഷേക്ഷ്യതേ | പട്ടംചൂടുമൊ |
| സസുതാ ച | പുത്രനോടുംകൂടി | തഥാ ഹി | അപ്രകാരംതന്നെ |
| ധ്രുവം | നിശ്ചയമായും | തത് | അക്കാൎയ്യം [ണ്ടതാണ്.” |
| തപ്സ്യസേ; | ദുഃഖിക്കാറാകും ; | യതസ്വ.” | ചെയ്തുപൂൎത്തിയാക്കേ— |

തഥാതിവിദ്ധാ മഹിഷീ തു കുബ്ജയാ
സമാഹതാ വാഗിഷുഭിൎമ്മുഹുൎമ്മുഹുഃ
നിധായ ഹസ്തൌ ഹൃദയേऽതിവിസ്മിതാ
ശശംസ കുബ്ജാം കുപിതാം പുനഃ പുനഃ. 62

| | | | |
|---|---|---|---|
| മഹിഷീ | മഹാരാജ്ഞി, | പുനഃ | മുമ്പേതിലെക്കാളും |
| തു | ഈ വിഷയത്തിൽ | അതിവിസ്മിതാ, | അധികം സ്വബുദ്ധി യററുപോയവളായി, |
| തഥാ | അപ്രകാരം | ഹൃദയേ | നെഞ്ഞത്തു |
| കുബ്ജയാ | കൂനിയാൽ | ഹസ്തൌ | ഇരുകൈകളും |
| വാഗിഷുഭിഃ | ക്രൂരമ്പൊത്ത വാക്കുകളാൽ | നിധായ, | വെച്ചുകൊണ്ടു്, |
| അതിവിദ്ധാ, | ദുഃഖിപ്പിക്കപ്പെട്ടവളാ [യി, | കുപിതാം | കോപാവേശംപൂണ്ട |
| മുഹുൎമ്മുഹുഃ | നന്നായി | കുബ്ജാം | കൂനിയോടായി |
| സമാഹതാ, | നെഞ്ഞിൽ തറയ്ക്കപ്പെട്ടവളായി, | പുനഃ | വീണ്ടും |
| | | ശശംസ. | ഇപ്രകാരം ഉരചെയ്തു. |

യമസ്യ വാ മാം വിഷയം ഗതാമിതോ
നിശാമ്യ കുബ്ജേ പ്രതിവേദയിഷ്യസി
വനം ഗതേ വാ സുചിരായ രാഘവേ
സമൃദ്ധകാമോ ഭരതോ ഭവിഷ്യതി. 63

തതഃ സമാസാദ്യ മഹാധനം മഹത്
പ്രഹൃഷ്ടരോമാ സ ബഭൂവ സാരഥിഃ
മൃഗൈർമ്മയൂരൈശ്ച സമാകുലോൽബണം
ഗൃഹം വരാർഹസ്യ ശചീപതേരിവ. 43

| | | | |
|---|---|---|---|
| തതഃ | ആ സമയം | മഹാധനം | വിലയേറിയതും ആയ |
| സഃ സാരഥിഃ, | ആ സുമന്ത്രൻ, | വരാർഹസ്യ | സർവ്വസ്വാമിയായ ശ്രീരാമന്റെ |
| മൃഗൈഃ | മാനുകളാലും | മഹത് | മഹത്തായ |
| മയൂരൈഃ ച | മയിലുകളാലും | ഗൃഹം | രാജധാനിയെ |
| സമാകുലോൽബണം | അങ്ങുമിങ്ങും വിളങ്ങുന്നതും, | സമാസാദ്യ, | പ്രാപിച്ച്, |
| ശചീപതേഃ ഇവ | ഇന്ദ്രന്റേതെന്നപോലെ | പ്രഹൃഷ്ടരോമാ | ആനന്ദപുളകിതനായി |
| | | ബഭൂവ. | ഭവിച്ചു. |

[“വരാർഹസ്യ”, ശ്രേഷ്ഠവസ്ത്വർഹസ്യ (ശ്രേഷ്ഠങ്ങളായ വസ്തുക്കൾക്ക് അർഹനായുള്ള ശ്രീരാമന്റെ) ഗോ. രാ. വരാണാം, സർവ്വശ്രേഷ്ഠാനാം ബ്രഹ്മാദീനാം, അർഹഃ, തത്കർത്തൃകപൂജാ യസ്മിംസ്തസ്യ രാമസ്യ, (സർവ്വശ്രേഷ്ഠന്മാരായ ബ്രഹ്മാദികളുടേയും പൂജയ്ക്കു് പാത്രീഭവിച്ചവനായ ശ്രീരാമന്റെ) ശിരോമണി.]

സ തത്ര കൈലാസനിഭാഃ സ്വലംകൃതാഃ
പ്രവിശ്യ കക്ഷ്യാസ്ത്രിദശാലയോപമാഃ
പ്രിയാന്നരാൻ രാമമതേ സ്ഥിതാൻ ബഹൂ-
നപോഹ്യ ശുദ്ധാന്തമുപസ്ഥിതോ രഥീ. 44

| | | | |
|---|---|---|---|
| സഃ രഥീ | ആ സാരഥിയായ സുമന്ത്രൻ | രാമമതേ | ശ്രീരാമകടാക്ഷ വീക്ഷണത്തിനു |
| തത്ര, | അപ്പോൾ, | സ്ഥിതാൻ | പാത്രീഭവിച്ചവരായ |
| കൈലാസനിഭാഃ | കൈലാസസദൃശങ്ങളും | പ്രിയാൻ | ഭക്തന്മാരായ |
| സ്വലങ്കൃതാഃ | അതിമനോഹരങ്ങളും | ബഹൂൻ | അനേകം |
| ത്രിദശാലയോപമാഃ | സ്വർഗ്ഗലോക വസതിക്കൊത്തവയും ആയ | നരാൻ | ജനങ്ങളേയും |
| | | അപോഹ്യ, | കടന്ന്, |
| കക്ഷ്യാഃ | കെട്ടുകളിൽ | ശുദ്ധാന്തം | അന്തഃപുര ഭവനത്തിൽ |
| പ്രവിശ്യ, | പ്രവേശിച്ച്, | ഉപസ്ഥിതഃ. | വന്നു ചേർന്നു. |

സ തത്ര ശുശ്രാവ ച ഹർഷയുക്താ രാമാഭിഷേകാർത്ഥകൃതാ ജനാനാം
നരേന്ദ്രസൂനോരഭിമംഗളാർത്ഥാഃ സർവ്വസ്യ ലോകസ്യ ഗിരഃ പ്രഹൃഷ്ടഃ.

| | | | |
|---|---|---|---|
| സഃ | അദ്ദേഹം, | നരേന്ദ്രസൂനോഃ | രാജകുമാരന്ന് |
| തത്ര | അവിടെ | അഭിമംഗളാർത്ഥാഃ | മംഗളാർത്ഥം ചെയ്യുന്ന പ്രാർത്ഥനകളായുള്ളവയും |
| സർവ്വസ്യ ലോകസ്യ | ലോകത്തിന്റെ എല്ലാ ഭാഗത്തിൽ നിന്നും | ഹർഷയുക്താഃ ച | സന്തുഷ്ടിയെ കാട്ടുന്നവയുമായ |
| ജനാനാം | വന്നു കൂടിയവരായ ജനങ്ങളുടെ, | ഗിരഃ | സ്തുതികളെ |
| രാമാഭിഷേകാർത്ഥകൃതാഃ | ശ്രീരാമാഭിഷേകത്തെക്കുറിച്ചുള്ളവയും | പ്രഹൃഷ്ടഃ | അത്യാനന്ദയുക്തനായി |
| | | ശുശ്രാവ. | ശ്രവിച്ചു. |

മഹേന്ദ്രസദ്മപ്രതിമം തു വേശ്മ
രാമസ്യ രമ്യം മൃഗപക്ഷിജുഷ്ടം
ദദൎശ മേരോരിവ ശൃംഗമുച്ചം
വിഭ്രാജമാനം പ്രഭയാ സുമന്ത്രഃ. 46

| | | | |
|---|---|---|---|
| സുമന്ത്രഃ | സുമന്ത്രൻ, | ഉച്ചം, | ഉന്നതമായി, |
| രാമസ്യ വേശ്മ, | ശ്രീരാമഭവനത്തെ, | വിഭ്രാജമാനം | പ്രകാശമാനമായി, |
| പ്രഭയാ | കാന്തിയാൽ | മൃഗപക്ഷി-ജുഷ്ടം | മാൻകൂട്ടങ്ങളും പക്ഷിസംഘങ്ങളും നിറഞ്ഞതായി, |
| മഹേന്ദ്ര-സദ്മപ്രതിമം | ദേവേന്ദ്രഭവനോപമമായി, | രമ്യം തു | അതിമനോഹരമാംവണ്ണം വിലസുന്നതായി |
| മേരോഃ ശൃംഗം ഇവ | മേരുപൎവ്വതശിഖരം പോലെ | ദദൎശ. | കണ്ടു. |

ഉപസ്ഥിതൈരഞ്ജലികാരകൈശ്ച
സോപായനൈൎജ്ജാനപദൈശ്ച മൎത്ത്യൈഃ
കോട്യാ പരാൎദ്ധൈശ്ച വിമുക്തയാനൈഃ
സമാകുലം ദ്വാരപഥം ദദൎശ. 47

| | | | |
|---|---|---|---|
| ദ്വാരപഥം | രാജധാനിയുടെ ദ്വാരപ്രദേശത്തെ, | ജാനപദൈഃ ച | ഗ്രാമജനങ്ങളാലും, |
| ഉപസ്ഥിതൈഃ, | മുഖംകാണിപ്പാൻ വന്നിരിക്കുന്നവരാലും, | സോപായനൈഃ | കാഴ്ചദ്രവ്യങ്ങളെ വെച്ചുകൊണ്ടിരിക്കുന്നവരായ |
| അഞ്ജലി-കാരകൈഃ | കൈകൂപ്പിനില്ക്കുന്നവരായി, | മൎത്ത്യൈഃ | ആളുകളാലും, |
| കോട്യാ | കോടിക്കണക്കായും | വിമുക്ത-യാനൈഃ | അഴിച്ചുവിട്ടു ദൂരെ നിൎത്തപ്പെട്ടവയായ വാഹനങ്ങളാലും |
| പരാൎദ്ധൈഃ ച | അസംഖ്യേയമായ പരാൎദ്ധക്കണക്കായുമുള്ള | സമാകുലം | ഇടതിങ്ങി നിരന്നുനില്ക്കുന്നതായി |
| | | ദദൎശ. | കണ്ടു. |

തതോ മഹാമേഘമഹീധരാഭം പ്രഭിന്നമത്യങ്കുശമപ്രസഹ്യം
രാമൌപവാഹ്യം രുചിരം ദദൎശ ശത്രുഞ്ജയം നാഗമുദഗ്രകായം. 48

| | | | |
|---|---|---|---|
| തതഃ | അവിടെ | പ്രഭിന്നം | ശ്രേഷ്ഠവും, |
| മഹാമേഘ-മഹീധരാഭം | മഹാമേഘംപോലേയും, പൎവ്വതംപോലേയും ഉള്ള | രുചിരം | അതിഭംഗിയുള്ളതും |
| ഉദഗ്രകായം, | വമ്പിച്ച ശരീരത്തോടുകൂടിയതും, | രാമൌപവാഹ്യം | ശ്രീരാമന്റെ വാഹനമായുള്ളതും ആയ |
| അപ്രസഹ്യം, | വേദനപ്പെടുത്തപ്പെടാത്തതും, | ശത്രുഞ്ജയം | ശത്രുഞ്ജയം എന്ന |
| അത്യങ്കുശം | തോട്ടിതന്നെ ആവശ്യമില്ലാത്തതും, | നാഗം | ആനയെ |
| | | ദദൎശ. | കണ്ണിന്നുമുമ്പിൽ കണ്ടു. |

[‘അപ്രസഹ്യം’ (തടുപ്പാൻ കഴിയാത്തത്), ‘അത്യങ്കുശം’ (തോട്ടിയെ കൂട്ടാക്കാത്തത്), ‘പ്രഭിന്നം’ (മദപ്പാടൊടുകൂടിയത്.) ഗൊ. രാ.]

സ്വലംകൃതാൻ സാശ്വരഥാൻ സകുഞ്ജരാ-
നമാത്യമുഖ്യാൻ ശതശശ്ച വല്ലഭാൻ
വ്യപോഹ്യ സൂതഃ സഹിതാൻ സമന്തതഃ
സമൃദ്ധമന്തഃപുരമാവിവേശ. 49

| | |
|---|---|
| സൂതഃ | സാരഥിയായ സുമന്ത്രൻ |
| സാശ്വരഥാൻ | കുതിരകൾ പൂട്ടിക്കെട്ടിയ രഥങ്ങളോടും |
| സകുഞ്ജരാൻ | ആനകളോടുംകൂടി |
| സമന്തതഃ | എല്ലാ ദിക്കുകളിൽ നിന്നും |
| സഹിതാൻ | വന്നുചേർന്നിരിക്കുന്നവരായ |
| അമാത്യമുഖ്യാൻ | രാജാക്കന്മാരുടെ പ്രധാന അനുചരന്മാരേയും, |
| ശതശഃ | നൂറുക്കണക്കായി |
| സ്വലംകൃതാൻ | ഭംഗിയിൽ അലങ്കരിച്ചുകൊണ്ടിരിക്കുന്നവരായ |
| വല്ലഭാൻ ച, | രാജ്ഞഃ സഖന്മാരേയും, |
| വ്യപോഹ്യ, | കടന്നു്, |
| സമൃദ്ധം | ശുഭകരമായ |
| അന്തഃപുരം | ഉൾക്കെട്ടിൽ |
| ആവിവേശ. | പ്രവേശിച്ചു. |

തദദ്രികൂടാചലമേഘസന്നിഭം
മഹാവിമാനോത്തമവേശ്മസംഘവത്
അവാര്യമാണഃ പ്രവിവേശ സാരഥിഃ
പ്രഭൂതരത്നം മകരോ യഥാർണ്ണവം. 50

| | |
|---|---|
| സാരഥിഃ | സാരഥിയായ സുമന്ത്രർ |
| പ്രഭൂതരത്നം | രത്നങ്ങൾ നിറഞ്ഞതായ |
| അർണ്ണവം, | സമുദ്രത്തിൽ |
| മകരഃ | മകരമത്സ്യം |
| യഥാ, | എപ്രകാരമൊ അപ്രകാരം |
| അദ്രികൂടാചല-മേഘസന്നിഭം | പർവ്വതാഗ്രശിഖരംപോലെയും മേഘംപോലെയും വിളങ്ങുന്നതും, |
| മഹാവിമാനോത്തമവേശ്മ-സംഘവത് | ഉത്തമവിമാനങ്ങളെപ്പോലെ ശ്രേഷ്ഠമായുള്ള അനേകം മേടകളോടുകൂടിയതുമായ |
| തത് | അതിൽ |
| അവാര്യമാണഃ | സ്വേച്ഛപോലെ |
| പ്രവിവേശ. | പ്രവേശിച്ചു. |

ഇത്യാർഷേ ശ്രീമദ്രാമായണേ വാല്മീകീയേ
ആദികാവ്യേ അയോദ്ധ്യാകാണ്ഡേ
പഞ്ചദശഃ സർഗ്ഗഃ = പതിനഞ്ചാം സർഗ്ഗം സമാപ്തം.

ആദ്യം മുതൽ ശ്ലോകസംഖ്യ 3081; അയോദ്ധ്യാകാണ്ഡം ആദ്യം മുതൽ ശ്ലോകസംഖ്യ 726.

## ഷോഡശഃ സർഗ്ഗഃ = പതിനാറാംസർഗ്ഗം.

[ശ്രീരാമപ്രസ്ഥാനം = ശ്രീരാമൻ പുറപ്പെട്ടുവരുന്നത്.]

സ തദന്തഃപുരദ്വാരം സമതീത്യ ജനാകുലം
പ്രവിഭക്താം തതഃ കക്ഷ്യാമാസസാദ പുരാണവിത്
പ്രാസകാർമ്മുകബിഭ്രദ്ഭിര്യുവഭിർമൃഷ്ടകുണ്ഡലൈഃ
അപ്രമാദിഭിരേകാഗ്രൈരനുരക്തൈരധിഷ്ഠിതാം. 2

| | |
|---|---|
| പുരാണവിത് | അരമനയുടെ സൂക്ഷ്മസ്ഥിതി അറിഞ്ഞ വ |
| സഃ | അദ്ദേഹം [നായ |
| ജനാകുലം | ജനങ്ങൾ തിങ്ങിനില്ക്കു |
| തത് | ആ [ന്നതായ |
| അന്തഃപുരദ്വാരം | ഉൾക്കെട്ടിന്റെ ദ്വാര |
| സമതീത്യ | കടന്ന്, [പ്രദേശത്തെ |
| തതഃ | അതിൽപിന്നെ |
| പ്രാസകാർമ്മുക- ബിഭ്രദ്ഭിഃ | ബാണം, ധനുസ്സ് എന്നിവ ധരിച്ചവരും |
| മൃഷ്ട- കുണ്ഡലൈഃ | മിനുന്ന കുണ്ഡലങ്ങളണിഞ്ഞിരുന്നവരും |
| അപ്രമാദിഭിഃ | അതിജാഗ്രതയോടുകൂടി |
| ഏകാഗ്രൈഃ | ഏകാഗ്രമായ [യവരും, |
| അനുരക്തൈഃ | സ്വാമിഭക്തിയോടുകൂടിയവരും ആയ |
| യുവഭിഃ | പുരുഷന്മാരാൽ |
| അധിഷ്ഠിതാം | കാവൽ കാക്കപ്പെട്ട |
| പ്രവിഭക്താം | ഏകാന്തമായ [തായ |
| കക്ഷ്യാം | കെട്ടിൽ |
| ആസസാദ. | പ്രവേശിച്ചു. |

[“പുരാണാം അണഃ; ഗതിഃ, തം വേത്തി ഇതി പുരാണവിത്”. സത്യധർമ്മതീർത്ഥീയം.]

തത്ര കാഷായിണോ വൃദ്ധാൻ വേത്രപാണീൻ സ്വലംകൃതാൻ
ദദർശ വിഷ്ഠിതാൻ ദ്വാരി സ്ത്ര്യദ്ധ്യക്ഷാൻ സുസമാഹിതാൻ. 3

| | |
|---|---|
| തത്ര | ആ |
| ദ്വാരി | ദ്വാരപ്രദേശത്തിൽ |
| കാഷായിണഃ | കാഷായവസ്ത്രധാരികളും |
| വേത്രപാണീൻ | കോൽക്കാരന്മാരും (ചൂരൽ കയ്യിൽ പിടിച്ചിരിക്കുന്നവരും), |
| സ്വലംകൃതാൻ, | നന്നായലങ്കരിച്ചവരും, |
| സുസമാഹിതാൻ | പുണ്യംചെയ്തവരും |
| വൃദ്ധാൻ | വൃദ്ധന്മാരുമായ |
| സ്ത്ര്യദ്ധ്യക്ഷാൻ | അന്തഃപുരത്തിലെ കാവൽക്കാരെ |
| വിഷ്ഠിതാൻ | ഇരുന്നുകൊണ്ടിരിക്കുന്ന [വരായി |
| ദദർശ. | കണ്ടു. |

തേ സമീക്ഷ്യ സമായാന്തം രാമപ്രിയചികീർഷവഃ
സഹസോത്പതിതാഃ സർവ്വേ ഹ്യാസനേഭ്യഃ സുസംഭ്രമാഃ. 4

| | |
|---|---|
| രാമപ്രിയ- ചികീർഷവഃ | ശ്രീരാമനു പ്രിയത്തെ ചെയ്വാൻ ആഗ്രഹത്തോടുകൂടിയവരും |
| സുസംഭ്രമാഃ ഹി | ബഹുമാനത്തോടുകൂടി |
| തേ | അവർ [യവരുമായ |
| സർവ്വേ | എല്ലാവരും, |
| സമായാന്തം | എതിരിൽ വന്നുകൊണ്ടിരുന്നവനായ അ |
| സമീക്ഷ്യ, | കണ്ടിട്ട്, [ദ്ദേഹത്തെ |
| ആസനേഭ്യഃ | ഇരുന്നേടങ്ങളിൽ നിന്ന് |
| സഹസാ | ധൃതിയോടെ |
| ഉത്പതിതാഃ. | എഴുന്നേറ്റു. |

താനുവാച വിനീതാത്മാ സൂതപുത്രഃ പ്രദക്ഷിണഃ
ക്ഷിപ്രമാഖ്യാത രാമായ സുമന്ത്രോ ദ്വാരി തിഷ്ഠതി. 5

| | | | |
|---|---|---|---|
| വിനീതാത്മാ | വിനയയുക്തനും | തിഷ്ഠതി | മുഖം കാണിപ്പാൻ |
| പ്രദക്ഷിണഃ | പൂജാർഹനുമായ | | കാത്തു നില്ക്കുന്നുവെന്ന് |
| സൂതപുത്രഃ | സുമന്ത്രൻ | രാമായ | ശ്രീരാമനോട് |
| താൻ | അവരോടായി | ക്ഷിപ്രം | ഇപ്പോൾതന്നെ |
| "സുമന്ത്രഃ | "സുമന്ത്രൻ | ആഖ്യാത," | ഉണർത്തിപ്പിൻ," എന്ന് |
| ദ്വാരി | ദ്വാരപ്രദേശത്തിൽ | ഉവാച. | പറഞ്ഞു. |

[''പ്രദക്ഷിണഃ'', സേവാനിപുണഃ. (ഗോ. രാ.) മന്ത്രാദികർമ്മസു അതിനിപുണഃ (ശിരോ.)]

തേ രാമമുപസംഗമ്യ ഭർത്തുഃ പ്രിയചികീർഷവഃ
സഹഭാര്യായ രാമായ ക്ഷിപ്രമേവാചചക്ഷിരേ. 6

| | | | |
|---|---|---|---|
| ഭർത്തുഃ | പ്രഭുവിന്റെ | ഉപസംഗമ്യ | തിരുമുമ്പിൽചെന്ന് |
| പ്രിയ-ചികീർഷവഃ | പ്രിയേച്ഛുക്കളായ | സഹഭാര്യായ | ദേവിയോടുകൂടി വർത്തിക്കുന്നവനായ |
| തേ, | അവർ, | | |
| ക്ഷിപ്രം ഏവ | അക്ഷണംതന്നെ | രാമായ | ശ്രീരാമനോട് |
| രാമം | ശ്രീരാമന്റെ | ആചചക്ഷിരേ. | വിവരം ഉണർത്തിച്ചു. |

[''സഭാര്യായ'', ഭാര്യാസഹിതനായ; സഭാസു ആര്യാ സഃ (സഭകളിൽ ശ്രേഷ്ഠനായ് വിളങ്ങുന്നവൻ); സഭാനാം സകാന്തീനാം ആര്യായ (തേജസ്വികളിൽവെച്ചു ശ്രേഷ്ഠൻ). സത്യ. ധ. തീ.]

പ്രതിവേദിതമാജ്ഞായ സൂതമഭ്യന്തരം പിതുഃ
തത്രൈവാനായയാമാസ രാഘവഃ പ്രിയകാമ്യയാ. 7

| | | | |
|---|---|---|---|
| രാഘവഃ | ശ്രീരാഘവൻ | പിതുഃ | പിതാവിന്ന് |
| അഭ്യന്തരം | പ്രിയപ്പെട്ട | പ്രിയകാമ്യയാ | പ്രിയത്തെ ചെയ്വാനിച്ഛിച്ചവനായി |
| സൂതം | സാരഥിയെ | | |
| പ്രതിവേദിതം | വന്ന് കാത്തുകൊണ്ടിരിക്കുന്നവനായി | തത്ര | അങ്ങോട്ട് |
| ആജ്ഞായ ഏവ | അറിഞ്ഞ ഉടനെ | ആനായയാ-മാസ. | കൂട്ടിക്കൊണ്ടുവരുവാൻ കല്പിച്ചു. |

തം വൈശ്രവണസങ്കാശമുപവിഷ്ടം സ്വലംകൃതം
ദദർശ സൂതഃ പര്യങ്കേ സൌവർണ്ണേ സോത്തരച്ഛദേ 8
വരാഹരുധിരാഭേണ ശുചിനാ ച സുഗന്ധിനാ
അനുലിപ്തം പരാർദ്ധ്യേന ചന്ദനേന പരന്തപം 9
സ്ഥിതയാ പാർശ്വതശ്ചാപി വാലവ്യജനഹസ്തയാ
ഉപേതം സീതയാ ഭൂയശ്ചിത്രയാ ശശിനം യഥാ. 10

| | | | |
|---|---|---|---|
| സൂതഃ | സുമന്ത്രൻ | സുഗന്ധിനാ ച | പരിമളംവീശുന്നതും |
| പരന്തപം | ശത്രുസംഹാരകനായ | പരാൎദ്ധ്യേന | ഉത്തമമായ [ആയ |
| തം | അദ്ദേഹത്തെ | ചന്ദനേന | ചന്ദനംകൊണ്ട് |
| സോത്തരച്ഛദേ | വിചിത്രമായ മേൽവിരിപ്പിട്ട | അനുലിപ്തം | അനുലേപനംചെയ്യപ്പെട്ടവനായും |
| സൌവൎണ്ണേ | സുവൎണ്ണമയമായ | പാൎശ്വതഃ | അരികിൽ |
| പൎയ്യങ്കേ | കട്ടിലിൽ | ഭൂയഃ | പതിവുപ്രകാരം |
| വൈശ്രവണ-സങ്കാശം | കുബേരനെപ്പോലെ | വാലവ്യജന-ഹസ്തയാ | ചാമരഹസ്തയായി |
| സ്വലംകൃതം | സ്വാഭാവികസൌന്ദൎയ്യയുക്തനായി | സ്ഥിതയാ | നിന്നിരുന്നവളായ |
| | | സീതയാ അപി | സീതാദേവിയോടുംകൂടി |
| ഉപവിഷ്ടം, | വസിക്കുന്നവനായും, | ചിത്രയാ | ചിത്രനക്ഷത്രത്തോട് |
| വരാഹ-രുധിരാഭേണ | ചെങ്കാർ നിറമുള്ളതും | ഉപേതം | കൂടിയ |
| | | ശശിനം യഥാ ച | ചന്ദ്രനെയെന്നപോലെ |
| ശുചിനാ | പരിശുദ്ധമായതും | ദദൎശ. | സന്ദൎശിച്ചു. |

[“വരാഹരുധിരാഭേണ” (പന്നിയുടെ ചോരപോലെ നിറമാൎന്നതും) ഗോ. രാ. “വരം, അതിശ്രേഷ്ഠം, നജഹാനിപ്രയതമന്തരാ, അനുലേപന കൎത്ത്ൎ ന ത്യജതി ഇതി അഹം, രുധിരാ അരുണാ ആഭാ യസ്യ തത്, തേന” (ശ്രേഷ്ഠവും മാഞ്ഞുപോകാത്തതും കുങ്കുമവൎണ്ണമുള്ളതും ആയ), എന്നു ശിരോമണി.]

തം തപന്തമിവാദിത്യമുപപന്നം സ്വതേജസാ
വവന്ദേ വരദം വന്ദീ വിനയജ്ഞോ വിനീതവത്. 11

| | | | |
|---|---|---|---|
| വിനയജ്ഞഃ | താൻ ചെയ്യേണ്ട മുറകളെ അറിഞ്ഞവനും | ആദിത്യം ഇവ, | ആദിത്യനെപ്പോലെ |
| | | ഉപപന്നം, | ശോഭിക്കുന്നവനും, |
| വന്ദീ | വംശപരമ്പരയെ സ്തുതിക്കുന്നവനുമായ അദ്ദേ | വരദം | ലോകോപകാരിയുമായ |
| | | തം | അദ്ദേഹത്തെ |
| സ്വതേജസാ | സ്വതേജസ്സിനാൽ [ഹം | വിനീതവത് | ബഹുമാനപുരസ്സരം |
| തപന്തം | ഉജ്ജ്വലിക്കുന്ന | വവന്ദേ. | വന്ദിച്ചു. |

[“സ്വതേജസാ, സ്വനിത്യപ്രകാശേന ഉപപന്നം, അത ഏവ ആദിത്യമപി തപന്തം പ്രകാശയന്തം തം രാമം” (സ്വനിത്യപ്രകാശയുക്തനായി തന്മൂലം ആദിത്യനുംകൂടെ പ്രകാശത്തെ നൽകുന്നവൻ) എന്നു ശിരോമണി. “ഭയാത്തപതി സൂൎയ്യഃ”, “ഭീഷോദേതി സൂൎയ്യഃ”, “തമേവ ഭാന്തമനുഭാതിസൎവ്വം തസ്യഭാസാ സൎവ്വമിദം വിഭാതി”. ഇത്യാദി ശ്രുതിവാക്യങ്ങൾ കാണ്ക ]

പ്രാഞ്ജലിസ്തു സുഖം പൃഷ്ട്വാ വിഹാരശയനാസനേ
രാജപുത്രമുവാചേദം സുമന്ത്രോ രാജസൽകൃതഃ. 12

| | | | |
|---|---|---|---|
| സുമന്ത്രഃ | സുമന്ത്രൻ | വിഹാര-ശയനാസനേ | ക്രീഡ, ശയനം, ആസനം, എന്നിവയെപ്പററി |
| രാജസൽകൃതഃ തു, | രാജാവിനാൽ സല്ക്കരിക്കപ്പെട്ടവനായി, | | |
| രാജപുത്രം | രാജകുമാരനെനോക്കി | സുഖം പൃഷ്ട്വാ | കുശലപ്രശ്നം ചെയ്ത് |
| പ്രാഞ്ജലിഃ | അഞ്ജലിഹസ്തനായി, | ഇദം ഉവാച. | ഇപ്രകാരം ഉണൎത്തിച്ചു. |

[“വിഹാരശയനാസനേ” കിടപ്പാനുള്ള ചാരുകസേലയിൽ വസിക്കുന്ന (ശിരോ.)]

കൌസല്യാസുപ്രജാ രാമ പിതാ ത്വാം ദ്രഷ്ടുമിച്ഛതി
മഹിഷ്യാ സഹ കൈകേയ്യാ ഗമ്യതാം തത്ര മാ ചിരം. 13

| | | | |
|---|---|---|---|
| "കൌസല്യാ-സുപ്രജഃ | കൌസല്യാസത്പുത്രനായ | ത്വാം | നിന്തിരുവടിയെ |
| രാമ! | ഹേ ശ്രീരാമ! | ദ്രഷ്ടും | കാണേണമെന്ന് |
| കൈകേയ്യാ മഹിഷ്യാ സഹ | കൈകേയീരാജ്ഞിയോടുംകൂടി | ഇച്ഛതി; | കല്പിച്ചിരിക്കുന്നു; |
| | | തത്ര | അങ്ങോട്ടേക്ക് |
| | | ഗമ്യതാം, | എഴുന്നെള്ളിയാലും, |
| പിതാ | അച്ഛൻ തിരുമേനി | ചിരം മാ." | കാലതാമസം അരുത്." |

ഏവമുക്തസ്തു സംഹൃഷ്ടോ നരസിംഹോ മഹാദ്യുതിഃ
തതഃ സംമാനയാമാസ സീതാമിദമുവാച ഹ. 14

| | | | |
|---|---|---|---|
| ഏവം | മേൽപ്രകാരം | സംമാനയാമാസ; | തന്നത്താൻ അല്പം ആലോചിച്ചു; |
| ഉക്തഃ | ഉണർത്തിക്കപ്പെട്ടവനും | | |
| മഹാദ്യുതിഃ | മഹാതേജസ്വിയുമായ | തതഃ | അനന്തരം |
| നരസിംഹഃ, | പുരുഷോത്തമൻ, | സീതാം | സീതാദേവിയോടായി |
| തു | ഇക്കാര്യത്തിൽ [നായി] | ഇദം ഹ | ഇപ്രകാരംതന്നെ |
| സംഹൃഷ്ടഃ | സന്തോഷം പൂണ്ടവ | ഉവാച. | അരുളിച്ചെയ്തു. |

ദേവി ദേവശ്ച ദേവീ ച സമാഗമ്യ മദന്തരേ
മന്ത്രയേതേ ധ്രുവം കിഞ്ചിദഭിഷേചനസംഹിതം. 15

| | | | |
|---|---|---|---|
| "ദേവി! | "ദേവി! | അഭിഷേചന-സംഹിതം | പട്ടാഭിഷേക വിഷയത്തെക്കുറിച്ച് |
| ദേവഃ ച | മഹാരാജാവും | | |
| ദേവീ ച | രാജ്ഞിയും | കിഞ്ചിത് | എന്തൊ |
| സമാഗമ്യ | ഒന്നിച്ച്, | മദന്തരേ | എന്നോടായി |
| ധ്രുവം | മുഹൂർത്തം നിശ്ചയിക്കപ്പെട്ടതായ | മന്ത്രയേതേ. | കല്പിപ്പാൻ ഇപ്പോൾ ഉദ്ദേശിച്ചിരിക്കുന്നു. |

ലക്ഷയിത്വാ ഹ്യഭിപ്രായം പ്രിയകാമാ സുദക്ഷിണാ
സഞ്ചോദയതി രാജാനം മദർത്ഥം മദിരേക്ഷണേ. 16

| | | | |
|---|---|---|---|
| "മദിരേക്ഷണേ! | "ജഗന്മോഹനചാരുനേത്രേ! | അഭിപ്രായം | നിശ്ചയിച്ചിരിക്കുന്ന ഈ സംഗതിയെപ്പററി |
| സുദക്ഷിണാ | മഹാപുണ്യവതിയും | ലക്ഷയിത്വാ, | പൎയ്യാലോചന ചെയ്തു, |
| പ്രിയകാമാ, | എല്ലാവൎക്കും ഹിതംചെയ്യുന്നതിൽ തന്നെ അനുഗ്രഹമുള്ളവളും ആയ അവൾ, | ഹി | അക്കാരണത്താൽ, |
| | | രാജാനം | മഹാരാജാവിനോട് |
| | | സഞ്ചോദയതി. | ഇപ്പോൾ എന്തോ ചിലത് ആവശ്യപ്പെട്ടിരിക്കുന്നു. |
| മദർത്ഥം | എനിക്കുവേണ്ടി | | |

സാ പ്രഹൃഷ്ടാ മഹാരാജം ഹിതകാമാഽനുവർത്തിനീ
ജനനീ ചാർത്ഥകാമാ മേ കേകയാധിപതേഃ സുതാ. 17

| | | | |
|---|---|---|---|
| "സാ | "അവർ | പ്രഹൃഷ്ടാ | എങ്കൽ സന്തുഷ്ടിപൂണ്ടവളായി, |
| കേകയാധിപതേഃ | കേകയ മഹാരാജാവിന്റെ | മേ | എനിക്ക്, |
| സുതാ | പുത്രിയും | ഹിതകാമാ, | എല്ലായ്പ്പോഴും നന്മയെ ചെയ്യുന്നവളും |
| മഹാരാജം അനുവർത്തിനീ | മഹാരാജാവിന്റെ ഇഷ്ടപ്രകാരം നടക്കുന്നവളും, | അർത്ഥകാമാ ച | ക്ഷേമത്തെത്തന്നെ ആഗ്രഹിക്കുന്നവളും ആയ |
| | | ജനനീ. | മാതാവാകുന്നു. |

ദിഷ്ട്യാ ഖലു മഹാരാജോ മഹിഷ്യാ പ്രിയയാ സഹ
സുമന്ത്രം പ്രാഹിണോദ്ദൂതമർത്ഥകാമകരം മമ. 18

| | | | |
|---|---|---|---|
| "പ്രിയയാ | "പ്രിയപ്പെട്ട | മമ | എന്നോട് |
| മഹിഷ്യാ സഹ | രാജ്ഞിയോടു കൂടിയവനായ് | ദൂതം | വർത്തമാനം അറിയിപ്പാനായി |
| മഹാരാജഃ, | മഹാരാജാവ്, | പ്രാഹിണോത്; | പറഞ്ഞയച്ചിരിക്കുന്നു; |
| അർത്ഥകാമകരം | അഭീഷ്ടപ്രകാരം തന്നെ എല്ലാം ചെയ്യുന്നവനായ | ദിഷ്ട്യാ ഖലു. | ഇത് നല്ല വർത്തമാനം തന്നെ സംശയമില്ല. |
| സുമന്ത്രം, | സുമന്ത്രരെ, | | |

യാദൃശീ പരിഷത്തത്ര താദൃശോ ദൂത ആഗതഃ
ധ്രുവമദ്യൈവ മാം രാജാ യൗവരാജ്യേഽഭിഷേക്ഷ്യതി. 19

| | | | |
|---|---|---|---|
| "തത്ര | "അവിടെ | താദൃശഃ; | അപ്രകാരമുള്ളവൻ |
| പരിഷത് ഏവ, | കൂടിയിരിക്കുന്ന ജനങ്ങളാകട്ടെ | അദ്യ | ഇന്ന് തന്നെ; |
| യാദൃശീ; | അപ്രകാരമുള്ളവർ തന്നെ; | രാജാ | മഹാരാജാവ് |
| ആഗതഃ ദൂതഃ | വർത്തമാനം കൊണ്ടുവന്നിരിക്കുന്ന ഇദ്ദേഹവും | മാം | എന്നെ |
| | | യൗവരാജ്യേ | യുവരാജാവായി |
| | | ധ്രുവം | തീർച്ചയായും |
| | | അഭിഷേക്ഷ്യതി. | പട്ടാഭിഷേകംചെയ്യാൻ പോകുന്നു. |

ഹന്ത ശീഘ്രമിതോ ഗത്വാ ദ്രക്ഷ്യാമി ച മഹീപതിം
സഹ ത്വം പരിവാരേണ സുഖമാസ്സ്വ രമസ്വ ച. 20

| | | | |
|---|---|---|---|
| "ഇതഃ | "ഇവിടെ നിന്ന് | ഹന്ത ച! | ഭവതിയുടെ ഭാഗ്യം എന്തുപറയട്ടെ! |
| ശീഘ്രം | ഇപ്പോൾ തന്നെ | ത്വം | ഭവതി |
| ഗത്വാ, | പോയി, | പരിവാരേണ സഹ | പരിവാരജനത്തോടുകൂടി |
| മഹീപതിം | മഹാരാജാവിനെ | സുഖം | ചഞ്ചലം കൂടാതെ |
| ദ്രക്ഷ്യാമി; | ഞാൻ മുഖം കാണിക്കാം; | ആസ്സ്വ; | ഇരിക്കുക; |
| | | രമസ്വ ച." | അല്പം കാത്തിരിക്കുക." |

പതിസമ്മാനിതാ സീതാ ഭർത്താരമസിതേക്ഷണാ
ആദ്വാരമനുവവ്രാജ മംഗളാന്യഭിദധ്യുഷീ 21

രാജ്യം ദ്വിജാതിഭിർജ്ജുഷ്ടം രാജസൂയാഭിഷേചനം
കർത്തുമർഹതി തേ രാജാ വാസവസ്യേവ ലോകകൃത് 22

ദീക്ഷിതം വ്രതസമ്പന്നം വരാജിനധരം ശുചിം
കുരംഗശൃംഗപാണിം ച പശ്യന്തീ ത്വാം ഭജാമ്യഹം 23

പൂർവ്വാം ദിശം വജ്രധരോ ദക്ഷിണാം പാതു തേ യമഃ
വരുണഃ പശ്ചിമാമാശാം ധനേശസ്തൂത്തരാം ദിശം. 24

| | |
|---|---|
| "പതി-സമ്മാനിതാ | "ഭർത്താവിനാൽ കൊണ്ടാടപ്പെട്ടവളും |
| അസിതേക്ഷണാ | അസിതാക്ഷിയുമായ |
| സീതാ, | സീതാദേവി, |
| 'ലോകകൃത് | 'ബ്രഹ്മദേവൻ |
| വാസവസ്യ ഇവ | ഇന്ദ്രന്ന് എപ്രകാരമോ അപ്രകാരം, |
| രാജാ, | മഹാരാജാവ്, |
| തേ | നിന്തിരുവടിയ്ക്കായ്ക്കൊണ്ടു, |
| ദ്വിജാതിഭിഃ | ബ്രാഹ്മണരാൽ |
| ജുഷ്ടം | മംഗളകരമായി ചെയ്യപ്പെട്ടതായ |
| രാജസൂയാ-ഭിഷേചനം | സാർവ്വഭൗമപദവിയിൽ വിളങ്ങുന്നതായ അഭിഷേകത്തെ |
| രാജ്യം | ലോകപരിപാലനത്തിന്നായി |
| കർത്തും | ചെയ്തുവെപ്പാൻ |
| അർഹതി; | കനിഞ്ഞരുളട്ടെ; |
| വജ്രധരഃ | ഇന്ദ്രൻ |
| പൂർവ്വാം ദിശം, | കിഴക്കെ ദിക്കിനെയും, |
| യമഃ | യമൻ |
| ദക്ഷിണാം, | തെക്കെ ദിക്കിനെയും, |
| വരുണഃ | വരുണഭഗവാൻ |

| | |
|---|---|
| പശ്ചിമാം ആശാം, | പടിഞ്ഞാറെ ദിക്കിനെയും, |
| ധനേശഃ | കുബേരൻ |
| ഉത്തരാം ദിശം | വടക്കെ ദിക്കിനെയും |
| തേ തു | നിന്തിരുവടിക്കായ്ത്തന്നെ |
| പാതു; | വെവ്വേറെ രക്ഷിക്കട്ടെ; |
| അഹം | ഞാൻ |
| ത്വാം | നിന്തിരുവടിയെ |
| ദീക്ഷിതം | ദീക്ഷപൂണ്ടവനായി |
| വ്രതസമ്പന്നം | വ്രതാനുഷ്ഠാനയുക്തനായി, |
| വരാജിനധരം, | കൃഷ്ണാജിനധാരിയായി, |
| ശുചിം | പരിശുദ്ധമൂർത്തിയായി, |
| കുരംഗശൃംഗ-പാണിം ച | കലക്കൊമ്പിനെകയ്യിൽ പിടിച്ചുകൊണ്ടിരിക്കുന്നവനായി |
| പശ്യന്തീ, | സന്ദർശിച്ച്, |
| ഭജാമി,' | സേവിക്കാം,' എന്ന് |
| മംഗളാനി | മംഗളവചനങ്ങളെ |
| അഭിദധ്യുഷീ, | മനസ്സിൽ പ്രാർത്ഥിക്കുന്നവളായി, |
| ആദ്വാരം | ദ്വാരംവരെ |
| ഭർത്താരം | ഭർത്താവിനെ |
| അനുവവ്രാജ. | പിൻതുടന്നു. |

അഥ സീതാമനുജ്ഞാപ്യ കൃതകൌതുകമംഗളഃ
നിശ്ചക്രാമ സുമന്ത്രേണ സഹ രാമോ നിവേശനാത്. 25

| | |
|---|---|
| അഥ | ആ സമയം |
| കൃത- കൌതുക- മംഗളഃ | പട്ടാഭിഷേകത്തിന്ന് വേണ്ടതായ വൈദിക പൂൎവ്വാംഗച്ചടങ്ങുകളെ കഴിച്ചവനായ |
| രാമഃ, | ശ്രീരാമൻ, |
| സീതാം | സീതാദേവിക്ക് |
| അനുജ്ഞാപ്യ, | നിന്നുകൊള്ളുവാൻ വിടനല്കിയശേഷം |
| സുമന്ത്രേണ സഹ | സുമന്ത്രരോടുംകൂടി |
| നിവേശനാത് | അരമനയിൽനിന്നും |
| നിശ്ചക്രാമ. | എഴുന്നെള്ളി. |

പൎവ്വതാദിവ നിഷ്ക്രമ്യ സിംഹോ ഗിരിഗുഹാശയഃ
ലക്ഷ്മണം ദ്വാരി സോഽപശ്യത് പ്രഹ്വാഞ്ജലിപുടം സ്ഥിതം. 26

| | |
|---|---|
| സഃ | അദ്ദേഹം |
| പൎവ്വതാത് | ഒരുപൎവ്വതത്തിൽനിന്ന് |
| ഗിരിഗുഹാശയഃ | ഗിരിഗുഹയിൽ വസിക്കുന്ന |
| സിംഹഃ ഇവ, | ഒരു സിംഹം എപ്രകാരമൊ അപ്രകാരം |
| നിഷ്ക്രമ്യ | പുറത്തുവന്ന് |
| ദ്വാരി | ദ്വാരദേശത്തിൽ |
| പ്രഹ്വാഞ്ജലി- പുടം | വണക്കത്തോടെ കൈകൂപ്പിയവനായി |
| സ്ഥിതം | നിന്നിരുന്ന |
| ലക്ഷ്മണം | ലക്ഷ്മണനെ |
| അപശ്യത്. | കടാക്ഷിച്ചു. |

അഥ മദ്ധ്യമകക്ഷ്യായാം സമാഗച്ഛത് സുഹൃജ്ജനൈഃ
സ സൎവ്വാനൎത്ഥിനോ ദൃഷ്ട്വാ സമേത്യ പ്രതിനന്ദ്യ ച 27
തതഃ പാവകസങ്കാശമാരുരോഹ രഥോത്തമം
വൈയാഘ്രം പുരുഷവ്യാഘ്രോ രാജന്തം രാജനന്ദനഃ. 28

| | |
|---|---|
| സഃ രാജനന്ദനഃ | ആ രാജകുമാരനായ |
| പുരുഷവ്യാഘ്രഃ, | പുരുഷോത്തമൻ, |
| അഥ | ആ സമയം |
| മദ്ധ്യമ- കക്ഷ്യായാം | നടുവിലുള്ള കെട്ടിൽ |
| അൎത്ഥിനഃ | ദൎശനത്തിന്നായി കാത്തുകൊണ്ടിരുന്ന |
| സൎവ്വാൻ | എല്ലാവരേയും |
| സമേത്യ | സമീപിച്ച് |
| ദൃഷ്ട്വാ | കടാക്ഷിച്ചശേഷം, |
| സുഹൃജ്ജനൈഃ | മിത്രജനങ്ങളുമായി |
| സമാഗച്ഛത് ; | സംഭാഷണംചെയ്തു ; |
| ച | അതിനാൽ |
| പ്രതിനന്ദ്യ, | സന്തുഷ്ടനായി, |
| തതഃ | അനന്തരം |
| വൈയാഘ്രം | പുലിത്തോൽ വിരിക്കപ്പെട്ട് വിലസുന്നതും |
| പാവകസങ്കാശം | അഗ്നിക്കുസമമായി |
| രാജന്തം | തേജോമയമായി പരിലസിക്കുന്നതുമായ |
| രഥോത്തമം | ഉത്തമമായ രഥത്തെ |
| ആരുരോഹ. | ആരോഹണംചെയ്തു. |

മേഘനാദമസംബാധം മണിഹേമവിഭൂഷിതം
മുഷ്ണന്തമിവ ചക്ഷൂംഷി പ്രഭയാ സൂൎയ്യവൎച്ചസം 29
കരേണുശിശുകല്പൈശ്ച യുക്തം പരമവാജിഭിഃ
ഹരിയുക്തം സഹസ്രാക്ഷോ രഥമിന്ദ്ര ഇവാശുഗം 30
പ്രയയൌ തൂൎണ്ണമാസ്ഥായ രാഘവോ ജ്വലിതഃ ശ്രിയാ. 31

| | |
|---|---|
| മേഘനാദം, | മേഘംപോലെ ഗംഭീര ധ്വനിയോടുകൂടിയ |
| അസംബാധം, | വിശാലമായതും, |
| മണിഹേമവിഭൂഷിതം, | രത്നം, സ്വർണ്ണം ഇവ കൊണ്ട് അലങ്കരിക്കപ്പെട്ട് വിളങ്ങുന്നതും, |
| പ്രഭയാ | കാന്തിയാൽ |
| സൂര്യവർച്ചസം | സൂര്യതേജസ്സിന്നു |
| ഇവ | തുല്യമായി |
| ചക്ഷൂംഷി | കാണികളുടെ നേത്രങ്ങളെ |
| മുഷ്ണന്തം, | കവരുന്നതും, |
| കരേണുശിശുകല്പൈഃ | ആനക്കുട്ടികളെപ്പോലെയുള്ള |
| പരമവാജിഭിഃ | ഉത്തമങ്ങളായ തുരഗങ്ങളാൽ |
| യുക്തം, | പൂട്ടിക്കെട്ടപ്പെട്ട് വിലസുന്നതും |
| ഹരിയുക്തം | കപിലവർണ്ണത്തോടുകൂടിയതായി |
| ആശുഗം ച | ദ്രുതഗതിയുള്ളതായ |
| രഥം, | രഥത്തിൽ, |
| സഹസ്രാക്ഷഃ | സഹസ്രാക്ഷനായ |
| ഇന്ദ്രഃ ഇവ | ഇന്ദ്രൻ എന്നവണ്ണം, |
| ശ്രിയാ | അമാനുഷപ്രഭാവത്താൽ |
| ജ്വലിതഃ | പരിലസിച്ചു വിളങ്ങുന്നവനായ |
| രാഘവഃ, | ശ്രീരാഘവൻ, |
| തൂർണ്ണം | വിരവിൽ |
| ആസ്ഥായ | കയറി, |
| പ്രയയൌ. | എഴുന്നെള്ളി. |

സ പർജ്ജന്യ ഇവാകാശേ സ്വനവാനഭിനാദയൻ
നികേതാന്നിര്യയൌ ശ്രീമാൻ മഹാഭ്രാദിവ ചന്ദ്രമാഃ. 32

| | |
|---|---|
| സഃ | ആ |
| ശ്രീമാൻ, | ശ്രീമാനായ ശ്രീരാമൻ, |
| ആകാശേ | ആകാശത്തിൽ |
| സ്വനവാൻ | ശബ്ദിക്കുന്ന |
| പർജ്ജന്യഃ | മേഘം |
| ഇവ | എന്നപോലെ, |
| അഭിനാദയൻ, | (രഥശബ്ദം കൊണ്ട്) എങ്ങും മാറ്റൊലി ചെയ്തുകൊണ്ട്, |
| മഹാഭ്രാത് | മഹാമേഘത്തിന്നിടയിൽ നിന്ന് |
| ചന്ദ്രമാഃ ഇവ, | ചന്ദ്രൻ എന്നപോലെ, |
| നികേതാത് | അരമനയിൽ നിന്ന് |
| നിര്യയൌ. | എഴുന്നെള്ളി. |

ഛത്രചാമരപാണിസ്തു ലക്ഷ്മണോ രാഘവാനുജഃ
ജുഗോപ ഭ്രാതരം ഭ്രാതാ രഥമാസ്ഥായ പൃഷ്ഠതഃ. 33

| | |
|---|---|
| രാഘവാനുജഃ | ശ്രീരാഘവന്റെ എളയ |
| ഭ്രാതാ | സഹോദരനായ |
| ലക്ഷ്മണഃ തു, | ലക്ഷ്മണനും, |
| രഥം ആസ്ഥായ, | രഥത്തിൽ കയറി, |
| പൃഷ്ഠതഃ | പിൻഭാഗത്തിൽ നിന്നുകൊണ്ട്, |
| ഛത്രചാമരപാണിഃ | കുടയും ചാമരവും കയ്യിൽ പിടിച്ചുകൊണ്ട് |
| ഭ്രാതരം | ജ്യേഷ്ഠനെ |
| ജുഗോപ. | വെയിൽ തട്ടാതെ കാത്തു. |

തതോ ഹലഹലാശബ്ദസ്തുമുലഃ സമജായത
തസ്യ നിഷ്ക്രമമാണസ്യ ജനൌഘസ്യ സമന്തതഃ. 34

| | | | |
|---|---|---|---|
| തസ്യ | അദ്ദേഹം | ജനൌഘസ്യ | ജനസംഘത്തിന്റെ |
| നിഷ്ക്രമമാണസ്യ, | എഴുന്നെള്ളിയ സമയം, | തുമുലഃ | ഉത്സാഹഭരിതമായ |
| തതഃ, | അതിനാൽ, | ഹലഹലാശബ്ദഃ | കോലാഹലശബ്ദം |
| സമന്തതഃ | ചുറ്റും | സമജായത. | ഉണ്ടായി. |

തതോ ഹയവരാ മുഖ്യാ നാഗാശ്ച ഗിരിസന്നിഭാഃ
അനുജഗ്മുസ്തദാ രാമം ശതശോऽഥ സഹസ്രശഃ. 35

| | | | |
|---|---|---|---|
| തദാ, | അപ്പോൾ, | ഹയവരാഃ | ശ്രേഷ്ഠങ്ങളായ കുതിരകളും |
| തതഃ, | അവിടെനിന്നും, | | |
| ശതശഃ | നൂറുക്കണക്കായും | ഗിരിസന്നിഭാഃ | മലകൾക്കൊത്ത |
| അഥ | അപ്രകാരംതന്നെ | നാഗാഃ ച | ഗജങ്ങളും |
| സഹസ്രശഃ | ആയിരക്കണക്കായുമുള്ള | രാമം | ശ്രീരാമനെ |
| മുഖ്യാഃ | വിശേഷപ്പെട്ട | അനുജഗ്മുഃ. | അനുഗമിച്ചു. |

അഗ്രതശ്ചാസ്യ സന്നദ്ധാശ്ചന്ദനാഗരുഭൂഷിതാഃ
ഖഡ്ഗചാപധരാഃ ശൂരാ ജഗ്മുരാശംസവോ ജനാഃ. 36

| | | | |
|---|---|---|---|
| അസ്യ | അദ്ദേഹത്തിന്റെ | ചന്ദനാഗരുഭൂഷിതാഃ, | ചന്ദനം, അകിൽ എന്നവ പൂശിയിരിക്കുന്നവരായി |
| അഗ്രതഃ, | മുൻഭാഗത്തിലായി | ആശംസവഃ | മഹോത്സവദർശനോത്സുകന്മാരായ |
| സന്നദ്ധാഃ | പലവിധ ആയുധപാണികളും | ജനാഃ ച | ജനങ്ങളും |
| ഖഡ്ഗചാപധരാഃ | ഖഡ്ഗം, ധനുസ്സ് എന്നവ കയ്യിലേന്തിയവരുമായ | ജഗ്മുഃ. | ഗമിച്ചു. |
| ശൂരാഃ, | പടയാളികളും, | | |

[“ആശംസവഃ”. ശ്രീരാമന്ന് വിജയാശീർവ്വാദങ്ങളെ ആശംസിക്കുന്നവർ ഗൊ. രാ. വംശാദികളെ പ്രശംസിക്കുന്നവർ, എന്നു ശിരോമണി.]

തതോ വാദിത്രശബ്ദാശ്ച സ്തുതിശബ്ദാശ്ച വന്ദിനാം
സിംഹനാദാശ്ച ശൂരാണാം തദാ ശുശ്രുവിരേ പഥി. 37

| | | | |
|---|---|---|---|
| തതഃ | അവിടെ | വന്ദിനാം | വന്ദികളുടെ |
| തദാ | ആ സമയം | സ്തുതിശബ്ദാഃ ച | സ്തുതിഘോഷങ്ങളും |
| പഥി | വഴിയിൽ | ശൂരാണാം | യോദ്ധാക്കളുടെ |
| വാദിത്രശബ്ദാഃ ച | മംഗളവാദ്യഘോഷങ്ങളും | സിംഹനാദാഃ ച | സിംഹനാദങ്ങളും |
| | | ശുശ്രുവിരേ. | കേൾക്കപ്പെട്ടു. |

ഹർമ്മ്യവാതായനസ്ഥാഭിർഭൂഷിതാഭിഃ സമന്തതഃ
കീര്യ്യമാണഃ സുപുഷ്പൌഘൈര്യ്യയൌ സ്ത്രീഭിരരിന്ദമഃ. 38

ഹർമ്മ്യ-വാതായന-സ്ഥാഭിഃ — മാളികമുകളിൽ ജനലിന്നരികെ നിന്നിരുന്നവരും,
ഭൂഷിതാഭിഃ — അലംകൃതകളുമായ
സ്ത്രീഭിഃ — സ്ത്രീകളാൽ
സുപുഷ്പൌഘൈഃ — സുഗന്ധപുഷ്പങ്ങളാൽ
സമന്തതഃ — എങ്ങും
കീര്യ്യമാണഃ, — അഭിവർഷിക്കപ്പെട്ടവനായി
അരിന്ദമഃ — ജയശാലിയായ അദ്ദേഹം
യയൌ. — പൊയ്ക്കൊണ്ടിരുന്നു.

രാമം സർവ്വാനവദ്യാംഗ്യോ രാമപ്രിയചികീർഷവഃ
വചോഭിരഗ്ര്യൈർഹർമ്മ്യസ്ഥാഃ ക്ഷിതിസ്ഥാശ്ച വവന്ദിരേ. 39

ഹർമ്മ്യസ്ഥാഃ — മേടകളിലിരുന്നിരുന്നവരും,
ക്ഷിതിസ്ഥാഃ — ചുവട്ടിൽ നിലത്തു നിന്നിരുന്നവരും,
രാമപ്രിയ-ചികീർഷവഃ — ശ്രീരാമപ്രസാദത്തെ കാംക്ഷിക്കുന്നവരും,
സർവ്വാ-നവദ്യാംഗ്യഃ ച — പരിശുദ്ധമായ അന്തഃകരണത്തോടുകൂടിയവരുമായ സ്ത്രീകൾ,
അഗ്ര്യൈഃ — ഉത്തമങ്ങളായ
വചോഭിഃ — ഈ സ്തോത്രങ്ങളെക്കൊ [ണ്ടു
രാമം — ശ്രീരാമനെ
വവന്ദിരേ. — സേവചെയ്തു!

നൂനം നന്ദതി തേ മാതാ കൌസല്യാ മാതൃനന്ദന
പശ്യന്തീ സിദ്ധയാത്രം ത്വാം പിത്ര്യം രാജ്യമവസ്ഥിതം. 40

"മാതൃനന്ദന! — "അല്ലയോ മാതൃപ്രീതികരനായുള്ളോവെ!
തേ മാതാ — നിന്തിരുവടിയുടെ മാതാവായ
കൌസല്യാ, — കൌസല്യാദേവി,
പിത്ര്യം — പൂർവ്വികന്മാർ നടത്തിവന്നിരുന്നതായ
രാജ്യം — രാജ്യാധികാരത്തിൽ
അവസ്ഥിതം, — നിയമിക്കപ്പെട്ടവനായി,
സിദ്ധയാത്രം, — പരിപാവനമായ മഹോത്സവയുക്തനായ,
ത്വാം — നിന്തിരുവടിയെ
നൂനം — ഇക്ഷണത്തിൽ
പശ്യന്തീ — കൺകുളുർക്കെക്കണ്ടു
നന്ദതി," — ആനന്ദസാഗരനിമഗ്നയായിത്തീരും."

[''സിദ്ധയാത്രം'' (യാത്ര, എഴുന്നെള്ളത്ത് സഫലമായ്ഭവിച്ചവനായ) ഗൊ. രാ.]

സർവ്വസീമന്തിനീഭ്യശ്ച സീതാം സീമന്തിനീം വരാം
അമന്യന്ത ഹി താ നാര്യോ രാമസ്യ ഹൃദയപ്രിയാം 41
തയാ സുചരിതം ദേവ്യാ പുരാ നൂനം മഹത്തപഃ
രോഹിണീവ ശശാങ്കേന രാമസംയോഗമാപ യാ. 42

ച — അതിൽ പിന്നെ,
താഃ നാര്യഃ — ആ നാരിമാർ,
നൂനം — ആ സമയം
രാമസ്യ — ശ്രീരാമന്റെ
ഹൃദയപ്രിയാം — മനഃകാന്തയും
സർവ്വ-സീമന്തിനീഭ്യഃ — സർവ്വ സ്ത്രീജനങ്ങളിലും
വരാം സീമന്തിനീം — ഉത്തമയുമായ
സീതാം ഹി — സീതാദേവിയെപ്പററിയും
അമന്യന്ത:— — ഇപ്രകാരം പുകഴ്ത്തി:—

| | | | |
|---|---|---|---|
| രാമസംയോഗം, | ശ്രീരാമനുമായുള്ള ബന്ധത്തെ, | ദേവ്യാ, | ദേവിയാൽ, |
| രോഹിണീ | രോഹിണീദേവി | പുരാ | പൂർവ്വജന്മത്തിൽ |
| ശശാങ്കേന ഇവ, | ചന്ദ്രനോടു് എന്നപോലെ, | മഹത് | എത്രയോ |
| അപ, | പ്രാപിച്ചുവോ, | തപഃ | തപസ്സ് |
| തയാ | അപ്രകാരമുള്ള | സുചരിതം." | ചെയ്യപ്പെട്ടിട്ടുണ്ടായിരിക്കണം." |

ഇതി പ്രാസാദശൃംഗേഷു പ്രമദാഭിർന്നരോത്തമഃ
ശുശ്രാവ രാജമാർഗ്ഗസ്ഥഃ പ്രിയാ വാചഃ ഉദാഹൃതാഃ. 43

| | | | |
|---|---|---|---|
| രാജമാർഗ്ഗസ്ഥഃ | രാജമാർഗ്ഗത്തിൽ എഴുന്നെള്ളത്തു് പോയ്ക്കൊണ്ടിരുന്ന | പ്രമദാഭിഃ | സ്ത്രീകളാൽ |
| നരോത്തമഃ, | പുരുഷോത്തമൻ, | ഇതി | ഇപ്രകാരം |
| പ്രാസാദശൃംഗേഷു | മാളികകളുടെ മുകളിൽ | ഉദാഹൃതാഃ | ഉരചെയ്യപ്പെട്ട |
| | | പ്രിയാഃ വാചഃ | പ്രിയവചനങ്ങളെ |
| | | ശുശ്രാവ. | ചെവിക്കൊണ്ടു. |

സ രാഘവസ്തത്ര കഥാപ്രലാപാൻ
ശുശ്രാവ ലോകസ്യ സമാഗതസ്യ
ആത്മാധികാരാ വിവിധാശ്ച വാചഃ
പ്രഹൃഷ്ടരൂപസ്യ പുരോ ജനസ്യ. 44

| | | | |
|---|---|---|---|
| സഃ രാഘവഃ, | ആ ശ്രീരാഘവൻ, | ആത്മാധികാരാഃ | തന്നെപ്പറ്റിയുള്ള |
| തത്ര | ആ സമയം | വിവിധാഃ വാചഃ | വിവിധങ്ങളായ ഇപ്രകാരമുള്ള സ്തോത്രവചനങ്ങളേയും |
| പ്രഹൃഷ്ടരൂപസ്യ | അത്യാനന്ദഭരിതരായ | | |
| പുരഃ | പുരത്തിലുള്ള | | |
| ജനസ്യ, | ജനത്തിന്റെയും, | കഥാപ്രലാപാൻ ച | അന്യോന്യസംഭാഷണങ്ങളേയും |
| സമാഗതസ്യ | വന്നു ചേർന്നവരായ | | |
| ലോകസ്യ, | നാട്ടാരുടേയും, | ശുശ്രാവ. | ശ്രവിച്ചു. |

ഏഷ ശ്രിയം ഗച്ഛതി രാഘവോഽദ്യ
രാജപ്രസാദാദ്വിപുലാം ഗമിഷ്യൻ
ഏതേ വയം സർവ്വസമൃദ്ധകാമാ
യേഷാമയം നോ ഭവിതാ പ്രശാസ്താ. 45

| | | | |
|---|---|---|---|
| "ഏഷഃ | "ഈ | യേഷാം നഃ | യാതൊരു നമ്മൾക്കു് |
| രാഘവഃ, | ശ്രീരാഘവൻ, | അയം | ഇദ്ദേഹം |
| രാജപ്രസാദാത് | മഹാരാജാവിന്റെ പ്രസാദത്താൽ | പ്രശാസ്താ | രാജാവായി |
| | | ഭവിതാ, | ഭവിപ്പാൻ പോകുന്നുവോ, |
| അദ്യ | ഇന്നു് | | |
| വിപുലാം | മഹത്തായ | ഏതേ | അപ്രകാരമുള്ള ഈ |
| ശ്രിയം | ഭാഗ്യത്തെ | വയം | നമ്മൾ |
| ഗമിഷ്യൻ | പ്രാപിക്കുന്നവനായി | സർവ്വസമൃദ്ധകാമാഃ. | സർവ്വാഭീഷ്ടങ്ങളും സാധിച്ചവർതന്നെ. |
| ഗച്ഛതി; | ഭവിപ്പാൻ പോകുന്നു; | | |

ലാഭോ ജനസ്യാസ്യ യദേഷ സൎവ്വം പ്രപത്സ്യതേ രാഷ്ട്രമിദം ചിരായ
ന ഹ്യപ്രിയം കിഞ്ചന ജാതു കശ്ചിത് പശ്യേന്ന ദുഃഖം മനുജാധിപേƒസ്മിൻ.

| | |
|---|---|
| "ഏഷഃ | "ഇദ്ദേഹം |
| ഇദം സൎവ്വം | ഈ എല്ലാ |
| രാഷ്ട്രം ഹി | രാജ്യത്തെയും |
| ചിരായ | ഏറെക്കാലം |
| പ്രപത്സ്യതേ, | ഭരിക്കുമാറാകും, |
| യത് | എന്നുള്ള യാതൊന്നുത |
| അസ്യ ജനസ്യ | ഈ ജനത്തിന്റെ [ന്നെ |
| ലാഭഃ; | ഭാഗ്യം; |
| അസ്മിൻ | ഇദ്ദേഹം |
| മനുജാധിപേ, | മഹാരാജാവായിരിക്കുമ്പോൾ, |
| കശ്ചിത് | യാതൊരുവനും |
| കിഞ്ചന | ഒട്ടെങ്കിലും |
| ജാതു | ഒരിക്കലും |
| ദുഃഖം | കഷ്ടമെന്നുള്ളതു് |
| പശ്യേത് ന; | അനുഭവിക്കയില്ല; |
| അപ്രിയം ന." | അപ്രിയത്തെയും അനുഭവിക്കയില്ല." |

സ ഘോഷവദ്ഭിശ്ച ഹയൈശ്ച നാഗൈഃ
പുരസ്സരൈഃ സ്വസ്തികസൂതമാഗധൈഃ
മഹീയമാനഃ പ്രവരൈശ്ച വാദകൈഃ
അഭിഷ്ടുതോ വൈശ്രവണോ യഥാ യയൗ. 47

| | |
|---|---|
| ഘോഷവദ്ഭിഃ | ശബ്ദിക്കുന്നവയായ |
| ഹയൈഃ ച | കുതിരകളോടും |
| നാഗൈഃ ച | ആനകളോടുംകൂടി |
| പുരസ്സരൈഃ | മുമ്പിൽ ഗമിച്ചിരുന്ന |
| സ്വസ്തിക-സൂതമാഗധൈഃ | സ്വസ്തിവാചകരായ സൂതർ, മാഗധർ എന്നവരാൽ |
| മഹീയമാനഃ, | സ്തുതിക്കപ്പെട്ടവനായി, |
| പ്രവരൈഃ | ശ്രേഷ്ഠരായ |
| വാദകൈഃ ച | ഗായകന്മാരാലും |
| അഭിഷ്ടുതഃ | പുകഴ്ത്തപ്പെട്ടവനായി, |
| സഃ | അദ്ദേഹം |
| വൈശ്രവണഃ യഥാ | കുബേരസദൃശനായ് |
| യയൗ. | വിളങ്ങി. |

കരേണുമാതംഗരഥാശ്വസങ്കുലം മഹാജനൌഘപ്രതിപൂൎണ്ണചത്വരം
പ്രഭൂതരത്നം ബഹുപണ്യസഞ്ചയം ദദൎശ രാമോ രുചിരം മഹാപഥം 48

| | |
|---|---|
| രാമഃ, | ശ്രീരാമൻ, [വീഥിയെ, |
| മഹാപഥം, | മഹത്തായ രാജ- |
| കരേണു-മാതംഗ-രഥാശ്വ-സങ്കുലം, | പിടിയാനകൾ, കൊമ്പനാനകൾ, രഥങ്ങൾ, തുരഗങ്ങൾ ഇവകളാൽ നിറയപ്പെട്ട്, |
| മഹാജനൌഘപ്രതിപൂൎണ്ണ-ചത്വരം, | വമ്പിച്ച ജനതതിയാൽ നിറയപ്പെട്ട് വിളങ്ങുന്നതായ നാൽക്കൂട്ട വഴികളോടുകൂടിയതായി, |
| പ്രഭൂതരത്നം, | നവരത്നങ്ങൾ നിറഞ്ഞിരിക്കുന്നതായി, |
| ബഹു-പണ്യസഞ്ചയം | പലപല വില്പനച്ചരക്കുകൾ കുന്നിച്ചിരിക്കുന്നവയാൽ നിറയപ്പെട്ടുവിളങ്ങുന്നതായി, |
| രുചിരം | അതിരമണീയമായിരിക്കുന്നതായി, |
| ദദൎശ. | കണ്ടു. |

ഇത്യാൎഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ അയോദ്ധ്യാകാണ്ഡേ
ഷോഡശഃ സൎഗ്ഗഃ = പതിനാറാംസൎഗ്ഗം സമാപ്തം.

ആദ്യംമുതൽ ശ്ലോകസംഖ്യ 3129; അയോദ്ധ്യാകാണ്ഡം ആദ്യംമുതൽ ശ്ലോകസംഖ്യ 774.



## സപ്തദശഃ സർഗ്ഗഃ = പതിനേഴാംസർഗ്ഗം.

[ശ്രീരാമാഗമനം = ശ്രീരാമൻ ദശരഥമഹാരാജാവിന്റെ അടുക്കൽ വരുന്നത്.]

സ രാമോ രഥമാസ്ഥായ സംപ്രഹൃഷ്ടസുഹൃജ്ജനഃ
പതാകാധ്വജസമ്പന്നം മഹാർഹാഗരുധൂപിതം
അപശ്യന്നഗരം ശ്രീമാൻ നാനാജനസമാകുലം. 1

| | | | |
|---|---|---|---|
| രഥം | രഥത്തിൽ | നഗരം | നഗരത്തെ |
| ആസ്ഥായ, | കയറിക്കൊണ്ട്, | പതാകാധ്വജ- സമ്പന്നം | പതാക, ധ്വജം എന്നവയോടുകൂടിയതായും, |
| സംപ്രഹൃഷ്ട- സുഹൃജ്ജനഃ | സർവ്വപ്രകാരത്തിലും സന്തോഷത്തോടുകൂടിയവരായ ശോഭനമനസ്സന്മാരായ ജനങ്ങളോടുകൂടിയവനായ | മഹാർഹാഗരു- ധൂപിതം | അത്യുത്തമമായ അകിൽ പുകയ്ക്കപ്പെട്ടതായും, |
| | | നാനാജന- സമാകുലം | നാനാജനങ്ങളാൽ നിറയപ്പെട്ടതായും |
| ശ്രീമാൻ | ശ്രീമാനായ | | |
| സഃ രാമഃ | ആ ശ്രീരാമൻ, | അപശ്യത്. | കണ്ടു. |

["നാനാജനസമാകുലം", പല അജനന്മാരായ, ജരാമരണരഹിതന്മാരായ, ജനങ്ങളോടുകൂടിയ സ്വർഗ്ഗം എന്നപോലെ (സത്യ. തീ.]

സ ഗൃഹൈരഭ്രസങ്കാശൈഃ പാണ്ഡുരൈരുപശോഭിതം
രാജമാർഗ്ഗം യയൗ രാമോ മദ്ധ്യേനാഗരുധൂപിതം. 2

| | | | |
|---|---|---|---|
| സഃ രാമഃ | ആ ശ്രീരാമൻ | അഗരുധൂപിതം | അകിൽ പുകച്ചതും ആയ |
| അഭ്രസങ്കാശൈഃ | മേഘത്തിനൊത്തവയായ | | |
| പാണ്ഡുരൈഃ | വെളുവെളുത്ത | രാജമാർഗ്ഗം | രാജവീഥിയിൽ |
| ഗൃഹൈഃ | ഭവനങ്ങളാൽ | മദ്ധ്യേന | നടുവിൽ കൂടി |
| ഉപശോഭിതം | ഇരുപാടുംവിളങ്ങുന്നതും | യയൗ. | എഴുന്നെള്ളി. |

ചന്ദനാനാം ച മുഖ്യാനാമഗരൂണാം ച സഞ്ചയൈഃ
ഉത്തമാനാം ച ഗന്ധാനാം ക്ഷൌമകൌശാംബരസ്യ ച 3
അവിദ്ധാഭിശ്ച മുക്താഭിരുത്തമൈഃ സ്ഫാടികൈരപി
ശോഭമാനമസംബാധം തം രാജപഥമുത്തമം 4
സംവൃതം വിവിധൈഃ പണ്യൈർഭക്ഷ്യൈരുച്ചാവചൈരപി
ദദർശ തം രാജപഥം ദിവി ദേവപഥം യഥാ 5
ദധ്യക്ഷതഹവിർല്ലാജൈർധൂപൈരഗരുചന്ദനൈഃ
നാനാമാല്യോപഗന്ധൈശ്ച സദാഭ്യർച്ചിതചത്വരം. 6

| | | | |
|---|---|---|---|
| ദിവി | ദേവലോകത്തിൽ | രാജപഥം | നഗരവീഥികളിൽവെച്ച് വിശേഷപ്പെട്ടതും |
| തം | ശ്രേഷ്ഠവും | | |
| സദാ | എല്ലായ്പോഴും ദേവന്മാർ | ഉത്തമം | ഉത്തമവും |
| ദേവപഥം | സഞ്ചരിക്കുന്ന മാർഗ്ഗം | അസംബാധം | വിസ്താരമുള്ളതുമായ |
| യഥാ | പോലെയുള്ളതും | തം രാജപഥം, | ആ രാജമാർഗ്ഗത്തെ |

| | |
|---|---|
| മുഖ്യാനാം | നല്ല |
| ചന്ദനാനാം ച | ചന്ദനങ്ങളുടേയും |
| അഗരൂണാം ച | അകില്കളുടേയും |
| ഉത്തമാനാം | ശ്രേഷ്ഠങ്ങളായ |
| ഗന്ധാനാം ച | വാസനദ്രവ്യങ്ങളുടേയും |
| ക്ഷൌമ- കൌശാം- ബരസ്യ ച | കലൎപ്പില്ലാത്ത പട്ടും, പട്ടുകലൎന്നവയും ആയ വസ്ത്രങ്ങളുടേയും |
| സഞ്ചയൈഃ, | സമൂഹങ്ങളാലും, |
| അവിദ്ധാഭിഃ | തുളയ്ക്കാത്ത പുതിയ |
| മുക്താഭിഃ ച | നന്മുത്തുകളാലും |
| ഉത്തമൈഃ | ശ്രേഷ്ഠങ്ങളായ |
| സ്ഫാടികൈഃ അപി | സ്ഫടികങ്ങളാലും, |
| ശോഭമാനം, | വിളങ്ങുന്നതായും, |
| വിവിധൈഃ | വിധംവിധമായ |
| പണ്യൈഃ | വ്യാപാരച്ചരക്കുകളാലും |
| ഉച്ചാവചൈഃ | പലമാതിരിയായ |
| ഭക്ഷ്യൈഃ അപി | ഭക്ഷ്യങ്ങളാലും |
| ദധ്യക്ഷത- ഹവിൎല്ലാജൈഃ | തയിർ, അക്ഷത, നെയ്യ്, പൊരി എന്നവയാലും |
| സംവൃതം, | നിറയപ്പെട്ടതായും, |
| ധൂപൈഃ | പരിമളവസ്തുക്കളാലും |
| അഗരു- ചന്ദനൈഃ | അകിൽ, ചന്ദനം എന്നവയാലും |
| നാനാ- മാല്യോപ- ഗന്ധൈഃ | നാനാമാതിരിയായ മണമാൎന്ന മാലകളാലും, |
| അഭ്യൎച്ചിത- ചത്വരം ച | പൂജിക്കപ്പെട്ട ചത്വരങ്ങളോടുകൂടിയതായും |
| ദദൎശ. | സന്ദൎശിച്ചു. |

ആശീൎവ്വാദാൻ ബഹൂൻ ശൃണ്വൻ സുഹൃദ്ഭിഃ സമുദീരിതാൻ
യഥാൎഹം ചാപി സംപൂജ്യ സൎവ്വാനേവ നരാൻ യയൌ. 7

| | |
|---|---|
| സുഹൃദ്ഭിഃ | പുണ്യാത്മാക്കളാൽ |
| സമുദീരിതാൻ | ഉരചെയ്യപ്പെട്ട |
| ബഹൂൻ | പല |
| ആശീൎവ്വാദാൻ | ആശീൎവ്വാദവചനങ്ങളെ |
| ശൃണ്വൻ | കേട്ടുകൊണ്ട് അദ്ദേഹം |
| നരാൻ സൎവ്വാൻ അപി | എല്ലാ ജനങ്ങളേയും |
| യഥാൎഹം ഏവ | അവരവൎക്ക് യോജിച്ച മാതിരിതന്നെ |
| ച | അങ്ങിനെ |
| സംപൂജ്യ | കടാക്ഷിച്ചുകൊണ്ട് |
| യയൌ. | എഴുന്നെള്ളി. |

പിതാമഹൈരാചരിതം തഥൈവ പ്രപിതാമഹൈഃ
അദ്യോപാദായ തം മാൎഗ്ഗമഭിഷിക്തോഽനുപാലയ 8
യഥാ സ്മ ലാളിതാഃ പിത്രാ യഥാ പൂൎവ്വൈഃ പിതാമഹൈഃ
തതഃ സുഖതരം സൎവ്വേ രാമേ വത്സ്യാമ രാജനി 9
അലമദ്യ ഹി ഭുക്തേന പരമാൎത്ഥൈരലം ച നഃ
യഥാ പശ്യാമ നിൎയ്യാന്തം രാമം രാജ്യേ പ്രതിഷ്ഠിതം 10
അതോ ഹി നഃ പ്രിയതരം നാന്യത്കിഞ്ചിദ്ഭവിഷ്യതി
യഥാഽഭിഷേകോ രാമസ്യ രാജ്യേനാമിതതേജസഃ 11
ഏതാശ്ചാന്യാശ്ച സുഹൃദാമുദാസീനാഃ കഥാഃ ശുഭാഃ
ആത്മസംപൂജനീഃ ശൃണ്വൻ യയൌ രാമോ മഹാപഥം. 12

| | |
|---|---|
| “ അദ്യ | “ ഇന്നേദിവസം |
| അഭിഷിക്തഃ | പട്ടാഭിഷേകംചെയ്യപ്പെട്ടവനായി, |
| പിതാമഹൈഃ | മുത്തശ്ശന്മാരാലും |
| പ്രപിതാമഹൈഃ | മുതുമുത്തശ്ശന്മാരാലും |
| ആചരിതം | അനുഷ്ഠിക്കപ്പെട്ടതായ |
| താം മാൎഗ്ഗം ഏവ | ആ മുറയെത്തന്നെ |
| ഉപാദായ | അനുസരിച്ച്, |
| തഥാ | അതേവിധംതന്നെ |
| അനുപാലയ; | നിന്തിരുവടി പരിപാലിക്കമാറാകേണം; |
| പിത്രാ | അച്ഛൻതിരുമേനിയാൽ |
| യഥാ | എപ്രകാരം |
| പൂൎവ്വൈഃ | മുമ്പുള്ള |
| പിതാമഹൈഃ | കാരണവന്മാരാലും |
| യഥാ | എപ്രകാരം |
| ലാളിതാഃ സ്മ | ഞങ്ങൾ പരിപാലനം ചെയ്യപ്പെട്ടുവൊ, |
| തതഃ | അതിലും |
| സുഖതരം | അതിസുഖമായി |
| സൎവ്വേ | നാമെല്ലാവരും |
| രാമേ | ശ്രീരാമൻ |
| രാജനി | രാജാവായി വാഴുന്നകാലം |
| വത്സ്യാമഃ; | വസിക്കമാറാകും; |
| രാജ്യേ | രാജ്യപരിപാലനത്തിൽ |
| പ്രതിഷ്ഠിതം | നിയമിക്കപ്പെട്ടവനായി |
| നിൎയ്യാന്തം | എഴുന്നെള്ളുന്നവനായ |
| രാമം | ശ്രീരാമനെ |
| അദ്യ | ഇപ്പോൾ |
| പശ്യാമഃ; | നാംകൺകുളുൎക്കെ പ്രത്യക്ഷത്തിൽ കാണുന്നു; |
| യഥാ | ആകയാൽ |
| നഃ | നമുക്ക് |
| ഭുക്തേന അലം | ഐഹികസുഖത്തിൽ ആഗ്രഹമില്ല; |
| പരമാൎത്ഥൈഃ ച ഹി | ഉത്തമങ്ങളായ സ്വൎഗ്ഗാദിസുഖങ്ങളിലുംകൂടി |
| അലം; | ഇച്ഛയില്ല; |
| അമിതതേജസഃ | അളവററ തേജസ്സോടുകൂടിയവനായ |
| രാമസ്യ | ശ്രീരാമന്റെ |
| രാജ്യേന അഭിഷേകഃ | യൌവരാജ്യാഭിഷേകം എന്നുള്ളത് |
| യഥാ | എപ്രകാരമായുള്ളതോ അപ്രകാരമുള്ളതും |
| അതഃ | അതിനും മേലെയുള്ളതും ആയ |
| നഃ | നമുക്ക് |
| പ്രിയതരം | അത്യന്തപ്രിയമായുള്ള |
| അന്യത് കിഞ്ചിത് | മറെറാന്നും |
| ഭവിഷ്യതി ന ഹി," | ഉണ്ടാകതന്നേയില്ല," |
| ഏതാഃ ച | എന്നിങ്ങിനെയും |
| അന്യാഃ ച | മററും |
| ആത്മ-സംപൂജനീഃ | തന്നെ ബഹുമാനിക്കുന്നവയായ |
| ശുഭാഃ | മംഗളകരങ്ങളായ |
| സുഹൃദാം | പുണ്യജനങ്ങളുടെ |
| കഥാഃ | വാക്കുകളെ |
| ശൃണ്വൻ, | ചെവിക്കൊണ്ടവനായി |
| രാമഃ | ശ്രീരാമൻ |
| ഉദാസീനഃ | പ്രീതിദ്വേഷരഹിതനായി (നിൎവ്വികാരനായി) |
| മഹാപഥം | രാജവീഥിയിൽകൂടി |
| യയൌ. | എഴുന്നെള്ളി. |

ന ഹി തസ്മാന്മനഃ കശ്ചിച്ചക്ഷുഷീ വാ നരോത്തമാത്
നരഃ ശക്നോത്യപാക്രഷ്ടുമതിക്രാന്തേഽപി രാഘവേ 13

| | |
|---|---|
| രാഘവേ | ശ്രീരാഘവൻ |
| അതിക്രാന്തേ അപി | വളരെ ദൂരത്തെത്തിക്കഴിഞ്ഞിട്ടുംകൂടി |
| നരോത്തമാത് | പുരുഷോത്തമനായ |
| തസ്മാത്, | അദ്ദേഹത്തെവിട്ട്, |
| നരഃ ഹി | നരനും |
| മനഃ | മനസ്സിനെയാകട്ടെ |
| ചക്ഷുഷീ വാ, | ഇരുകണ്ണുകളെയാകട്ടെ |
| അപാക്രഷ്ടും | വേറെദിക്കിലേക്കാക്കുവാൻ |

യശ്ച രാമം ന പശ്യേത്തു യം ച രാമോ ന പശ്യതി
നിന്ദിതഃ സ വസേല്ലോകേ സ്വാത്മാപ്യേനം വിഗർഹതേ. 14

| | | | |
|---|---|---|---|
| യഃ | യാതൊരുവൻ | ലോകേ | ലോകത്തിൽ |
| രാമം, തു | ശ്രീരാമനെ, ഉള്ളവണ്ണം | നിന്ദിതഃ | ദുഷ്ടനായി |
| പശ്യേത് ന ച, | അറിയാതിരിക്കുന്നുവൊ | വസേത് ; | ജീവിതത്തെ നയിക്കും; |
| രാമഃ | ശ്രീരാമൻ | സ്വാത്മാ | തന്റെ സ്വന്തം ആ |
| യം | യാതൊരുവനെ | ഏനം | ഇവനെ [ത്മാവുതന്നെ |
| പശ്യതി ന ച, | അനുഗ്രഹിക്കുന്നില്ല | അപി | കാലക്രമത്തിൽ |
| സഃ | അവൻ [യൊ, | വിഗർഹതേ. | നിന്ദിക്കും. |

സർവ്വേഷാം ഹി സ ധർമ്മാത്മാ വർണ്ണാനാം കുരുതേ ദയാം
ചതുർണ്ണാം ഹി വയസ്ഥാനാം തേന തേ തമനുവ്രതാഃ. 15

| | | | |
|---|---|---|---|
| ധർമ്മാത്മാ ഹി | കൃപചെയ്തനുഗ്രഹിക്കുന്നതുതന്നെ വ്രതമായി കയ്ക്കൊണ്ട പുണ്യാ | സർവ്വേഷാം | എല്ലാവർക്കും |
| സഃ | അദ്ദേഹം [ത്മാവായ | ദയാം കുരുതേ ; | ശരണംനൽകുന്നു; |
| ചതുർണ്ണാം | നാലു് | തേന ഹി | അക്കാരണത്താൽ തന്നെ |
| വർണ്ണാനാം | ജാതികൾക്കും | തേ | അവർ |
| വയസ്ഥാനാം | (ശൈശവംമുതൽ വാർദ്ധക്യംവരെയുള്ള) ഏതുവയസ്സിലുള്ള | തം | അദ്ദേഹത്തെക്കുറിച്ചു് |
| | | അനുവ്രതാഃ. | അചഞ്ചലഭക്തിയുക്തന്മാരായിരിക്കുന്നു. |

[“സർവ്വേഷാം” (നാലുജാതിയിൽപെടാത്ത അവർണ്ണർക്കും.) ശിരോ.]

ചതുഷ്പഥാൻ ദേവപഥാംശ്ചൈത്യാന്യായതനാനി ച
പ്രദക്ഷിണം പരിഹരഞ്ജഗാമ നൃപതേഃ സുതഃ. 16

| | | | |
|---|---|---|---|
| നൃപതേഃ സുതഃ | രാജകുമാരനായ ശ്രീരാ | ആയതനാനി ച | യാഗശാലകളേയും |
| ചതുഷ്പഥാൻ | സന്ന്യാസിമാരേയും [മൻ | പ്രദക്ഷിണം | പ്രദക്ഷിണമായ് |
| ചൈത്യാനി | അരയാൽത്തറകളേയും | പരിഹരൻ | ചെന്നുകൊണ്ടു് |
| ദേവപഥാൻ | ദേവാലയങ്ങളേയും | ജഗാമ. | എഴുന്നെള്ളി. |

സ രാജകുലമാസാദ്യ മേഘസംഘോപമൈഃ ശുഭൈഃ
പ്രാസാദശൃംഗൈർവ്വിവിധൈഃ കൈലാസശിഖരോപമൈഃ 17
ആവാരയദ്ഭിർഗ്ഗഗനം വിമാനൈരിവ പാണ്ഡുരൈഃ
വർദ്ധമാനഗൃഹൈശ്ചാപി രത്നജാലപരിഷ്കൃതൈഃ 18
തത് പൃഥിവ്യാം ഗൃഹവരം മഹേന്ദ്രസദനോപമം
രാജപുത്രഃ പിതുർവ്വേശ്മ പ്രവിവേശ ശ്രിയാ ജ്വലൻ. 19

| | |
|---|---|
| ശ്രിയാ | സ്വാഭാവികമായ ശ്രീ കൊണ്ട് |
| ജ്വലൻ | തേജോമയമായി വിള[ങ്ങുന്ന |
| രാജപുത്രഃ | രാജകുമാരനായ |
| സഃ, | അദ്ദേഹം, |
| മേഘസംഘോപമൈഃ | മേഘനിവഹമൊത്തവയും, |
| ശുഭ്രൈഃ | ഭംഗിയേറിയവയും, |
| കൈലാസശിഖരോപമൈഃ | കൈലാസ ശിഖരം പോലെയുള്ളവയും |
| പാണ്ഡുരൈഃ | വെളുവെളുത്തവയും |
| ഗഗനം ഇവ | ആകാശത്തെത്തന്നെ |
| ആവാരയദ്ഭിഃ | മറയ്ക്കുന്നവയും ആയ |
| വിമാനൈഃ, | വിമാനങ്ങളാലും, |
| വിവിധൈഃ | പലവിധങ്ങളായ |
| പ്രാസാദശൃംഗൈഃ, | മണിമേടകളാലും, |
| രത്നജാലപരിഷ്കൃതൈഃ | രത്നസമൂഹങ്ങളാൽ നിൎമ്മിക്കപ്പെട്ടവയും |
| വൎദ്ധമാനഗൃഹൈഃ, | അഭിവൃദ്ധിയുണ്ടാകത്തക്കവണ്ണം ശില്പശാസ്ത്രപ്രകാരം കെട്ടപ്പെട്ടവയുമായഭവനങ്ങളാലും, |
| മഹേന്ദ്രസദനോപമം | ഇന്ദ്രഭവനത്തെപ്പോലെയിരിക്കുന്നതും |
| പൃഥിവ്യാം | ലോകത്തിൽ |
| ഗൃഹവരം | ഗൃഹങ്ങളിൽവെച്ച് ഉത്തമമായതും |
| പിതുഃ | പിതാവിന്റെ |
| വേശ്മ ച | വസതിയായും |
| രാജകുലം അപി | പാരമ്പൎയ്യമായിത്തന്നെ പൂൎവ്വരാജാക്കന്മാരുടെ അരമനയായുള്ളതും ആയ |
| തത് | അതിനെ |
| ആസാദ്യ | നോക്കി |
| പ്രവിവേശ. | എഴുന്നെള്ളി. |

സ കക്ഷ്യാ ധന്വിഭിൎഗ്ഗുപ്താസ്തിസ്രോഽതിക്രമ്യ വാജിഭിഃ
പദാതിരപരേ കക്ഷ്യേ ദ്വേ ജഗാമ നരോത്തമഃ. 20

| | |
|---|---|
| നരോത്തമഃ | പുരുഷോത്തമനായ |
| സഃ | അദ്ദേഹം |
| ധന്വിഭിഃ | വില്ലാളികളാൽ |
| ഗുപ്താഃ | കാവൽ കാക്കപ്പെട്ട |
| തിസ്രഃ കക്ഷ്യാഃ | മൂന്നുകെട്ടുകളെ |
| വാജിഭിഃ | (തേരിൽ പൂട്ടിയ) കുതിരകളോടുകൂടി |
| അതിക്രമ്യ | കടന്നുചെന്ന്, |
| അപരേ | മറു |
| ദ്വേ | രണ്ടു |
| കക്ഷ്യേ | കെട്ടുകളെ |
| പദാതിഃ | കാൽനടയായി |
| ജഗാമ. | കടന്നു. |

സ സൎവ്വാഃ സമതിക്രമ്യ കക്ഷ്യാ നരവരാത്മജഃ
സംനിവൎത്ത്യ ജനം സൎവ്വം ശുദ്ധാന്തഃപുരമഭ്യഗാത്. 21

| | |
|---|---|
| നരവരാത്മജഃ | ചക്രവൎത്തിസുതനായ |
| സഃ | അദ്ദേഹം |
| കക്ഷ്യാഃ സൎവ്വാഃ | കെട്ടുകൾ എല്ലാം |
| സമതിക്രമ്യ | കടന്നുചെന്ന്, |
| ജനം സൎവ്വം | എല്ലാ ജനത്തെയും |
| സംനിവൎത്ത്യ | മെല്ലെ വിലക്കിക്കൊണ്ട്, |
| ശുദ്ധാന്തഃപുരം | മഹാരാജ്ഞിയുടെ അന്തഃപുരത്തിൽ |
| അഭ്യഗാത്. | പ്രവേശിച്ചു. |

തതഃ പ്രവിഷ്ടേ പിതുരന്തികം തദാ
ജനഃ സ സർവ്വോ മുദിതോ നൃപാത്മജേ
പ്രതീക്ഷതേ തസ്യ പുനശ്ച നിർഗ്ഗമം
യഥോദയം ചന്ദ്രമസഃ സരിത്പതിഃ. 22

| | | | |
|---|---|---|---|
| നൃപാത്മജേ | മഹാരാജകുമാരൻ | ചന്ദ്രമസഃ / ഉദയം യഥാ, | ചന്ദ്രന്റെ ഉദയത്തെ എന്നപോലെ, |
| പിതുഃ അന്തികം | താതസമീപത്തിൽ | തസ്യ | അദ്ദേഹത്തിന്റെ |
| പ്രവിഷ്ടേ തദാ, | എഴുന്നെള്ളിയ സമയം, | പുനഃ നിർഗ്ഗമം | പുനരാഗമനത്തെ |
| സഃ | ആ | തതഃ ച | അവിടെനിന്നുതന്നെ |
| മുദിതഃ ജനഃ | ആനന്ദഭരിതരായ ജനം | പ്രതീക്ഷതേ. | പ്രതീക്ഷിച്ചുംകൊണ്ടു നിന്നു. |
| സർവ്വഃ, | മുഴുവനും, | | |
| സരിത്പതിഃ | സമുദ്രം | | |

ഇത്യാർഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ അയോദ്ധ്യാകാണ്ഡേ
സപ്തദശഃ സർഗ്ഗഃ = പതിനേഴാംസർഗ്ഗം സമാപ്തം.

ആദ്യം മുതൽ ശ്ലോകസംഖ്യ 3151; അയോദ്ധ്യാകാണ്ഡം ആദ്യം മുതൽ ശ്ലോകസംഖ്യ 796.



## അഷ്ടാദശഃ സർഗ്ഗഃ = പതിനെട്ടാം സർഗ്ഗം.

[കൈകേയ്യാ രാമവനവാസനിവേദനം = കൈകേയി ശ്രീരാമനോട്
വനവാസത്തെപ്പററി പറയുന്നത്.]

സ ദദർശാസനേ രാമോ നിഷണ്ണം പിതരം ശുഭേ
കൈകേയീസഹിതം ദീനം മുഖേന പരിശുഷ്യതാ. 1

| | | | |
|---|---|---|---|
| സഃ രാമഃ | ആ ശ്രീരാമൻ, | പിതരം | പിതാവിനെ |
| കൈകേയീ-സഹിതം | കൈകേയിയോടൊന്നിച്ചിരിക്കുന്നവനും, | പരിശുഷ്യതാ | വാടിയ |
| ശുഭേ | ശ്രേഷ്ഠമായ | മുഖേന | മുഖമണ്ഡലത്തോടെ |
| ആസനേ | ആസനത്തിൽ | ദീനം | എന്തോ മനസ്സിൽ വേദനപ്പെട്ടുകൊണ്ടിരിക്കുന്ന |
| നിഷണ്ണം | ഇരിക്കുന്നവനും ആയ | ദദർശ. | കണ്ടറിഞ്ഞു. [വനായി |

സ പിതുശ്ചരണൌ പൂർവ്വമഭിവാദ്യ വിനീതവത്
തതോ വവന്ദേ ചരണൌ കൈകേയ്യാഃ സുസമാഹിതഃ. 2

| | | | |
|---|---|---|---|
| വിനീതവത് | സത്കുലജാതന്മാർക്കുററ ആചാരത്തോടു കൂടിയവനായ | ചരണൌ | പാദയുഗളത്തെ |
| | | അഭിവാദ്യ, | തൊട്ടു നമസ്കരിച്ച് അഭിവാദനംചെയ്ത്, |
| സഃ | അദ്ദേഹം | തതഃ | അതിൽപിന്നെ |
| സുസമാഹിതഃ | അല്പവും മനശ്ചാഞ്ചല്യംകൂടാതെ | കൈകേയ്യാഃ | കൈകേയീദേവിയുടെ |
| | | ചരണൌ | തിരുവടികളെ |
| പൂർവ്വം | മുമ്പിൽ | വവന്ദ. | തലകുനിച്ചു നമസ്കരിച്ചു. |
| പിതുഃ | പിതാവിന്റെ | | |

രാമേത്യുവാച വചനം ബാഷ്പപൎയ്യാകുലേക്ഷണഃ
ശോക ന്നൃപതിൎദ്ദീനോ നേക്ഷിതും നാഭിഭാഷിതും. 3

| | |
|---|---|
| നൃപതിഃ, | മഹാരാജാവ്, |
| ദീനഃ | അത്യന്തദുഃഖിതനായി |
| ബാഷ്പപൎയ്യാകുലേക്ഷണഃ, | കണ്ണീരോലുന്ന നേത്രങ്ങളോടുകൂടിയവനായി |
| 'രാമ' ഇതി | 'രാമ' എന്ന |
| വചനം | ഒരു വാക്കു മാത്രം |
| ഉവാച; | ഉച്ചരിച്ചു; |
| ഈക്ഷിതും | കൺതുറന്നുനോക്കുവാൻ |
| ശശാക ന; | ശക്തനായില്ല; |
| അഭിഭാഷിതും | വായ് തുറന്നു സംസാരിപ്പാനും |
| ന. | ശക്തനായില്ല. |

തദപൂൎവ്വം നരപതേൎദ്ദൃഷ്ട്വാ രൂപം ഭയാവഹം
രാമോऽപി ഭയമാപന്നഃ പദാ സ്പൃഷ്ട്വേവ പന്നഗം 4
ഇന്ദ്രിയൈരപ്രഹൃഷ്ടൈസ്തം ശോകസന്താപകൎശിതം
നിശ്വസന്തം മഹാരാജം വ്യഥിതാകുലചേതസം 5
ഊൎമ്മിമാലിനമക്ഷോഭ്യം ക്ഷുഭ്യന്തമിവ സാഗരം
ഉപപ്ലുതമിവാദിത്യമുക്താനൃതമൃഷിം യഥാ. 6

| | |
|---|---|
| രാമഃ, | ശ്രീരാമൻ, |
| നരപതേഃ | മഹാരാജാവിന്റെ |
| രൂപം, | സ്വരൂപത്തെ, |
| അപ്രഹൃഷ്ടൈഃ | തളൎന്നുകുഴഞ്ഞിയവയായ |
| ഇന്ദ്രിയൈഃ | ഇന്ദ്രിയങ്ങൾ മൂലം |
| ശോകസന്താപകൎശിതം, | അസഹ്യമായ ശോകത്താൽ പീഡിക്കപ്പെട്ടതായും, |
| തത് | അതിനെ |
| അപൂൎവ്വം | ഒരിക്കലും ഇപ്രകാരം ഇല്ലാത്തമാതിരി |
| ഭയാവഹം, | മനസ്സിന്നു ഭയത്തെ ഉണ്ടാക്കുന്നതായും, |
| തം | ആ |
| മഹാരാജം അപി | മഹാരാജാവിനേയും |
| വ്യഥിതാകുലചേതസം | ദുഃഖിച്ചുഴലുന്ന മനതാരോടു കൂടിയവനായും, |
| നിശ്വസന്തം, | ദീൎഘമായ് നിശ്വസിക്കുന്നവനായും, |
| ഊൎമ്മിമാലിനം | തിരമാലകളോടു കൂടിയതും |
| അക്ഷോഭ്യം | കലക്കപ്പെടുവാൻ കഴിയാത്തതും |
| ക്ഷുഭ്യന്തം | കലങ്ങിയതും ആയ |
| സാഗരം ഇവ, | ആഴിയെപ്പോലെയും, |
| ഉപപ്ലുതം | രാഹുഗ്രസ്തനായ |
| ആദിത്യം ഇവ, | രവിയെപ്പോലെയും, |
| ഉക്താനൃതം | കളവോതിയ |
| ഋഷിം യഥാ | ഋഷിയെപ്പോലെയുമിരിക്കുന്നവനായും, |
| ദൃഷ്ട്വാ, | കണ്ട്, |
| പന്നഗം | സൎപ്പത്തെ |
| പദാ | കാൽ കൊണ്ട് |
| സ്പൃഷ്ട്വാ ഇവ | ചവിട്ടിയാലെന്നപോലെ |
| ഭയം ആപന്നഃ. | ചഞ്ചലം പൂണ്ടു. |

അചിന്ത്യകല്പം ഹി പിതുസ്തം ശോകമുപധാരയൻ
ബഭൂവ സംരബ്ധതരഃ സമുദ്ര ഇവ പൎവ്വണി. 7

| | |
|---|---|
| പിതുഃ | പിതാവിന്റെ |
| തം ശോകം | ആ ശോകത്തിന്ന് |
| അചിന്ത്യകല്പം ഹി | കാരണമെന്തെന്നറിയാത്തതിനാൽ |
| ഉപധാരയൻ, | എന്തുതന്നെയായിരിക്കാമെന്ന് മനസ്സിൽ ചിന്തിക്കുന്നവനായി, |
| പൎവ്വണി | പൎവ്വകാലത്തിൽ |
| സമുദ്രഃ ഇവ | സമുദ്രം എപ്രകാരമൊ അപ്രകാരം |
| സംരബ്ധതരഃ | മനസ്സു കലങ്ങിയവനായി |
| ബഭൂവ. | ഭവിച്ചു. |

ചിന്തയാമാസ ച തതോ രാമഃ പിതൃഹിതേ രതഃ
കിംസ്വിദദ്യൈവ നൃപതിൎന്ന മാം പ്രത്യഭിനന്ദതി 8
അന്യദാ മാം പിതാ ദൃഷ്ട്വാ കുപിതോऽപി പ്രസീദതി
തസ്യ മാമദ്യ സംപ്രേക്ഷ്യ കിമായാസഃ പ്രവൎത്തതേ. 9

| | |
|---|---|
| പിതൃഹിതേ | പിതാവിന്റെ ഹിതം പോലെ നടക്കുന്നതിൽ |
| രതഃ | വ്രതംപൂണ്ടവനായ |
| രാമഃ, | ശ്രീരാമൻ, |
| തതഃ | അക്കാരണത്താൽ |
| “കിം സ്വിത് | “എന്താണൊ |
| അദ്യ ഏവ | ഇന്നുമാത്രം |
| നൃപതിഃ | മഹാരാജാവ് |
| മാം | എന്നെക്കുറിച്ച് |
| പ്രത്യഭിനന്ദതി ന ? | സന്തോഷിക്കാതിരിക്കുന്നതു് ? |
| പിതാ | പിതാവ് |
| അന്യദാ | ഇതിന്നുമുമ്പെല്ലാം |
| കുപിതഃ അപി | കോപിച്ചിരുന്നാലുംകൂടി |
| മാം | എന്നെ |
| ദൃഷ്ട്വാ | കണ്ടു് |
| പ്രസീദതി ; | കോപത്തെ മറന്നുകളയുമല്ലൊ ; |
| അദ്യ | ഇന്നു് |
| മാം സംപ്രേക്ഷ്യ ച | എന്നെ കണ്ടിട്ടും |
| തസ്യ | അദ്ദേഹത്തിന്നു് |
| ആയാസഃ | മനോവേദന |
| കിം പ്രവൎത്തതേ ?” | എന്തുകൊണ്ടാണു് നിലനില്ക്കുന്നതു് ?” എന്നിങ്ങിനെ |
| ചിന്തയാമാസ. | തന്നത്താൻ ചിന്തിച്ചു. |

സ ദീന ഇവ ശോകാൎത്തോ വിഷണ്ണവദനദ്യുതിഃ
കൈകേയീമഭിവാദ്യൈവ രാമോ വചനമബ്രവീത്. 10

| | |
|---|---|
| സഃ രാമഃ | ആ ശ്രീരാമൻ |
| ദീനഃ ഇവ | ദീനനെന്നപോലെ |
| ശോകാൎത്തഃ, | ദുഃഖംമൂലം ഉത്സാഹഹീനനായി |
| വിഷണ്ണവദനദ്യുതിഃ, | തിരുമുഖകാന്തി മങ്ങിയവനായി |
| കൈകേയീം ഏവ | കൈകേയിദേവിയെ മാത്രം |
| അഭിവാദ്യ, | നോക്കി, |
| വചനം അബ്രവീത്. | ഇപ്രകാരം അരുളിച്ചെയ്തു. |

കച്ചിന്മയാ നാപരാദ്ധമജ്ഞാനാദ്യേന മേ പിതാ
കുപിതസ്തന്മമാചക്ഷ്വ ത്വം ചൈവൈനം പ്രസാദയ. 11

| | |
|---|---|
| “യേന | “എന്തു കാരണംകൊണ്ടാണു് |
| മേ | എന്റെ |
| പിതാ | അച്ഛൻതിരുമേനി |
| കുപിതഃ ? | ദ്വേഷ്യപ്പെട്ടിരിക്കുന്നതു് ? |
| തത് | അതിനെ |
| മമ ആചക്ഷ്വ ; | എന്നോടു് അരുളിച്ചെയ്താലും ; |
| മയാ | എന്നാൽ |
| അജ്ഞാനാത് ഏവ | അറിയാതെയുംകൂടി |
| അപരാദ്ധം ന | യാതൊരു അപരാധവും ചെയ്യപ്പെട്ടിട്ടില്ലെന്നു് |
| കച്ചിത് ; | ഞാൻ കരുതുന്നു ; |
| ച | എന്തായിരുന്നാലും |
| ത്വം | നിന്തിരുവടി |
| ഏനം | ഇദ്ദേഹത്തെ |
| പ്രസാദയ. | സമാധാനപ്പെടുത്തി പ്രസാദിപ്പിച്ചാലും. |

**അപ്രസന്നമനാഃ കിം ന സദാ മാം പ്രതി വത്സലഃ**
**വിഷണ്ണവദനോ ദീനോ ന ഹി മാമഭിഭാഷതേ.** 12

| | | | |
|---|---|---|---|
| "സദാ | "എല്ലായ്പ്പോഴും | അപ്രസന്നമനാഃ, | അതൃപ്തിപൂണ്ടമനസ്സോടുകൂടിയവനായി, |
| മാം | എങ്കൽ | മാം പ്രതി ഹി | എന്നെ നേരെ കണ്ടിട്ടും |
| വത്സലഃ, | വാത്സല്യത്തോടുകൂടിയ ഇദ്ദേഹം | കിം | എന്തുകൊണ്ടാണ് |
| ദീനഃ | അതിദുഃഖിതനായി, | ന | ഇപ്പോൾ [രിക്കുന്നതു് ? |
| വിഷണ്ണവദനഃ | മുഖം വാടിയവനായി, | അഭിഭാഷതേ ന? | ഒന്നും അരുളിച്ചെയ്യാതി |

**ശാരീരോ മാനസോ വാഽപി കച്ചിദേനം ന ബാധതേ**
**സന്താപോ വാഽഭിതാപോ വാ ദുൎല്ലഭം ഹി സദാ സുഖം.** 13

| | | | |
|---|---|---|---|
| "ശാരീരഃ | "ദേഹസംബന്ധമായ | സദാ സുഖം | നിത്യാനന്ദയുക്തനായ |
| സന്താപഃ വാ, | പീഡയാകട്ടെ, | | |
| മാനസഃ | മാനസികമായ | ഏനം വാ | ഇദ്ദേഹത്തെ മാത്രം |
| അഭിതാപഃ വാ, | ദുഃഖംതന്നെയാകട്ടെ, | ബാധതേ ന ഹി, | ബാധിക്കുന്നില്ലെന്ന് |
| ദുൎല്ലഭം | പ്രാകൃതജനങ്ങൾക്ക് കിട്ടാത്തതായ | കച്ചിത് അപി. | ഞാൻ കരുതുന്നു. |

**കച്ചിന്ന കിഞ്ചിദ് ഭരതേ കുമാരേ പ്രിയദൎശനേ**
**ശത്രുഘ്നേ വാ മഹാസത്വേ മാതൄണാം വാ മമാശുഭം.** 14

| | | | |
|---|---|---|---|
| "പ്രിയദൎശനേ | "എല്ലാവൎക്കും എപ്പോഴും പ്രിയംതന്നെ ചെയ്യുന്നവനായ | ശത്രുഘ്നേ വാ, | ശത്രുഘ്നന്റെ സംഗതിയിലാകട്ടെ, |
| | | മമ | എന്റെ |
| | | മാതൄണാം വാ | മാതാക്കൾക്കാകട്ടെ |
| കുമാരേ ഭരതേ, | കുമാരനായ ഭരതന്റെ സംഗതിയിലാകട്ടെ, | അശുഭം കിഞ്ചിത് | യാതൊരു സുഖക്കേടും |
| മഹാസത്വേ | സദാചാരയുക്തനായ | ന കച്ചിത്. | ഇല്ലെന്ന് ഞാൻ കരുതുന്നു. |

**അതോഷയന്മഹാരാജമകുൎവ്വൻ വാ പിതുൎവ്വചഃ**
**മുഹൂൎത്തമപി നേച്ഛേയം ജീവിതും കുപിതേ നൃപേ.** 15

| | | | |
|---|---|---|---|
| "നൃപേ | "മഹാരാജാവ് | മഹാരാജം | മഹാരാജാവിനെ |
| കുപിതേ, | കലുഷത പൂണ്ടിരിക്കുമ്പോൾ, | അതോഷയൻ | സന്തുഷ്ടിയുള്ളവനാക്കാതിരിക്കുന്നവനായി |
| പിതുഃ | പിതാവിന്റെ | മുഹൂൎത്തം വാ | ഒരു ക്ഷണനേരമെങ്കിലും |
| വചഃ | ആജ്ഞ | | |
| അപി | എന്തായിരുന്നാലും, | ജീവിതും | ജീവനോടിരിപ്പാൻ |
| അകുൎവ്വൻ | അതിനെ ചെയ്യുതിക്കാത്തവനായി | ഇച്ഛേയം ന. | ഞാൻ ആഗ്രഹിക്കുകയില്ല. |

യതോമൂലം നരഃ പശ്യേത് പ്രാദുർഭാവമിഹാത്മനഃ
കഥം തസ്മിന്ന വർത്തേത പ്രത്യക്ഷേ സതി ദൈവതേ. 16

| | | | |
|---|---|---|---|
| " ഇഹ | " ഈ ലോകത്തിൽ | പശ്യേത്, | സൂക്ഷ്മമായി അറിയേണമോ അപ്രകാരമുള്ള |
| നരഃ | ഒരു മനുഷ്യൻ | പ്രത്യക്ഷേ | പ്രത്യക്ഷ |
| ആത്മനഃ | തന്റെ | ദൈവതേ സതി | ദൈവമായ |
| പ്രാദുർഭാവം | ജനനത്തിന്നു | തസ്മിൻ, | അദ്ദേഹത്തിന്റെ സംഗതിയിൽ |
| യതോമൂലം | കാരണഭൂതനായ | കഥം | എങ്ങിനെ |
| | യാതൊരുവനെ | ന വർത്തേത. | അനുസരിക്കാതിരിക്കും. |

[ഈ ശ്ലോകത്തിൽതന്നെ ജഗത്കാരണനായ ലോകപിതാവിനെപ്പറ്റിയും കവി സൂചിപ്പിക്കുന്നു. മൂലവും തന്റെ കർമ്മഫലമായ പുനർജ്ജന്മാദിയും യാതൊരുവങ്കൽനിന്ന് എന്ന് ഒരു നരൻ കാണുന്നുവോ, എന്നിത്യാദി ഈ പക്ഷത്തിൽ, 'സതി' എന്ന് കൈകേയീസംബോധന. സത്യ. ധ. തീ.]

കച്ചിത്തേ പരുഷം കിഞ്ചിദഭിമാനാത് പിതാ മമ
ഉക്തോ ഭവത്യാ കോപേന യത്രാസ്യ ലുളിതം മനഃ. 17

| | | | |
|---|---|---|---|
| " അസ്യ | " ഇദ്ദേഹത്തിന്റെ | അഭിമാനാത് | സ്നേഹത്താലൊ |
| മനഃ | മനസ്സ് | കോപേന | കോപത്താലൊ |
| ലുളിതം | കലങ്ങിയിരിക്കുന്നതി | ഭവത്യാ | നിന്തിരുവടിയാൽ |
| യത്ര ? | കാരണം എന്ത് ? [നു | കിഞ്ചിത് | വല്ലതും |
| മമ | എന്റെ | പരുഷം | പരുഷമായി |
| പിതാ | പിതാവ് | ഉക്തഃ കച്ചിത് ? | ഉരചെയ്യപ്പെട്ടുവോ ? |
| തേ | നിന്തിരുവടിയുടെ | | |

ഏതദാചക്ഷ്വ മേ ദേവി തത്വേന പരിപൃച്ഛതഃ
കിം നിമിത്തമപൂർവ്വോഽയം വികാരോ മനുജാധിപേ. 18

| | | | |
|---|---|---|---|
| " ദേവി ! | " മാതാവേ ! | കിം നിമിത്തം ? | എന്തു കാരണത്താലാണ് ? |
| മനുജാധിപേ | മഹാരാജാവിന്റെ സംഗതിയിൽ | പരിപൃച്ഛതഃ | സംഗതി അറിവാൻ ചോദിക്കുന്നവനായ |
| അയം വികാരഃ | ഇപ്രകാരമുള്ള മനോവേദന | മേ | എന്നോട് |
| അപൂർവ്വഃ ; | ഇതുവരെയും ഉണ്ടായിട്ടില്ലാത്തതാണല്ലൊ ; | തത്വേന | സൂക്ഷ്മമായി |
| ഏതത് | ഇത് | ആചക്ഷ്വ." | അരുളിച്ചെയ്താലും." |

ഏവമുക്താ തു കൈകേയീ രാഘവേണ മഹാത്മനാ
ഉവാചേദം സുനിർല്ലജ്ജാ ധൃഷ്ടമാത്മഹിതം വചഃ. 19

| | | | |
|---|---|---|---|
| ഏവം | മേൽപ്രകാരം | | മാകുമല്ലൊ' എന്നുള്ള |
| തു | ഇതിനെപ്പററി | | ലജ്ജ ചെററുമില്ലാ |
| മഹാത്മനാ | മഹാത്മാവായ | | ത്തവളായി, |
| രാഘവേണ | ശ്രീരാമനാൽ ചോദിക്ക | ധൃഷ്ടം | അതികഠിനമായതും |
| ഉക്താ | പ്പെട്ടവളായ | | തന്റെ ആഗ്രഹത്തെ |
| കൈകേയീ, | കൈകേയിരാജ്ഞി, | ആത്മഹിതം | നല്ലപോലെ വെളി |
| | 'ചെയ്യത്തക്കതല്ലാത്ത | | പ്പെടുത്തുന്നതുമായ |
| സ്വനിൎല്ലജ്ജാ, | തു് ചെയ്യുന്നതിനാൽ | ഇദം വചഃ | ഈ വാക്യത്തെ |
| | ലോകനിന്ദയ്ക്കു് പാത്ര | ഉവാച. | ഉരചെയ്തു. |

ന രാജാ കുപിതോ രാമ വ്യസനം നാസ്യ കിഞ്ചന
കിഞ്ചിന്മനോഗതം ത്വസ്യ ത്വദ്ഭയാന്നാഭിഭാഷതേ. 20

| | | | |
|---|---|---|---|
| "രാമ! | "ശ്രീരാമ! | അസ്യ | ഇദ്ദേഹത്തിന്റെ |
| രാജാ | മഹാരാജാവു് | മനോഗതം; | അന്തരത്തിൽ ഇപ്പോൾ |
| കുപിതഃ ന; | കോപിച്ചിട്ടും ഇല്ല; | | കിടക്കുന്നുണ്ടു്; |
| അസ്യ | ഇദ്ദേഹത്തിന്നു് | ത്വദ്ഭയാത് | നിനക്കാപത്താകുമൊ |
| | | | എന്ന കാരണത്താൽ |
| വ്യസനം തു | യാതൊരുഭാഗ്യക്കുറവും | അഭിഭാഷതേ | അരുളിച്ചെയ്യാൻ കഴി |
| കിഞ്ചന ന; | ഒട്ടും ഇല്ല; | ന. | യാത്തവനായിരിക്കുക |
| കിഞ്ചിത് | ഒരു സംഗതി | | യാണു്. |

പ്രിയം ത്വാമപ്രിയം വക്തും വാണീ നാസ്യോപവൎത്തതേ
തദവശ്യം ത്വയാ കാൎയ്യം യദനേനാശ്രുതം മമ. 21

| | | | |
|---|---|---|---|
| | "പുത്രവാത്സല്യത്തി | വാണീ ന | വായതുറന്നുപറയുന്ന |
| "പ്രിയം | ന്നു് പാത്രീഭവിച്ചിരി | ഉപവൎത്തതേ; | തിന്നുള്ള ശക്തിയി |
| | ക്കുന്നവനായ | | ല്ലാതിരിക്കുന്നു; |
| | | മമ യത് | എനിക്കായി യാതൊ |
| ത്വാം | നിന്നോടു് | അനേന | ഇദ്ദേഹത്താൽ [ന്നു് |
| അപ്രിയം | സ്നേഹമില്ലാത്ത വാക്കി | ആശ്രുതം | വാഗ്ദത്തം ചെയ്യപ്പെട്ടു |
| | നെ | തത് | അതു് [വൊ |
| വക്തും | അരുളിച്ചെയ്യാൻ | ത്വയാ അവശ്യം | നീ ഒരുവനാൽതന്നെ |
| അസ്യ | ഇദ്ദേഹത്തിന്നു് | കാൎയ്യം. | പൂൎത്തിയാക്കേണ്ടതാണു്. |

ഏഷ മഹ്യം വരം ദത്വാ പുരാ മാമഭിപൂജ്യ ച
സ പശ്ചാത്തപ്യതേ രാജാ യഥാऽന്യഃ പ്രാകൃതസ്തഥാ. 22

| | | | |
|---|---|---|---|
| "ഏഷഃ | "ഇദ്ദേഹം | ദത്വാ | ചെയ്തരുളിയശേഷം |
| പുരാ | മുമ്പൊരിക്കൽ | സഃ ച | അതേ ഈ |
| മാം | എന്നെ | രാജാ | രാജാവു് |
| അഭിപൂജ്യ | പ്രശംസിച്ചു് | പ്രാകൃതഃ | അജ്ഞനായ |
| മഹ്യം | എന്നോടു് | അന്യഃ യഥാ | ഏതോ ഒരു സാധാരണ |
| വരം | ഒരു വാഗ്ദത്തം | തഥാ | മനുഷ്യനെന്നപോലെ |
| | | പശ്ചാത്തപ്യതേ. | പശ്ചാത്തപിക്കുന്നു. |

പ്രതിശ്രുത്യ ദദാമീതി വരം മമ വിശാംപതിഃ
സ നിരൎത്ഥം ഗതജലേ സേതും ബന്ധിതുമിച്ഛതി. 23

| | | | |
|---|---|---|---|
| " വിശാംപതിഃ | '' മഹാരാജാവ് | സഃ | അദ്ദേഹം |
| മമ | എന്നോട് | ഗതജലേ | (പുത്രവാത്സല്യമാകുന്ന) ജലതത്വത്തിൽ അകപ്പെട്ടകാരണം |
| 'വരം | 'ആഗ്രഹത്തെ | | |
| ദദാമി,' | ആവശ്യപ്പെടുന്ന സമയം ഞാൻ സാധിപ്പിക്കാം,' | സേതും | ധൎമ്മനിബന്ധനയെ |
| | | നിരൎത്ഥം | ഫലഹീനമാക്കി |
| ഇതി | എന്ന് | ബന്ധിതും | ചെയ്വാൻ |
| പ്രതിശ്രുത്യ | വാഗ്ദത്തംചെയ്തിട്ട് | ഇച്ഛതി. | ഉദ്ദേശിക്കുന്നു. |

["ഗതജലേ സേതും ബന്ധിതുമിച്ഛതി" വെള്ളം വാൎന്നുപോയതിന്നുശേഷം അണ കെട്ടുവാൻ ആഗ്രഹിക്കുന്നു, എന്നും അൎത്ഥം. അതായത് വരം മുമ്പുതന്നെ തന്നിരിക്കുന്നതുകൊണ്ട്, ഇപ്പോൾ അതിന്നു പരിഹാരം ആലോചിക്കുന്നത് വ്യൎത്ഥംതന്നെയെന്നു താല്പൎയ്യം.]

ധൎമ്മമൂലമിദം രാമ വിദിതം ച സതാമപി
തത്സത്യം ന ത്യജേദ്രാജാ കുപിതസ്ത്വത്കൃതേ യഥാ. 24

| | | | |
|---|---|---|---|
| " രാമ ! | '' ശ്രീരാമ ! | ധൎമ്മമൂലം | മോക്ഷത്തിന്നുള്ള അസ്ഥിവാരം; |
| ഇദം | ഇത് | യഥാ | ആയതുകൊണ്ട് |
| വിദിതം; | പണ്ടേതന്നെ വാഗ്ദത്തം ചെയ്യപ്പെട്ടതെന്ന് അറിയപ്പെട്ടത്; | കുപിതഃ | കുപിതനായിരിക്കുന്ന |
| | | രാജാ | മഹാരാജാവ് |
| സത്യം അപി | പറഞ്ഞവാക്കിളക്കാതിരിക്കുക എന്നതുതന്നെയാണ് | ത്വത്കൃതേ ച | നിനക്ക് നന്മചെയ്യേണമെന്നുള്ള കാരണം കൊണ്ടുംകൂടി |
| | | തത് | അതിനെ |
| സതാം | സത്തുക്കൾക്ക് | ത്യജേത് ന. | ലംഘിക്കരുത്. |

["ഇദം വിദിതം" താഴെപ്പറയുന്ന ധൎമ്മതത്വം സജ്ജനങ്ങൾക്ക് അറിവുള്ളതാണല്ലോ. ഗൊ. രാ.]

യദി തദ്വക്ഷ്യതേ രാജാ ശുഭം വാ യദി വാഽശുഭം
കരിഷ്യസി തതഃ സൎവ്വമാഖ്യാസ്യാമി പുനസ്ത്വഹം. 25

| | | | |
|---|---|---|---|
| " രാജാ | '' മഹാരാജാവ് | അശുഭം | മനസ്സിന്നുരുചിക്കാത്തത് |
| തത് | അതിനെ | യദി വാ | ആയിരുന്നതായാലും |
| പുനഃ | വീണ്ടും | കരിഷ്യസി യദി, | നീ ഇപ്പോൾതന്നെ ചെയ്യുമെങ്കിൽ, |
| വക്ഷ്യതേ; | ഉള്ളിൽ ഉദ്ദേശിച്ചുകൊണ്ടിരിക്കയാണ്; | സൎവ്വം | എല്ലാററിനേയും |
| | | തതഃ | പിന്നെ |
| ശുഭം വാ | മനസ്സിന്നൊത്തപോലെയുള്ളതായാലും | അഹം തു | ഞാൻതന്നെ |
| | | ആഖ്യാസ്യാമി. | പറയുന്നുണ്ട്. |

**യദി ത്വഭിഹിതം രാജ്ഞാ ത്വയി തന്ന വിപത്സ്യതേ**
**തതോഽഹമഭിധാസ്യാമി ന ഹ്യേഷ ത്വയി വക്ഷ്യതി.** 26

| | | | |
|---|---|---|---|
| **"ത്വയി** | "നിന്നോട് | അഭിഹിതം,— | വാഗ്ദത്തം ചെയ്യപ്പെട്ട |
| **ഏഷഃ** | ഇദ്ദേഹം | തത് | അത് [ആയതിനെ,— |
| **വക്ഷ്യതി ന;** | അരുളിച്ചെയ്കയില്ല; | ത്വയി | നിന്റെ സംഗതിയിൽ |
| **തതഃ** | ആയതുകൊണ്ട് | വിപത്സ്യതേ | നിഷ്പ്രയോജനമായ്ത്തീരുക |
| **അഹം ഹി** | ഞാൻ തന്നെ, | ന യദി— | ഇല്ലെന്നുവരികിൽ— |
| **രാജ്ഞാ തു** | മഹാരാജാവിനാൽ നേരിട്ട് | അഭിധാസ്യാമി." | പറഞ്ഞുതരാം." |

[നിന്നോടു പറഞ്ഞാൽ നിഷ്പ്രയോജനമായ്ത്തീൎന്നേക്കുമോ എന്നുള്ള ശങ്കകൊണ്ടാണ് രാജാവ് നിന്നോട് പറയാതിരിക്കുന്നത്. എന്നു താല്പൎയ്യം. ഗൊ. രാ.]

**ഏതത്തു വചനം ശ്രുത്വാ കൈകേയ്യാ സമുദാഹൃതം**
**ഉവാച വ്യഥിതോ രാമസ്താം ദേവീം നൃപസന്നിധൌ.** 27

| | | | |
|---|---|---|---|
| **നൃപസന്നിധൌ** | മഹാരാജാവിന്റെ തിരുമുമ്പിൽവെച്ച് | രാമഃ | ശ്രീരാമൻ |
| **കൈകേയ്യാ** | കൈകേയീരാജ്ഞിയാൽ | വ്യഥിതഃ, | സന്താപം പൂണ്ടവനാ[യി, |
| **സമുദാഹൃതം** | ഉരചെയ്യപ്പെട്ടതായ | താം ദേവീം | ആ മാതാവിനെ നോക്കി |
| **ഏതത്** | ഈ | തു | ഈ സംഗതിയിൽ ഇപ്രകാരം |
| **വചനം** | വാക്ക് | ഉവാച. | അരുളിച്ചെയ്തു. |
| **ശ്രുത്വാ,** | കേട്ട്, | | |

[തന്നെക്കുറിച്ച് ഇങ്ങിനെ ശങ്ക ജനിച്ചുവല്ലൊ, എന്ന് സന്താപത്തിന്നു കാരണം. ഗൊ. രാ.]

**അഹോ ധിങ് നാൎഹസേ ദേവി വക്തും മാമീദൃശം വചഃ**
**അഹം ഹി വചനാദ്രാജ്ഞഃ പതേയമപി പാവകേ**
**ഭക്ഷയേയം വിഷം തീക്ഷ്ണം മജ്ജേയമപി ചാൎണ്ണവേ.** 28

| | | | |
|---|---|---|---|
| **"രാജ്ഞഃ** | "മഹാരാജാവിന്റെ | മജ്ജേയം; | അണ്ടുകളയാം; |
| **വചനാത്** | ആജ്ഞയെന്നുവെച്ചാൽ | ഹി | ആകയാൽ |
| **അഹം** | ഞാൻ | ദേവി! | മാതാവേ! |
| **പാവകേ അപി** | തീയ്യിലുംകൂടി | മാം | എന്നെനോക്കി |
| **പതേയം;** | പതിക്കാം; | ഈദൃശം വചഃ | ഇപ്രകാരമുള്ള വാക്കി[നെ |
| **തീക്ഷ്ണം** | കൊടിയ | വക്തും | ഉരചെയ്യാൻ |
| **വിഷം അപി** | വിഷവുംകൂടി | അൎഹസേ ന; | പാടുള്ളതല്ല; |
| **ഭക്ഷയേയം;** | വിഴുങ്ങാം; | അഹോ ധിക്! | ഇപ്രകാരം ശങ്കിക്കാമോ! എനിക്ക് അപമാനകരമല്ലയോ! |
| **അൎണ്ണവേ ച** | സമുദ്രത്തിലും | | |

നിയുക്തോ ഗുരുണാ പിത്രാ നൃപേണ ച ഹിതേന ച. 29

| | | | |
|---|---|---|---|
| "ഹിതേന ച | "നിത്യമായ ക്ഷേമത്തെ തന്നെ ഇച്ഛിക്കുന്നവനായ്, | പിത്രാ ച | പിതാവായ |
| | | നൃപേണ | ചക്രവൎത്തിയാൽ |
| ഗുരുണാ | അജ്ഞാനത്തെ നീക്കി ബ്രഹ്മോപദേശം ചെയ്തരുളിയവനായ | നിയുക്തഃ. | ആജ്ഞാപിക്കപ്പെടേണ്ടവനായ അടിമയാകുന്ന ഞാൻ. |

[ഗുരുവെന്നുള്ള അവസ്ഥ, പിതാവെന്നുള്ള അവസ്ഥ, രാജാവെന്നുള്ള അവസ്ഥ, ഹിതകാരി എന്ന അവസ്ഥ, ഇവയെല്ലാം ആജ്ഞയെച്ചെയ്യുന്നതിന്നുള്ള കാരണങ്ങളാകുന്നു. ഗൊ. രാ.
''ഗുരുണാ'' (വസിഷ്ഠമഹൎഷിയാൽ), എന്നു ശിരോമണി.]

തദ്ബ്രൂഹി വചനം ദേവി രാജ്ഞോ യദഭികാംക്ഷിതം
കരിഷ്യേ പ്രതിജാനേ ച രാമോ ദ്വിൎന്നാഭിഭാഷതേ. 30

| | | | |
|---|---|---|---|
| "രാമഃ | "രാമൻ | അഭികാംക്ഷിതം | തിരുവുള്ളത്തിൽ ഉള്ള |
| ദ്വിഃ | ഒരിക്കൽ ഒന്ന്, പിന്നെ | വചനം | ആജ്ഞ |
| | മാറി ഒന്ന് എന്നുള്ളത് | യത് തത് | യാതൊന്നോ അതിനെ |
| അഭിഭാഷതേ ന; | ഒരിക്കലും പറകയില്ല; | ബ്രൂഹി; | അരുളിച്ചെയ്താലും; |
| ദേവി! | മാതാവേ! | കരിഷ്യേ; | ഞാൻ ചെയ്യുന്നുണ്ട്; |
| രാജ്ഞഃ | മഹാരാജാവിന്റെ | പ്രതിജാനേ ച." | ശപഥവും ചെയ്യുന്നു." |

[''രാമൻ'' എന്നു പറഞ്ഞതിൽനിന്നു തന്റെ യഥാൎത്ഥവാദിത്വമെന്നുള്ളത് സുപ്രസിദ്ധമെന്നു താല്പൎയ്യം. (സത്യ. തി.)

''ദ്വിഃ'', ഒരേ സംഗതിയെപ്പററി രണ്ടാമതൊരിക്കൽ; പറഞ്ഞതു പറഞ്ഞതുതന്നെയെന്നു താല്പൎയ്യം. (തിലകം).]

തമാൎജ്ജവസമായുക്തമനാൎയ്യാ സത്യവാദിനം
ഉവാച രാമം കൈകേയീ വചനം ഭൃശദാരുണം. 31

| | | | |
|---|---|---|---|
| ആൎജ്ജവ-സമായുക്തം | ധൎമ്മാനുഷ്ഠാനം ഒന്നിൽ തന്നേ നിരന്തരമായ ആസക്തിയോടു കൂടിയവനും | തം രാമം, | ആ ശ്രീരാമനോടായി, |
| | | അനാൎയ്യാ | ലോകമൎയ്യാദയെ ലംഘിച്ച് നടക്കുന്നവളായ് കാണപ്പെട്ടവളായ |
| സത്യവാദിനം | മനസ്സിൽ ഉള്ളതിനെ തന്നെ പ്രത്യക്ഷമായ് വാക്കുകൊണ്ടും പ്രവൃത്തികൊണ്ടും പ്രകടിപ്പിക്കുന്നവനുമായ | കൈകേയീ | കൈകേയി |
| | | ഭൃശദാരുണം | അതികഠിനമായ |
| | | വചനം | വാക്യത്തെ |
| | | ഉവാച. | ഇപ്രകാരം ഉരചെയ്തു. |

[''അനാൎയ്യാ'', (ഉത്കൃഷ്ടയായ) എന്നും, ശിരോമണി.]

പുരാ ദേവാസുരേ യുദ്ധേ പിത്രാ തേ മമ രാഘവ
രക്ഷിതേന വരൌ ദത്തൌ സശല്യേന മഹാരണേ. 32

| | | | |
|---|---|---|---|
| "രാഘവ | "ശ്രീരാമ ! | രക്ഷിതേന | (എന്നാൽ) ഉപചരിക്കപ്പെട്ടു് രക്ഷിക്കപ്പെട്ട |
| പുരാ | പണ്ടൊരിക്കൽ | തേ | നിന്റെ [വനായ |
| ദേവാസുരേ | ദേവന്മാക്കും അസുരന്മാക്കും തമ്മിൽ നടന്നതായ | പിത്രാ, | പിതാവിനാൽ, |
| | | മമ | എനിക്കു് |
| യുദ്ധേ, | യുദ്ധത്തിൽ | മഹാരണേ | ആ വൻപോക്കളത്തിൽ |
| സശല്യേന | ബാണങ്ങളേററു് വിവശനായി | വരൌ | രണ്ടു വരങ്ങൾ [വെച്ചു് |
| | | ദത്തൌ | നല്കപ്പെട്ടു. |

തത്ര മേ യാചിതോ രാജാ ഭരതസ്യാഭിഷേചനം
ഗമനം ദണ്ഡകാരണ്യേ തവ ചാദ്യൈവ രാഘവ. 33

| | | | |
|---|---|---|---|
| "രാഘവ ! | "ശ്രീരാമ ! | ഗമനം | വാസവും |
| തത്ര | അതിനെപ്പററി | മേ ഭരതസ്യ | എന്റെ ഭരതന്നു് |
| അദ്യ ഏവ | തല്ക്കാലംമാത്രം | അഭിഷേചനം ച | പട്ടാഭിഷേകവും |
| തവ | നിനക്കു് | രാജാ | രാജാവു് |
| ദണ്ഡകാരണ്യേ | ദണ്ഡകാരണ്യത്തിൽ | യാചിതഃ. | പ്രാത്ഥിക്കപ്പെട്ടു. |

["അദ്യ ഏവ", ഇന്നുതന്നെ ദണ്ഡകാരണ്യത്തിലേക്കു് യാത്രയും, എന്നും "അദ്യ ഏവ യാചിതഃ" അന്നു തന്നതായ വരം ഇന്നുമാത്രമാണു് എന്നാൽ ആവശ്യപ്പെടപ്പെട്ടതു്. എന്നും (ശിരോമണി).]

യദി സത്യപ്രതിജ്ഞം ത്വാം പിതരം കത്തുമിച്ഛസി
ആത്മാനം ച നരശ്രേഷ്ഠ മമ വാക്യമിദം ശൃണു. 34

| | | | |
|---|---|---|---|
| "നരശ്രേഷ്ഠ ! | "പുരുഷോത്തമനായ | സത്യപ്രതിജ്ഞം കത്തും | സത്യസന്ധനാക്കിച്ചെയ്യാൻ |
| ത്വാം | നീ | ഇച്ഛസി യദി | ആഗ്രഹിക്കുന്നുവെങ്കിൽ |
| ആത്മാനം | വിചാരപ്പെട്ടുകൊണ്ടിരിക്കുന്ന | മമ ഇദം | എന്റെ ഈ |
| | | വാക്യം | വാക്കിനെ |
| പിതരം | പിതാവിനെ | ശൃണു ച. | അനുസരിക്കുക. |

സന്നിദേശേ പിതുസ്തിഷ്ഠ യഥാ തേന പ്രതിശ്രുതം
ത്വയാഽരണ്യം പ്രവേഷ്ടവ്യം നവ വഷാണി പഞ്ച ച. 35

| | | | |
|---|---|---|---|
| "പിതുഃ | "പിതാവിന്റെ | യഥാ, | എന്നുള്ള കാരണത്താൽ |
| സന്നിദേശേ | ആജ്ഞയിൽ | ത്വയാ | നിന്നാൽ |
| തിഷ്ഠ ; | ശ്രദ്ധയോടുകൂടി വത്തിക്കുക ; | നവ ച പഞ്ച | ഒമ്പതോടുകൂടി അഞ്ചു് |
| | | വഷാണി | സംവത്സരങ്ങൾ |
| തേന | അദ്ദേഹത്താൽ | അരണ്യം | കാട്ടു് |
| പ്രതിശ്രുതം | വാഗ്ദത്തംചെയ്യപ്പെട്ടതു് | പ്രവേഷ്ടവ്യം. | പൂകപ്പെടേണ്ടതാകുന്നു. |

[രാജമയ്യദേശപ്രകാരം പന്ത്രണ്ടുസംവത്സരങ്ങൾ വനവാസമെന്നിരിക്കിലും രാവണന്റെ ആയുഷ്കാലത്തെ അനുസരിച്ചു് പതിന്നാലു് എന്നു് ദേവന്മാർ പറയിച്ചതാണെന്നു. (സത്യ. ധ. തീ.]

ഭരതശ്ചാഭിഷിച്യേത യദേതദഭിഷേചനം
ത്വദർത്ഥേ വിഹിതം രാജ്ഞാ തേന സർവ്വേണ രാഘവ. 36

| | | | |
|---|---|---|---|
| “രാഘവ! | “ശ്രീരാമ! | അഭിഷേചനം | യുവരാജ്യപട്ടാഭിഷേകം |
| സർവ്വേണ | ഇപ്പറഞ്ഞ | യത് | യാതൊരു [എന്നല്ല |
| തേന, | എല്ലാകാരണത്താലും, | ഏതത് ച | ഇതുതന്നെ |
| രാജ്ഞാ | മഹാരാജാവിനാൽ | ഭരതഃ | ഭരതൻ |
| ത്വദർത്ഥേ | നിനക്കായി | അഭിഷിച്യേത. | നിനക്കുപകരം അഭിഷേകം ചെയ്യപ്പെടട്ടെ. |
| വിഹിതം | നിയമിക്കപ്പെട്ടതായ | | |

സപ്ത സപ്ത ച വർഷാണി ദണ്ഡകാരണ്യമാശ്രിതഃ
അഭിഷേകമിമം ത്യക്ത്വാ ജടാജിനധരോ വസ. 37

| | | | |
|---|---|---|---|
| “ഇമം അഭിഷേകം | “ഈ അഭിഷേകത്തെ | സപ്ത ച സപ്ത | ഏഴും ഏഴും |
| | | വർഷാണി | സംവത്സരങ്ങൾ |
| ത്യക്ത്വാ, | വേണ്ടെന്നുവെച്ച് | ദണ്ഡകാരണ്യം | ദണ്ഡകാരണ്യത്തിൽ |
| ജടാജിനധരഃ | ജടയും മാൻതോലും ധരിച്ചവനായി, | ആശ്രിതഃ | വാസംചെയ്യുന്നവനായി |
| | | വസ. | കാലംകഴിക്കുക. |

ഭരതഃ കോസലപുരേ പ്രശാസ്തു വസുധാമിമാം
നാനാരത്നസമാകീർണ്ണാം സവാജിരഥകുഞ്ജരാം. 38

| | | | |
|---|---|---|---|
| “കോസലപുരേ | “അയോദ്ധ്യാപുരിയിൽ | സവാജിരഥകുഞ്ജരാം | രഥഗജതുരഗയുക്തവും ആയ |
| ഭരതഃ, | ഭരതൻ, | | |
| നാനാരത്നസമാകീർണ്ണാം | സർവ്വവസ്തുക്കളിലും ഉത്തമങ്ങളായുള്ളവയാൽ നിറയപ്പെട്ടതും | ഇമാം | ഈ |
| | | വസുധാം | ഭൂമിയെ |
| | | പ്രശാസ്തു. | ആണ്ടുവരട്ടെ. |

ഏതേന ത്വാം നരേന്ദ്രോഽയം കാരുണ്യേന സമാപ്ലുതഃ
ശോകസംക്ലിഷ്ടവദനോ ന ശക്നോതി നിരീക്ഷിതും. 39

| | | | |
|---|---|---|---|
| “അയം | “ഈ | ശോകസംക്ലിഷ്ടവദനഃ | ശോകംമൂലം മുഖം മങ്ങിയവനായി |
| നരേന്ദ്രഃ, | മഹാരാജാവ്, | | |
| ഏതേന, | ഈ വരദ്വയ പ്രദാനം മൂലം, | ത്വാം | നിന്നെ |
| | | നിരീക്ഷിതും | നോക്കുവാൻ കൂടി |
| കാരുണ്യേന സമാപ്ലുതഃ | കനിവോലുന്നവനായി, | ശക്നോതി ന. | സാധിക്കാതിരിക്കുകയാണ്. |

ഏതത് കുരു നരേന്ദ്രസ്യ വചനം രഘുനന്ദന
സത്യേന മഹതാ രാമ താരയസ്വ നരേശ്വരം. 40

| | | | |
|---|---|---|---|
| “രഘുനന്ദന! | “രഘുതിലകനായ | മഹതാ | മഹത്തായ |
| രാമ! | ശ്രീരാമ! | സത്യേന | ധർമ്മാനുഷ്ഠാനത്താൽ |
| നരേന്ദ്രസ്യ | മഹാരാജാവിന്റെ | നരേശ്വരം | മഹാരാജാവിനെ |
| ഏതത് വചനം | ഈ ആജ്ഞപ്രകാരം | താരയസ്വ.” | കഷ്ടത്തിൽ നിന്നും കരയേററുക.” |
| കുരു ; | ചെയ്യുക ; | | |

ഇതീവ തസ്യാം പരുഷം വദന്ത്യാം
ന ചൈവ രാമഃ പ്രവിവേശ ശോകം
പ്രവിവ്യഥേ ചാപി മഹാനുഭാവോ
രാജാ സ പുത്രവ്യസനാഭിതപ്തഃ. 41

| | | | |
|---|---|---|---|
| ഇതി | ഇപ്രകാരം | അപി ച | എന്നാൽ |
| തസ്യാം | അവർ | സഃ രാജാ ച | ആ മഹാരാജാവു മാത്രം |
| പരുഷം | രൂക്ഷമായി | പുത്രവ്യസനാഭിതപ്തഃ | പുത്രവാത്സല്യദുഃഖത്താൽ പീഡിക്കപ്പെട്ടവനായി |
| വദന്ത്യാം, | പറഞ്ഞപ്പോൾ, | | |
| മഹാനുഭാവഃ | സച്ചിദാനന്ദസ്വരൂപി | | |
| രാമഃ | ശ്രീരാമൻ [യായ | ഇവ | മുമ്പേതിലും അധികമായി |
| ശോകം ഏവ | ഒട്ടും മനശ്ചാഞ്ചല്യത്തെ | | |
| പ്രവിവേശ ന; | കൈക്കൊള്ളാതിരുന്നു; | പ്രവിവ്യഥേ. | വ്യാകുലപ്പെട്ടു. |

ഇത്യാൎഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ അയോദ്ധ്യാകാണ്ഡേ
അഷ്ടാദശഃ സൎഗ്ഗഃ = പതിനെട്ടാംസൎഗ്ഗം സമാപ്തം.

ആദ്യം മുതൽ ശ്ലോകസംഖ്യ 3192; അയോദ്ധ്യാകാണ്ഡം ആദ്യം മുതൽ ശ്ലോകസംഖ്യ 837.



## ഏകോനവിംശഃ സൎഗ്ഗഃ = പത്തൊമ്പതാംസൎഗ്ഗം

[ശ്രീരാമസ്യ വനയാത്രാപ്രതിജ്ഞാ = ശ്രീരാമൻ വനയാത്രയെക്കുറിച്ച് പ്രതിജ്ഞചെയ്യുന്നത്.]

തദപ്രിയമമിത്രഘ്നോ വചനം മരണോപമം
ശ്രുത്വാ ന വിവ്യഥേ രാമഃ കൈകേയീം ചേദമബ്രവീത്. 1

| | | | |
|---|---|---|---|
| അമിത്രഘ്നഃ | സൎവ്വശത്രുക്കളേയും നശിപ്പിപ്പാൻ കഴിവുള്ളവനായ | തത് | ആ |
| | | വചനം | നിയമനത്തെ |
| | | ശ്രുത്വാ, | കേട്ട്, [തിരുന്നു; |
| രാമഃ ച, | ശ്രീരാമനും, [ത്തും | വിവ്യഥേ ന; | ഒട്ടും വ്യഥ കൈക്കൊള്ളാ- |
| മരണോപമം | വിഷത്തിന്നുതുല്യമായ- | കൈകേയീം | കൈകേയിയോടായി |
| അപ്രിയം | പ്രിയവിരുദ്ധമായതും | ഇദം | ഇപ്രകാരം |
| | ആയ | അബ്രവീത്. | അരുളിച്ചെയ്തു. |

['അപ്രിയം, മരണോപമം' എന്നവ, പിതാവിന്നു, എന്നു താല്പൎയ്യം. (ശിരോമണി). ലോകദൃഷ്ട്യാ, എന്നു (ഗൊ. രാ.) കൈകേയിക്ക്, എന്ന് (സൎവ്വാൎത്ഥസാരം)]

ഏവമസ്തു ഗമിഷ്യാമി വനം വസ്തുമഹം ത്വിതഃ
ജടാജിനധരോ രാജ്ഞഃ പ്രതിജ്ഞാമനുപാലയൻ. 2

| | | | |
|---|---|---|---|
| "ഏവം അസ്തു; | "അപ്രകാരംതന്നെ | അനുപാലയൻ | ശിരസാ വഹിക്കുന്നവ |
| അഹം | ഞാൻ [ആകട്ടെ; | തു | ഇക്ഷണംതന്നെ [നായി |
| ജടാജിനധരഃ | ജടമുടിധരിച്ച് മാൻതോലുടുത്തുകൊണ്ട് | ഇതഃ | ഇവിടെനിന്നും |
| | | വനം | വനത്തിൽ |
| രാജ്ഞഃ | മഹാരാജാവിന്റെ | വസ്തും | വസിപ്പാനായി |
| പ്രതിജ്ഞാം | പ്രതിജ്ഞയെ | ഗമിഷ്യാമി. | പോകുന്നുണ്ട്. |

ഇദം തു ജ്ഞാതുമിച്ഛാമി കിമത്ഥം മാം മഹീപതിഃ
നാഭിനന്ദതി ദുർദ്ധർഷോ യഥാപുരമരിന്ദമഃ 3

| | | | |
|---|---|---|---|
| "ദുർദ്ധർഷഃ | "ഒരിക്കലും മനസ്സിന്നു വാട്ടംതട്ടാത്തവനും | കിമത്ഥം | എന്തുകൊണ്ടാണ് |
| അരിന്ദമഃ | ജയശാലിയും ആയ | അഭിനന്ദതി ന? | കടാക്ഷിക്കാതിരിക്കുന്ന [ത്? |
| മഹീപതിഃ | മഹാരാജാവ് | ഇദം തു | ഇതൊന്നു മാത്രം |
| യഥാപുരം | പതിവുപോലെ | ജ്ഞാതും | അറിയുവാൻ |
| മാം | എന്നെ | ഇച്ഛാമി. | ഞാൻ ആഗ്രഹിക്കുന്നു. |

മന്യുർന ച ത്വയാ കായ്യോ ദേവി ബ്രൂമി തവാഗ്രതഃ
യാസ്യാമി ഭവ സുപ്രീതാ വനം ചീരജടാധരഃ. 4

| | | | |
|---|---|---|---|
| "ദേവി! | "മാതാവേ! [ധരിച്ചു് | ത്വയാ | ഭവതിയാൽ |
| ചീരജടാധരഃ | മരവുരിയും ജടയും— | മന്യുഃ ച | യാതൊരു വിചാരവും (ശങ്കയും) |
| വനം | വനവാസത്തിന്നായി | | |
| യാസ്യാമി; | ഞാൻ പോകാം; | കായ്യഃ ന; | മനസ്സിൽ കരുതപ്പെടേണ്ടതില്ല; |
| തവ | ഭവതിയുടെ | | |
| അഗ്രതഃ | തിരുമുമ്പിൽ | സുപ്രീതാ | അഭീഷ്ടം സാധിച്ചവളായി |
| ബ്രൂമി; | ഞാൻ സത്യമായും പറയുന്നു; (ആഷം) | ഭവ. | ഭവിച്ചാലും. |

ഹിതേന ഗുരുണാ പിത്രാ കൃതജ്ഞേന നൃപേണ ച
നിയുജ്യമാനോ വിസ്രബ്ധഃ കിം ന കുയ്യാമഹം പ്രിയം. 5

| | | | |
|---|---|---|---|
| "ഹിതേന | "എല്ലായ്പോഴും ക്ഷേമത്തെത്തന്നെ ഇച്ഛിക്കുന്നവനും | നൃപേണ | മഹാരാജാവിനാൽ |
| | | നിയുജ്യമാനഃ | കല്പിക്കപ്പെടുന്നവനായ |
| | | അഹം | ഞാൻ, |
| ഗുരുണാ | അജ്ഞാനത്തെ നീക്കി ബ്രഹ്മോപദേശം ചെയ്തവനും | വിസ്രബ്ധഃ | കായ്യകാരണങ്ങളാലോചിക്കാതെതന്നെ |
| | | പ്രിയം | (അദ്ദേഹത്തിൻെറ) അഭീഷ്ടത്തെ |
| കൃതജ്ഞേന | ധമ്മമാഗ്ഗങ്ങളറിഞ്ഞവനും | കിം ച | എന്തായിരുന്നാലും |
| പിത്രാ | പിതാവുമായ | കുയ്യാം ന? | ചെയ്യാതിരിക്കുമോ? |

അളീകം മാനസം ത്വേകം ഹൃദയം ദഹതീവ മേ
സ്വയം യന്നാഹ മാം രാജാ ഭരതസ്യാഭിഷേചനം. 6

| | | | |
|---|---|---|---|
| "രാജാ | "മഹാരാജാവ് | ആഹ ന | കല്പിച്ചില്ലല്ലോ, എന്ന |
| മാനസം, | തൻെറ മനസ്സിലുള്ളതായ, | യത് | ആ |
| | | ഏകം തു | ഒരു സംഗതിമാത്ര [മാണ് |
| ഭരതസ്യ അഭിഷേചനം | 'ഭരതന്നു പട്ടാഭിഷേകം ചെയ്യിക്കുക' എന്ന കായ്യത്തെ, | മേ | എൻെറ |
| | | ഹൃദയം | ഹൃദയത്തെ |
| | | അളീകം ഇവ | സഹിപ്പാൻ കഴിയാത്തവിധത്തിൽ |
| സ്വയം | യാതൊരു സംശയവും | | |
| മാം | എന്നോടു് [കൂടാതെ | ദഹതി. | ദുഃഖിപ്പിക്കുന്നത്. |

അഹം ഹി സീതാം രാജ്യം ച പ്രാണാനിഷ്ടാൻ ധനാനി ച
ഹൃഷ്ടോ ഭ്രാത്രേ സ്വയം ദദ്യാം ഭരതായാപ്രചോദിതഃ. 7

| | | | |
|---|---|---|---|
| " ഭ്രാത്രേ | " അനുജനായ | അപ്രചോദിതഃ | അന്യനിർബ്ബന്ധമില്ലാ |
| ഭരതായ ഹി, | ഭരതന്നാണെന്നു വെ | | തെ തന്നെ |
| സീതാം | സീതയേയും [ച്ചാൽ, | സ്വയം | സംശയലേശമെന്നിയെ |
| രാജ്യം | രാജ്യത്തെയും | ഹൃഷ്ടഃ ച | സന്തോഷത്തോടു കൂടി |
| ധനാനി | ധനങ്ങളേയും | അഹം | ഞാൻ [യവനായി |
| ഇഷ്ടാൻ | ഭക്തന്മാരായ് | | പരിപാലിക്കുന്നതിന്നാ |
| പ്രാണാൻ ച | പരസമർപ്പണം ചെയ്ത | ദദ്യാം. | യി ഏല്പിച്ചുകൊടുക്കു |
| | വരായ പ്രജകളേയും, | | ന്നതാണ്. |

[ഭരതൻ ശുഭബുദ്ധിയോടുകൂടിയവനാകയാൽ സീതയേയുംകൂടി തദ്വശത്തിൽ സമർപ്പിക്കുന്നതിൽ യാതൊരു സംശയവും തനിക്കില്ലെന്നു അഭിപ്രായം. (സ. തി.) "സീതാം ഭരതായ" (ഭരതന്റെവക്കൽ മാതാവിനെ എന്നപോലെ സീതയെ), എന്നു സർവ്വാർത്ഥസാരം.]

കിം പുനർമനുജേന്ദ്രേണ സ്വയം പിത്രാ പ്രചോദിതഃ
തവ ച പ്രിയകാമാർത്ഥം പ്രതിജ്ഞാമനുപാലയൻ. 8

| | | | |
|---|---|---|---|
| " ച | " അപ്രകാരമിരിക്കെ, | മനുജേന്ദ്രേണ | മഹാരാജാവിനാൽ |
| തവ | നിന്തിരുവടിയുടെ | പ്രചോദിതഃ, | ആജ്ഞാപിക്കപ്പെട്ടവ |
| പ്രിയകാമാർത്ഥം | മനോരഥസിദ്ധിക്കായി | | നായ ഞാൻ, |
| പ്രതിജ്ഞാം | പ്രതിജ്ഞയെ | സ്വയം | തിരുവുള്ള പ്രകാരം നട |
| അനുപാലയൻ | പരിപാലിച്ചുകൊണ്ടു് | | ക്കുമെന്നതിനെപ്പററി |
| പിത്രാ | പിതാവായ | കിം പുനഃ ? | പറയേണ്ടതുമുണ്ടോ ? |

തദാശ്വാസയ ഭീതം ത്വം കിം ന്വിദം യന്മഹീപതിഃ
വസുധാസക്തനയനോ മന്ദമശ്രൂണി മുഞ്ചതി. 9

| | | | |
|---|---|---|---|
| " മഹീപതിഃ, | " മഹാരാജാവ്, | കിം ? | എന്തിന്ന് ? |
| വസുധാസക്ത- | നിലത്തെത്തന്നെ | ഭീതം | മനോവേദനയോടിരി |
| നയനഃ | നോക്കിക്കൊണ്ടു്, | | ക്കുന്ന അദ്ദേഹത്തെ |
| അശ്രൂണി | അശ്രുക്കളെ | ത്വം | നിന്തിരുവടി |
| മന്ദം മുഞ്ചതി, | ഇററിററുവീഴ്ത്തുന്നു, | തത് ന | ഇനിമേലെങ്കിലും |
| യത് ഇദം | എന്നുള്ളതായ ഇത് | ആശ്വാസയ. | സമാശ്വസിപ്പിച്ചാലും. |

ഗച്ഛന്തു ചൈവാനയിതും ദൂതാഃ ശീഘ്രജവൈർഹയൈഃ
ഭരതം മാതുലകുലാദദ്യൈവ നൃപശാസനാത്. 10

| | | | |
|---|---|---|---|
| " ദൂതാഃ | " ദൂതന്മാർ | മാതുലകുലാത് | അമ്മാമന്റെരാജധാനി |
| നൃപശാസനാ- | രാജാജ്ഞയെ | ഭരതം | ഭരതനെ [യിൽനിന്ന് |
| ത് ഏവ | വഹിച്ചുംകൊണ്ടു് | ആനയിതും | കൂട്ടിക്കൊണ്ടുവരുവാൻ |
| ശീഘ്രജവൈഃ | അതിവേഗതയുള്ള | അദ്യ ഏവ | ഇപ്പോൾതന്നെ |
| ഹയൈഃ ച, | കുതിരകളിൽകയറി | ഗച്ഛന്തു. | പോകട്ടെ. |

ദണ്ഡകാരണ്യമേഷോƒഹമിതോ ഗച്ഛാമി സത്വരഃ
അവിചാര്യ്യ പിതുർവാക്യം സമാ വസ്തും ചതുർദശ. 11

| | | | |
|---|---|---|---|
| "പിതുഃ | "പിതാവിന്റെ | ഏഷഃ | ഇതാ |
| വാക്യം | ശാസനത്തെ, | ഇതഃ | ഇവിടെനിന്നുതന്നെ |
| അവിചാര്യ്യ | ശങ്കകൂടാതെ, | ദണ്ഡകാരണ്യം | ദണ്ഡകാരണ്യത്തിൽ |
| സത്വരഃ | ഒന്നാമതായി ചെയ്യേണ്ടതാണെന്നു കരുതിയവനായി | ചതുർദശ | പതിന്നാലു |
| | | സമാഃ | സംവത്സരങ്ങൾ |
| | | വസ്തും | വസിപ്പാനായി |
| അഹം | ഞാൻ, | ഗച്ഛാമി." | പോകുന്നു." |

സാ ഹൃഷ്ടാ തസ്യ തദ്വാക്യം ശ്രുത്വാ രാമസ്യ കൈകയീ
പ്രസ്ഥാനം ശ്രദ്ദധാനാ ഹി ത്വരയാമാസ രാഘവം. 12

| | | | |
|---|---|---|---|
| തസ്യ | ആ | ഹി | തന്മൂലം |
| രാമസ്യ | ശ്രീരാമചന്ദ്രന്റെ | ഹൃഷ്ടാ | സന്തുഷ്ടയായി |
| തത് | ആ | രാഘവം | ശ്രീരാമനെ, |
| വാക്യം ശ്രുത്വാ, | തിരുമൊഴികേട്ട്, | പ്രസ്ഥാനം | പ്രയാണംചെയ്യേണ്ടുന്ന സംഗതിയിൽ |
| സാ കൈകയീ | ആക്കൈകേയീരാജ്ഞി | | |
| ശ്രദ്ദധാനാ, | കാര്യ്യം സഫലമായെന്നു വിശ്വസിച്ചവളായി, | ത്വരയാമാസ. | ഇപ്രകാരം ബദ്ധപ്പെടുത്തി. |

ഏവം ഭവതു യാസ്യന്തി ദൂതാഃ ശീഘ്രജവൈർഹയൈഃ
ഭരതം മാതുലകുലാദുപാവർത്തയിതും നരാഃ. 13

| | | | |
|---|---|---|---|
| "ദൂതാഃ | "വർത്തമാനമറിയിപ്പാനുള്ള | ഉപാവർത്തയിതും | തിരിയെ കൂട്ടിക്കൊണ്ടു വരുവാൻ |
| നരാഃ | ആളുകൾ | ശീഘ്രജവൈഃ | ശീഘ്രഗതിയോടു കൂടിയ |
| ഭരതം | ഭരതനെ | ഹയൈഃ | കുതിരകളിൽ കയറി |
| മാതുലകുലാത് | മാതുല ഗൃഹത്തിൽ നിന്നു് | യാസ്യന്തി; | ചെല്ലും; [ക്കൊണ്ട് |
| | | ഏവം ഭവതു. | അതിരിക്കട്ടെ. |

തവ ത്വഹം ക്ഷമം മന്യേ ചോത്സുകസ്യ വിളംബനം
രാമ തസ്മാദിതഃ ശീഘ്രം വനം ത്വം ഗന്തുമർഹസി. 14

| | | | |
|---|---|---|---|
| "രാമ! | "രാമ! | മന്യേ ന; | വിചാരിക്കുന്നില്ല; |
| ഉത്സുകസ്യ | (ഗുരു) ഭക്തിയുള്ളവനായ | തസ്മാത് | അയതു കൊണ്ട്, |
| | | ത്വം | നീ |
| തവ, | നിനക്ക്, | ഇതഃ | ഇപ്പോൾ മുതല്ക്കുതന്നെ |
| തു | ഇതു നിമിത്തം | ശീഘ്രം | കാലവിളംബം വരുത്താതെ |
| വിളംബനം | കാലതാമസം | വനം | കാട്ടിലേക്കു |
| ക്ഷമം ച | വേണമെന്ന് | ഗന്തും | പുറപ്പെടുവാൻ |
| അഹം | ഞാൻ | അർഹസി. | യത്നിച്ചുകൊള്ളുക. |

വ്രീഡാന്വിതഃ സ്വയം യച്ച നൃപസ്ത്വാം നാഭിഭാഷതേ
നൈതത് കിഞ്ചിന്നരശ്രേഷ്ഠ മന്യുരേഷോऽപനീയതാം. 15

"നരശ്രേഷ്ഠ! "പുരുഷോത്തമ!
നൃപഃ മഹാരാജാവ്
വ്രീഡാന്വിതഃ; (പുത്രവാത്സല്യത്താലുള്ള) മനോദുഃഖത്തോടുകൂടിയവനായിരിക്കുന്നു;
യത് ആയതുകൊണ്ടുതന്നെ
ത്വാം നിന്നോട് [യാണ്
സ്വയം താൻതന്നെ

അഭിഭാഷതേ ന; സംഭാഷണം ചെയ്യാതിരിക്കുന്നത്;
ഏതത് ഇതിന്ന്
കിഞ്ചിത് വേറെ കാരണമൊന്നും
ന; ഇല്ല; [തന്നെ
ഏഷഃ ഈ
മന്യുഃ ച മനോദുഃഖവും
അപനീയതാം. നീക്കംചെയ്യപ്പെടട്ടെ.

യാവത് ത്വം ന വനം യാതഃ പുരാദസ്മാദഭിത്വരൻ
പിതാ താവന്ന തേ രാമ സ്നാസ്യതേ ഭോക്ഷ്യതേऽപി വാ. 16

"രാമ! "രാമ!
ത്വം നീ
അസ്മാത് ഈ
പുരാത് നഗരത്തിൽനിന്ന്
അഭിത്വരൻ ജാഗ്രതയോടുകൂടിയവ
വനം വനത്തിലേക്ക് [നായി
യാതഃ പോകുന്നത്

യാവത് താവത് ഏതു സമയത്തിലൊ,
തേ നിന്റെ [അതുവരെയ്ക്കും
പിതാ പിതാവ്
സ്നാസ്യതേ ന; സ്നാനം ചെയ്കയില്ല;
അപി വാ എന്നുതന്നെയല്ല
ഭോക്ഷ്യതേ ന." ഭക്ഷണം കഴിക്കയുമില്ല."

ധിക് കഷ്ടമിതി നിഃശ്വസ്യ രാജാ ശോകപരിപ്ലുതഃ
മൂർച്ഛിതോ ന്യപതത്തസ്മിൻ പര്യങ്കേ ഹേമഭൂഷിതേ. 17

രാജാ, മഹാരാജാവ്, [മാനം!
"ധിക്! "അയ്യോ എന്തൊരപ
കഷ്ടം!" ഈ ശത്രുവിനെമാത്രം എനിക്ക് ജയിപ്പാൻ കഴിഞ്ഞില്ലല്ലൊ!"
ഇതി, എന്നു ചിന്തിച്ചുകൊണ്ട്
ശോക-പരിപ്ലുതഃ അളവററ ദുഃഖത്തിൽ നിമഗ്നനായി

നിശ്വസ്യ, ദീർഘമായി നിശ്വസിച്ച്,
മൂർച്ഛിതഃ മോഹാലസ്യം പൂണ്ടവനായി,
ഹേമഭൂഷിതേ സുവർണ്ണഭൂഷിതമായ
തസ്മിൻ ആ
പര്യങ്കേ മഞ്ചത്തിൽ
ന്യപതത്. വീണുകളഞ്ഞു.

രാമോऽപ്യുത്ഥാപ്യ രാജാനം കൈകേയ്യാഭിപ്രചോദിതഃ
കശയേവാഹതോ വാജീ വനം ഗന്തും കൃതത്വരഃ. 18

"രാമഃ "ശ്രീരാമൻ
രാജാനം മഹാരാജാവിനെ
ഉത്ഥാപ്യ അപി, ഉപചരിച്ച് എഴുന്നേല്പിച്ചിരുത്തുന്ന സമയത്തിലുംകൂടി,
വാജീ ഒരു കുതിര
കശയാ ചാട്ടകൊണ്ട്
ആഹതഃ അടിക്കപ്പെട്ടന്നതു്

ഇവ, പോലെ,
വനം കാട്ടിലേക്ക്
ഗന്തും യാത്രപുറപ്പെടുവാൻ
കൃതത്വരഃ, ബദ്ധപ്പെടുത്തപ്പെട്ടവനായി,
കൈകേയ്യാ കൈകേയിയാൽ
അഭി-പ്രചോദിതഃ. പലപ്രാവശ്യം അവശ്യപ്പെടപ്പെട്ടു.

തദപ്രിയമനാൎയ്യായാ വചനം ദാരുണോദയം
ശ്രുത്വാ ഗതവ്യഥോ രാമഃ കൈകേയീം വാക്യമബ്രവീത്. 19

| | | | |
|---|---|---|---|
| അനാൎയ്യായാഃ | ലോകമൎയ്യാദകളെ അതിക്രമിച്ചുനടന്നുകൊണ്ടിരുന്ന അവളുടെ | ശ്രുത്വാ, | കേട്ട് |
| | | രാമഃ | ശ്രീരാമൻ |
| | | ഗതവ്യഥഃ | മനസ്സുകലങ്ങാതെ |
| അപ്രിയം | അസഹ്യവും | കൈകേയീം | കൈകേയിയെ നോക്കി |
| ദാരുണോദയം | മൎമ്മഭേദകവുമായ | വാക്യം | ഇപ്രകാരം അരുളിച്ചെയ്തു. |
| തത് വചനം | ആ വാക്ക് | അബ്രവീത്. | |

നാഹമൎത്ഥപരോ ദേവി ലോകമാവസ്തുമുത്സഹേ
വിദ്ധി മാമൃഷിഭിസ്തുല്യം കേവലം ധൎമ്മമാസ്ഥിതം. 20
യദത്രഭവതഃ കിഞ്ചിച്ഛക്യം കൎത്തും പ്രിയം മയാ
പ്രാണാനപി പരിത്യജ്യ സൎവ്വഥാ കൃതമേവ തത് 21

| | | | |
|---|---|---|---|
| "ദേവി! | "മാതാവേ! | അത്രഭവതഃ | പൂജ്യപാദനായ പിതാവിന്റെ |
| അഹം | ഞാൻ | പ്രിയം | അഭീഷ്ടം |
| ലോകം | ലോകത്തിൽ | കിഞ്ചിത് | ഏതായിരുന്നാലും, |
| അൎത്ഥപരഃ | പുരുഷാൎത്ഥങ്ങളിൽ അൎത്ഥം ഒന്നിൽമാത്രം താല്പൎയ്യത്തോടുകൂടിയവനായി | കൎത്തും | മനുഷ്യനാൽ ചെയ്തുതീൎപ്പാൻ |
| | | ശക്യം | സാദ്ധ്യമായത് |
| ആവസ്തും | വസിപ്പാൻ | യത് | യാതൊന്നോ |
| ഉത്സഹേ ന; | ആഗ്രഹിക്കുന്നില്ല; | തത് | അത് |
| ധൎമ്മം | ധൎമ്മം | മയാ | എന്നാൽ |
| കേവലം | ഒന്നിനെമാത്രം | പ്രാണാൻ | പ്രാണങ്ങളെ |
| ആസ്ഥിതം, | എല്ലായ്പോഴും അവലംബിച്ചവനായ, | പരിത്യജ്യ അപി | പരിത്യജിച്ചിട്ടെന്നാലും |
| മാം | എന്നെ | സൎവ്വഥാ | ഏതുവിധത്തിലും, |
| ഋഷിഭിഃ | ഋഷികൾക്ക് | കൃതം ഏവ | പൂൎത്തിയായ് ചെയ്യപ്പെട്ടതാകും എന്നതിനേയും |
| തുല്യം, | തുല്യനെന്നുള്ളതിനേയും, | വിദ്ധി. | ധരിച്ചാലും. |

["അഹമൎത്ഥപരഃ" എന്ന്, 'സ്വാൎത്ഥതല്പരനായി, എന്നൎത്ഥത്തിൽ ഒററപ്പദമായും എടുക്കാം.]

ന ഹ്യതോ ധൎമ്മചരണം കിഞ്ചിദസ്തി മഹത്തരം
യഥാ പിതരി ശുശ്രൂഷാ തസ്യ വാ വചനക്രിയാ. 22

| | | | |
|---|---|---|---|
| "ഹി, | "എന്തെന്നാൽ, | യഥാ വാ, | എന്നുള്ളത് യാതൊന്നോ, |
| പിതരി | പിതാവിന്റെ വിഷയത്തിൽ | അതഃ | അതിനെക്കാളും |
| | | മഹത്തരം | മഹത്തായ ഫലത്തെ നൽകുന്നതായ |
| ശുശ്രൂഷാ, | ശുശ്രൂഷ, | | |
| തസ്യ | അദ്ദേഹത്തിന്റെ | ധൎമ്മചരണം | ധൎമ്മാനുഷ്ഠാനം |
| വചനക്രിയാ, | ആജ്ഞയെ ലംഘിക്കാതെ നടക്കുക, | കിഞ്ചിത് | മറെറാന്നും |
| | | അസ്തി ന. | ഇല്ല. |

[‘അധർമ്മചരണം’, ‘അവചനക്രിയാ’ ‘ന ഹി ശുശ്രൂഷാ’, എന്നിങ്ങിനേയും എടുത്ത്, പിതാവിനെ ശുശ്രൂഷിക്കാതിരിക്കുക, പറഞ്ഞതു കേൾക്കാതിരിക്കുക, എന്നവയെക്കാൾ അധർമ്മപ്രവൃത്തി വല്ലതും ഉണ്ടോ? എന്നും അർത്ഥം. (സത്യധർമ്മതീർത്ഥീയം).]

അനുക്തോഽപ്യത്രഭവതാ ഭവത്യാ വചനാദഹം
വനേ വത്സ്യാമി വിജനേ വർഷാണീഹ ചതുർദ്ദശ. 23

| | |
|---|---|
| “അഹം | “ഞാൻ |
| ഇഹ | ഇപ്പോൾ |
| അത്രഭവതാ | ഇദ്ദേഹത്താൽ |
| അനുക്തഃ അപി, | നേരിട്ട് കല്പിക്കപ്പെട്ടാതിരിക്കിലും, |
| ഭവത്യാഃ | നിന്തിരുവടിയുടെ |
| വചനാത്, | ആജ്ഞയെന്ന കാരണത്താൽ, |
| വിജനേ | ജനസഞ്ചാരഹീനമായ |
| വനേ | വനത്തിൽ |
| ചതുർദ്ദശ | പതിന്നാലു |
| വർഷാണി | സംവത്സരങ്ങൾ |
| വത്സ്യാമി. | വസിക്കുന്നുണ്ട്. |

ന നൂനം മയി കൈകേയി കിഞ്ചിദാശംസസേ ഗുണം
യദ്രാജാനമവോചസ്ത്വം മമേശ്വരതരാ സതീ. 24

| | |
|---|---|
| “കൈകേയി! | “കൈകേയീമാതാവേ; |
| മമ | എന്നെ |
| ഈശ്വരതരാ | കല്പിപ്പാൻ അധികാരമുള്ളവളായി |
| സതീ | വർത്തിക്കുന്ന |
| ത്വം, | നിന്തിരുവടി, |
| മയി | എന്നിൽ |
| ഗുണം | ഗുണം |
| കിഞ്ചിത് | അല്പമെങ്കിലും |
| ആശംസസേ ന; | ഉണ്ടെന്നതോന്നുന്നില്ല; |
| യത് നൂനം | അക്കാരണംകൊണ്ടു തന്നെയാണല്ലോ |
| രാജാനം | മഹാരാജാവിനോട് |
| അവോചഃ. | നിന്തിരുവടി പ്രാർത്ഥിച്ചത്. |

യാവന്മാതരമാപൃച്ഛേ സീതാം ചാനുനയാമ്യഹം
തതോഽദ്യൈവ ഗമിഷ്യാമി ദണ്ഡകാനാം മഹദ്വനം. 25

| | |
|---|---|
| “അഹം | “ഞാൻ |
| മാതരം | അമ്മയെ |
| ആപൃച്ഛേ; | കണ്ടുവന്ദിച്ച് യാത്ര പറയട്ടെ; |
| ച | അതിൽപിന്നെ |
| സീതാം | സീതയെ |
| അനുനയാമി; | പറഞ്ഞു സമാധാനിപ്പിക്കുന്നുണ്ട്; |
| യാവത് | അതു കഴിഞ്ഞ ഉടനെതന്നെ, |
| തതഃ | അവിടെനിന്നു |
| അദ്യ ഏവ | ഇന്നുതന്നെ, |
| ദണ്ഡകാനാം | ദണ്ഡന്റെ രാജ്യമായിരുന്നതായ പ്രദേശങ്ങളിലുള്ള |
| മഹത് | മഹത്തായ |
| വനം | വനത്തിലേക്ക് |
| ഗമിഷ്യാമി. | ഞാൻ പോകുന്നുണ്ട്. |

[നർമ്മദ, ഗോദാവരി എന്ന നദികൾക്കിടയിലുള്ള ഇക്ഷ്വാകുവംശജനായ ദണ്ഡന്റെ രാജ്യം ശുക്രശാപത്താൽ അരണ്യമായ്പോയ കഥ ആരണ്യകാണ്ഡം 1-ാംസർഗ്ഗം, 1-ാംശ്ലോകത്തിന്റെ കുറിപ്പിൽ കാണുക.]

ഭരതഃ പാലയേദ്രാജ്യം ശുശ്രൂഷേച്ച പിതുർയ്യഥാ
തഥാ ഭവത്യാ കർത്തവ്യം സ ഹി ധർമ്മഃ സനാതനഃ. 26

| | | | |
|---|---|---|---|
| “ഭരതഃ | ഭരതൻ | യഥാ തഥാ | ഇത് അപ്രകാരംതന്നെ |
| പിതുഃ | പിതാവിനു | | നടക്കുമാറ് |
| ശുശ്രൂഷേത്; | ശുശ്രൂഷചെയ്യുവരട്ടെ; | ഭവത്യാ ച | നിന്തിരുവടിയാലും |
| സഃ ഹി | അതുതന്നെയാണ് | കർത്തവ്യം; | ശ്രദ്ധിക്കപ്പെടേണ്ടതാണ്; |
| സനാതനഃ | ശാശ്വതമായ | രാജ്യം | രാജ്യത്തെയും [വരട്ടെ.” |
| ധർമ്മഃ; | ധർമ്മം; | പാലയേത്.” | പരിപാലനംചെയ്യു– |

[‘സനാതന: ധർമ്മ,’ ചതുർവ്വിധപുരുഷാർത്ഥങ്ങളും യാതൊരു അനുഷ്ഠാനത്താൽ ലഭിക്കപ്പെട്ടുമോ, അപ്രകാരമുള്ള മുഖ്യമായ്പറപ്പെട്ട ധർമ്മാനുഷ്ഠാനം.]

സ രാമസ്യ വചഃ ശ്രുത്വാ ഭൃശം ദുഃഖഹതഃ പിതാ
ശോകാദശക്നുവൻ ബാഷ്പം പ്രരുരോദ മഹാസ്വനം. 27

| | | | |
|---|---|---|---|
| രാമസ്യ | ശ്രീരാമന്റെ | ശോകാത് | പെട്ടെന്നുണ്ടായ മനോ |
| വചഃ | ആ വചനത്തെ | | വേദനമൂലം |
| ശ്രുത്വാ, | കേട്ട്, | ബാഷ്പം | കണ്ണീരിനെ |
| സഃ പിതാ, | പിതാവായ അദ്ദേഹം, | അശക്നുവൻ, | ഒതുക്കുവാൻ കഴിയാത്ത |
| ഭൃശം | മുമ്പേതിലുമധികമായി | | വനായി, |
| ദുഃഖഹതഃ, | ദുഃഖത്താൽ മതിമറന്ന | മഹാസ്വനം | വാവിട്ട് |
| | വനായി, | പ്രരുരോദ. | പൊട്ടിക്കരഞ്ഞുപോയി. |

വന്ദിത്വാ ചരണൌ രാമോ വിസംജ്ഞസ്യ പിതുസ്തദാ
കൈകേയ്യാശ്ചാപ്യനാർയ്യായാ നിഷ്പപാത മഹാദ്യുതിഃ. 28

| | | | |
|---|---|---|---|
| മഹാദ്യുതിഃ | മഹാതേജസ്വിയായ | അനാർയ്യായാഃ | ലോകമർയ്യാദയെ ലംഘി |
| രാമഃ | ശ്രീരാമൻ | | ച്ച് നടന്നവളായ |
| തദാ | ആ സമയം | കൈകേയ്യാഃ അപി | കൈകേയിയുടേയും |
| വിസംജ്ഞസ്യ | പ്രജ്ഞയററിരുന്നവ | ചരണൌ | കാലിണകളെ |
| | നായ | വന്ദിത്വാ | വന്ദിച്ച് |
| പിതുഃ ച, | പിതാവിന്റേയും, | നിഷ്പപാത. | പുറത്തെക്കെഴുന്നെള്ളി. |

[അനാർയ്യായാഃ (കനിഷ്ഠയായ) കൈകേയ്യാഃ ച (കൈകേയിയുടെ പാദങ്ങളിലും) നിഷ്പപാത (വീണുതൊഴുതു). ശിരോമണി സത്യ. തി.]

സ രാമഃ പിതരം കൃത്വാ കൈകേയീം ച പ്രദക്ഷിണം
നിഷ്ക്രമ്യാന്തഃപുരാത് തസ്മാത്സ്വം ദദർശ സുഹൃജ്ജനം. 29

| | | | |
|---|---|---|---|
| പിതരം | പിതാവിനേയും | നിഷ്ക്രമ്യ | പുറത്തെയ്ക്കെഴുന്നെള്ളി |
| കൈകേയീം ച | കൈകേയീരാജ്ഞിയേ | സഃ രാമഃ | ആ ശ്രീരാമൻ [യ |
| | യും | സ്വം | തനിക്ക് എല്ലായ്പോഴും |
| പ്രദക്ഷിണം കൃത്വാ | പ്രദക്ഷിണംചെയ്തു് | സുഹൃജ്ജനം | കൂടെയിരുന്നുകൊണ്ടു |
| | | | തന്നെ പരിചരിക്കുന്ന |
| തസ്മാത് | ആ | | വനായ ലക്ഷ്മണനെ |
| അന്തഃപുരാത് | അന്തഃപുരത്തിൽനിന്ന് | ദദർശ. | കണ്ടു. |

തം ബാഷ്പപരിപൂർണ്ണാക്ഷഃ പൃഷ്ഠതോഽനുജഗാമ ഹ
ലക്ഷ്മണഃ പരമക്രുദ്ധഃ സുമിത്രാനന്ദവർദ്ധനഃ. 30

| | | | |
|---|---|---|---|
| സുമിത്രാനന്ദവർദ്ധനഃ | സുമിത്രാദേവിക്ക് സന്തോഷത്തെ വർദ്ധിപ്പിക്കുന്നവനായ | ബാഷ്പപരിപൂർണ്ണാക്ഷഃ | അശ്രുക്കൾ നിറഞ്ഞ നേത്രങ്ങളോടുകൂടിയവനായി |
| | | തം | അദ്ദേഹത്തിന്ന് |
| ലക്ഷ്മണഃ | ലക്ഷ്മണൻ | പൃഷ്ഠതഃ ഹ | പിന്നാലെതന്നെ |
| പരമക്രുദ്ധഃ | അതിക്രുദ്ധനായി | അനുജഗാമ. | അനുഗമിച്ചു. |

[ശ്രീരാമനെ ലക്ഷ്മണൻ അനുവർത്തിക്കുന്നതുതന്നെയാണ് സുമിത്രാദേവിക്ക് പ്രീതി. എന്നു സൂചനം. (സർവ്വാർത്ഥസാരം).]

ആഭിഷേചനികം ഭാണ്ഡം കൃത്വാ രാമഃ പ്രദക്ഷിണം
ശനൈർജ്ജഗാമ സാപേക്ഷോ ദൃഷ്ടിം തത്രാവിചാലയൻ. 31

| | | | |
|---|---|---|---|
| രാമഃ, | ശ്രീരാമൻ, | അവിചാലയൻ | ഒട്ടുംവ്യതിചലിക്കുവാൻ സമ്മതിക്കാത്തവനായി |
| തത്ര | അക്കാര്യത്തെപ്പററി | | |
| ശനൈഃ | പതച്ചയില്ലാതെ | ആഭിഷേചനികം | അഭിഷേക |
| സാപേക്ഷഃ | അതിനെ ഒരു വലുതായ കാര്യമായി കരുതാത്തവനായി, | ഭാണ്ഡം | സാമഗ്രിയെ |
| | | പ്രദക്ഷിണം കൃത്വാ | പ്രദക്ഷിണംചെയ്തു് |
| ദൃഷ്ടിം | ബുദ്ധിയെ | ജഗാമ. | പുറത്തേക്കെഴുന്നെള്ളി. |

ന ചാസ്യ മഹതീം ലക്ഷ്മീം രാജ്യനാശോഽപകർഷതി
ലോകകാന്തസ്യ കാന്തത്വം ശീതരശ്മേരിവ ക്ഷപാ. 32

| | | | |
|---|---|---|---|
| രാജ്യനാശഃ, | രാജ്യാധികാരമില്ലാതായ്വോയെന്നുള്ള സംഗതി | മഹതീം | അത്യത്ഭുതകരമായ |
| | | ലക്ഷ്മീം ച | തിരുമുഖമണ്ഡലകാന്തിയേയും |
| ലോകകാന്തസ്യ | ലോകാഭിരാമനായ | ക്ഷപാ | രാത്രി |
| അസ്യ | ഇദ്ദേഹത്തിന്റെ | ശീതരശ്മേഃ | ചന്ദ്രന്റെ കാന്തിയെ |
| കാന്തത്വം | സർവ്വജനവശ്യമായ വിശേഷഗുണത്തെയും | ഇവ | എന്നവണ്ണം |
| | | അപകർഷതി ന. | കുറയ്ക്കുന്നതേയില്ല. |

["ക്ഷപാ", ക്ഷയിപ്പിക്കുന്നത്, അതായത് രാത്രി എന്നർത്ഥം. ചന്ദ്രന്റെ ലക്ഷ്മി (കാന്തി) ക്ഷയിക്കുന്നതുപോലെ, രാജ്യനാശംകൊണ്ട് ശ്രീരാമന്റെ കാന്തിക്ക് യാതൊരു ക്ഷയവും ഇല്ല. (സത്യതീർത്ഥീയം). യാതൊരുവൻ, മഹതിയായ ലക്ഷ്മിയെ (സ്വഭാര്യയെ, അഥവാ സമ്പത്തിനെ), അപകർഷം ചെയ്യുന്നു, അതായത് കൂടെത്തന്നെ കൊണ്ടുപോകുന്നു, അപ്രകാരമുള്ള ശ്രീരാമന് രാജ്യനാശമെന്നുള്ളതുതന്നെയില്ല. (സ. തീ.)]

ന വനം ഗന്തുകാമസ്യ ത്യജതശ്ച വസുന്ധരാം
സർവ്വലോകാതിഗസ്യേവ ലക്ഷ്യതേ ചിത്തവിക്രിയാ. 33

| | | | |
|---|---|---|---|
| വസുന്ധരാം ച | രാജ്യത്തെയെല്ലാം | ചിത്തവിക്രിയാ | മനസ്സിൽ വികാരമെന്നുള്ളത്, |
| ത്യജതഃ | ത്യജിച്ചവനായി, | | |
| വനം | വനത്തിലേക്ക് | സർവ്വലോകാതിഗസ്യ | നിസ്സംഗനായ്, സർവ്വലോകാതീതനായവന്ന് |
| ഗന്തുകാമസ്യ | എഴുന്നെള്ളുവാൻ നിശ്ചയിച്ചവനായ അദ്ദേഹത്തിന്ന്, | ഇവ | എന്നപോലെ, |
| | | ലക്ഷ്യതേ ന. | ഉണ്ടായതേ ഇല്ല. |

**പ്രതിഷിദ്ധ്യ ശുഭം ഛത്രം വ്യജനേ ച സ്വലംകൃതേ**
**വിസർജയിത്വാ സ്വജനം രഥം പൌരാംസ്തഥാ ജനാൻ** 34
**ധാരയൻ മനസാ ദുഃഖമിന്ദ്രിയാണി നിഗൃഹ്യ ച**
**പ്രവിവേശാത്മവാൻ വേശ്മ മാതുരപ്രിയശംസിവാൻ.** 35

| | | | |
|---|---|---|---|
| ആത്മവാൻ | പരമാത്മാവായ അദ്ദേഹം | ശുഭം ഛത്രം | അഴകേറിയ വെൺകൊററക്കുടയേയും, |
| അപ്രിയശംസിവാൻ | ദുഃഖകരമായവൎത്തമാനത്തെ അറിയിപ്പാൻ പേകുന്നവനായി | സ്വലംകൃതേ | നന്നായലങ്കരിക്കപ്പെട്ട |
| മാതുഃ | പെററ മാതാവിൻെറ | വ്യജനേ | ചാമരദ്വയങ്ങളേയും, |
| ദുഃഖം | ദുഃഖത്തെ | രഥം ച | രഥത്തെയും |
| മനസാ | തിരുവുള്ളത്തിൽ, | സ്വജനം തഥാ | തൻെറ പരിജനങ്ങളേയും, |
| ധാരയൻ, | ചിന്തിക്കുന്നവനായി, | പ്രതിഷിദ്ധ്യ, | അകററി, |
| ഇന്ദ്രിയാണി ച | പ്രകൃത്യാ ഉല്പന്നങ്ങളായ സ്വശക്തികളെ | പൌരാൻ | നഗരവാസികളേയും |
| നിഗൃഹ്യ, | പ്രകാശിപ്പിക്കാതെ ഒതുക്കിക്കൊണ്ടു്, | ജനാൻ | ഗ്രാമവാസികളേയും |
| | | വിസർജയിത്വാ | ഒതുക്കിവിലക്കിക്കൊണ്ടു്, |
| | | വേശ്മ | അരമനയിലേക്ക് |
| | | പ്രവിവേശ. | എഴുന്നെള്ളി. |

[ദുഃഖം (സുഹൃത്തുക്കളുടെ ദുഃഖം). എന്നു ഗൊ. രാ. 'അദുഃഖം' എന്നു പാഠഃഭേദം, എന്നു് (സത്യ. തീ.)]

**സൎവ്വോ ഹ്യഭിജനഃ ശ്രീമാൻ ശ്രീമതഃ സത്യവാദിനഃ**
**നാലക്ഷയത രാമസ്യ കിംചിദാകാരമാനനേ.** 36

| | | | |
|---|---|---|---|
| അഭിജനഃ | പ്രസിദ്ധന്മാരായ | രാമസ്യ | ശ്രീരാമൻെറ |
| ശ്രീമാൻ | മഹാന്മാർ | ആനനേ, | തിരുമുഖത്തിൽ, |
| സൎവ്വഃ ഹി | ആരുംതന്നെ | ആകാരം | മുമ്പില്ലാതിരുന്ന യാതൊരു മുഖഭാവത്തെയും |
| സത്യവാദിനഃ | സത്യവാദിയും | കിംചിത് | ഒട്ടെങ്കിലും |
| ശ്രീമതഃ | ശ്രീമാനുമായ | അലക്ഷയത ന. | വീക്ഷിച്ചില്ല. |

["അഭിജനഃ" പുറവുമുള്ള ജനം. തീൎത്ഥീയം; 'സ്വജനം' എന്നു് (സത്യ. തീ.) "ശ്രീമാൻ" ഉത്സവത്തിന്നായ് അലങ്കരിച്ചിരിക്കുന്നവൻ. (ഗൊ. രാ.)]

ഉചിതം ച മഹാബാഹുൎന ജഹൌ ഹൎഷമാത്മനഃ
ശാരദഃ സമുദീർണാംശുശ്ചന്ദ്രസ്തേജ ഇവാത്മജം. 37

| | | | |
|---|---|---|---|
| മഹാബാഹുഃ | മഹാബാഹുവായ അദ്ദേഹം | ശാരദഃ ചന്ദ്രഃ | ശരച്ചന്ദ്രൻ |
| ആത്മനഃ | തനിക്കു് | ആത്മജം | സ്വാഭാവികമായി തനിക്കുള്ള |
| ഉചിതം | പ്രകൃതിസിദ്ധമായുള്ള | തേജഃ | തേജസ്സിനെ |
| ഹർഷം | ആനന്ദത്തെ | ഇവ, | എന്നപോലെ, |
| സമുദീൎണ്ണാംശുഃ | പൂൎണ്ണകിരണങ്ങളോടു | ജഹൌ ന. | ത്യജിച്ചതേയില്ല. |

വാചാ മധുരയാ രാമഃ സൎവ്വം സംമാനയൻ ജനം
മാതുഃ സമീപം ധീരാത്മാ പ്രവിവേശ മഹായശാഃ. 38

| | | | |
|---|---|---|---|
| ധീരാത്മാ | ധീരാത്മാവും | വാചാ | വാക്കിനാൽ |
| മഹായശാഃ | മഹാകീൎത്തിശാലിയും | സംമാനയൻ | ഉത്സാഹപ്പെടുത്തിക്കൊ [ണ്ട് |
| രാമഃ, | ശ്രീരാമൻ, [ആയ | മാതുഃ | മാതാവിന്റെ |
| സൎവ്വം ജനം | എല്ലാ ജനത്തെയും | സമീപം | സന്നിധിയിൽ |
| മധുരയാ | ഇമ്പംകലൎന്ന | പ്രവിവേശ. | പ്രവേശിച്ചു. |

തം ഗുണൈഃ സമതാം പ്രാപ്തോ ഭ്രാതാ വിപുലവിക്രമഃ
സൌമിത്രിരനുവവ്രാജ ധാരയൻ ദുഃഖമാത്മജം.. 39

| | | | |
|---|---|---|---|
| ഗുണൈഃ സമതാം പ്രാപ്തഃ | സുഖദുഃഖാദിഗുണങ്ങളെ ഒപ്പം അനുഭവിക്കുന്നവനും | സൌമിത്രിഃ, | ലക്ഷ്മണൻ, |
| | | ആത്മജം | ഉള്ളിൽ ഉണ്ടായ |
| | | ദുഃഖം | ദുഃഖത്തെ |
| ഭ്രാതാ | ഭ്രാതാവും | ധാരയൻ | ഒതുക്കിക്കൊണ്ട്, |
| വിപുലവിക്രമഃ | മഹാപരാക്രമശാലിയുമായ | തം | അദ്ദേഹത്തെ |
| | | അനുവവ്രാജ. | അനുഗമിച്ചു. |

പ്രവിശ്യ വേശ്മാതിഭൃശം മുദാഽന്വിതം
സമീക്ഷ്യ താം ചാൎത്ഥവിപത്തിമാഗതാം
ന ചൈവ രാമോഽത്ര ജഗാമ വിക്രിയാം
സുഹൃജ്ജനസ്യാത്മവിപത്തിശങ്കയാ. 40

| | | | |
|---|---|---|---|
| അതിഭൃശം | അത്യന്തം | സുഹൃജ്ജനസ്യ | തന്നെ ചേൎന്നതായ ജനത്തിന്ന് |
| മുദാന്വിതം | ഉത്സാഹത്തോടുകൂടിയിരുന്നതായ | ആത്മ- വിപത്തി- ശങ്കയാ ച | മനസ്സിൽ കഷ്ടംനേരിട്ടുമെന്നുള്ള കാരണത്താൽ, |
| വേശ്മ | അരമനയിൽ | | |
| പ്രവിശ്യ, | പ്രവേശിച്ച് | | |
| രാമഃ, ആഗതാം | ശ്രീരാമൻ, അപ്പോൾ | അത്ര ച | ഈ സംഗതിയെപ്പററി |
| താം | ആ [നേരിട്ടതായ | വിക്രിയാം ഏവ | തന്റെ ഉള്ളിൽ വല്ലതുമൊരു കുറവ് നേരിട്ടുവെന്ന ഭാവത്തെത്തന്നെ |
| അൎത്ഥവിപത്തിം | ഉദ്ദിഷ്ടകാൎയ്യവിഘാതത്തെപ്പററി | | |
| സമീക്ഷ്യ, | ദീൎഘമായി പൎയ്യാലോചനചെയ്തു | ജഗാമ ന. | പ്രാപിച്ചതേയില്ല. |

ഇത്യാൎഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ അയോദ്ധ്യാകാണ്ഡേ
ഏകോനവിംശഃ സൎഗ്ഗഃ = പത്തൊമ്പതാംസൎഗ്ഗം സമാപ്തം.

ആദ്യം മുതൽ ശ്ലോകസംഖ്യ 3232; അയോദ്ധ്യാകാണ്ഡം ആദ്യം മുതൽ ശ്ലോകസംഖ്യ 877.



## വിംശഃ സൎഗ്ഗഃ = ഇരുപതാംസൎഗ്ഗം.

[കൌസല്യാവിലാപഃ = കൌസല്യാദേവിയുടെ വിലാപം]

**തസ്മിംസ്തു പുരുഷവ്യാഘ്രേ നിഷ്ക്രാമതി കൃതാഞ്ജലൌ**
**ആൎത്തശബ്ദോ മഹാൻ ജജ്ഞേ സ്ത്രീണാമന്തഃപുരേ തദാ.** 1

| | | | |
|---|---|---|---|
| **തസ്മിൻ** | ആ | തു | ഒരുമാതിരിസംഗതി മനസ്സിലാക്കിക്കഴിഞ്ഞവ[രായ |
| **പുരുഷവ്യാഘ്രേ** | പുരുഷശ്രേഷ്ഠൻ | സ്ത്രീണാം | സ്ത്രീകളുടെ, |
| **കൃതാഞ്ജലൌ** | കൈകൂപ്പിക്കൊണ്ട് | ആൎത്തശബ്ദഃ | ദുഃഖത്തെ പ്രദൎശിപ്പിക്കുന്നതായ താഴെയുള്ള സംഭാഷണം |
| **നിഷ്ക്രാമതി തദാ** | കാൽനടയായി എഴുന്നെള്ളിയിരുന്ന സമയത്തിൽതന്നെ, | മഹാൻ | ഉച്ചസ്വരത്തിൽ |
| **അന്തഃപുരേ** | അന്തഃപുരത്തിൽ | ജജ്ഞേ. | നടന്നു. |

**കൃത്യേഷ്വചോദിതഃ പിത്രാ സൎവ്വസ്യാന്തഃപുരസ്യ ച**
**ഗതിൎയ്യഃ ശരണം ചാപി സ രാമോऽദ്യ പ്രവത്സ്യതി.** 2

| | | | |
|---|---|---|---|
| **" അന്തഃപുരസ്യ** | " അന്തഃപുരസ്ത്രീജനത്തിന്ന് | അചോദിതഃ അപി | ആജ്ഞാപിക്കപ്പെടാത്തവനെന്നിരുന്നാലും, |
| **സൎവ്വസ്യ ച** | (യാതൊരു വ്യത്യാസവുമില്ലാതെ) എല്ലാവൎക്കും | ഗതിഃ | ഭാരവാഹിയായി |
| **കൃത്യേഷു ച** | സകല മനോരഥങ്ങളിലും, | ശരണം, | ആശ്രയഭൂതനായി വൎത്തിച്ചിരുന്നുവോ, |
| **യഃ** | യാതൊരുവൻ, | സഃ രാമഃ | ആ ശ്രീരാമൻ |
| **പിത്രാ** | പിതാവിനാൽ | അദ്യ | ഇന്ന് |
| | | പ്രവത്സ്യതി. | നഗരം വിട്ടുവാൻ- [പോകുന്നു. |

**കൌസല്യായാം യഥാ യുക്തോ ജനന്യാം വൎത്തതേ സദാ**
**തഥൈവ വൎത്തതേऽസ്മാസു ജന്മപ്രഭൃതി രാഘവഃ.** 3

| | | | |
|---|---|---|---|
| **" രാഘവഃ** | " ശ്രീരാഘവൻ | യുക്തഃ | ഭക്തിവിശ്വാസത്തോടുകൂടിയവനായി |
| **ജന്മപ്രഭൃതി** | ജനനംമുതല്ക്കുതന്നെ | വൎത്തതേ യഥാ | എപ്രകാരം വൎത്തിക്കുന്നുവോ, |
| **സദാ** | എതുസമയത്തിലും | തഥാ ഏവ | അപ്രകാരംതന്നെ |
| **ജനന്യാം** | പെററമ്മയായ | അസ്മാസു | നമ്മുടെ സംഗതിയിലും |
| **കൌസല്യായാം** | കൌസല്യാദേവിയിങ്കൽ | വൎത്തതേ. | വൎത്തിക്കുന്നു. |

**ന ക്രുദ്ധ്യത്യഭിശപ്തോऽപി ക്രോധനീയാനി വൎജ്ജയൻ**
**ക്രുദ്ധാൻ പ്രസാദയൻ സൎവ്വാൻ സ ഇതോऽദ്യ പ്രവത്സ്യതി.** 4

| | |
|---|---|
| " ക്രോധനീയാനി | കോപത്തെ ഉണ്ടാക്കുന്ന വാക്കുകളേയും പ്രവൃത്തികളേയും |
| വൎജ്ജയൻ, | വൎജ്ജിക്കുന്നവനായ അവൻ, |
| അഭിശപ്തഃ അപി | ന്യായരഹിതമായി ശകാരിക്കപ്പെട്ടാലുംകൂടി |
| ക്രുദ്ധ്യതി ന; | കോപിക്കയില്ല; |
| ക്രുദ്ധാൻ | കോപിച്ചവർ ആരെന്നാലും അവരെ |
| സൎവ്വാൻ | എല്ലാവരേയും |
| പ്രസാദയൻ; | സാന്ത്വവാക്കുകളാൽ സമാധാനപ്പെടുത്തുന്നു; |
| സഃ | അപ്രകാരമുള്ള അവൻ |
| അദ്യ | ഇന്നു് |
| ഇതഃ | ഇവിടെനിന്നും |
| പ്രവത്സ്യതി. | വേർപിരിയുവാൻ പോകുന്നു. |

അബുദ്ധിൎബ്ബത നോ രാജാ ജീവലോകം ചരത്യയം
യോ ഗതിം സൎവ്വഭൂതാനാം പരിത്യജതി രാഘവം. 5

| | |
|---|---|
| " സൎവ്വഭൂതാനാം | " ആശ്രയിച്ചവരായ എല്ലാവൎക്കും |
| ഗതിം | ശരണ്യനായ |
| രാഘവം | ശ്രീരാഘവനെ |
| യഃ | യാതൊരുവൻ |
| പരിത്യജതി. | പരിത്യജിക്കുന്നുവൊ |
| അയം | അപ്രകാരമുള്ള ഈ |
| നഃ | നമ്മുടെ |
| രാജാ, | രാജാവു്, |
| അബുദ്ധിഃ | ഭ്രാന്തനായി |
| ജീവലോകം | ഈ മനുഷ്യലോകത്തിൽ |
| ചരതി, | കാലംകഴിപ്പാൻ പോകുന്നു, |
| ബത!" | എന്തൊരു കഷ്ടം!" |

ഇതി സൎവ്വാ മഹിഷ്യസ്താ വിവത്സാ ഇവ ധേനവഃ
പതിമാചുക്രുശുശ്ചൈവ സസ്വരം ചാപി ചുക്രുശുഃ. 6

| | |
|---|---|
| താഃ മഹിഷ്യഃ | ആ രാജമഹിഷികൾ |
| സൎവ്വാഃ അപി, | എല്ലാവരും |
| പതിം ച | പതിയെക്കുറിച്ചു് |
| ഇതി ആചുക്രുശുഃ ച. | മേൽപ്രകാരം (മനോവ്യഥയെ വെളിപ്പെടുത്തുമാറു്) തമ്മിൽ തമ്മിൽ സംഭാഷണം ചെയ്തു; |
| വിവത്സാഃ | കുട്ടികൾപോയ |
| ധേനവഃ | പശുക്കൾ |
| ഇവ | എന്നപോലെ, |
| സസ്വരം ഏവ | വാവിട്ടു് |
| ചുക്രുശുഃ. | മുറയിട്ടു. |

സ ഹി ചാന്തഃപുരേ ഘോരമാൎത്തശബ്ദം മഹീപതിഃ
പുത്രശോകാഭിസന്തപ്തഃ ശ്രുത്വാ വ്യാലീയതാസനേ. 7

| | |
|---|---|
| സഃ | ആ |
| പുത്രശോകാഭിസന്തപ്തഃ | പുത്രവാത്സല്യംകൊണ്ടുണ്ടായ ദുഃഖാധിക്യത്താൽ സന്തപ്തനായ |
| മഹീപതിഃ ച, | മഹാരാജാവും, |
| അന്തഃപുരേ | അന്തഃപുരത്തിൽ |
| ഘോരം | ഘോരമായ |
| ആൎത്തശബ്ദം | കരച്ചൽ |
| ശ്രുത്വാ, | കേട്ടു്, |
| ഹി | അക്കാരണത്താലും |
| ആസനേ | ഇരുന്നിരുന്ന ദിക്കിൽ തന്നെ |
| വ്യാലീയത. | ദുഃഖത്താൽ ഉരുകി. |

രാമസ്തു ഭൃശമായസ്തോ വിശ്വസന്നിവ കുഞ്ജരഃ
ജഗാമ സഹിതോ ഭ്രാത്രാ മാതുരന്തഃപുരം വശീ. 8

| | | | |
|---|---|---|---|
| വശീ | ആൎക്കും വശപ്പെട്ടവനും | വിശ്വസൻ, | നെടുവീൎപ്പുകൂടി വിടാത്തവനായി, |
| ഭൃശം | എത്രയെങ്കിലും | ഭ്രാത്രാ | അനുജനായ ലക്ഷ്മണനാൽ |
| ആയസ്തഃ | മററുള്ളവൎക്കുവേണ്ടി കഷ്ടപ്പെടുന്നവനുമായ | സഹിതഃ, | അനുഗമിക്കപ്പെട്ടവനായി, |
| രാമഃ | ശ്രീരാമൻ | മാതുഃ | മാതാവിന്റെ |
| തു | ഈ സംഗതിയെക്കുറിച്ച് | അന്തഃപുരം | അന്തഃപുരത്തെ |
| കുഞ്ജരഃ ഇവ | അരയാലെന്നപോലെ | ജഗാമ. | പ്രാപിച്ചു. |

സോഽപശ്യത് പുരുഷം തത്ര വൃദ്ധം പരമപൂജിതം
ഉപവിഷ്ടം ഗൃഹദ്വാരി തിഷ്ഠതശ്ചാപരാൻ ബഹൂൻ. 9

| | | | |
|---|---|---|---|
| സഃ, | അദ്ദേഹം, | പുരുഷം | കാവൽക്കാരനെ |
| തത്ര | അവിടെ | ഉപവിഷ്ടം | ഇരുന്നുകൊണ്ടിരുന്നവനായും, |
| ഗൃഹദ്വാരി, | ഗൃഹദ്വാരത്തിൽ | അപരാൻ | മററു |
| പരമപൂജിതം | ഏററവും മാനിക്കത്തക്കവനായി | ബഹൂൻ | പലരേയും |
| | | തിഷ്ഠതഃ ച | നിന്നുകൊണ്ടിരുന്നവരായും |
| വൃദ്ധം | വയസ്സുചെന്നവനായ | അപശ്യത്. | കണ്ടു. |

ദൃഷ്ട്വൈവ തു തദാ രാമം തേ സൎവ്വേ സമുപസ്ഥിതാഃ
ജയേതി ജയതാം ശ്രേഷ്ഠം വൎദ്ധയന്തി സ്മ രാഘവം. 10

| | | | |
|---|---|---|---|
| തദാ | ആ സമയം | രാമം | ശ്രീരാമനെ |
| തേ | അവർ | ദൃഷ്ട്വാ ഏവ, | കണ്ണിൽകണ്ട ക്ഷണത്തിൽതന്നെ, |
| സൎവ്വേ, | എല്ലാവരും, | സമുപസ്ഥിതാഃ | വിരവിൽ എഴുന്നേററ് |
| ജയതാം | ചിത്തം കവരുന്നവരിൽവെച്ച് | "ജയ" | "വിജയിച്ചാലും," |
| ശ്രേഷ്ഠം തു | ഉത്തമനായ | ഇതി | എന്ന് |
| രാഘവം | രഘുവംശജനായ | വൎദ്ധയന്തി സ്മ. | കീൎത്തിച്ചു. |

പ്രവിശ്യ പ്രഥമാം കക്ഷ്യാം ദ്വിതീയായാം ദദൎശ സഃ
ബ്രാഹ്മണാൻ വേദസംപന്നാൻ വൃദ്ധാൻ രാജ്ഞാഽഭിസത്കൃതാൻ. 11

| | | | |
|---|---|---|---|
| സഃ | അദ്ദേഹം | വൃദ്ധാൻ | അതിയോഗ്യന്മാരായ |
| പ്രഥമാം | ആദ്യത്തെ | വേദസംപന്നാൻ | വേദവിത്തുകളെന്ന് |
| കക്ഷ്യാം | കെട്ട് | അഭിസത്കൃതാൻ | വിശേഷവിധിയായി സത്കരിക്കപ്പെട്ടവരായ |
| പ്രവിശ്യ, | കടന്നുചെന്ന്, | | |
| ദ്വിതീയായാം | രണ്ടാമത്തേതിൽ | ബ്രാഹ്മണാൻ | ബ്രാഹ്മണരെ |
| രാജ്ഞാ | മഹാരാജാവിനാൽ, | ദദൎശ. | കണ്ടു. |

പ്രണമ്യ രാമസ്താൻ വൃദ്ധാൻ തൃതീയായാം ദദൎശ സഃ
സ്ത്രിയോ വൃദ്ധാശ്ച ബാലാശ്ച ദ്വാരരക്ഷണതത്പരാഃ. 12

| | | | |
|---|---|---|---|
| സഃ | ആ | ദ്വാരരക്ഷണതത്പരാഃ | കാവൽകാക്കുന്നതിൽ ശ്രദ്ധയോടുകൂടിയവരായ |
| രാമഃ, | ശ്രീരാമൻ, | വൃദ്ധാഃ ച, | വയോധികന്മാരേയും, |
| താൻ | ആ | ബാലാഃ ച | ചെറുപ്പക്കാരികളായ |
| വൃദ്ധാൻ | മഹാന്മാരേയും | സ്ത്രിയഃ | സ്ത്രീകളേയും |
| പ്രണമ്യ, | വണങ്ങി, | ദദൎശ. | കണ്ടു. |
| തൃതീയായാം | മൂന്നാമത്തെ കെട്ടിൽ | | |

വൎദ്ധയിത്വാ പ്രഹൃഷ്ടാസ്താഃ പ്രവിശ്യ ച ഗൃഹം സ്ത്രിയഃ
ന്യവേദയന്ത ത്വരിതാ രാമമാതുഃ പ്രിയം തദാ. 13

| | | | |
|---|---|---|---|
| താഃ | ആ | ഗൃഹം | അരമനയ്ക്കകത്ത് |
| സ്ത്രിയഃ, | സ്ത്രീകൾ, | ത്വരിതാഃ | വേഗത്തിൽ |
| തദാ, | അപ്പോൾ | പ്രവിശ്യ | പ്രവേശിച്ച്, |
| പ്രഹൃഷ്ടാഃ | സന്തോഷംപൂണ്ടവരായി | രാമമാതുഃ | ശ്രീരാമമാതാവിനോട് |
| വൎദ്ധയിത്വാ ച, | ജയഘോഷം മുഴക്കി, | പ്രിയം | സന്തോഷവൎത്തമാനത്തെ |
| | | ന്യവേദയന്ത. | അറിയിച്ചു. |

കൌസല്യാഽപി തദാ ദേവീ രാത്രിം സ്ഥിത്വാ സമാഹിതാ
പ്രഭാതേ ചാകരോത് പൂജാം വിഷ്ണോഃ പുത്രഹിതൈഷിണീ. 14

| | | | |
|---|---|---|---|
| പുത്രഹിതൈഷിണീ | പുത്രന്നു നന്മയെത്തന്നെ കാംക്ഷിച്ചവളായ | സ്ഥിത്വാ | വൎത്തിച്ച്, |
| കൌസല്യാദേവീ | കൌസല്യാദേവി | തദാ | അപ്പോൾ |
| രാത്രിം അപി | രാത്രി മുഴവനും | പ്രഭാതേ | പ്രഭാതത്തിൽ |
| സമാഹിതാ | ഈശ്വരധ്യാനത്തോടെ വ്രതനിയമാദിയോടുകൂടിയവളായി | വിഷ്ണോഃ | മഹാവിഷ്ണുവിന്ന് |
| | | പൂജാം | പൂജയെ |
| | | അകരോത് ച. | ചെയ്തു. |

[''വിഷ്ണോഃ'' സൂൎയ്യഭഗവാന്ന് (എന്ന് ശിരോമണി).]

സാ ക്ഷൌമവസനാ ഹൃഷ്ടാ നിത്യം വ്രതപരായണാ
അഗ്നിം ജുഹോതി സ്മ തദാ മന്ത്രവത് കൃതമംഗളാ. 15

| | | | |
|---|---|---|---|
| നിത്യം | എപ്പോഴും | ഹൃഷ്ടാ, | ആനന്ദമുൾക്കൊണ്ടവളായി, |
| വ്രതപരായണാ | ധൎമ്മാനുഷ്ഠാനനിരതയായി | മന്ത്രവത് | ശാസ്ത്രവിധിപ്രകാരം |
| കൃതമംഗളാ | പുണ്യവതിയായ | അഗ്നിം | അഗ്നിയിൽ |
| സാ, | അവൾ, | ജുഹോതി സ്മ. | ഹോമം ചെയ്യിക്കയായിരുന്നു. |
| തദാ | ആ സമയം | | |
| ക്ഷൌമവസനാ | വെൺപട്ടുടുത്തവളായി | | |

[ഇനിയത്തെ ശ്ലോകത്തിലെ ''ഹാവയന്തീം'' എന്നതിന്നനുസരിച്ച് ഇവിടെ ''ജുഹോതി'' എന്നതിന്നൎത്ഥം പറഞ്ഞിരിക്കുന്നു.]

പ്രവിശ്യ തു തദാ രാമോ മാതുരന്തഃപുരം ശുഭം
ദദർശ മാതരം തത്ര ഹാവയന്തീം ഹുതാശനം. 16

| | | | |
|---|---|---|---|
| തദാ | ആ സമയം | തത്ര | അവിടെ |
| രാമഃ | ശ്രീരാമൻ | മാതരം | മാതാവിനെ |
| മാതുഃ | മാതാവിന്റെ | ഹുതാശനം | അഗ്നിയിൽ |
| ശുഭം | മംഗളകരമായ | ഹാവയന്തീം തു | ഹോമം ചെയ്യിച്ചുകൊണ്ടിരിക്കുന്നവളായ് |
| അന്തഃപുരം | അന്തഃപുരത്തിൽ | | |
| പ്രവിശ്യ, | പ്രവേശിച്ച്, | ദദർശ. | കണ്ടു. |

ദേവകാര്യനിമിത്തം ച തത്രാപശ്യത് സമുദ്യതം. 17

| | | | |
|---|---|---|---|
| തത്ര | അപ്പോൾ | സമുദ്യതം ച | എല്ലാം തയ്യാറാക്കപ്പെട്ടതിനേയും |
| ദേവകാര്യനിമിത്തം | ദൈവപൂജയെ ഉദ്ദേശിച്ച് | അപശ്യത്. | കണ്ടു. |

ദധ്യക്ഷതം ഘൃതം ചൈവ മോദകാൻ ഹവിഷസ്തദാ
ലാജാൻ മാല്യാനി ശുക്ലാനി പായസം കൃസരം തഥാ
സമിധഃ പൂർണ്ണകുംഭാംശ്ച ദദർശ രഘുനന്ദനഃ. 18

| | | | |
|---|---|---|---|
| രഘുനന്ദനഃ | ശ്രീരാമൻ | ശുക്ലാനി മാല്യാനി | വെള്ളപ്പൂമാലകളും |
| തദാ | അപ്പോൾ | | |
| ദധി | തയിരും | പായസം തഥാ | പായസവും |
| അക്ഷതം | അക്ഷതയും | കൃസരം ച | തിലോദനവും (എള്ളുണ്ട) |
| ഘൃതം ച | നെയ്യും | സമിധഃ | ചമതകളും |
| മോദകാൻ | മോദകങ്ങളും | പൂർണ്ണകുംഭാൻ ഏവ | പൂർണ്ണകുംഭങ്ങളും |
| ഹവിഷഃ | ഹവിസ്സുകളും | | |
| ലാജാൻ | പൊരിയും | ദദർശ. | കണ്ടു. |

താം ശുക്ലക്ഷൌമസംവീതാം വ്രതയോഗേന കർശിതാം
തർപ്പയന്തീം ദദർശാദ്ഭിഃ ദേവതാം വരവർണ്ണിനീം. 19

| | | | |
|---|---|---|---|
| വരവർണ്ണിനീം | ഉത്തമയായ | ശുക്ലക്ഷൌമസംവീതാം | വെൺപട്ടുടുത്തവളായും |
| താം | അവളെ | ദേവതാം | ദേവനെ |
| വ്രതയോഗേന | ഉപവാസാദിവ്രതാനുഷ്ഠാനംമൂലം | അദ്ഭിഃ | തീർത്ഥങ്ങൾകൊണ്ട് |
| | | തർപ്പയന്തീം | തർപ്പിക്കുന്നവളായും |
| കർശിതാം | തളർന്നവളായും | ദദർശ. | കണ്ടു. |

സാ ചിരസ്യാത്മജം ദൃഷ്ട്വാ മാതൃനന്ദനമാഗതം
അഭിചക്രാമ സംഹൃഷ്ടാ കിശോരം ബഡബാ യഥാ. 20

| | | | |
|---|---|---|---|
| സാ | അവൾ | ദൃഷ്ട്വാ, | കണ്ട്, |
| ചിരസ്യ | എല്ലായ്പോഴും | സംഹൃഷ്ടാ, | ആനന്ദഭരിതയായി |
| മാതൃനന്ദനം | മാതാവിന്ന് പ്രീതികര | ബഡബാ | പെൺകുതിര |
| | മായിത്തന്നെ നടക്കു | കിശോരം | കുട്ടിയെ |
| ആത്മജം | പുത്രനെ [ന്നവനായ | യഥാ | എന്നപോലെ |
| ആഗതം | മുമ്പിൽനില്ക്കുന്നവനായി | അഭിചക്രാമ. | അടുത്തു. |

സ മാതരമഽഭിക്രാന്താമുപസംഗൃഹ്യ രാഘവഃ
പര്യ്യഷ്വജത ധർമ്മാത്മാ മാത്രാ ചൈവ പരന്തപഃ
പരിഷ്വക്തശ്ച ബാഹുഭ്യാമുപാഘ്രാതശ്ച മൂർദ്ധനി. 21

| | | | |
|---|---|---|---|
| പരംതപഃ | സർവ്വജയശാലിയും | പര്യ്യഷ്വജത ; | ആലിംഗനംചെയ്തു; |
| ധർമ്മാത്മാ | ധർമ്മാത്മാവും ആയ | മാത്രാ ച ഏവ | മാതാവിനാലും |
| സഃ രാഘവഃ, | ആ ശ്രീരാഘവൻ, | ബാഹുഭ്യാം | ഇരുകൈകളെക്കൊണ്ടും |
| അഭിക്രാന്താം | നേക്കു വരുന്നവളായ | പരിഷ്വക്തഃ ച | കെട്ടിപ്പുണരപ്പെട്ടു |
| മാതരം | മാതാവിനെ | മൂർദ്ധനി ച | ശിരസ്സിൽ |
| ഉപസംഗൃഹ്യ | വണങ്ങി നമസ്കരിച്ച് | ഉപാഘ്രാതഃ. | മുകരപ്പെട്ടുകയുംചെയ്തു. |

തമുവാച ദുരാധർഷം രാഘവം സുതമാത്മനഃ
കൌസല്യാ പുത്രവാത്സല്യാദിദം പ്രിയഹിതം വചഃ. 22

| | | | |
|---|---|---|---|
| കൌസല്യാ | കൌസല്യാദേവി | പുത്ര-വാത്സല്യാത് | പുത്രവാത്സല്യത്താൽ |
| ആത്മനഃ | സ്വന്തം | | |
| സുതം | തിരുമകനും | പ്രിയഹിതം | പ്രിയവും ഹിതവുമായ |
| ദുരാധർഷം | ആരെയും പുച്ഛിക്കാത്ത | ഇദം | ഈ |
| തം | ആ [വനമായ | വചഃ | വചനത്തെ |
| രാഘവം | ശ്രീരാഘവനോടായി | ഉവാച. | ഉരചെയ്തു. |

വൃദ്ധാനാം ധർമ്മശീലാനാം രാജർഷീണാം മഹാത്മനാം
പ്രാപ്നുഹ്യായുശ്ച കീർത്തിം ച ധർമ്മം ചാപ്യുചിതം കുലേ. 23

| | | | |
|---|---|---|---|
| "കുലേ | "ഈ ഉത്കൃഷ്ടകുല | മഹാത്മനാം | മഹാത്മാക്കളുടെ |
| വൃദ്ധാനാം | മഹാന്മാരുടെ [ത്തിൽ | കീർത്തിം ച | കീർത്തിയേയും |
| ഉചിതം അപി | നടവടിയേയും | രാജർഷീണാം | രാജർഷികളുടെ |
| ധർമ്മശീലാനാം | ധർമ്മാത്മാക്കളുടെ | ആയുഃ ച | ആയുസ്സിനെയും |
| ധർമ്മം ച | ധർമ്മത്തെയും | പ്രാപ്നുഹി. | പ്രാപിച്ചാലും. |

സത്യപ്രതിജ്ഞം പിതരം രാജാനം പശ്യ രാഘവ
അദ്യൈവ ഹി ത്വാം ധർമ്മാത്മാ യൌവരാജ്യേഽഭിഷേക്ഷ്യതി. 24

| | | | |
|---|---|---|---|
| "രാഘവ! | "ശ്രീരാമ! | ഹി | അതിനാൽ |
| അദ്യ ഏവ | ഇപ്പോൾതന്നെ | സത്യപ്രതിജ്ഞം | പറഞ്ഞവാക്കിനെ ഇളക്കാത്തവനും |
| ധർമ്മാത്മാ | ധർമ്മാത്മാവായ അദ്ദേ | | |
| ത്വാം | നിന്നെ [ഹം | പിതരം | പിതാവുമായ |
| യൌവരാജ്യേ | യുവരാജാവായി | രാജാനം | മഹാരാജാവിനെ [ക." |
| അഭിഷേക്ഷ്യതി; | വാഴിപ്പാൻ പോകുന്നു; | പശ്യ." | സേവിച്ചുകൊണ്ടിരിക്കു- |

ദത്തമാസനമാലഭ്യ ഭോജനേന നിമന്ത്രിതഃ
മാതരം രാഘവഃ കിംചിത് വ്രീഡാത് പ്രാഞ്ജലിരബ്രവീത്. 25
സ സ്വഭാവവിനീതശ്ച ഗൌരവാച്ച തദാ നതഃ
പ്രസ്ഥിതോ ദണ്ഡകാരണ്യമാപ്രഷ്ടുമുപചക്രമേ. 26

| | | | |
|---|---|---|---|
| ദണ്ഡകാരണ്യം | ദണ്ഡകാരണ്യത്തിലേക്ക് | വ്രീഡാത് ച | ചെറിയവർ അനുഷ്ഠിക്കേണ്ടതായ മര്യാദ |
| പ്രസ്ഥിതഃ | യാത്രപുറപ്പെട്ടവനും, | കിംചിത് | കുറഞ്ഞൊന്നു [യാലും |
| സ്വഭാവ-വിനീതഃ | പ്രകൃത്യാ സദ്ഗുണസമ്പന്നനും, | ആലഭ്യ, | സ്വീകരിച്ച്, |
| ഭോജനേന | അല്പമായ വല്ല ആഹാരവും കഴിപ്പാനായി | ആപ്രഷ്ടും | യാത്രപറയുന്നതിന്ന് |
| | | ഉപചക്രമേ; | തക്കസമയം തന്നെയെന്ന് മനസ്സിലുറച്ചു; |
| നിമന്ത്രിതഃ | ക്ഷണിക്കപ്പെട്ടവനു | സഃ | അദ്ദേഹം |
| രാഘവഃ, | ശ്രീരാഘവൻ, [മായ | നതഃ | തലതാഴ്ത്തിക്കൊണ്ട്, |
| തദാ | അതിന്നായി | പ്രാഞ്ജലിഃ ച | കൂപ്പുകയ്യോടുകൂടിയവനായി, |
| ദത്തം | നൽകപ്പെട്ട | | |
| ആസനം | ആസനത്തെ, | മാതരം | മാതാവിനോടായി |
| ഗൌരവാത് | വലിയവരെക്കുറിച്ചുള്ള ബഹുമാനത്താലും, | അബ്രവീത്. | ഇപ്രകാരം അരുളിച്ചെയ്തു. |

ദേവി നൂനം ന ജാനീഷേ മഹദ്ഭയമുപസ്ഥിതം
ഇദം തവ ച ദുഃഖായ വൈദേഹ്യാ ലക്ഷ്മണസ്യ ച. 27

| | | | |
|---|---|---|---|
| "ദേവി! | "മാതാവേ! | മഹത് ഭയം | മഹത്തായ കഷ്ടം, |
| തവ | നിന്തിരുവടിക്കും | നൂനം | ഇപ്പോൾ പുതിയതായി |
| വൈദേഹ്യാഃ ച | സീതയ്ക്കും | ഉപസ്ഥിതം; | സംഭവിച്ചിരിക്കുന്നു; |
| ലക്ഷ്മണസ്യ ച | ലക്ഷ്മണനും | ഇദം | ഇതിനെ |
| ദുഃഖായ | ദുഃഖത്തെ വിളയിക്കുന്നതിന്നായി | ജാനീഷേ ന. | നിന്തിരുവടി അറികയില്ല. |

ഗമിഷ്യേ ദണ്ഡകാരണ്യം കിമനേനാസനേന മേ
വിഷ്ടരാസനയോഗ്യോ ഹി കാലോഽയം മാമുപസ്ഥിതഃ. 28

| | | | |
|---|---|---|---|
| "ദണ്ഡ-കാരണ്യം | "ദണ്ഡകാരണ്യത്തിലേക്ക് | കാലഃ | കർമ്മഫലമായി ഞാൻ നടക്കേണ്ടതായ വിധി |
| ഗമിഷ്യേ! | ഇതാ ഞാൻ പോക | ഉപസ്ഥിതഃ; | വിധിക്കപ്പെട്ടിരിക്കുന്നു; |
| അയം | ഈ ഞാൻ [യാണ്; | അനേന | ഇങ്ങിനെ |
| വിഷ്ടരാസന-യോഗ്യഃ; | മുനിമാർക്കുചിതമായ ദർഭാസനത്തിന്നു അർഹനാകുന്നു; | ആസനേന | കാലതാമസംചെയ്ത് ഞാൻ ഇവിടെ ഇരിക്കു |
| | | മേ | എനിക്ക് [ന്നതുകൊണ്ട് |
| മാം ഹി, | എനിക്കും, | കിം? | എന്തു പ്രയോജനം? |

["പഞ്ചാശദ്ഭിർഭവേദ്ബ്രഹ്മാ തദർദ്ധേന തു വിഷ്ടരഃ" എന്ന സ്മൃതിവചനപ്രകാരം, 25 ദർഭകളുള്ളതാകുന്നു മുനിമാരുടെ ദർഭാസനം.]

ചതുർദ്ദശ ഹി വർഷാണി വത്സ്യാമി വിജനേ വനേ
മധുമൂലഫലൈർജ്ജീവൻ ഹിത്വാ മുനിവദാമിഷം. 29

| | | | |
|---|---|---|---|
| "ചതുർദ്ദശ | "പതിന്നാലു | മധുമൂല ഫലൈഃ ഹി | ശുദ്ധജലം, കിഴങ്ങുകൾ, ഫലങ്ങൾ എന്നവയെക്കൊണ്ടു മാത്രം |
| വർഷാണി | സംവത്സരങ്ങൾ | | |
| വിജനേ | ജനസഞ്ചാരമില്ലാത്ത | | |
| വനേ, | കാട്ടിൽ, | ജീവൻ | ജീവനംകഴിച്ചുകൊണ്ടിരിക്കുന്നവനായി |
| ആമിഷം | രാജയോഗ്യമായ ഏതു ഭോഗ്യവസ്തുവിനേയും | | |
| ഹിത്വാ | ഉപേക്ഷിച്ച് | വത്സ്യാമി. | ഞാൻ കാലയാപനം ചെയ്യാൻപോകുന്നു. |
| മുനിവത് | പരമാത്മധ്യാനനിരതനായി | | |

["ആമിഷം പുംനപുംസകം ഭോഗ്യവസ്തുനി സംഭോഗേ". എന്നു മേദിനീകോശം. "ആമിഷം പലലെ ലോഭേ സംഭോഗോത്കോചയോരപി" എന്നു വിശ്വൻ. "വിജനേ" (വിശിഷ്ടജനങ്ങളുള്ളതായ), എന്നു ശിരോമണി,]

ഭരതായ മഹാരാജോ യൌവരാജ്യം പ്രയച്ഛതി
മാം പുനർദ്ദണ്ഡകാരണ്യേ വിവാസയതി താപസം. 30

| | | | |
|---|---|---|---|
| "മഹാരാജഃ | "മഹാരാജാവ് | ദണ്ഡകാരണ്യേ | ദണ്ഡകാരണ്യത്തിൽ |
| ഭരതായ | ഭരതന്ന് | താപസം | തപസ്വിയായി |
| പുനഃ | ഇപ്പോൾ | മാം | എന്നെ |
| യൌവരാജ്യം | യുവരാജാധികാരത്തെ | വിവാസയതി. | അയപ്പാൻ കല്പിച്ചിരിക്കുന്നു. |
| പ്രയച്ഛതി; | നൽകുന്നു; | | |

സ ഷട് ചാഷ്ടൌ ച വർഷാണി വത്സ്യാമി വിജനേ വനേ
ആസേവമാനോ വന്യാനി ഫലമൂലൈശ്ച വർത്തയൻ. 31

| | | | |
|---|---|---|---|
| "സഃ | "അപ്രകാരമുള്ള ഞാൻ | ആസേവമാനഃ | അനുഷ്ഠിക്കുന്നവനായി |
| വിജനേ | ജനസഞ്ചാരമില്ലാത്ത | ഫലമൂലൈഃ ച | കായ്കനികളെക്കൊണ്ട് മാത്രം |
| വനേ | വനത്തിൽ | | |
| ഷട് ച | ആറും | വർത്തയൻ | ഉപജീവനം ചെയ്യുന്നവനായി |
| അഷ്ടൌ ച | എട്ടും കൂടിയ | | |
| വർഷാണി, | സംവത്സരങ്ങൾ; | വത്സ്യാമി." | കാലംകഴിപ്പാൻ പോകുന്നു." |
| വന്യാനി | വാനപ്രസ്ഥധർമ്മത്തെ | | |

സാ നികൃത്തേവ സാലസ്യ യഷ്ടിഃ പരശുനാ വനേ
പപാത സഹസാ ദേവീ ദേവതേവ ദിവശ്ച്യുതാ. 32

| | | | |
|---|---|---|---|
| സാ ദേവീ | ആ ദേവി, | ദിവഃ | ആകാശത്തിൽനിന്നു |
| വനേ | കാട്ടിൽ | ച്യുതാ | തള്ളപ്പെട്ട |
| പരശുനാ | കോടാലികൊണ്ട് | ദേവതാ ഇവ, | ഒരു (നക്ഷത്രരൂപിണിയായ) ദേവതപോലെയും, |
| നികൃത്താ | മുറിക്കപ്പെട്ട | | |
| സാലസ്യ | ഒരു മരത്തിന്റെ | സഹസാ | പെട്ടെന്ന് |
| യഷ്ടിഃ ഇവ, | കൊമ്പുപോലെയും, | പപാത. | നിലത്ത് പതിച്ചു. |

താമദുഃഖോചിതാം ദൃഷ്ട്വാ പതിതാം കദളീമിവ
രാമസ്തൂത്ഥാപയാമാസ മാതരം ഗതചേതസം. 33

| | | | |
|---|---|---|---|
| അദുഃഖോചിതാം | ദുഃഖമെന്നുള്ളതിനെത്തന്നെ അനുഭവിക്കാത്തവളായ | ഗതചേതസം | മോഹാലസ്യം പൂണ്ടവളായി |
| താം മാതരം | ആ മാതാവിനെ | ദൃഷ്ട്വാ, | കണ്ട്, |
| കദളീം ഇവ | കദളിപോലെ | രാമഃ | ശ്രീരാമൻ |
| പതിതാം | വീണവളായി, | തു | ഉടനെ |
| | | ഉത്ഥാപയാമാസ. | താങ്ങിയിരുത്തി. |

[“കദളി” കദളിവാഴ എന്നും, ഒരു മാതിരി മാൻ എന്നും.]

ഉപാവൃത്യോത്ഥിതാം ദീനാം ബഡവാമിവ വാഹിതാം
പാംസുഗുണ്ഠിതസർവ്വാംഗീം വിമമർശ ച പാണിനാ. 34

| | | | |
|---|---|---|---|
| വാഹിതാം | അതിയായ ദുഃഖത്തെ വഹിക്കുന്നവളായി | പാംസുഗുണ്ഠിതസർവ്വാംഗീം ച | ദേഹത്തിലെല്ലാം (കർപ്പൂരം മുതലായ പൂജാദ്രവ്യങ്ങളുടെ) ധൂളിപുരണ്ടിരിക്കുന്നവളുമായ അവളെ |
| ദീനാം | പ്രജ്ഞയററ അവസ്ഥയെ | | |
| ഉപാവൃത്യ | പ്രാപിച്ച് | | |
| ഉത്ഥിതാം | ബോധംതെളിഞ്ഞവളും | | |
| ബഡവാം ഇവ | അശ്വിനീദേവതയെപ്പോലെയിരിക്കുന്നവളും | പാണിനാ | തൃക്കൈകൊണ്ട് |
| | | വിമമർശ. | തലോടി. |

[“ബഡവാ” (പെൺകുതിര) എന്നും അർത്ഥം. ഭാരം ചുമന്ന്, തളന്ന്, മണലിൽ കിടന്നുരുണ്ടതുകൊണ്ട് മേലെല്ലാം പൊടിപുരണ്ട പെൺകുതിരയെ തുടയ്ക്കുന്നതുപോലെ എന്നു ഉപമാർത്ഥം സ്പഷ്ടം.]

സാ രാഘവമുപാസീനമദുഃഖാർഹാ സുഖോചിതാ
ഉവാച പുരുഷവ്യാഘ്രമുപശൃണ്വതി ലക്ഷ്മണേ. 35

| | | | |
|---|---|---|---|
| സുഖോചിതാ | എല്ലായ്പോഴും സൌഖ്യത്തിനുതന്നെ അർഹയായവളും | പുരുഷവ്യാഘ്രം | പുരുഷോത്തമനായ |
| | | രാഘവം | ശ്രീരാമനെനോക്കി |
| | | ലക്ഷ്മണേ | ലക്ഷ്മണൻ |
| അദുഃഖാർഹാ | ദുഃഖത്തിന്ന് അനർഹയുമായ | ഉപശൃണ്വതി | അടുത്തുനിന്ന് കേട്ടുകൊണ്ടിരിക്കെ |
| സാ | അവൾ | | |
| ഉപാസീനം | അടുത്തിരുന്നിരുന്ന | ഉവാച. | ഇപ്രകാരം ഉരചെയ്തു. |

യദി പുത്ര ന ജായേഥാ മമ ശോകായ രാഘവ
ന സ്മ ദുഃഖമതോ ഭൂയഃ പശ്യേയമഹമപ്രജാഃ. 36

| | | | |
|---|---|---|---|
| ‘പുത്ര! | “ഉണ്ണീ! | അപ്രജാഃ | മലടിയായിത്തന്നെ വർത്തിച്ച് |
| രാഘവ! | ശ്രീരാമ! | | |
| മമ | എനിക്ക് | ശോകായ | ദുഃഖത്തെ വിളയിക്കുന്നതായ |
| ജായേഥാഃ ന യദി, | നീ പിറക്കാതിരുന്നുവെങ്കിൽ | ഭൂയഃ | പെരുതായ |
| | | ദുഃഖം | ഈ കഷ്ടത്തെ |
| അതഃ | അക്കാരണത്താൽ | പശ്യേയം സ്മ ന. | അനുഭവിക്കയില്ലായിരുന്നു. |
| അഹം | ഞാൻ | | |

ഏക ഏവ ഹി വന്ധ്യായാഃ ശോകോ ഭവതി മാനസഃ
അപ്രജാऽസ്മീതി സംതാപോ ന ഹ്യന്യഃ പുത്ര വിദ്യതേ. 37

| | | | |
|---|---|---|---|
| "പുത്ര! | "മകനേ! | ശോകഃ | ദുഃഖം |
| വന്ധ്യായാഃ | മക്കളില്ലാത്തവർക്ക്, | ഏകഃ ഏവ | ഒന്നുമാത്രമാണ് |
| അപ്രജാഃ അസ്മി | 'ഞാൻ വന്ധ്യയാകുന്നു,' | ഭവതി; | ഉള്ളത്; |
| | | അന്യഃ ഹി | വേറെ യാതൊരു |
| ഇതി | എന്നുള്ള | സന്താപഃ ഹി | മനസ്താപവും |
| മാനസഃ | മാനസികമായ | വിദ്യതേ ന. | ഉണ്ടാകുന്നില്ല. |

ന ദൃഷ്ടപൂർവ്വം കല്യാണം സുഖം വാ പതിപൌരുഷേ
അപി പുത്രേ വിപശ്യേയമിതി രാമാസ്ഥിതം മയാ. 38

| | | | |
|---|---|---|---|
| "രാമ! | "ശ്രീരാമ! | പുത്രേ അപി | പുത്രങ്കൽ മാത്രം |
| പതിപൌരുഷേ, | ഭർത്താവിൻെറ യോഗ്യത | ആസ്ഥിതം വാ | സദാ സ്ഥിതിചെയ്യുന്നതായ |
| കല്യാണം | ഭാഗ്യത്തെ [കൊണ്ടുള്ള | | |
| മയാ | എന്നാൽ, | സുഖം | പരമാനന്ദത്തെ |
| ദൃഷ്ടപൂർവ്വം ന; | അതിനുമേലെയൊന്നുമില്ലെന്നുള്ളതായി അനുഭവിക്കപ്പെട്ടില്ല; | വിപശ്യേയം ഇതി. | ഞാൻ അനുഭവിക്കേണമെന്നാണ് കൊതിച്ചിരുന്നത്. |

സാ ബഹൂന്യമനോജ്ഞാനി വാക്യാനി ഹൃദയച്ഛിദാം
അഹം ശ്രോഷ്യേ സപത്നീനാമവരാണാം വരാ സതീ. 39

| | | | |
|---|---|---|---|
| "വരാ സതീ | "മൂത്തവളായ | സപത്നീനാം | സപത്നിമാരുടെ |
| സാ അഹം | ആ ഞാൻ | ബഹൂനി | പലമാതിരിയായ |
| | | അമനോജ്ഞാനി | നിഷ്ഠുര |
| അവരാണാം | ഇളയവരും | വാക്യാനി | ഭാഷണങ്ങളെ |
| ഹൃദയച്ഛിദാം | ഹൃദയത്തെ ഭേദിക്കുന്നവരും ആയ | ശ്രോഷ്യേ. | ഇപ്പോൾമുതല്ക്ക് കേൾക്കാറാകും. |

അതോ ദുഃഖതരം കിം നു പ്രമദാനാം ഭവിഷ്യതി
മമ ശോകോ വിലാപശ്ച യാദൃശോऽയമനന്തകഃ 40

| | | | |
|---|---|---|---|
| "മമ | "എനിക്ക് | പ്രമദാനാം | സ്ത്രീകൾക്ക് |
| വിലാപഃ | കണ്ണീർ ഒഴുകിപ്പിക്കുന്ന | അതഃ | ഇതിനെക്കാൾ |
| അയം ശോകഃ | ഈ മനോവേദന [തായ | ദുഃഖതരം | അധികം കഷ്ടമായത് |
| അനന്തകഃ; | അളവററതുതന്നെ; | കിം നു | എന്തൊന്നുതന്നെയാണ് |
| യാദൃശഃ ച; | എപ്രകാരമുള്ളതെന്നും പറയപ്പെടുവാൻ കഴിയാത്തത്; | ഭവിഷ്യതി! | ഉണ്ടാവുക! |

ത്വയി സംനിഹിതേƒപ്യേവമഹമാസം നിരാകൃതാ
കിം പുനഃ പ്രോഷിതേ താത ധ്രുവം മരണമേവ മേ. 41

| | | | |
|---|---|---|---|
| "താത! | "പുത്ര! | ആസം; | ഇരിക്കുന്നു; |
| ത്വയി | നീ | പ്രോഷിതേ | അന്യദിക്കിലാണെ |
| സന്നിഹിതേ } | ഇവിടെയുള്ളപ്പോഴും | | ന്നാൽ |
| അപി } | തന്നെ | കിം പുനഃ? | പിന്നെ പറയേണ്ടതു |
| അഹം | ഞാൻ | മേ | എനിക്ക് [ണ്ടോ? |
| ഏവം | ഇപ്രകാരം [ളായി | മരണം | മരണം |
| നിരാകൃതാ | അവമാനിക്കപ്പെട്ടവ– | ധ്രുവം ഏവ. | തീൎച്ചതന്നെ. |

അത്യന്തം നിഗൃഹീതാƒസ്മി ഭർത്തുന്നിത്യമസംമതാ
പരിവാരേണ കൈകേയ്യാഃ സമാ വാƒപ്യഥവാƒവരാ. 42

| | | | |
|---|---|---|---|
| "ഭർത്തുഃ | "ഭർത്താവിൻെറ | പരിവാരേണ | വേലക്കാരിയോട് |
| അസംമതാ, | വെറുപ്പിന്ന് പാത്രീഭ | സമാ വാ, | തുല്യതയാന്നവളായൊ |
| നിത്യം – | എന്നും [വിച്ചവളായി | അഥവാ | അല്ല [ളായൊ |
| അത്യന്താ } | എല്ലാ പെരുമയും | അവരാ അപി | അതിലും താഴ്ന്നവ- |
| നിഗൃഹീതാ, } | പോയവളായി | അസ്മി. | ആണു് ഞാനിരിക്കു |
| കൈകേയ്യാഃ | കൈകേയിയുടെ | | ന്നതു്. |

യോ ഹി മാം സേവതേ കശ്ചിദഥവാപ്യƒനുവർത്തതേ
കൈകേയ്യാഃ പുത്രമന്വീക്ഷ്യ സ ജനോ നാഭിഭാഷതേ. 43

| | | | |
|---|---|---|---|
| "അഥവാ, | "അതില്ലെന്നാലുംകൂടി, | സഃ അപി | അപ്രകാരമുള്ള ജനവും |
| യഃ കശ്ചിത് | ഏതെങ്കിലും ഒരു | | കൂടി, |
| ജനഃ | ജനം | കൈകേയ്യാഃ | കൈകേയിയുടെ |
| മാം | എന്നെ | പുത്രം | പുത്രനെ |
| സേവതേ ഹി, | ആശ്രയിക്കുന്നുണ്ടൊ, | അന്വീക്ഷ്യ | കരുതി |
| അനുവർത്തതേ, | എൻെറ ചൊല്പടിക്ക് | അഭിഭാഷതേ ന. | നേരിട്ട് നോക്കുകകൂടി |
| | നടക്കുന്നുവൊ, | | യില്ല. |

നിത്യക്രോധതയാ തസ്യാഃ കഥം നു ഖരവാദി തത്
കൈകേയ്യാ വദനം ദ്രഷ്ടും പുത്ര ശക്ഷ്യാമി ദുർഗ്ഗതാ. 44

| | | | |
|---|---|---|---|
| "പുത്ര! | "പുത്ര! | തത് | ആ |
| നിത്യക്രോധതയാ | സദാ ശുണ്ഠിയുള്ളവളാ | വദനം | മുഖം |
| തസ്യാഃ | ആ [കയാൽ | ദ്രഷ്ടും | കാണ്മാൻ |
| കൈകേയ്യാഃ | കൈകേയിയുടെ | ദുർഗ്ഗതാ | നിർഭാഗ്യയായ ഞാൻ |
| ഖരവാദി | മൂർഖതയെ വെളിപ്പെ | കഥം നു | എങ്ങിനെതന്നെയാണു് |
| | ടുത്തുന്ന | ശക്ഷ്യാമി? | സഹിക്കുക? |

ദശ സപ്ത ച വർഷാണി തവ ജാതസ്യ രാഘവ
ആസിതാനി പ്രകാംക്ഷന്ത്യാ മയാ ദുഃഖപരിക്ഷയം. 45

| | | | |
|---|---|---|---|
| "രാഘവ! | "ശ്രീരാമ! | മയാ | എന്നാൽ |
| തവ ജാതസ്യ | നീ ജനിച്ചതുമുതൽ | ദുഃഖപരിക്ഷയം | ദുഃഖപര്യവസാനത്തെ |
| സപ്ത ച ദശ | ഇരുപത്തിനാലു് | പ്രകാംക്ഷന്ത്യാ | കാംക്ഷിക്കുന്നവളായി |
| വർഷാണി, | സംവത്സരങ്ങൾ, | ആസിതാനി. | കഴിച്ചുകൂട്ടപ്പെട്ടു. |

[ശ്രീരാമൻ വിശ്വാമിത്രമുനിയുടെ കൂടെ പോയി, സീതാവിവാഹം കഴിയുന്നകാലം, പന്ത്രണ്ടു വയസ്സാണെന്ന് ബാലകാണ്ഡം 20-ാംസർഗ്ഗം, 2-ാം ശ്ലോകത്തിന്റെ കുറിപ്പിൽ വിവരിച്ചിട്ടുണ്ട്. പിന്നെ വിവാഹംകഴിഞ്ഞ് 12 കൊല്ലം കഴിഞ്ഞുവെന്ന് സുന്ദരകാണ്ഡം 33-ാം സർഗ്ഗത്തിലും, ആരണ്യകാണ്ഡം 47-ാം സർഗ്ഗത്തിലും ഉള്ള സീതയുടെ വാക്യത്തിൽനിന്നു കിട്ടുന്നു. ആകയാൽ ഈ സമയം ശ്രീരാമന്നു 24 വയസ്സാണെന്ന് തീർച്ചയാകുന്നു. അപ്രകാരം "സപ്ത ച ദശ" എന്നതിന്നു "ഏഴ്, പിന്നെയൊരേഴ്, പത്ത്" എന്ന് അർത്ഥം കല്പിച്ചിരിക്കുന്നു. ഗോവിന്ദരാജീയവ്യാഖ്യാനത്തിൽ "ജാതസ്യ" എന്നതിന്നു "ഉപനയിച്ച" എന്നർത്ഥം പറഞ്ഞ്, അതിന്നുശേഷം പതിനേഴുകൊല്ലങ്ങൾ, എന്നു കല്പിച്ച് ഈ വിരോധത്തെ പരിഹരിക്കുന്നു, എന്ന് മേല്പറഞ്ഞ കുറിപ്പിൽതന്നെ വിവരിച്ചിട്ടുള്ളതു കാണുക.]

തദക്ഷയം മഹദ്ദുഃഖം നോത്സഹേ സഹിതും ചിരം
വിപ്രകാരം സപത്നീനാമേവം ജീർണ്ണാऽപി രാഘവ. 46

| | | | |
|---|---|---|---|
| "രാഘവ! | "ശ്രീരാമ! | ഏവം | ഇപ്രകാരമുള്ള |
| ജീർണ്ണാ | പ്രായംചെന്നവളായ ഞാൻ, | മഹത് | പെരുതായ |
| | | തത് | ആ |
| സപത്നീനാം | സപത്നിമാരുടെ | ദുഃഖം അപി | ദുഃഖത്തേയും |
| വിപ്രകാരം | അവമതിയാകുന്നതും | സഹിതും, | സഹിച്ചിരിപ്പാൻ, |
| അക്ഷയം | നിരന്തരമായുണ്ടായ്ക്കൊണ്ടിരിക്കുന്നതും ആയ | ചിരം | അന്ത്യകാലത്തിൽ |
| | | ഉത്സഹേ ന. | ആഗ്രഹിക്കുന്നില്ല. |

അപശ്യന്തീ തവ മുഖം പരിപൂർണ്ണശശിപ്രഭം
കൃപണാ വർത്തയിഷ്യാമി കഥം കൃപണജീവികാ. 47

| | | | |
|---|---|---|---|
| "കൃപണാ, | "ഗതിയററവളായി, | കൃപണജീവികാ | മററുള്ളവരുടെ നിഷ്ഠുരഭാഷണങ്ങൾക്ക് ഇടവരുത്താതിരിപ്പാൻ തക്ക ഒന്നും ചെയ്വാൻ കഴിയാത്തവളായി, |
| തവ | നിന്റെ | | |
| പരിപൂർണ്ണശശിപ്രഭം | മുഴുമതിക്കൊത്തിരായ | | |
| മുഖം | വദനത്തെ | | |
| അപശ്യന്തീ | കാണ്മാൻകഴിയാത്തവളായി | കഥം | എങ്ങിനെ [കഴിക്കും? |
| | | വർത്തയിഷ്യാമി? | ഞാൻ ഇനി കാലം |

ഉപവാസൈശ്ച യോഗൈശ്ച ബഹുഭിശ്ച പരിശ്രമൈഃ
ദുഃഖം സംവർദ്ധിതോ മോഘം ത്വം ഹി ദുർഗ്ഗതയാ മയാ. 48

| | | | |
|---|---|---|---|
| "ത്വം | "നീ | ദുർഗ്ഗതയാ | ഭാഗ്യഹീനയായ |
| ഉപവാസൈഃ ച, | നോൽമ്പുകളോടുകൂടി | മയാ | എന്നാൽ |
| പരിശ്രമൈഃ | ശ്രദ്ധയോടുകൂടിയ [യും, | ദുഃഖം ച | അനുഭവിക്കപ്പെട്ട കഷ്ടം മുഴുവനും |
| ബഹുഭിഃ | പല (ദേവന്മാർക്കുള്ള) | | |
| യോഗൈഃ ച, | നേർച്ചകളോടുകൂടിയും | മോഘം ഹി! | നിഷ്ഫലമായിട്ടാണല്ലൊ |
| സംവർദ്ധിതഃ; | പോററി വളർത്തപ്പെട്ടു; | | ഭവിച്ചിരിക്കുന്നത്! |

സ്ഥിരം തു ഹൃദയം മന്യേ മമേദം യന്ന ദീര്യതേ
പ്രാവൃഷീവ മഹാനദ്യാഃ സ്പൃഷ്ടം കൂലം നവാംഭസാ. 49

| | | | |
|---|---|---|---|
| "മമ | "എന്റെ | നവാംഭസാ | പുതിയ പെരുവെള്ളം |
| ഇദം | ഈ | സ്പൃഷ്ടം ഇവ | തട്ടീട്ടെന്നപോലെ, |
| ഹൃദയം | ഹൃദയം | ദീര്യതേ ന | പൊട്ടിപ്പോകുന്നില്ലെ |
| മഹാനദ്യാഃ | വൻനദിയുടെ | യത് | ന്നുള്ളതിനാൽ |
| കൂലം, | കര, | സ്ഥിരം തു | കല്ലാണെന്നുതന്നെ |
| പ്രാവൃഷി | മഴക്കാലത്തിൽ | മന്യേ. | ഞാൻ വിചാരിക്കുന്നു. |

മമൈവ നൂനം മരണം ന വിദ്യതേ
ന ചാവകാശോഽസ്തി യമക്ഷയേ മമ
യദന്തകോഽദ്യൈവ ന മാം ജിഹീർഷതി
പ്രസഹ്യ സിംഹോ രുദതീം മൃഗീമിവ. 50

| | | | |
|---|---|---|---|
| "സിംഹഃ | "സിംഹം | യത് | എന്നകാരണത്താൽ |
| മൃഗീം | മാൻപേടയെ | മമ | എനിക്ക് |
| ഇവ, | എന്നപോലെ | മരണം ഏവ | മരണം എന്നതുതന്നെ |
| അന്തകഃ | കാലൻ | വിദ്യതേ ന ? | ഇല്ലെന്നോ ? |
| പ്രസഹ്യ | പൊട്ടിക്കരഞ്ഞുകൊ | മമ | എനിക്ക് |
| രുദതീം | ണ്ടിരിക്കുന്ന | യമക്ഷയേ ച | യമലോകത്തിലുംകൂടി |
| മാം | എന്നെ | അവകാശഃ | സ്ഥലം |
| അദ്യ ഏവ | ഇപ്പോൾതന്നെ [ക്കുന്നു, | | |
| ജിഹീർഷതി ന, | കൊണ്ടുപോകാതിരി- | അസ്തി ന നൂനം? | ഇല്ലെന്നോ ? |

സ്ഥിരം ഹി നൂനം ഹൃദയം മമായസം
ന ഭിദ്യതേ യദ് ഭുവി നാവദീര്യതേ
അനേന ദുഃഖേന ച ദേഹമർപ്പിതം
ധ്രുവം ഹ്യകാലേ മരണം ന വിദ്യതേ. 51

| | | | |
|---|---|---|---|
| "അനേന | "ഈ വിധമുള്ള | ആയസം | ഇരുമ്പുകൊണ്ടുണ്ടാക്കിയതെന്നപോലെ |
| ദുഃഖേന | ദുഃഖത്താൽ | ഭുവി | ഭൂമിയിൽ |
| അർപ്പിതം | തുളയ്ക്കപ്പെട്ടതായ | അവദീര്യതേ ന ; | മുറിഞ്ഞുവീഴുന്നില്ല ; |
| മമ | എന്റെ | യത് നൂനം | ഇതിനാലും |
| ഹൃദയം | ഹൃദയം | അകാലേ ഹി | (മരിപ്പാനുള്ള) സമയം എത്തിയാലല്ലാതെ |
| സ്ഥിരം | കരിങ്കല്ലെന്നവണ്ണം | മരണം | മരണം |
| ഭിദ്യതേ ന ; | പിളക്കുന്നില്ല ; | വിദ്യതേ ന | ഇല്ലെന്നുള്ളത് |
| ദേഹം ച | ഉടലും | ധ്രുവം ഹി. | തീർച്ചതന്നെ. |

ഇദം തു ദുഃഖം യദനർത്ഥകാനി മേ   വ്രതാനി ദാനാനി ച സംയമാശ്ച ഹി
തപശ്ച തപ്തം യദപത്യകാരണാത്സുനിഷ്ഫലം ബീജമിവോപ്തമൂഷരേ. 52

| | | | |
|---|---|---|---|
| "ഇദം | "ഈ | സംയമാഃ ച | ദേവപ്രാർത്ഥനകളും |
| ദുഃഖം തു | ദുഃഖം ഒന്നുമാത്രമാണ് | അനർത്ഥകാനി; | നിഷ്പ്രയോജനമായിപ്പോയി; |
| ഹി; | എല്ലാററിലുംവെച്ച് കഠിനമായി ശേഷിച്ചതു്; | തപ്തം | ചെയ്ത |
| | | തപഃ | തപസ്സ് |
| യത് | അതിനാൽ | യത് ച | യാതൊന്നൊ അതും |
| അപത്യ-കാരണാത് | പുത്രന്റെ ഭാഗ്യത്തെ ഉദ്ദേശിച്ചുചെയ്ത | ഊഷരേ | മരുഭൂമിയിൽ |
| | | ഉപ്തം | വിതച്ച |
| മേ | എന്റെ | ബീജം | വിത്ത് |
| വ്രതാനി | വ്രതാനുഷ്ഠാനങ്ങളും | ഇവ | പോലെ |
| ദാനാനി ച | ദാനങ്ങളും | സുനിഷ്ഫലം. | ഫലഹീനമായിപ്പോയി. |

യദി ഹ്യകാലേ മരണം സ്വയേച്ഛയാ   ലഭേത കശ്ചിദ് ഗുരുദുഃഖകർശിതഃ
ഗതാഽഹമദ്യൈവ പരേതസംസദം   വിനാ ത്വയാ ധേനുരിവാത്മജേന വൈ.

| | | | |
|---|---|---|---|
| "ഗുരുദുഃഖ-കർശിതഃ | "പെരുതായ ദുഃഖത്താൽ കഷ്ടപ്പെടുന്ന | ത്വയാ ഹി വിനാ | നിന്നെ വിട്ടുപിരിഞ്ഞവളായി |
| കശ്ചിത് | ഒരുവൻ | ആത്മജേന | കിടാവിനെ(പിരിഞ്ഞ) |
| സ്വയാ | തന്റെ | ധേനുഃ ഇവ | പശുവെന്നപോലെയുള്ള |
| ഇച്ഛയാ | ഇഷ്ടപ്രകാരം | അഹം | ഞാൻ |
| അകാലേ | സമയംവരാതെതന്നെ | അദ്യ ഏവ | ഇക്ഷണംതന്നെ |
| മരണം | മരണത്തെ | പരേതസംസദം | മരിച്ചവരുടെകൂട്ടത്തിൽ |
| ലഭേത യദി | പ്രാപിക്കുമെങ്കിൽ | ഗതാ വൈ. | ചെന്ന് ചേർന്നിട്ടുണ്ടായിരിക്കും. |

അഥാപി കിം ജീവിതമദ്യ മേ വൃഥാ   ത്വയാ വിനാ ചന്ദ്രനിഭാനനപ്രഭ
അനുവ്രജിഷ്യാമി വനം ത്വയൈവ ഗൌഃ   സുദുർബ്ബലാ വത്സമിവാനുകാംക്ഷയാ.

| | | | |
|---|---|---|---|
| "ചന്ദ്ര-നിഭാനനപ്രഭ! | "ചന്ദ്രനെപ്പോലെ കാന്തിയുള്ള മുഖമണ്ഡലമാന്ന ശ്രീരാമ! | സുദുർബ്ബലാ | യാതൊരുവിധസന്തോഷവുമില്ലാത്തവളായ ഞാൻ, |
| ത്വയാ വിനാ | നിന്നെപ്പിരിഞ്ഞവളായ | അഥ അപി | അപ്രകാരമാകയാൽ, |
| മേ | എനിക്ക് | ഗൌഃ | പശു |
| | | അനുകാംക്ഷയാ | സ്നേഹംമൂലം |
| അദ്യ | ഇപ്പോൾ | വത്സം ഇവ | കുട്ടിയെ എന്നവണ്ണം |
| കിം | നികൃഷ്ടമായ | ത്വയാ ഏവ | നിന്റെ ഒന്നിച്ചുതന്നെ |
| ജീവിതം | ഇവിടെയുള്ള ജീവിതം | വനം | കാട്ടിലേക്ക് |
| വൃഥാ; | നിഷ്ഫലം; | അനുവ്രജി-ഷ്യാമി." | തുടൎന്നുവരുന്നുണ്ട്." |

ഭൃശമസുഖമമർഷിതാ തദാ ബഹു വിലലാപ സമീക്ഷ്യ രാഘവം
വ്യസനമുപനിശാമ്യ സാ മഹത്സുതമിവ ബദ്ധമവേക്ഷ്യ കിന്നരീ.

| | | | |
|---|---|---|---|
| ബദ്ധം | വലയിലകപ്പെട്ട | വ്യസനം | ആ നാട്ടുകടത്തലിനെക്കു |
| സുതം അവേക്ഷ്യ | കുഞ്ഞിനെ കണ്ട | ഭൃശം | വീണ്ടുംവീണ്ടും [റിച്ച് |
| കിന്നരീ ഇവ, | കിന്നരിപ്പക്ഷി എന്ന | ഉപനിശാമ്യ, | ചിന്തിച്ച്, |
| തദാ | ആ സമയം [പോലെ | അമർഷിതാ | ദുഃഖത്തെ ഒതുക്കുവാൻ കഴിയാതിരുന്ന |
| രാഘവം | ശ്രീരാഘവനെ | സാ, | അവൾ, |
| സമീക്ഷ്യ, | നോക്കി, | ബഹു വിലലാപ. | പലവാറ് കണ്ണീർവാർത്ത് വിലപിച്ചു. |
| മഹത് | കഠിനവും | | |
| അസുഖം | അസഹ്യവുമായ | | |

ഇത്യാർഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ അയോദ്ധ്യാകാണ്ഡേ
വിംശഃ സർഗ്ഗഃ = ഇരുപതാംസർഗ്ഗം സമാപ്തം.

ആദ്യംമുതൽ ശ്ലോകസംഖ്യ 3287; അയോദ്ധ്യാകാണ്ഡം ആദ്യംമുതൽ ശ്ലോകസംഖ്യ 932.



## ഏകവിംശഃ സർഗ്ഗഃ = ഇരുപത്തൊന്നാംസർഗ്ഗം.

[കൌസല്യാലക്ഷ്മണപ്രതിബോധനം = കൌസല്യാദേവിയേയും ലക്ഷ്മണനേയും ശ്രീരാമൻ ബോധിപ്പിപ്പാൻ യത്നിക്കുന്നത്.]

തഥാ തു വിലപന്തീം താം കൌസല്യാം രാമമാതരം
ഉവാച ലക്ഷ്മണോ ദീനസ്തത്കാലസദൃശം വചഃ. 1

| | | | |
|---|---|---|---|
| ലക്ഷ്മണഃ | ലക്ഷ്മണൻ | കൌസല്യാം, | കൌസല്യാദേവിയെ നോക്കി, |
| തഥാ തു | അപ്രകാരം ഇതിനെക്കുറിച്ച് | ദീനഃ | പരിതപിക്കുന്നവനായി |
| വിലപന്തീം | വിലപിച്ചുകൊണ്ടിരിക്കുന്നവളും | തത്കാലസദൃശം | തൽക്കാലോചിതമായ |
| രാമമാതരം | ശ്രീരാമമാതാവും ആയ | വചഃ | വാക്യത്തെ |
| താം | ആ | ഉവാച. | ഉരചെയ്തു. |

["തത്കാലസദൃശം" "പിതാവിനെ കൊന്നുകളയാമെന്നും, മററും താഴെ പറയുന്നതിനാൽ കലിയുഗം അടുക്കാറായെന്നുള്ളതിനെ സൂചിപ്പിക്കുന്നതായ" എന്നും.]

ന രോചതേ മമാപ്യേതദാര്യേ യദ്രാഘവോ വനം
ത്യക്ത്വാ രാജ്യശ്രിയം ഗച്ഛേത് സ്ത്രിയാ വാക്യവശം ഗതഃ. 2

| | | | |
|---|---|---|---|
| "ആര്യേ! | "അമ്മേ! | ത്യക്ത്വാ | വലിച്ചെറിഞ്ഞ് |
| രാഘവഃ | ജ്യേഷ്ഠൻ, | വനം | കാട്ടിലേക്ക് |
| സ്ത്രിയാഃ | ഒരു സ്ത്രീയുടെ | ഗച്ഛേത് | പോകുവാൻ പോകുന്നു, |
| വാക്യവശംഗതഃ | കല്പനയ്ക്കു വശപ്പെട്ടവനായി, | യത് ഏതത് | എന്നുള്ളത് |
| രാജ്യശ്രിയം | രാജ്യലക്ഷ്മിയെ | മമ അപി | എനിക്കും ഒട്ടും [തന്നെ. |
| | | രോചതേ ന. | സമ്മതമില്ലാത്തതു |

വിപരീതശ്ച വൃദ്ധശ്ച വിഷയൈശ്ച പ്രധർഷിതഃ
നൃപഃ കിമിവ ന ബ്രൂയാത് ചോദ്യമാനഃ സമന്മഥഃ. 3

| | |
|---|---|
| "നൃപഃ | "മഹാരാജാവ് |
| വൃദ്ധഃ; | പ്രായാധിക്യത്താൽ ഒന്നിനുംവയ്യാതിരിക്കുന്നു; |
| വിപരീതഃ; | ബുദ്ധിമാറിയിരിക്കുന്നു; |
| ച | അതുകൊണ്ട് |
| വിഷയൈഃ | രാജ്യകാര്യങ്ങളിൽ ധർമ്മാധർമ്മങ്ങളിന്നതെന്ന് അറിയുന്നതിലും അവയെ അനുഷ്ഠിക്കുന്നതിലും |
| പ്രധർഷിതഃ; | വിമൂഢനായിരിക്കുന്നു; |
| ച, | എന്നുതന്നെയല്ല, |
| സമന്മഥഃ | ഭാര്യ്യാസക്തനായി |
| ചോദ്യമാനഃ; | ആവശ്യപ്പെട്ടതെല്ലാം കൊടുക്കുന്നവനായുമിരിക്കുന്നു; |
| ച | അതിനാൽ |
| കിം ഇവ | എന്തുതന്നെയാണ് |
| ബ്രൂയാത് ന? | കല്പിക്കാതിരിക്കുക? |

നാസ്യാപരാധം പശ്യാമി നാപി ദോഷം തഥാവിധം
യേന നിർവ്വാസ്യതേ രാഷ്ട്രാദ്വനവാസായ രാഘവഃ. 4

| | |
|---|---|
| "രാഘവഃ, | "ശ്രീരാഘവൻ, |
| യേന | ഏതൊരു കാരണംകൊണ്ട് |
| വനവാസായ | വനത്തിൽ വാസംചെയ്യുന്നതിന്നായി |
| രാഷ്ട്രാത് | രാജ്യത്തിൽനിന്ന് |
| നിർവ്വാസ്യതേ, | പറഞ്ഞയക്കപ്പെടുന്നുവോ, |
| അസ്യ | ഇദ്ദേഹത്തിന്ന് |
| തഥാവിധം | അപ്രകാരമുള്ള |
| അപരാധം | യാതൊരു അധർമ്മകൃത്യത്തെയും |
| പശ്യാമി ന; | ഞാൻ കാണുന്നില്ല; |
| ദോഷം അപി | അന്യന്നു അഹിതം ചെയ്യുക എന്ന ചിന്തകൂടി |
| ന. | ഞാൻ ഉള്ളതായി അറിയുന്നില്ല. |

അഹം ഹനിഷ്യേ പിതരം വൃദ്ധം കാമവശം ഗതം
സ്ത്രിയാ യുക്തം ച നിർല്ലജ്ജം ധർമ്മായുക്തം നൃപം യഥാ. 5

| | |
|---|---|
| "പിതരം | "പിതാവായ |
| വൃദ്ധം | വയോധികനായ |
| നൃപം, | മഹാരാജാവിനെ, |
| സ്ത്രിയാ | ഒരു ഭാര്യ്യയാൽ |
| യുക്തം, | സ്വാധീനപ്പെടുത്തപ്പെട്ടവനായും, |
| കാമവശം | ഭാര്യ്യയെന്ന കാരണത്താൽ പ്രേമത്തിന്നു വശഗനായ് |
| ഗതം | സ്വബുദ്ധിയററവനായും, |
| നിർല്ലജ്ജം | ലോകാപവാദത്തെ ഗണിക്കാത്തവനായി |
| ധർമ്മായുക്തം ച | ധർമ്മവിരുദ്ധമായി പ്രവൃത്തിക്കുന്നവനായും |
| യഥാ | ഇരിക്കുന്നതിനാൽ |
| അഹം | ഞാൻ |
| ഹനിഷ്യേ. | നിരോധിക്കുന്നുണ്ട്. |

ന തം പശ്യാമ്യഹം ലോകേ പരോക്ഷമപി യോ നരഃ
സ്വമിത്രോഽപി നിരസ്തോഽപി യോഽസ്യ ദോഷമുദാഹരേത്. 6

| | | | |
|---|---|---|---|
| “ യഃ | “ ആരെങ്കിലുമൊരുവൻ | പരോക്ഷം അപി | ജ്യേഷ്ഠനില്ലാത്ത സമയത്തിലെങ്കിലും |
| സ്വമിത്രഃ | പരമശത്രുവാണെന്നാലും, | ഉദാഹരേത് ; | പറയാമല്ലൊ ; |
| യഃ നരഃ | ആരെങ്കിലുമൊരുത്തൻ | തം അപി | അപ്രകാരമുള്ള ഒരുവനെയെങ്കിലും |
| നിരസ്തഃ അപി | നിരസിക്കപ്പെട്ടവനെന്നിരുന്നാലുംകൂടി, | ലോകേ | ലോകത്തിൽ |
| അസ്യ | ജ്യേഷ്ഠന്ന് | അഹം | ഞാൻ |
| ദോഷം | ഒരു കുററമുള്ളതായി | പശ്യാമി ന. | കാണുന്നില്ല. |

ദേവകല്പമൃജും ദാന്തം രിപൂണാമപി വത്സലം
അവേക്ഷമാണഃ കോ ധർമ്മം ത്യജേത് പുത്രമകാരണാത്. 7

| | | | |
|---|---|---|---|
| “ ധർമ്മം | “ ധർമ്മത്തെ | ദാന്തം | കൃപയോടുകൂടിയവനായി |
| അവേക്ഷമാണഃ | ത്യജിക്കാതിരിക്കുന്ന | | |
| കഃ | ഏവൻതന്നെയാണ്, | വത്സലം, | നന്മചെയ്യുന്നവനും, |
| ദേവകല്പം | ദൈവത്തിന്നുസദൃശനും | | ആയ |
| ഋജും | സന്മാർഗ്ഗനിരതനും | പുത്രം | പുത്രനെ |
| രിപൂണാം അപി | ശത്രുക്കളുടെ സംഗതിയിലുംകൂടി | അകാരണാത് | കാരണംകൂടാതെ |
| | | ത്യജേത് ? | ത്യജിക്കുക ? |

തദിദം വചനം രാജ്ഞഃ പുനർബാല്യമുപേയുഷഃ
പുത്രഃ കോ ഹൃദയേ കുര്യാദ്രാജവൃത്തമനുസ്മരൻ. 8

| | | | |
|---|---|---|---|
| “ തത് | “ അതിനാൽ | രാജവൃത്തം | രാജാവിന്റെ ഇപ്പോഴത്തെ അവസ്ഥയേയും നടവടിയേയും |
| ബാല്യം | ധർമ്മാധർമ്മങ്ങളെ വേർതിരിച്ച് അറിവാൻ കഴിയാത്ത ദശയെ | അനുസ്മരൻ | ഉള്ളപോലെ അറിയുന്നവനായ |
| ഉപേയുഷഃ | പ്രാപിച്ചിരിക്കുന്നവനായ | കഃ, | ഏതൊരുവനാണ് — |
| രാജ്ഞഃ | മഹാരാജാവിന്റെ | പുത്രഃ പുനഃ, | അവൻ പുത്രൻ തന്നെയായിരുന്നാലും— |
| ഇദം | ഈ | ഹൃദയേ കുര്യാത് ? | മനസ്സിൽ ശരിയെന്ന് സമ്മതിക്കുക ? |
| വചനം | ആജ്ഞയെ, | | |

യാവദേവ ന ജാനാതി കശ്ചിദർത്ഥമിമം നരഃ
താവദേവ മയാ സാർദ്ധമാത്മസ്ഥം കുരു ശാസനം 9

മയാ പാർശ്വേ സധനുഷാ തവ ഗുപ്തസ്യ രാഘവ
കഃ സമർത്ഥോഽധികം കർത്തും കൃതാന്തസ്യേവ തിഷ്ഠതഃ. 10

| | |
|---|---|
| “രാഘവ! | “ശ്രീരാഘവ! |
| കശ്ചിത് നരഃ ഏവ, | (ന്യായമായ അവകാശിയല്ലാത്ത) ആരെന്നാലുമൊരുവൻ (ഭരതനെന്ന് താല്പര്യം) |
| അർത്ഥം | ന്യായമായി ലഭിച്ചത്, മിശ്രമായി ലഭിച്ചത്, അന്യായമായി ലഭിച്ചത് എന്ന് മൂന്നുമാതിരിയായുള്ള ശുക്ലാർത്ഥം ശബളാർത്ഥം, കൃഷ്ണാർത്ഥം, എന്നമൂന്നിൽ ശബളാർത്ഥമായി ലഭിച്ചിട്ടുള്ള |
| ശാസനം | രാജ്യാധികാരത്തെ |
| ജാനാതി ന | തന്റേത് എന്ന് അഭിമാനിക്കാതിരിക്കുന്ന |
| യാവത് താവത് ഏവ, | ആ സമയത്തിന്നുള്ളിൽ തന്നെ |
| ഇമം | ഈ രാജ്യാധികാരത്തെ |

| | |
|---|---|
| ആത്മസ്ഥം | ജ്യേഷ്ഠന്റെതന്നെ ചേർന്നതായി |
| മയാ സാർദ്ധം | എന്നോടുകൂടി |
| കുരു; | ആക്കിക്കൊണ്ടാലും; |
| തിഷ്ഠതഃ, | (ശരിയായി അവകാശപ്പെട്ടതെന്ന കാരണത്താൽ അതിനെ) അനുഭവിച്ചുവരുന്നവനായി |
| കൃതാന്തസ്യ | തുടങ്ങിയ കൃത്യത്തെ പൂർത്തിയാക്കിയവനായി |
| സധനുഷാ | ധനുഷ്പാണിയായ |
| മയാ | എന്നാൽ |
| പാർശ്വേ | അരികിൽ |
| ഗുപ്തസ്യ | സംരക്ഷിക്കപ്പെട്ടവ[നായ |
| തവ | നിന്തിരുവടിയുടെ |
| അധികം | കല്പനയെ കവിച്ച് |
| കർത്തും | നടപ്പാൻ |
| കഃ ഇവ | ആർ തന്നെയാണ് |
| സമർത്ഥഃ? | കഴിവുള്ളവനാവുക? |

[“അധികം”(ത്വദാജ്ഞോല്ലംഘനപൂർവ്വകമഭിഷേകവിഘ്നം). എന്ന് വിഷമപദവിവൃതി; ഭരതന്ന് രാജ്യത്തിന്നുള്ള അവകാശം ന്യായാർത്ഥമല്ല എന്നും ആരംഭിച്ചതായ അഭിഷേകകൃത്യത്തെ പൂർത്തിയാക്കേണ്ടതാണെന്നും അഭിപ്രായം.]

നിർമ്മനുഷ്യാമിമാം സർവ്വാമയോദ്ധ്യാം മനുജർഷഭ
കരിഷ്യാമി ശരൈസ്തീക്ഷ്ണൈര്യദി സ്ഥാസ്യതി വിപ്രിയേ. 11

| | |
|---|---|
| “മനുജർഷഭ! | “പുരുഷോത്തമ! |
| വിപ്രിയേ | അന്യായമായ കൃത്യത്തിൽ, |
| അയോദ്ധ്യാം | അയോദ്ധ്യയെ |
| സ്ഥാസ്യതി | തന്റെ സ്വാധീനത്തിലാക്കിത്തീർക്കുന്നു |

| | |
|---|---|
| യദി, | എങ്കിൽ, |
| ഇമാം | ഇതിനെ |
| സർവ്വാം | മുഴുവൻ |
| തീക്ഷ്ണൈഃ | കൂർത്ത |
| ശരൈഃ | അമ്പുകൾകൊണ്ട് |
| നിർമ്മനുഷ്യാം | മനുഷ്യരഹിതമാക്കി |
| കരിഷ്യാമി. | ചെയ്യുന്നുണ്ട്. |

ഭരതസ്യാഥ പക്ഷ്യോ വാ യോ വാഽസ്യ ഹിതമിച്ഛതി
സർവ്വാനേതാൻ വധിഷ്യാമി മൃദുർഹി പരിഭൂയതേ. 12

" മൃദുഃ വാ — " പൌരുഷത്തെ ഒതുക്കി ഏതിന്നും വഴിപ്പെട്ടുകൊണ്ടു് സാധുവായിരിക്കുന്നൊരുവൻ
അഥ — തീരെ
പരിഭൂയതേ; — അവമാനിക്കപ്പെടുന്നു;
ഹി — ആകയാൽ
അസ്യ — ഈ
ഭരതസ്യ — ഭരതന്നു
ഹിതം — പെരുമയുണ്ടാക്കുന്നതിന്നു
ഇച്ഛതി വാ — ഇച്ഛിക്കുന്നതായി
പക്ഷ്യഃ — സഹായിക്കുന്നതായ
യഃ — യാതൊരു ജനസമൂഹമോ,
ഏതാൻ സർവ്വാൻ — അതിനെയെല്ലാം
വധിഷ്യാമി. — ഞാൻ തുലച്ചുകളയാം.

പ്രോത്സാഹിതോഽയം കൈകേയ്യാ സ ദുഷ്ടോ യദി നഃ പിതാ
അമിത്രഭൂതോ നിഃസംഗം വദ്ധ്യതാം വദ്ധ്യതാമപി 13

" നഃ — " നമ്മുടെ
അയം — ഈ
പിതാ, — പിതാവു്,
കൈകേയ്യാ — കൈകേയിയാൽ
പ്രോത്സാഹിതഃ — ദുർബ്ബോധനചെയ്യപ്പെട്ടവനായി
ദുഷ്ടഃ — നീതിന്യായരഹിതനായി
യദി — ഇരിക്കുന്നുവെങ്കിൽ
വദ്ധ്യതാം — ബന്ധനത്തിൽ വെക്കപ്പെടട്ടെ;
സഃ — അദ്ദേഹം
അമിത്രഭൂതഃ അപി — ശത്രുവിനെ സഹായിക്കുന്നുവെന്നുവരികിൽ
നിഃസംഗം — അച്ഛനാണെന്നുള്ള സ്നേഹത്തെകണക്കാക്കാതെ
വദ്ധ്യതാം. — വധിക്കപ്പെടട്ടെ.

ഗുരോരപ്യവലിപ്തസ്യ കാര്യ്യാകാര്യ്യമജാനതഃ
ഉത്പഥം പ്രതിപന്നസ്യ കാര്യ്യം ഭവതി ശാസനം. 14

" കാര്യ്യാകാര്യ്യം — " ധർമ്മത്തേയും അധർമ്മത്തേയും
അജാനതഃ, — അറിവാനുള്ള ശക്തി ക്ഷയിച്ചവനായി,
അവലിപ്തസ്യ — ബുദ്ധിമന്ദിച്ചവനായി,
ഉത്പഥം — ധർമ്മവിരുദ്ധമായ മാർഗ്ഗത്തിൽക്കൂടി
പ്രതിപന്നസ്യ — നടക്കുന്നവനായ
ഗുരോഃ അപി — പിതാവിന്നുംകൂടി
ശാസനം — ശിക്ഷ
കാര്യ്യം ഭവതി. — നല്കപ്പെടേണ്ടതാകുന്നു (എന്നാണല്ലൊ ധർമ്മശാസ്ത്രം).

ബലമേഷ കിമാശ്രിത്യ ഹേതും വാ പുരുഷോത്തമ
ദാതുമിച്ഛതി കൈകേയ്യൈ രാജ്യം സ്ഥിതമിദം തവ. 15

" പുരുഷോത്തമ! — " പുരുഷോത്തമ!
ഏഷഃ — ഇദ്ദേഹം
കിം — എന്തൊരു
ബലം — ബലത്തെയാകട്ടെ
ഹേതും വാ — കാരണത്തെത്തന്നെയാകട്ടെ
ആശ്രിത്യ, — ആശ്രയിച്ചാണു്
തവ — നിന്തിരുവടിക്കു് അവകാശപ്പെട്ടതായ
സ്ഥിതം രാജ്യം — മഹത്തായ രാജ്യത്തെ
കൈകേയ്യൈ — കൈകേയിക്കായിക്കൊണ്ടു്
ദാതും — നൽകുവാൻ
ഇദം — ഇപ്പോൾ
ഇച്ഛതി? — വിചാരിക്കുന്നതു്?

ത്വയാ ചൈവ മയാ ചൈവ കൃത്വാ വൈരമനുത്തമം
കാഽസ്യ ശക്തിഃ ശ്രിയം ദാതും ഭരതായാരിശാസന. 16

| | | | |
|---|---|---|---|
| "അരി- ശാസന! | "എന്തുകുററംചെയ്യുവൎക്കും തക്കശിക്ഷ കൊടുക്കുന്നവനേ! | കൃത്വാ, | കാണിച്ച്, |
| | | ഭരതായ | ഭരതന്ന് |
| | | ശ്രിയം | രാജ്യാധികാരത്തെ |
| ത്വയാ ഏവ ച | നിന്തിരുവടിയോടും | ദാതും | നൽകുവാൻ |
| മയാ ഏവ ച | എന്നോടും | അസ്യ | ഇദ്ദേഹത്തിന്ന് |
| അനുത്തമം വൈരം | പരമശത്രുത്വത്തെ | ശക്തിഃ കാ? | എന്തൊരുശക്തിയാണുള്ളത്? |

[രാജത്വം അല്ലെങ്കിൽ പ്രഭുത്വംകൊണ്ട് ധൎമ്മാവിരുദ്ധമായി അധികാരം കാണിപ്പാനുള്ള ശക്തി, പ്രഭുശക്തി. ന്യായമാൎഗ്ഗത്തെ ചിന്തിച്ച് ഉപദേശിക്കുന്നവരായ മന്ത്രികൾമൂലമുണ്ടാകുന്നത് മന്ത്രശക്തി. അന്ധതമൂലം തന്റെ ഊക്കിൽ ഗൎവ്വംപൂണ്ട്, ന്യായരഹിതമായമാൎഗ്ഗത്തിൽ ഇറങ്ങിക്കളയാമെന്നു വിചാരിക്കുന്നത് ഉത്സാഹശക്തി. ഇങ്ങിനെ രാജാക്കന്മാൎക്ക് മൂന്നുവിധം ശക്തികൾ.]

അനുരക്തോഽസ്മി ഭാവേന ഭ്രാതരം ദേവി തത്ത്വതഃ
സത്യേന ധനുഷാ ചൈവ ദത്തേനേഷ്ടേന തേ ശപേ. 17

| | | | |
|---|---|---|---|
| "ദേവി! | "മാതാവേ! | സത്യേന | സത്യത്തെത്തൊട്ടും |
| ഭ്രാതരം | ജ്യേഷ്ഠന്റെ പേരിൽ | ധനുഷാ | വില്ലുതൊട്ടും |
| തത്ത്വതഃ ഭാവേന | ആന്തരമായഭക്തി ഒന്നുകൊണ്ടുതന്നെ | ദത്തേന ച | ദാനത്തെത്തൊട്ടും |
| | | തേ | നിന്തിരുവടിക്ക് |
| അനുരക്തഃ അസ്മി | യാതൊരു അസംതൃപ്തിയും വരുത്താതെ നടക്കുന്നവനാണ്ഞാനെന്ന് | ഇഷ്ടേന ഏവ | മറെറന്തെന്ന് ഇഷ്ടമോ അതിനെത്തൊട്ടും |
| | | ശപേ. | ശപഥംചെയ്യുന്നു. |

ദീപ്തമഗ്നിമരണ്യം വാ യദി രാമഃ പ്രവേക്ഷ്യതി
പ്രവിഷ്ടം തത്ര മാം ദേവി ത്വം പൂൎവ്വമവധാരയ. 18

| | | | |
|---|---|---|---|
| "ദേവി! | "ദേവി! | തത്ര | അതിൽ |
| ദീപ്തം അഗ്നിം | ജ്വലിക്കുന്നതീയ്യിലാകട്ടെ | മാം | എന്നെ |
| അരണ്യം വാ | കാട്ടിലാകട്ടെ | പൂൎവ്വം പ്രവിഷ്ടം | അദ്ദേഹത്തിന്നുമുമ്പിൽ തന്നെ പ്രവേശിച്ചവനായി |
| രാമഃ | ശ്രീരാമൻ | | |
| പ്രവേക്ഷ്യതി യദി, | പ്രവേശിപ്പാൻ പോകുന്നുവെങ്കിൽ | ത്വം | നിന്തിരുവടി |
| | | അവധാരയ. | ധരിച്ചുകൊണ്ടാലും. |

ഹരാമി വീൎയ്യാദ്ദുഃഖം തേ തമഃ സൂൎയ്യ ഇവോദിതഃ
ദേവീ പശ്യതു മേ വീൎയ്യം രാഘവശ്ചൈവ പശ്യതു. 19

| | | | |
|---|---|---|---|
| "രാഘവഃ ഏവ പശ്യതു; | "ശ്രീരാഘവൻ മാത്രം ആലോചിച്ച് തീൎച്ചയാക്കിക്കൊള്ളട്ടെ; | തേ | നിന്തിരുവടിയുടെ |
| | | ദുഃഖം | ദുഃഖത്തെ |
| | | ഹരാമി; | ഞാൻ ഇല്ലാതാക്കുന്നുണ്ട്; |
| ഉദിതഃ സൂൎയ്യഃ | ഉദിച്ചുയരുന്നസൂൎയ്യൻ | ദേവീ ച | ദേവിയും |
| തമഃ ഇവ, | ഇരുളിനെഎന്നപോലെ, | മേ വീൎയ്യം | എന്റെ സാമൎത്ഥ്യത്തെ |
| വീൎയ്യാത് | പൌരുഷംകൊണ്ട് | പശ്യതു. | കണ്ടുകൊള്ളട്ടെ. |

ഹനിഷ്യേ പിതരം വൃദ്ധം കൈകേയ്യാസക്തമാനസം
കൃപണം ച സ്ഥിതം ബാല്യേ വൃദ്ധഭാവേന ഗർഹിതം. 20

| | | | |
|---|---|---|---|
| "വൃദ്ധം | "വയസ്സുചെന്നവനും, | സ്ഥിതം, | വർത്തിക്കുന്നവനും, |
| കൈകേയ്യാസക്തമാനസം | കൈകേയിക്ക് അസന്തുഷ്ടി വരാതിരിക്കുന്നതിനേത്തന്നെ സർവ്വസ്വമായി കരുതിയിരിക്കുന്നവനും, | കൃപണം | അവശനും |
| വൃദ്ധഭാവേന | വാർദ്ധക്യം ഹേതുവാൽ | ഗർഹിതം ച | എല്ലാവരുടെയും നിന്ദക്ക് പാത്രീഭവിച്ചിരിക്കുന്നവനും ആയ |
| ബാല്യേ | ധർമ്മാധർമ്മവിവേചനബുദ്ധിയില്ലാത്തതായ അവസ്ഥയിൽ | പിതരം | പിതാവിനെ |
| | | ഹനിഷ്യേ." | ഞാൻ നിരോധിക്കാമല്ലൊ." |

ഏതത്തു വചനം ശ്രുത്വാ ലക്ഷ്മണസ്യ മഹാത്മനഃ
ഉവാച രാമം കൌസല്യാ രുദന്തീ ശോകലാലസാ. 21

| | | | |
|---|---|---|---|
| ശോകലാലസാ | ദുഃഖപരവശയായി | ശ്രുത്വാ | ചെവിക്കൊണ്ടവളും ആയ |
| രുദന്തീ, | വിലപിക്കുന്നവളും | കൌസല്യാ, | കൌസല്യാദേവി, |
| മഹാത്മനഃ | മഹാത്മാവായ | രാമം | ശ്രീരാമനോടായി |
| ലക്ഷ്മണസ്യ | ലക്ഷ്മണന്റെ | തു | ഈ വിഷയത്തെക്കുറിച്ച് |
| ഏതത് | ഈ | | |
| വചനം | വാക്യത്തെ | ഉവാച. | ഇപ്രകാരം ഉരചെയ്തു. |

ഭ്രാതുസ്തേ വദതഃ പുത്ര ലക്ഷ്മണസ്യ ശ്രുതം ത്വയാ
യദത്രാനന്തരം കാര്യം കുരുഷ്വ യദി രോചതേ. 22

| | | | |
|---|---|---|---|
| "പുത്ര! | "പുത്ര! | യത് | യാതൊന്നൊ, അത് |
| തേ | നിന്റെ | രോചതേ യദി, | നന്നെന്നുതോന്നുന്നുണ്ടെങ്കിൽ, |
| ഭ്രാതുഃ | അനുജൻ | | |
| ലക്ഷ്മണസ്യ | ലക്ഷ്മണൻ | അത്ര | ഇവിടെത്തന്നെ, |
| വദതഃ, | പറയുമ്പോൾ, | അനന്തരം | താമസംകൂടാതെ, |
| ത്വയാ | നിന്നാൽ | കാര്യം | ചെയ്യേണ്ടതായിട്ടുള്ളതിനെ |
| ശ്രുതം, | കേൾക്കപ്പെട്ടത് | കുരുഷ്വ. | ചെയ്തുതീർക്കുക. |

[“അനന്തരം” (കാപട്യമില്ലാത്തത്), എന്നു ശിരോമണി.]

ന ചാധർമ്യം വചഃ ശ്രുത്വാ സപത്ന്യാ മമ ഭാഷിതം
വിഹായ ശോകസന്തപ്താം ഗന്തുമർഹസി മാമിതഃ. 23

| | | | |
|---|---|---|---|
| "ശോകസന്തപ്താം | "ദുഃഖത്താൽ തപിക്കുന്നവളായ | അധർമ്യം | ധർമ്മവിരുദ്ധമായ |
| മാം ച | എന്നെയും | വചഃ | വാക്യത്തെ |
| വിഹായ, | വിട്ട്, | ശ്രുത്വാ | ശിരസാവഹിച്ചുകൊണ്ട്, |
| മമ | എന്റെ | ഇതഃ | ഇവിടെനിന്ന് |
| സപത്ന്യാ | സപത്നിയാൽ | ഗന്തും | പൊയ്ക്കളവാൻ |
| ഭാഷിതം | പറയപ്പെട്ട | അർഹസി ന. | നീ സമ്മതിക്കാൻ പാട്ടുള്ളതല്ല. |

ധൎമ്മജ്ഞ യദി ധൎമ്മിഷ്ഠ ധൎമ്മം ചരിതുമിച്ഛസി
ശുശ്രൂഷ മാമിഹസ്ഥസ്ത്വം ചര ധൎമ്മമനുത്തമം. 24

| | | | |
|---|---|---|---|
| "ധൎമ്മജ്ഞ! | "ധൎമ്മങ്ങളെല്ലാം അറിഞ്ഞവനേ! | ത്വം | നീ |
| ധൎമ്മിഷ്ഠ! | ധൎമ്മത്തെത്തന്നെ അനുഷ്ഠിക്കുന്നവനേ! | ധൎമ്മം | ധൎമ്മത്തെത്തന്നെ |
| അനുത്തമം | സൎവ്വോത്തമമായുള്ള | ചരിതും | അനുഷ്ഠിപ്പാൻ |
| ധൎമ്മം | ധൎമ്മം യാതൊന്നോ അതിനെ | ഇച്ഛസി യദി, | നിശ്ചയിച്ചിരിക്കുന്നതുകൊണ്ട്, |
| ചര; | നീ അനുഷ്ഠിച്ചാലും; | ഇഹസ്ഥഃ | ഇവിടെ വൎത്തിച്ചുകൊണ്ടുതന്നെ |
| | | മാം | എന്നെ |
| | | ശുശ്രൂഷ. | ശുശ്രൂഷിച്ചാലും. |

["ഏഭ്യോ മാതാ ഗരീയസീ" എന്ന വാക്യത്തെ മനസ്സിൽവെച്ചുകൊണ്ട് പറയുന്നു ഗൊ. രാ.]

ശുശ്രൂഷുൎജ്ജനനീം പുത്ര സ്വഗൃഹേ നിയതോ വസൻ
പരേണ തപസാ യുക്തഃ കാശ്യപസ്ത്രിദിവം ഗതഃ. 25

| | | | |
|---|---|---|---|
| "പുത്ര! | "വത്സ! | തപസാ | കായക്ലേശത്തോടുകൂടി |
| കാശ്യപഃ | കശ്യപപുത്രൻ | യുക്തഃ | പരിശ്രമിക്കുന്നവനായി |
| സ്വഗൃഹേ | സ്വഗൃഹത്തിൽ | ജനനീം | മാതാവിനെ |
| നിയതഃ | സ്ഥിരമായി | ശുശ്രൂഷുഃ | ശുശ്രൂഷിച്ചുകൊണ്ടിരിക്കുന്നവനായി, |
| വസൻ, | വസിച്ചുകൊണ്ട്, | ത്രിദിവം | സ്വൎഗ്ഗലോകത്തെ |
| പരേണ | അതിയായ | ഗതഃ. | പ്രാപിച്ചു. |

[ഇവിടെ കശ്യപപുത്രൻ എന്നു പറഞ്ഞത് ഗരുഡനാണെന്നും തന്റെ മാതാവായ വിനതയ്ക്കു് അമൃതം കൊണ്ടുവന്നു കൊടുത്തതിനാൽ തനിക്ക് വേറെ കാരണത്താൽ വിരോധിക്കപ്പെട്ടതായ സ്വൎഗ്ഗം, ലഭിപ്പാനിടയായെന്നുമുള്ള ഭാരതകഥയാകുന്നു വിവക്ഷിക്കപ്പെട്ടിരിക്കുന്നത്, (സ. ധ. തീ.)]

യഥൈവ രാജാ പൂജ്യസ്തേ ഗൌരവേണ തഥാ ഹ്യഹം
ത്വാം നാഹമനുജാനാമി ന ഗന്തവ്യമിതോ വനം. 26

| | | | |
|---|---|---|---|
| "തേ | "നിനക്ക് | ഇതോ | ഇവിടംവിട്ട് |
| രാജാ | രാജാവ് | വനം | കാട്ടിലേക്ക് |
| ഗൌരവേണ | ഗൌരവംമൂലം | ഗന്തവ്യം ന; | പോകേണ്ടതില്ല; |
| യഥാപൂജ്യഃ | എത്രബഹുമാനിക്കത്തക്കവനൊ, | ത്വാം | നിനക്ക് |
| തഥാ | അത്രതന്നെ | അഹം | ഞാൻ |
| അഹം ഏവ ഹി | ഞാനും ആകുന്നുവല്ലൊ; | അനുജാനാമി ന. | സമ്മതം തരികയില്ല. |

["പിതുഃ സഹസ്രം മാതാ തു ഗൌരവേണാതിരിച്യതേ," എന്നു സ്മൃതി.]

ത്വദ്വിയോഗാന്ന മേ കാൎയ്യം ജീവിതേന സുഖേന വാ
ത്വയാ സഹ മമ ശ്രേയസ്തൃണാനാമപി ഭക്ഷണം. 27

| | | | |
|---|---|---|---|
| "മേ | "എനിക്ക്, | മമ | എനിക്ക് |
| ത്വദ്വിയോഗാത് | നിന്നെപ്പിരിഞ്ഞാൽ, | ത്വയാ സഹ | നിന്നോടുകൂടി |
| ജീവിതേന | ജീവിതംകൊണ്ടും | തൃണാനാം ഭക്ഷണം അപി | പുല്ലുതിന്നുപജീവിക്കുന്നതുംകൂടി |
| സുഖേന വാ | സുഖങ്ങൾകൊണ്ടും | ശ്രേയഃ. | ഉത്തമമായതുതന്നെ. |
| കാൎയ്യം ന; | ഒരു പ്രയോജനവുമില്ല; | | |

യദി ത്വം യാസ്യസി വനം ത്യക്ത്വാ മാം ശോകലാലസാം
അഹം പ്രായമിഹാസിഷ്യേ ന ഹി ശക്ഷ്യാമി ജീവിതും. 28

| | | | |
|---|---|---|---|
| "ത്വം | "നീ | പ്രായം | പട്ടിണികിടന്ന് ദേഹത്യാഗംചെയ്യുക എന്ന വ്രതത്തെ |
| ശോകലാലസാം | ദുഃഖപരവശയായ | ആസിഷ്യേ; | കയ്ക്കൊള്ളുന്നതാകുന്നു; |
| മാം ത്യക്ത്വാ | എന്നെവിട്ട് | ജീവിതും | ജീവനോടിരിപ്പാൻ |
| വനം | കാട്ടിലേക്ക് | ശക്ഷ്യാമി ന, | എനിക്ക് സാധിക്കയി[ല്ല, |
| യാസ്യസി യദി | പോയ്ക്കളയുന്നുവെങ്കിൽ, | ഹി. | നിശ്ചയംതന്നെ. |
| അഹം | ഞാൻ | | |
| ഇഹ | ഇവിടെത്തന്നെയിരുന്നുകൊണ്ട് | | |

തതസ്ത്വം പ്രാപ്സ്യസേ പുത്ര നിരയം ലോകവിശ്രുതം
ബ്രഹ്മഹത്യാമിവാധർമ്മാത് സമുദ്രഃ സരിതാം പതിഃ. 29

| | | | |
|---|---|---|---|
| "പുത്ര! | "മകനേ! | ബ്രഹ്മഹത്യാം | ബ്രഹ്മഹത്യാദോഷത്തെ പ്രാപിച്ചത് |
| തതഃ | അപ്രകാരമായാൽ | ഇവ | എപ്രകാരമോ അപ്രകാരം, |
| ത്വം, | നീ | ലോകവിശ്രുതം | ലോകർക്കെല്ലാം അറിവുള്ളതായ |
| സരിതാം പതിഃ | നദികൾക്ക് പതി[യായ | നിരയം | നരകത്തെ |
| സമുദ്രഃ, | സമുദ്രരാജാവ് | പ്രാപ്സ്യസേ." | പ്രാപിക്കും." |
| അധർമ്മാത് | (തന്നെ പെററെടുത്ത അമ്മയ്ക്ക് മനസ്താപം ഉണ്ടാക്കിയതിനാൽ സംഭവിച്ചു) അധർമ്മത്തിന്നു പാത്രീഭവിച്ചുവെന്ന കാരണത്താൽ | | |

[സമുദ്രരാജാവ് മാതാവിന്നു മനസ്താപംഉണ്ടാക്കിയകാരണം പിപ്പലാദമഹർഷി ആഭിചാരം ചെയ്തതായും അതിന്നു നിവാരണത്തിന്നായി പ്രതിമന്ത്രണംചെയ്കയാൽ സമുദ്രരാജാവിന്നു ബ്രഹ്മഹത്യാദോഷം ബാധിച്ചതായും, (സത്യ. ധ. തീ.) "പിപ്പലാദസമുത്പന്നേ കൃത്യേ ലോകഭയങ്കരി. പാഷാണം തേ മയാ ദത്തമാഹാരാർത്ഥം പ്രകല്പിതം" എന്ന മന്ത്രത്തെ സമുദ്രസ്നാനകാലത്തിൽ പറയുന്നതിനെ ഗോ. രാ വ്യാഖ്യാനത്തിൽ കൊടുത്തിട്ടുണ്ട്. ഗംഗാദിപരിപാവനതീർത്ഥങ്ങളുടെ നിത്യസമ്പർക്കമുണ്ടായിട്ടും, സമുദ്രത്തിന്നു ഈ ബ്രഹ്മഹത്യാദോഷം നീങ്ങാത്തതുപോലെ, മാതൃദുഃഖമാകുന്ന ദോഷം നിനക്കും നിലനിന്നുപോകുന്നതാണ്. (എന്ന് സർവ്വാർത്ഥസാരം.)]

വിലപന്തീം തഥാ ദീനാം കൌസല്യാം ജനനീം തതഃ
ഉവാച രാമോ ധർമ്മാത്മാ വചനം ധർമ്മസംഹിതം. 30

| | | | |
|---|---|---|---|
| ധർമ്മാത്മാ | ധർമ്മാത്മാവായ | ജനനീം | മാതാവായ |
| രാമഃ | ശ്രീരാമൻ | കൌസല്യാം, | കൌസല്യയെനോക്കി, |
| തതഃ | അപ്പോൾ | ധർമ്മസംഹിതം | ധർമ്മവിധികളെ നല്ലപോലെ സ്പഷ്ടീകരിക്കു[ന്നതായ |
| തഥാ | അപ്രകാരം | വചനം | വചനത്തെ |
| ദീനാം | മനസ്താപം കയ്ക്കൊണ്ടവളായി | ഉവാച. | ഇപ്രകാരം അരുളിച്ചെയ്തു. |
| വിലപന്തീം | പ്രലപിക്കുന്നവളായ | | |

നാസ്തി ശക്തിഃ പിതുർവ്വാക്യം സമതിക്രമിതും മമ
പ്രസാദയേ ത്വാം ശിരസാ ഗന്തുമിച്ഛാമ്യഹം വനം. 31

| | | | |
|---|---|---|---|
| “ പിതുഃ | “ പിതാവിൻെറ | വനം | കാട്ടിലേക്കു |
| വാക്യം | ആജ്ഞയെ | ഗന്തും | പോവാൻ |
| സമതിക്രമിതും | ഉല്ലംഘിച്ചുനടപ്പാനുള്ള | ഇച്ഛാമി; | തയ്യാറായിക്കഴിഞ്ഞു; |
| ശക്തിഃ | അധികാരം | ത്വാം | നിന്തിരുവടിയെ |
| മമ | എനിക്ക് | ശിരസാ പ്രസാദയേ | താണുകുമ്പിട്ട് എന്നെ അനുഗ്രഹിപ്പാൻ ഞാൻ പ്രാർത്ഥിക്കുന്നു. |
| അസ്തി ന; | ഇല്ല; | | |
| അഹം | ഞാൻ | | |

[“മാന്യഃ പിതാ സമസ്താനാം ഗുരൂണാം പരമോ ഗുരുഃ”, (വിഷ്ണുപുരാണം.) “പിതാപരം ദൈവതം മാനവാനാം മാതുർവ്വിശിഷ്ടം പരമം വദന്തി” (ഭാരതം മോക്ഷധർമ്മം.) “മാതുർഭരണമാത്രേണ പ്രീതിഃ സ്നേഹഃ പിതുഃ പ്രജാഃ. പിതുരാജ്ഞാ പരോധർമ്മഃ സ്വധർമ്മോ മാതൃരക്ഷണം” (ഭാരതം) ഇത്യാദി വാക്യങ്ങളാൽ പിതാവിൻെറ ആജ്ഞതന്നെ പരമധർമ്മം എന്നു ധാരണ.]

ഋഷിണാ ച പിതുർവ്വാക്യം കുർവ്വതാ വ്രതചാരിണാ
ഗൗർഹതാ ജാനതാ ധർമ്മം കണ്ഡുനാऽപി വിപശ്ചിതാ. 32

| | | | |
|---|---|---|---|
| “ ധർമ്മം | “ ധർമ്മം ഇന്നതെന്ന് | കുർവ്വതാ | അനുസരിച്ചു നടക്കുന്നവനായി |
| ജാനതാ, | നല്ലപോലെ അറിഞ്ഞവനും | വ്രതചാരിണാ | അതൊന്നിനെത്തന്നെ സർവ്വധർമ്മമായ് കയ്ക്കൊണ്ടിരുന്നവനും ആയ |
| വിപശ്ചിതാ, | മഹാജ്ഞാനിയാകയാൽ ധർമ്മോപദേശകനും, | കണ്ഡുനാ ഋഷിണാ | കണ്ഡുമഹർഷിയാൽ |
| പിതുഃ | പിതാവിൻെറ | ഗൗഃ അപി | ഒരു പശുക്കൂടി |
| വാക്യം ച | ആജ്ഞയെന്തായാലും | ഹതാ. | വധിക്കപ്പെട്ടിരിക്കുന്നു. |

[കണ്ഡു എന്ന മഹർഷി ഗോമതീതീരത്തിൽ തപസ്സുചെയ്തിരുന്നതും പ്രമ്ലോചയെന്ന അപ്സരസ്ത്രീ ദേവേന്ദ്രനാൽ തപോവിഘ്നം ചെയ്യാനായി അയക്കപ്പെട്ടതും മററുമുള്ള കഥ വിഷ്ണുപുരാണം പ്രഥമാംശം 15-ാംഅദ്ധ്യായത്തിൽ പറഞ്ഞിട്ടുണ്ട്. ഗോഹത്തിചെയ്ത കഥയെപ്പററി വ്യാഖ്യാതാക്കന്മാർ പ്രസ്താവിക്കുന്നില്ല.]

അസ്മാകം ച കുലേ പൂർവ്വം സഗരസ്യാജ്ഞയാ പിതുഃ
ഖനദ്ഭിഃ സാഗരൈർഭൂമിമവാപ്തഃ സുമഹാൻ വധഃ. 33

| | | | |
|---|---|---|---|
| “ പൂർവ്വം | “ പണ്ടു് | ഭൂമിം | ഭൂമിയെ |
| അസ്മാകം | നമ്മുടെ | ഖനദ്ഭിഃ | കുഴിക്കുന്നവരായ |
| കുലേ ച, | വംശത്തിൽതന്നെ, | സാഗരൈഃ | സഗരപുത്രന്മാരാൽ |
| പിതുഃ | പിതാവായ | സുമഹാൻ | ഒരുത്തനെങ്കിലും ശേഷിക്കാത്തതായ |
| സഗരസ്യ | സഗരമഹാരാജാവിൻെറ | വധഃ അവാപ്തഃ. | മരണം പ്രാപിക്കപ്പെട്ടു. |
| ആജ്ഞയാ | ആജ്ഞപ്രകാരം | | |

[സഗരപുത്രന്മാർ സ്വനാശത്തെയുംകൂടി ഗണിക്കാതെ പിതൃവാക്യപരിപാലനംചെയ്തു എന്നു താല്പര്യം.]

ജാമദഗ്ന്യേന രാമേണ രേണുകാ ജനനീ സ്വയം
കൃത്താ പരശുനാഽരണ്യേ പിതുർവ്വചനകാരിണാ. 34

| | | | |
|---|---|---|---|
| “പിതുഃ | പിതാവിന്റെ | സ്വയം | തന്നെപ്പെററ |
| വചനകാരിണാ | ആജ്ഞയനുസരിച്ചു് പ്രവൎത്തിക്കുന്നവനും | ജനനീ | അമ്മയായ |
| ജാമദഗ്ന്യേന | ജമദഗ്നിമഹൎഷിയുടെ പുത്രനുമായ | രേണുകാ, | രേണുകാദേവി, |
| രാമേണ | പരശുരാമനാൽ | അരണ്യേ | കാട്ടിൽ |
| | | പരശുനാ | കോടാലികൊണ്ടു് |
| | | കൃത്താ. | വെട്ടിയിടപ്പെട്ടു. |

[രേണുക, പദ്മത്തിൽനിന്നു് അയോനിജയായി ജനിച്ചു് പ്രസേനജിത്തെന്ന രാജാവിനാൽ എടുത്തുവളൎത്തപ്പെട്ടവളെന്നു് (ഭാരതം വനപൎവ്വം-ആനുശാസനികം) ഇക്ഷ്വാകുവംശ്യനായ രേണുവിന്റെ പുത്രിയെന്നു് (ഭാഗവതം IX-25, ഹരിവംശം 1-27) രേണുക മററു സ്ത്രീകളോടൊന്നിച്ചു് ജലക്രീഡചെയ്യുമ്പോൾ, ചിത്രരഥൻ എന്ന ഗന്ധൎവ്വരാജാവിനെകണ്ടു് കാമവികാരംജനിച്ചതിനാലുണ്ടായ പാതിവ്രത്യഭംഗത്തെ ഭൎത്താവായ ജമദഗ്നിമഹൎഷി അറിഞ്ഞു് പുത്രനായ പരശുരാമനോടു് അവളുടെ ശിരശ്ഛേദംചെയ്വാൻ ആജ്ഞാപിക്കുന്നതും, അപ്രകാരം പരശുരാമൻ വധിക്കുന്നതും, ഭാരതം-വന-117 ഭാഗവതം IX 16 എന്നവയിൽ വിവരിച്ചിരിക്കുന്നു.

പിതാവിന്റെ ആജ്ഞയാൽ മാതൃവധംചെയ്യുന്നതിൽകൂടി ദോഷമില്ലെന്നുവന്നാൽ, പിന്നെ മാതൃദുഃഖംമാത്രം ഉളവാക്കുന്നതിൽ എന്താണുള്ളതു്. എന്നു താല്പൎയ്യം

“അഥ യദി തേ വൃത്തചികിത്സാ ധൎമ്മവിചികിത്സാ വാ സ്യാത്” ഇത്യാദി ശ്രുതിവാക്യപ്രകാരം, ശിഷ്ടാചാരംതന്നെയാണു്, ധൎമ്മം ഇന്നതെന്നു് സംശയംജനിക്കുന്ന ഘട്ടങ്ങളിൽ പ്രമാണമായതു്, എന്നതുകൊണ്ടു് ശിഷ്ടാചാരത്തെ പറയുന്നു. സ. സാ.]

ഏതൈരന്യൈശ്ച ബഹുഭിർദ്ദേവി ദേവസമൈഃ കൃതം
പിതുർവ്വചനമക്ലീബം കരിഷ്യാമി പിതുർഹിതം. 35

| | | | |
|---|---|---|---|
| “ദേവി! | “അമ്മേ | വചനം | ആജ്ഞ |
| ദേവസമൈഃ | ദേവതുല്യന്മാരായ | അക്ലീബം | പാഴാകാത്തവിധത്തിൽ |
| ഏതൈഃ | ഇവരാലും | കൃതം; | നടത്തപ്പെട്ടിട്ടുണ്ടു്; |
| ബഹുഭിഃ | കൂടാതെ ഇവരെപ്പോലെയുള്ള മററു പല | പിതുഃ | പിതാവിനു |
| അന്യൈഃ ച, | സാധാരണ മനുഷ്യരാലും | ഹിതം | മനസ്താപം വരുത്താത്തവിധത്തിൽ |
| പിതുഃ | പിതാവിന്റെ | കരിഷ്യാമി. | ഞാൻ നടക്കുകതന്നെ ചെയ്യും. |

ന ഖല്വേതന്മയൈകേന ക്രിയതേ പിതൃശാസനം
ഏതൈരപി കൃതം ദേവി യേ മയാ തവ കീൎത്തിതാഃ. 36

| | | | |
|---|---|---|---|
| “ദേവി! | “മാതാവേ! | ക്രിയതേ ന, | അനുഷ്ഠിക്കപ്പെടുന്നതല്ല |
| ഏതത് | ഈ | ഖലു; | നിശ്ചയം; |
| പിതൃശാസനം | പിതൃവാക്യപരിപാലനമെന്നുള്ളതു് | മയാ | എന്നാൽ |
| മയാ ഏകേന അപി | എന്നാൽ ഒരുവനാൽ മാത്രം | തവ കീൎത്തിതാഃ | നിന്തിരുവടിയോടു് പറയപ്പെട്ടവരായ |
| | | യേ ഏതൈഃ | എത്രയോ ആളുകളാലും |
| | | കൃതം. | അനുഷ്ഠിക്കപ്പെട്ടിട്ടുണ്ടു്. |

നാഹം ധൎമ്മമപൂൎവ്വം തേ പ്രതികൂലം പ്രവൎത്തയേ
പൂൎവ്വൈരയമഭിപ്രേതോ ഗതോ മാൎഗ്ഗോഽനുഗമ്യതേ. 37

| | | | |
|---|---|---|---|
| "തേ | "നിന്തിരുവടിയുടെ | പ്രവൎത്തയേ ന; | പുതിയതായി ആരംഭി |
| പ്രതികൂലം | മനസ്സിന്നു ശരിയെന്നു | അയം | ഈ [ക്കുന്നതല്ല; |
| | തോന്നാത്തതും | മാൎഗ്ഗഃ | ധൎമ്മമാൎഗ്ഗം, |
| അപൂൎവ്വം | മുമ്പുള്ളവരനുഷ്ഠിക്കാ | പൂൎവ്വൈഃ | പണ്ടുള്ളവരാലും |
| | ത്തതും ആയ | അഭിപ്രേതഃ | സൎവ്വോത്കൃഷ്ടമായി |
| ധൎമ്മം | ഒരു ധൎമ്മാനുഷ്ഠാനത്തെ | ഗതഃ | സമ്മതിക്കപ്പെട്ടതായി, |
| അഹം | ഞാൻ | അനുഗമ്യതേ. | അനുഷ്ഠിക്കപ്പെട്ടുവരുന്നു. |

തദേതത്തു മയാ കാൎയ്യം ക്രിയതേ ഭുവി നാന്യഥാ
പിതുൎഹി വചനം കുൎവ്വൻ ന കശ്ചിന്നാമ ഹീയതേ. 38

| | | | |
|---|---|---|---|
| "ഭുവി | "ലോകത്തിൽ | | ധൎമ്മശാസ്ത്രങ്ങൾ തെ |
| പിതുഃ | പിതാവിന്റെ | നാമ! | റെറന്ന് ആർതന്നെ |
| വചനം തു | ആജ്ഞ എന്തായാലും അ | | യാണ് വിശ്വസിക്കുക! |
| കുൎവ്വൻ | തിനെ അനുസരിക്കുന്ന | തത് | ആകയാൽ |
| കശ്ചിത് | ഒരുവൻ | മയാ | എന്നാൽ |
| ഹീയതേ ന; | ഭാഗ്യരഹിതനാകയില്ല; | ഏതത് | ഈ |
| അന്യഥാ ന; | ഇതിന്നു ഒരിക്കലും | കാൎയ്യം ഹി | ധൎമ്മംതന്നെ |
| | മറിച്ചില്ല; | ക്രിയതേ." | അനുഷ്ഠിക്കപ്പെടുന്നു." |

[ഇതിൽനിന്ന് "പിതുഃ ശതഗുണം മാതാ" എന്നിത്യാദിവാക്യങ്ങൾ ശുശ്രൂഷയെമാത്രംസംബന്ധിച്ചവയാണെന്നും, നിയാമകത്വം പിതാവിന്നുതന്നെയാണെന്നും ഗ്രാഹ്യം. എന്ന് ഗൊ. രാ. "ന കശ്ചിന്നാമഹീയതേ", കശ്ചിത് നാ, (ഒരു പുരുഷനും) അമഹീയതേ ന (പൂജിക്കപ്പെടുന്നില്ലെന്നില്ല) എന്നു സ. തി.]

താമേവമുക്ത്വാ ജനനീം ലക്ഷ്മണം പുനരബ്രവീത്
വാക്യം വാക്യവിദാം ശ്രേഷ്ഠഃ ശ്രേഷ്ഠഃ സൎവ്വധനുഷ്മതാം. 39

| | | | |
|---|---|---|---|
| സൎവ്വധനുഷ്മതാം | എല്ലാ വില്ലാളികളിലും | ഏവം | ഇപ്രകാരം |
| ശ്രേഷ്ഠഃ | ഉത്തമനും [വെച്ച് | ഉക്ത്വാ പുനഃ, | ഉരചെയ്തശേഷം, |
| വാക്യവിദാം | ധൎമ്മജ്ഞന്മാരിൽവെച്ച് | ലക്ഷ്മണം | ലക്ഷ്മണനോടായി |
| ശ്രേഷ്ഠഃ, | ശ്രേഷ്ഠനുമായ അദ്ദേഹം | വാക്യം | ഇപ്രകാരം അരുളി |
| താം ജനനീം | ആ മാതാവിനോട് | അബ്രവീത്. | ച്ചെയ്തു. |

തവ ലക്ഷ്മണ ജാനാമി മയി സ്നേഹമനുത്തമം
വിക്രമം ചൈവ സത്വം ച തേജശ്ചൈവ ദുരാസദം. 40

| | | | |
|---|---|---|---|
| "ലക്ഷ്മണ! | "ലക്ഷ്മണ! | സത്വം ഏവ | സാമൎത്ഥ്യത്തേയും |
| ദുരാസദം | അടുപ്പാൻ കഴിയാത്ത | മയി ച | എന്നിൽ വെച്ചിരി |
| തവ | നിന്റെ [തായ | അനുത്തമം | എതിരില്ലാത്ത [ക്കുന്ന |
| വിക്രമം ഏവ | പരാക്രമത്തേയും | സ്നേഹം ച | പ്രേമത്തേയും |
| തേജഃ ച | പ്രകൃത്യാതന്നെയുള്ള | ജാനാമി. | ഞാൻ അറിയുന്നുണ്ട്. |

മമ മാതുർമഹദ്ദുഃഖമതുലം ശുഭലക്ഷണ
അഭിപ്രായമവിജ്ഞായ സത്യസ്യ ച ശമസ്യ ച. 41

| | | | |
|---|---|---|---|
| “ശുഭ-ലക്ഷണ! | ‘‘സൎവ്വവേദങ്ങളിലും നിപുണനെന്നു് ലോകപ്രസിദ്ധിയുള്ളവനേ! | അഭിപ്രായം | തത്വത്തെ |
| | | അവിജ്ഞായ | നല്ലപോലെ അറിയാതിരിക്കുന്നതുകൊണ്ടു് |
| സത്യസ്യ ച | സത്യത്തിന്റെയും, | മമ | എന്റെ |
| ശമസ്യ ച | ഇന്ദ്രിയങ്ങളെ അടക്കി എല്ലാം ഈശ്വരാജ്ഞയെന്നുവെച്ചു് ശാന്തിയോടെ ധൎമ്മാനുഷ്ഠാനംചെയ്യുന്ന സ്വഭാവത്തിന്റെയും | മാതുഃ | മാതാവിനുള്ള |
| | | ദുഃഖം | ദുഃഖം |
| | | അതുലം | അളവററതും |
| | | മഹത്. | എത്രയോകാലത്തേക്കുള്ളതുംതന്നെ. |

[“ശുഭാനി, ശുഭകരാണി, ലക്ഷണാനി, ശാസ്ത്രാണി, യസ്മിൻ സഃ ശുഭലക്ഷണഃ”. ‘സത്യസ്യ (സൎവ്വധൎമ്മപ്രധാനമായ സത്യത്തിന്റെ) ‘ശമസ്യ’ (സൎവ്വസുഖസാധനപ്രധാനമായ ശമത്തിന്റെ)’ തത്വത്തെ അറിയാത്ത മാതാവു് ദുഃഖിക്കുന്നതിൽ അത്ഭുതപ്പെടുവാനില്ല. എന്നാൽ സൎവ്വശാസ്ത്രജ്ഞനായ നീ ഇങ്ങിനെ അധൎമ്മത്തെ പറയരുത്. എന്നു താല്പൎയ്യം. (സൎവ്വാൎത്ഥസാരം.)]

ധൎമ്മോ ഹി പരമോ ലോകേ ധൎമ്മേ സത്യം പ്രതിഷ്ഠിതം
ധൎമ്മസംശ്രിതമേതച്ച പിതുൎവ്വചനമുത്തമം. 42

| | | | |
|---|---|---|---|
| ‘‘ധൎമ്മഃ ഹി | ‘‘ഏതൊരു ധൎമ്മത്തിൽനിന്നു് എല്ലാ പുരുഷാൎത്ഥങ്ങളും സിദ്ധിക്കുമോ, ആ ഒരു ധൎമ്മംതന്നെയാണു് | ‘സത്യം’ | ‘പറഞ്ഞവാക്കിളക്കാതിരിക്കുക’ എന്നതു് |
| | | ഉത്തമം | ഉത്തമമെന്നു് |
| | | പ്രതിഷ്ഠിതം; | കൊണ്ടാടപ്പെട്ടിരിക്കുന്നു; |
| ലോകേ | ലോകത്തിൽ | പിതുഃ | പിതാവിന്റെ |
| പരമഃ; | അത്യുത്തമമായി സൎവ്വരാലും അനുഷ്ഠിക്കത്തക്കതു്; | ഏതത് | ഈ |
| | | വചനം | ആജ്ഞ |
| ധൎമ്മേ, | ഇപ്രകാരമുള്ള ധൎമ്മവൎഗ്ഗത്തിൽ | ധൎമ്മസംശ്രിതം ച. | ധൎമ്മവിധികൾക്കനുസരിച്ചതുതന്നെ. |

[“സത്യം വദ, ധൎമ്മം ചര”, എന്ന ശ്രുതിവാക്യത്താൽ, സത്യത്തിൽ സ്ഥിതിചെയ്യുന്നതുതന്നെയാണു് ശാശ്വതമായ ധൎമ്മാചരണം, എന്നു ഗ്രാഹ്യം. കൈകേയിക്കു് വരദ്വയപ്രദാനമാകുന്ന പൂൎവ്വകൃതസത്യത്തെ അനുവൎത്തിക്കുന്നതാകുന്നു ഇപ്പോഴത്തെ ഈ ആജ്ഞയെന്നുള്ളതുകൊണ്ടു്, സത്യപ്രതിഷ്ഠിതമായ ധൎമ്മത്തോടുകൂടിയതാകുന്നു അതു്. അതുകൊണ്ടു്, “പുഷ്യേണ യൌവ്വരാജ്യേ നിയോക്താഽസ്മി” എന്നിത്യാദിയായ പ്രേമകൃതമായ വാക്കിനെ തിരസ്കരിക്കുന്നതിൽ ദശരഥമഹാരാജാവു് അധൎമ്മത്തെ പ്രവൃത്തിക്കുന്നില്ല, എന്നും ഗ്രാഹ്യം.]

സംശ്രുത്യ ച പിതുർവ്വാക്യം മാതുർവാ ബ്രാഹ്മണസ്യ വാ
ന കർത്തവ്യം വൃഥാ വീര ധർമ്മമാശ്രിത്യ തിഷ്ഠതാ. 43

| | |
|---|---|
| "വീര! | "പുരുഷോത്തമ! |
| ധർമ്മം | ചതുർവ്വിധപുരുഷാർത്ഥപ്രദമായ ധർമ്മം ഒന്നിനെത്തന്നെ |
| ആശ്രിത്യ | സർവ്വസ്വമായി കരുതി |
| തിഷ്ഠതാ, | ലോകത്തിൽ വസിക്കുന്നവനായ ഒരുവനാൽ, |
| പിതുഃ | പിതാവിന്റെയാകട്ടെ |
| മാതുഃ വാ | മാതാവിന്റെയാകട്ടെ, |
| ബ്രാഹ്മണസ്യ വാ | ബ്രാഹ്മണന്റെയാകട്ടെ, |
| വാക്യം | വാക്കിനെ |
| സംശ്രുത്യ | ചെയ്യാമെന്നു വാഗ്ദത്തം |
| ച | പിന്നെ [ചെയ്തശേഷം |
| വൃഥാ | നിഷ്ഫലമാക്കി |
| കർത്തവ്യം ന. | ചെയ്യാൻപാടുള്ളതല്ല. |

സോഽഹം ന ശക്ഷ്യാമി പിതുർനിയോഗമതിവർത്തിതും
പിതുർഹി വചനാദ്വീര കൈകേയ്യാഽഹം പ്രചോദിതഃ. 44

| | |
|---|---|
| "വീര! | "പുരുഷോത്തമ! |
| പിതുഃ | പിതാവിന്റെ |
| വചനാത് ഹി, | വാക്യത്താൽതന്നെയാണ് |
| കൈകേയ്യാ | കൈകേയിമാതാവിനാൽ |
| അഹം | ഞാൻ |
| പ്രചോദിതഃ; | ആജ്ഞാപിക്കപ്പെട്ടതു്; |
| സഃ | അപ്രകാരമുള്ള |
| അഹം, | ഞാൻ, |
| പിതുഃ | പിതാവിന്റെ |
| നിയോഗം | കല്പനയെ |
| അതിവർത്തിതും | ലംഘിച്ചുനടപ്പാൻ |
| ശക്ഷ്യാമി ന. | വഴിപ്പെടുകയില്ല. |

തദേതാം വിസൃജാനാര്യാം ക്ഷത്രധർമ്മാശ്രിതാം മതിം
ധർമ്മമാശ്രയ മാ തൈക്ഷ്ണ്യം മദ്ബുദ്ധിരനുഗമ്യതാം. 45

| | |
|---|---|
| "തത് | "അതിനാൽ |
| അനാര്യാം | സർവ്വോത്കൃഷ്ടമായ ധർമ്മത്തിന്നു ഒക്കാത്തതും |
| ക്ഷത്രധർമ്മാശ്രിതാം | തങ്കലുള്ള ക്ഷാത്രസ്വഭാവങ്ങളായ രൌര്യം ശാഠ്യം എന്നിത്യാദിയോടുകൂടിയതും ആയ |
| ഏതാം മതിം | ഈ അഭിപ്രായത്തെ, |
| വിസൃജ; | വിട്ടുകളഞ്ഞാലും; |
| ധർമ്മം | ധർമ്മം ഒന്നിനെത്തന്നെ |
| ആശ്രയ; | സർവ്വാശ്രയമായി കൈക്കൊണ്ടാലും; |
| തൈക്ഷ്ണ്യം | ക്രൌര്യമെന്നുള്ളത് |
| മാ; | വേണ്ട; |
| മദ്ബുദ്ധിഃ | എന്റെ അഭിപ്രായം |
| അനുഗമ്യതാം." | അനുവർത്തിക്കപ്പെടട്ടെ." |

["ക്ഷത്രധർമ്മോ മഹാരൌദ്രഃ ശഠകൃത്യ ഇതി സമ്മതഃ" എന്നു് ക്ഷത്രിയസ്വഭാവത്തെപ്പറ്റി മഹാഭാരതവചനം.

ധർമ്മസ്ഥാപനത്തിന്നായുള്ള ശാസ്ത്രമായ ഈ രാമായണത്തിൽ, ലൌകികങ്ങളായ അർത്ഥങ്ങളെ സാധിക്കുന്നവയായ കേവലനീതികളെ അനുഷ്ഠിക്കുന്നതല്ല ശ്രേയസ്കരമായതെന്നു്, ലക്ഷ്മണമുഖേന ആ നീതികളെ ഉദ്ധരിച്ചു് അവയെ ശ്രീരാമമുഖേന നിരസനംചെയ്തു്, സാധിക്കുന്നതായി അവിടവിടെ കണ്ടുകൊൾക. ഗൊ. രാ.]

തമേവമുക്ത്വാ സൌഹാർദാദ് ഭ്രാതരം ലക്ഷ്മണാഗ്രജഃ
ഉവാച ഭൂയഃ കൌസല്യാം പ്രാഞ്ജലിഃ ശിരസാ നതഃ. 46

| | | | |
|---|---|---|---|
| ലക്ഷ്മണാഗ്രജഃ | ശ്രീരാഘവൻ | ഭൂയഃ | വീണ്ടും |
| തം ഭ്രാതരം | ആ അനുജനോട് | കൌസല്യാം | കൌസല്യാദേവിയെ |
| സൌഹാർദാത് | സ്നേഹാതിശയംമൂലം | ശിരസാ നതഃ | കുമ്പിട്ട് |
| ഏവം | മേൽപ്രകാരം | പ്രാഞ്ജലിഃ | കൈകൂപ്പിക്കൊണ്ട് |
| ഉക്ത്വാ, | ഉപദേശിച്ചശേഷം, | ഉവാച. | ഇപ്രകാരം ഉരചെയ്തു. |

അനുമന്യസ്വ മാം ദേവി ഗമിഷ്യന്തമിതോ വനം
ശാപിതാഽസി മമ പ്രാണൈഃ കുരു സ്വസ്ത്യയനാനി മേ. 47

| | | | |
|---|---|---|---|
| "ദേവി! | "അമ്മേ! | മമ | എന്റെ |
| ഇതഃ | ഇവിടെനിന്നും | പ്രാണൈഃ | പ്രാണങ്ങളെതൊട്ട് |
| വനം | വനത്തിലേക്ക് | ശാപിതാസി; | നിന്തിരുവടി പ്രാർത്ഥി |
| ഗമിഷ്യന്തം | പോകുവാൻ മുതിരുന്ന | മേ | എനിക്ക് [ക്കപ്പെടുന്നു; |
| മാം | എനിക്ക് | സ്വസ്ത്യയനാനി | വഴിയിൽ നന്മയുണ്ടാകുമാറ് ആശീർവദിച്ച് സ്വസ്ത്യയനങ്ങളെ |
| അനുമന്യസ്വ; | നിന്തിരുവടി മനഃപൂർവ്വമായി അനുമതി നൽകിയാലും; | കുരു. | ചെയ്താലും. |

തീർണ്ണപ്രതിജ്ഞശ്ച വനാത് പുനരേഷ്യാമ്യഹം പുരീം
യയാതിരിവ രാജർഷിഃ പുരാ ഹിത്വാ പുനർദിവം. 48

| | | | |
|---|---|---|---|
| "പുരാ | "പണ്ട് | വനാത് | വനത്തിൽനിന്ന് |
| യയാതിഃ | യയാതിയെന്ന | അഹം ച | ഞാനും |
| രാജർഷിഃ | രാജർഷി | പുനഃ | വീണ്ടും |
| ഹിത്വാ | (സ്വർഗ്ഗലോകത്തിൽനിന്ന്) ഭ്രഷ്ടനാക്കപ്പെട്ട് | പുരീം | നഗരത്തിലേക്ക്, |
| | | തീർണ്ണപ്രതിജ്ഞഃ | പ്രതിജ്ഞയെ പൂർത്തിയാക്കിയവനായി |
| പുനഃ ദിവം ഇവ, | വീണ്ടും സ്വർഗ്ഗത്തെ പ്രാപിച്ച പ്രകാരം, | ഏഷ്യാമി. | വന്നുചേരുന്നുണ്ട്. |

[നഹുഷപുത്രനായ യയാതി, ശുക്രാചാര്യപുത്രിയായ ദേവയാനിയേയും, പിന്നെ വൃഷപർവ്വപുത്രിയായ ശർമ്മിഷ്ഠയേയും വിവാഹംചെയ്തു. മൂത്തവളിൽ യദു, തുർവ്വസു, എന്നവരും, കനിഷ്ഠയിൽ ദ്രുഹ്യു, അനു, പൂരു, എന്നവരും ജനിച്ചു. ഭാര്യമാർ രണ്ടുപേരും കലഹിക്കുകയും, ശുക്രാചാര്യരുടെ ശാപത്താൽ യയാതിക്ക് ജരബാധിക്കുകയും, അതിനെ ആദ്യത്തെ നാലുപുത്രന്മാരും ഏല്ക്കുവാൻ സമ്മതിക്കാതെ, ഒടുവിലത്തെ പുത്രൻ പൂരു ഏറ്റുവാങ്ങുകയുംചെയ്യുന്നു. വളരെ സംവത്സരങ്ങൾക്കുശേഷം പൂരുപക്കൽനിന്നു അതിനെ തിരിയെ ഏറ്റ്, പൂരുവിനെ രാജ്യത്തിൽ വാഴിച്ച്, തപസ്സിന്നായ് യയാതി പോകുന്നു. തപോവൈഭവത്താൽ സ്വർഗ്ഗത്തെപ്രാപിക്കുന്നു. ഏറെക്കാലത്തിന്നുശേഷം ഇന്ദ്രനും യയാതിയുംതമ്മിൽ സംഭാഷണംചെയ്തുകൊണ്ടിരിക്കെ, യയാതിക്കു തപസ്സിൽ തുല്യനായാരുണ്ടെന്ന് ഇന്ദ്രൻ ചോദിച്ചപ്പോൾ, ദേവർഷിഗന്ധർവ്വമനുഷ്യരിൽ താൻ ആരേയും കാണുന്നില്ലെന്ന് യയാതി പറകയാൽ, "യദാവമംസ്ഥാഃ സദൃശഃ ശ്രേയസശ്ച, അല്പീയസശ്ചാവിദിതപ്രഭാവഃ. തസ്മാല്ലോകാ അന്തവന്തസ്തവേമേ ക്ഷീണേ പുണ്യേ പതിതാഽസ്യദ്യ രാജൻ," എന്നിങ്ങിനെ അഹങ്കാരം ശമിച്ചിട്ടില്ലാത്തതിനാൽ സ്വർഗ്ഗഭ്രംശത്തെ ഇന്ദ്രൻ കല്പിക്കയും, തിരിയെ

ഭൂമിയിൽ പതിക്കുകയും, അഷ്ടകനെന്ന രാജർഷിയെ സന്ദർശിക്കുകയും, അഷ്ടകൻ തന്റെ പുണ്യങ്ങളെ യയാതിക്കായി ദാനംചെയ്തു് യയാതി വീണ്ടും സ്വർഗ്ഗത്തെപ്രാപിക്കയുംചെയ്യുന്നു. മഹാഭാരതം ആദിപർവ്വം 65മുതൽ 87വരെ അദ്ധ്യായങ്ങൾ. ഉത്തരകാണ്ഡം 58-59 സർഗ്ഗങ്ങളിലും കാണ്ക.]

ശോകഃ സംധാര്യതാം മാതർഹൃദയേ സാധു മാ ശുചഃ
വനവാസാദിഹൈഷ്യാമി പുനഃ കൃത്വാ പിതുർവ്വചഃ. 49

| | | | |
|---|---|---|---|
| " മാതഃ! | " അമ്മേ! | പിതുഃ | അച്ഛന്റെ തിരുമേനിയുടെ |
| ശോകഃ | ശോകം | വചഃ | ആജ്ഞയെ |
| സാധു, | ഇത്രകൊണ്ടു മതി, | കൃത്വാ | ചെയ്തുതീർത്തശേഷം, |
| ഹൃദയേ | മനസ്സിൽ | വനവാസാത് | വനവാസം കഴിഞ്ഞ് |
| ശുചഃ മാ; | ഒരുവിധത്തിലുമുള്ള ദുഃഖം കയ്ക്കൊള്ളാതിരുന്നാലും, | പുനഃ | വീണ്ടും |
| സംധാര്യതാം; | എപ്രകാരവും ജീവനെ ധരിച്ചുകൊണ്ടിരുന്നാലും; | ഇഹ | ഇവിടെ |
| | | ഏഷ്യാമി. | ഞാൻ വന്നുചേരും. |

[‘ഞാൻ മടങ്ങിവരുമെന്നതുകൊണ്ടു ദുഃഖിക്കാതിരിക്കുക’, എന്നു ഹേതു.]

ത്വയാ മയാ ച വൈദേഹ്യാ ലക്ഷ്മണേന സുമിത്രയാ
പിതുർന്നിയോഗേ സ്ഥാതവ്യമേഷ ധർമ്മഃ സനാതനഃ. 50

| | | | |
|---|---|---|---|
| " മയാ | " എന്നാലും, | നിയോഗേ | മനസ്സിന്നു വിരോധം വരാത്തമാതിരി നടക്കുന്നതിൽ |
| വൈദേഹ്യാ | വൈദേഹിയാലും | സ്ഥാതവ്യം; | ആസക്തിപൂണ്ടു വർത്തിക്കപ്പെടേണ്ടതാണ്; |
| ലക്ഷ്മണേന | ലക്ഷ്മണനാലും | ഏഷഃ | ഇത് |
| സുമിത്രയാ | സുമിത്രാദേവിയാലും | സനാതനഃ | ശാശ്വതമായ |
| ത്വയാ ച | നിന്തിരുവടിയാലും | ധർമ്മഃ. | ധർമ്മമാകുന്നു. |
| പിതുഃ | അച്ഛന്റെ | | |

അംബ സംഹൃത്യ സംഭാരാൻ ദുഃഖം ഹൃദി നിഗൃഹ്യ ച
വനവാസകൃതാ ബുദ്ധിർമ്മമ ധർമ്മ്യാഽനുവർത്ത്യതാം. 51

| | | | |
|---|---|---|---|
| " അംബ! | " മാതാവേ! | വനവാസകൃതാ | വനവാസോദ്ദേശത്തോടുകൂടിയതും |
| സംഭാരാൻ | ശാസ്ത്രങ്ങളെ | ധർമ്മ്യാ | പിതൃവാക്യപരിപാലനമാകുന്ന ധർമ്മത്തെ നിലനിർത്തുന്നതുമായ |
| സംഹൃത്യ, | മനസ്സിൽ ഓർത്ത്, | ബുദ്ധിഃ | ഈ നിശ്ചയം |
| ഹൃദി | ഹൃദയത്തിൽ | അനുവർത്ത്യതാം." | നിന്തിരുവടിയാൽ അംഗീകരിക്കപ്പെടട്ടെ." |
| ദുഃഖം ച | ദുഃഖമെന്നുള്ളതിനെയെല്ലാം | | |
| നിഗൃഹ്യ, | തീരെക്കളഞ്ഞ്, | | |
| മമ | എന്റെ | | |

ഏതദ്വചസ്തസ്യ നിശമ്യ മാതാ സുധൎമ്മ്യമവ്യഗ്രമവിക്ലബം ച
മൃതേവ സംജ്ഞാം പ്രതിലഭ്യ ദേവീ സമീക്ഷ്യ രാമം പുനരിത്യുവാച. 52

| | | | |
|---|---|---|---|
| ദേവീ | ഉത്തമയായ | വചഃ | തിരുമൊഴി |
| തസ്യ | അദ്ദേഹത്തിന്റെ | നിശമ്യ, | കേട്ട്, |
| മാതാ, | മാതാവ്, | സമീക്ഷ്യ, | ഉള്ളിൽ നന്നായ് ചിന്തിച്ച ശേഷം, |
| ഏതത് | ഇപ്രകാരം | പുനഃ | അതിൽ പിന്നീടും |
| സുധൎമ്മ്യം | പിതൃവാക്യപരിപാലനധൎമ്മത്തെ വിശദീകരിക്കുന്നതും | മൃതാ ഇവ, | സ്വല്പനേരത്തോളം പ്രജ്ഞയററവളായി, |
| അവിക്ലബം | ദൃഢനിശ്ചയത്തെ നല്ലപോലെ പ്രതിപാദിക്കുന്നതും | സംജ്ഞാം | ബോധം |
| | | പ്രതിലഭ്യ, | തെളിഞ്ഞ്, |
| | | രാമം | ശ്രീരാമനെനോക്കി |
| അവ്യഗ്രം ച | ചിത്തത്തിലുള്ള അനാകുലതയെ സ്പഷ്ടീകരിക്കുന്നതുമായ | ഇതി | ഇപ്രകാരം |
| | | ഉവാച. | ഉരചെയ്തു. |

യഥൈവ തേ പുത്ര പിതാ തഥാഽഹം
ഗുരുഃ സ്വധൎമ്മേണ സുഹൃത്തയാ ച
ന ത്വാഽനുജാനാമി ന മാം വിഹായ
സുദുഃഖിതാമൎഹസി ഗന്തുമേവം. 53

| | | | |
|---|---|---|---|
| "പുത്ര! | "ഉണ്ണി! | തഥാ | അപ്രകാരംതന്നെ |
| സ്വധൎമ്മേണ | ഈ ലോകത്തിൽ അവനവൻ ചെയ്യേണ്ടതായ ധൎമ്മത്തെ ആലോചിച്ചാലും, | അഹം ഏവ; | ഞാനും; [യാണല്ലോ |
| | | ത്വാ | നിന്നെ |
| | | അനുജാനാമി ന; | ഞാൻ പോകുവാൻ സമ്മതിക്കയില്ല; |
| സുഹൃത്തയാ ച, | പ്രേമത്തെ ആലോചി [ച്ചാലും, | ഏവം | ഇങ്ങിനെ |
| തേ | നിന്റെ | സുദുഃഖിതാം | ദുഃഖാകുലിതയായിരി [ക്കുന്ന |
| പിതാ | പിതാവ് | മാം | എന്നെ |
| യഥാ | എങ്ങിനെ | വിഹായ | തിരസ്കരിച്ച് |
| ഗുരുഃ, | ആദരവിന്ന് പാത്രമായ് ഭവിച്ചിരിക്കുന്നുവോ, | ഗന്തും | പോകുന്നത് |
| | | അൎഹസി ന. | നിനക്ക് ഉചിതമല്ല. |

["സ്വധൎമ്മേണ" (പാലനാദിരൂപമായ മാതൃധൎമ്മത്തെ ആലോചിക്കുമ്പോഴും), എന്നു തിലകം.]

കിം ജീവിതേനേഹ വിനാ ത്വയാ മേ
ലോകേന വാ കിം സ്വധയാഽമൃതേന
ശ്രേയോ മുഹൂൎത്തം തവ സന്നിധാനം
മമേഹ കൃത്സ്നാദപി ജീവലോകാത്. 54

| | |
|---|---|
| "കൃത്സ്നാത് | "എല്ലാ |
| ജീവലോകാത് | ജീവലോകത്തേക്കാളും, |
| ഇഹ | ഇഹലോകത്തിൽ |
| മമ | എനിക്ക് |
| തവ | നിന്റെ |
| സന്നിധാനം അപി | സാന്നിദ്ധ്യം ഒന്നുമാത്രമാണ് |
| ശ്രേയഃ ; | സൎവ്വോത്കൃഷ്ടമായ മനസ്തൃപ്തി നൽകുന്നത്; |
| മുഹൂൎത്തം | ഒരു നിമിഷമെന്നാലും |
| ഇഹ | ഈ ലോകത്തിൽ |
| ത്വയാ വിനാ | നിന്നെപ്പിരിഞ്ഞവളായ |
| മേ, | എനിക്ക്, |
| ലോകേന | ലോകരീതിയിലുള്ള |
| അമൃതേന | അതിരുചികരമായ |
| സ്വധയാ വാ | ആഹാരംകൊണ്ട് |
| കിം ? | എന്തു പ്രയോജനം ? |
| ജീവിതേന | ജീവിച്ചിരിക്കുന്നതുകൊണ്ടുതന്നെ |
| കിം ? | എന്തു പ്രയോജനം ?" |

[പരലോകംകൊണ്ടും, സ്വൎഗ്ഗലോകപ്രാപ്തികരമായ അമൃതംകൊണ്ടും, പിതൃലോകപ്രാപ്തിഹേതുകമായ സ്വധകൊണ്ടും എന്തു പ്രയോജനം" എന്നു ഗോ. രാ. "അമൃതേന" (അമൃതത്വസാധനമായ ജ്ഞാനംകൊണ്ട്) എന്നു തിലകം.]

നരൈരിവോല്കാഭിരപോഹ്യമാനോ
മഹാഗജോऽദ്ധ്വാനമനുപ്രവിഷ്ടഃ
ഭൂയഃ പ്രജജ്വാല വിലാപമേനം
നിശമ്യ രാമഃ കരുണം ജനന്യാഃ. 55

| | |
|---|---|
| രാമഃ, | ശ്രീരാമൻ, |
| മഹാഗജഃ | ഒരു മഹാഗജം |
| നരൈഃ | ആളുകളാൽ |
| ഉല്കാഭിഃ | പന്തങ്ങൾകൊണ്ട് |
| അപോഹ്യമാനഃ | തടുക്കപ്പെടുമ്പോഴും |
| അദ്ധ്വാനം | അതിന്റെ വഴിക്കുതന്നെ |
| അനുപ്രവിഷ്ടഃ | ചെല്ലുന്നതു |
| ഇവ, | എപ്രകാരമൊ അപ്രകാരം, |
| ജനന്യാഃ | മാതാവിന്റെ |
| ഏനം | ഈ |
| വിലാപം | പ്രലാപയുക്തമായ |
| കരുണം | ദൈന്യമൊഴി |
| നിശമ്യ, | കേട്ടിട്ട്, |
| ഭൂയഃ | എന്നിട്ടും |
| പ്രജജ്വാല. | മനസ്സു ചലിക്കാതെ ദൃഢനിശ്ചയത്തോടുകൂടിയവനായിത്തന്നെ വൎത്തിച്ചു. |

സ മാതരം ചൈവ വിസംജ്ഞകല്പാ-
മാൎത്തം ച സൌമിത്രിമഭിപ്രതപ്തം
ധൎമ്മേ സ്ഥിതോ ധൎമ്മ്യമുവാച വാക്യം
യഥാ സ ഏവാൎഹതി തത്ര വക്തും. 56

| | |
|---|---|
| സഃ ഏവ, | അദ്ദേഹം ഒരുവൻ മാത്രമാണ് |
| വിസംജ്ഞകല്പാം | ഭ്രാന്തചിത്തയെന്നപോലെയിരിക്കുന്നവളായ |
| മാതരം ച, | മാതാവിനും, |
| ആൎത്തം | ആൎത്തനായി |
| അഭിപ്രതപ്തം | നാവും ചുണ്ടും വരണ്ടിരിക്കുന്ന |
| സൌമിത്രിം ച | ലക്ഷ്മണനും, |
| തത്ര ഏവ | ആ സമയത്തിലുംകൂടി |
| യഥാ വക്തും | തക്കതായ സമാധാനം പറവാൻ |
| അൎഹതി ; | ശക്തനായുള്ളതു ; |
| ധൎമ്മേ | ധൎമ്മത്തിൽതന്നെ |
| സ്ഥിതഃ | അവസ്ഥിതിചെയ്യുന്നവനായ |
| സഃ | അദ്ദേഹം |
| ധൎമ്മ്യം | ധൎമ്മത്തെ നല്ലപോലെ സ്പഷ്ടമാക്കുന്നതായ |
| വാക്യം | ഈ വാക്യത്തെ |
| ഉവാച. | അരുളിച്ചെയ്തു. |

അഹം ഹി തേ ലക്ഷ്മണ നിത്യമേവ
ജാനാമി ഭക്തിം ച പരാക്രമം ച
മമ ത്വഭിപ്രായമസംനിരീക്ഷ്യ
മാത്രാ സഹാഭ്യൎദസി മാം സുദുഃഖം. 57

| | |
|---|---|
| "ലക്ഷ്മണ! | "ലക്ഷ്മണ! |
| തേ | നിന്റെ |
| നിത്യം | നിരന്തരമായുള്ള |
| ഭക്തിം ച | ഭക്തിയേയും |
| പരാക്രമം ച | പരാക്രമത്തേയും |
| അഹം | ഞാൻ |
| ജാനാമി; | നല്ലവണ്ണം ഓൎമ്മയിൽ വെച്ചിട്ടുണ്ട്; |
| മമ | എന്റെ |
| അഭിപ്രായം | ഇപ്പോഴുള്ള മനോഭാവത്തെ |
| അസംനിരീക്ഷ്യ | ഒട്ടും മനസ്സിലാക്കാതെ, |
| മാത്രാ സഹ | അമ്മയോടുകൂടി |
| സുദുഃഖം | ഏറെ ദുഃഖിക്കുന്നവനായ |
| മാം ഹി | എന്നേയും, |
| തു | ഇപ്പോൾ |
| അഭ്യൎദസി ഏവ. | നീയും വേദനിപ്പിക്കുകയാണ് ചെയ്യുന്നത്. |

ധൎമ്മാൎത്ഥകാമാഃ കില താത ലോകേ
സമീക്ഷിതാ ധൎമ്മഫലോദയേഷു
തേ തത്ര സൎവ്വേ സ്യുരസംശയം മേ
ഭാൎയ്യേവ വശ്യാഽഭിമതാ സുപുത്രാ. 58

| | |
|---|---|
| "താത! | "വത്സ! |
| ലോകേ | ലോകത്തിൽ |
| ധൎമ്മഫലോദയേഷു | യാതൊരു ഒരു ധൎമ്മപുരുഷാൎത്ഥത്തിൽ നിന്നു ഫലങ്ങളായി നാലു പുരുഷാൎത്ഥങ്ങളും സിദ്ധിക്കുന്നുവോ, അപ്രകാരമുള്ള ധൎമ്മഫലങ്ങൾ പരിപക്വതയെ പ്രാപിച്ച്, സിദ്ധിക്കാറാകുന്ന സമയങ്ങളിൽ |
| ധൎമ്മാൎത്ഥകാമാഃ | ധൎമ്മം, അൎത്ഥം കാമം എന്ന മൂന്നു പുരുഷാൎത്ഥങ്ങളും |
| സമീക്ഷിതാഃ | പ്രത്യക്ഷത്തിൽ കാണപ്പെടുന്നവയായിരിക്കുന്നു, |
| കില; | എന്നുള്ള സംഗതി പരമ്പരയായി എല്ലാവൎക്കും അറിവുള്ളതാണല്ലോ; |
| തേ സൎവ്വേ, | അവയെല്ലാം, |
| തത്ര, | ആ ധൎമ്മത്തിന്റെ ഫലമായി, |
| വശ്യാ | സ്വാധീനയും |
| അഭിമതാ | സ്നേഹ പാത്രവും |
| സുപുത്രാ | സത്പുത്രവതിയുമായ |
| ഭാൎയ്യാ ഇവ | ഭാൎയ്യയിൽ നിന്നെന്നപോലെ, |
| സ്യുഃ | ഒരുവന്നു സിദ്ധിക്കുന്നു; |
| മേ അസംശയം. | ഇക്കാൎയ്യത്തിൽ എനിക്ക് സംശയം തന്നെയില്ല. |

[ഭാൎയ്യ, ഗൃഹസ്ഥന്ന് സഹധൎമ്മചാരിണിയാകയാൽ, അവൾ വശ്യയായാൽ, അതായത് അനുകൂലയെന്നിരുന്നാൽമാത്രമേ ധൎമ്മോപാൎജ്ജനം സാദ്ധ്യമാകയുള്ളൂ. അങ്ങിനെയുള്ള ഭാൎയ്യ സത്പുത്രവതിയായിരുന്നാൽ തന്മൂലം അൎത്ഥസമ്പാദനവും, നേരേമറിച്ച് കുപുത്രവതിയായാൽ അൎത്ഥനാശവുമാണല്ലൊ ഫലം. ബീജത്തിന്റെ ഗുണത്തിന്നു കാരണം ക്ഷേത്രമെന്നതുപോലെ, പുത്രന്റെ ഗുണത്തിന്നും മാതാവാകയാൽ, ആ ഭാൎയ്യതന്നെയാകുന്നു പുത്രദ്വാരാ അൎത്ഥസിദ്ധിക്കും കാരണമാകുന്നത്.

ആ ഭാൎയ്യ അഭിമതയെന്നാൽ, രൂപലാവണ്യാദികൊണ്ട് പ്രിയന്ന് മനോഹാരിണിയായി, തൃതീയ പുരുഷാൎത്ഥഹേതുകയായും ഭവിക്കുന്നു. ആകയാൽ പുണ്യംകൊണ്ട് ലഭിക്കപ്പെട്ടവളായ ഒരേ ഭാൎയ്യയിൽനിന്ന് ധൎമ്മകാമാൎത്ഥങ്ങൾ ലഭിക്കുന്നതുപോലെ ധൎമ്മത്തിൽനിന്നും ആ മൂന്നു പുരുഷാർത്ഥങ്ങളും സിദ്ധിക്കുന്നതിനാൽ, ധൎമ്മത്തെ ഭാൎയ്യയോടുപമിച്ചിരിക്കുന്നു.

ധൎമ്മാർത്ഥകാമങ്ങൾ നമുക്ക് പ്രത്യക്ഷസിദ്ധങ്ങളായതുകൊണ്ടും, ധൎമ്മം മോക്ഷമാകുന്ന തുരീയ പുരുഷാർത്ഥത്തിന്നും കാരണമെന്നിരുന്നാലും, അത് ശാസ്ത്രസിദ്ധമായ്, പ്രത്യക്ഷസിദ്ധമല്ലാത്തതിനാൽ, "ലോകേ" എന്ന പദംകൊണ്ട്, അതിനെ വ്യാവൎത്തിച്ച്, "ധൎമ്മാർത്ഥകാമാഃ" എന്ന മൂന്നു പുരുഷാൎത്ഥങ്ങളെമാത്രം പറഞ്ഞിരിക്കുന്നു.]

> യസ്മിംസ്തു സൎവ്വേ സ്യുരസംനിവിഷ്ടാ
> ധൎമ്മോ യതഃ സ്യാത്തദുപക്രമേത
> ദ്വേഷ്യോ ഭവത്യൎത്ഥപരോ ഹി ലോകേ
> കാമാത്മതാ ഖല്വപി ന പ്രശസ്താ. 59

| | | | |
|---|---|---|---|
| "യസ്മിൻ | "യാതൊരുധൎമ്മത്തിൽ (അനുഷ്ഠാനത്തിൽ) | തത് ഖലു | അതിനെത്തന്നെയാണ് |
| സൎവ്വേ | ധൎമ്മം, അൎത്ഥം, കാമം എന്ന മൂന്നുപുരുഷാൎത്ഥങ്ങളും | ഉപക്രമേത. | ഒരുവൻ അനുഷ്ഠിക്കേണ്ടതു്. |
| അസം-നിവിഷ്ടാഃ സ്യുഃ | ഇല്ലാതിരിക്കുന്നുവോ, | ലോകേ | ലോകത്തിൽ |
| യതഃ | യാതൊരു ധൎമ്മത്തിൽ നിന്ന് | അൎത്ഥപരഃ | അൎത്ഥസമ്പാദനത്തിൽ മാത്രം തല്പരനായ ഒരുവൻ |
| ധൎമ്മഃ തു | പ്രഥമ പുരുഷാൎത്ഥമായ ധൎമ്മം നിശ്ചയമായും | ദ്വേഷ്യഃ ഭവതി; | എല്ലാവരാലും വെറുക്കപ്പെട്ടവനായിഭവിക്കുന്നു; |
| സ്യാത് ഹി | ഉണ്ടാകുന്നുവൊ, | കാമാത്മതാ അപി | അപ്രകാരംതന്നെ കാമമൊന്നിൽതന്നെ അഭിരുചിവെക്കുന്നതും |
| | | പ്രശസ്താ ന. | പ്രശസ്തമായതല്ല. |

[ധൎമ്മം ഫലമായ് അല്ലാത്തതായ യാതൊരു പ്രവൃത്തിയും ചെയ്വാൻ പാടുള്ളതല്ല. ധൎമ്മം ഇല്ലാതെ കേവലം അൎത്ഥത്തിന്നായോ, കേവലം കാമത്തിന്നായോ യാതൊരു കൎമ്മവും ചെയ്വാൻ പാടുള്ളതല്ല എന്നു താല്പൎയ്യം. "ധൎമ്മസ്യ ഹ്യാപവൎഗ്ഗ്യസ്യ നാൎത്ഥോഽൎത്ഥായോപകല്പതേ. നാൎത്ഥസ്യ ധൎമ്മൈകാന്തസ്യ കാമോ ലാഭായ ഹി സ്മൃതഃ. കാമസ്യ നേന്ദ്രിയപ്രീതിൎല്ലാഭോ ജീവേത യാവതാ. ജീവസ്യ തത്ത്വജിജ്ഞാസാ നാൎത്ഥോ യശ്ചേഹ കൎമ്മഭിഃ വദന്തി തത്തത്ത്വവിദസ്തത്ത്വം യജ്ജ്ഞാനമദ്വയം," ഭാഗവതം I-ii (9-11); പരിത്യജേദൎത്ഥകാമൌ യൌ സ്യാതാം ധൎമ്മവൎജ്ജിതൌ" (മനു); "പരിത്യജേദൎത്ഥകാമൌ ധൎമ്മപീഡാകരൌ നൃപ" (വിഷ്ണുപുരാണം). ബൃഹദാരണ്യകോപനിഷത്തിൽ യജ്ഞാദികൎമ്മസാധനമായി അൎത്ഥം സമ്പാദിക്കേണ്ടതാണെന്നു പറയുന്നു. "അഥ വിത്തം മേ സ്യാദഥ കൎമ്മ കുൎവ്വീയേതി". വിഷ്ണുപുരാണത്തിലും "സോമസംസ്ഥാ ഹവിഃസംസ്ഥാഃ പാകസംസ്ഥാശ്ച സംസ്ഥിതാഃ. ധനേ യതോ മനുഷ്യാണാം യതേതാതോ ധനാൎജ്ജനേ," എന്നിങ്ങിനെതന്നെ അൎത്ഥസമ്പാദനത്തിന്റെ ആവശ്യകതയെപ്പററി പറയുന്നു. "ദാനം യജ്ഞഃ സതാം പൂജാ വേദധാരണമാൎജ്ജവം. ഏഷ ധൎമ്മഃ പരോ രാജൻ ബലവാൻ പ്രേത്യ ചേഹ ച. ഏഷ നാൎത്ഥവിഹീനേന ശക്യോ രാജൻ നിഷേവിതും. ധൎമ്മമൂലം ജഗദ്രാജൻ നാന്യദ്ധൎമ്മോ വിശിഷ്യതേ. ധൎമ്മശ്ചാൎത്ഥേന മഹതാ ശക്യോ രാജന്നിഷേവിതും. ന ചാൎത്ഥോ ഭൈക്ഷചൎയ്യേണ നാപി ക്ലൈബ്യേന കൎഹിചിത്. വേത്തും ശക്യഃ സദാ രാജൻ കേവലം ധൎമ്മബുദ്ധിനാ". എന്നു മഹാഭാരതം ആരണ്യപൎവ്വത്തിൽ ഭീമസേനൻ യുധിഷ്ഠിരനോടു ഉപദേശിക്കുന്നതും കാണുക.]

ഗുരുശ്ച രാജാ ച പിതാ ച വൃദ്ധഃ
ക്രോധാത് പ്രഹൎഷാദ്യദി വാപി മോഹാത്
യദ്വ്യാദിശേത് കാൎയ്യമവേക്ഷ്യ ധൎമ്മം
കസ്തം ന കുൎയ്യാദനൃശംസവൃത്തിഃ. 60

| | |
|---|---|
| "ഗുരുഃ ച | "തങ്കലുള്ള ഉത്തമഗുണങ്ങൾകൊണ്ട് എല്ലാവരാലും ഭക്തിപൂൎവ്വം സേവിക്കപ്പെടുന്ന ഗുരുവും, |
| വൃദ്ധഃ | സൎവ്വശാസ്ത്രതത്വജ്ഞനും, ഹിതത്തെ ഉപദേശിക്കുന്നവനും, |
| രാജാ ച | ചക്രവൎത്തിയും ആയ |
| പിതാ, | പിതാവ്, |
| ക്രോധാത് | കോപത്താലാകട്ടെ, |
| പ്രഹൎഷാത് | സന്തോഷത്താലാകട്ടെ |
| മോഹാത് വാ | മനസ്താപത്താലാകട്ടെ |
| യദി അപി | ഏതുകാരണംകൊണ്ടായാലും, |
| ധൎമ്മം ച | യാതൊരു പുരുഷാൎത്ഥത്തിൽനിന്ന് ധൎമ്മം ഒന്നുമാത്രം ഉണ്ടാകുന്നുവൊ, അപ്രകാരമുള്ള ധൎമ്മത്തെമാത്രം |
| അവേക്ഷ്യ, | സൎവ്വോത്കൃഷ്ടമായി അവലംബിച്ച്, |
| യത് കാൎയ്യം | യാതൊരു കൃത്യത്തെ |
| വ്യാദിശേത് | ആജ്ഞാപിക്കുന്നുവോ, |
| തം | അതിനെ |
| അനൃശംസവൃത്തിഃ | സന്മാൎഗ്ഗാനുഷ്ഠാനനിരതനായ |
| കഃ | ഏതൊരുവനാണ് |
| കുൎയ്യാത് ന ? | ചെയ്യാതിരിക്കുക ? |

["യഃ സാവയതി യാ സൂതേ യേന വിദ്യോപദിശ്യതേ. ജ്യേഷ്ഠഭ്രാതാ ച ഭൎത്താ ച പഞ്ചൈതേ ഗുരവസ്മൃതാ. ആത്മനഃ സൎവ്വയത്നേന പ്രാണത്യാഗേന വാ പുനഃ പൂജനീയാ വിശേഷേണ പഞ്ചൈതേ ഭൂതിമിച്ഛതാ" (ഉശനസ്) "മാതൃദേവോ ഭവ, പിതൃദേവോ ഭവ ആചാൎയ്യദേവോ ഭവ". ഇത്യാദി വാക്യപ്രകാരം മാതാവ്, പിതാവ്, ഗുരു എന്നവർ ദൈവമെന്ന് വിചാരിക്കപ്പെടേണ്ടവരാകുന്നു. മാതാപിതാക്കന്മാർ ശരീരജനകത്വംകൊണ്ടും ആചാൎയ്യൻ വിദ്യാജനകത്വംകൊണ്ടും പൂജനീയന്മാരാകുന്നു. "സഹി വിദ്യാതസ്തം ജനയതി. തച്ഛ്രേഷ്ഠം ജന്മ. ശരീരമേവ മാതാപിതരൌ ജനയതഃ," (ആപസ്തംബൻ.)

നീതിശാസ്ത്രം, ധനുൎവ്വേദം മുതലായവയിലും മററനേകവിഷയങ്ങളിലും ഉപദേശകൎത്താവാകയാൽ ദശരഥൻ തനിക്ക് ഗുരുവാണെന്നു വിവക്ഷ.

"ബ്രഹ്മാ ജനാൎദ്ദനഃ ശംഭുരിന്ദ്രോ വായുൎയ്യമോ രവിഃ, ഹുതഭുഗ്വരുണോധാതാ പൂഷാ ഭൂമിൎന്നിശാകരഃ നൃപസ്യൈതേ ശരീരസ്ഥാഃ സൎവ്വദേവമയോ നൃപഃ. ഭൎത്തൃശുശ്രൂഷണം ധൎമ്മോ യഥാ സ്ത്രീണാം പരോ മതഃ. മമാജ്ഞാപാലനം ധൎമ്മോ ഭവതാം ച തഥാ ദ്വിജാഃ" എന്നു സൎവ്വദേവസ്വരൂപനായ രാജാവിന്റെ ആജ്ഞ അനുവൎത്തിക്കപ്പെടേണ്ടതാണെന്ന് വിഷ്ണുപുരാണം. ആകയാൽ "നിയുക്താ ഗുരുണാ പിത്രാ നൃപേണ ച ഹിതേന ച," എന്നിത്യാദിയായി മുമ്പ് 18-ാം സൎഗ്ഗത്തിൽ കൈകേയിയോടു പറഞ്ഞപ്രകാരം, ഗുരുവും, രാജാവും, പിതാവും, ഹിതകാരിയും ആയ പിതാവിനാൽ ആജ്ഞാപിക്കപ്പെട്ടതിനെ താൻ സൎവ്വപ്രകാരേണയും അനുഷ്ഠിപ്പാൻ ബാദ്ധ്യതപ്പെട്ടവനാണെന്നു താല്പൎയ്യം.]

സ വൈ ന ശക്നോമി പിതുഃ പ്രതിജ്ഞാ-
മിമാമകൎത്തും സകലാം യഥാവത്
സ ഹ്യാവയോസ്താത ഗുരുൎന്നിയോഗേ
ദേവ്യാശ്ച ഭൎത്താ സ ഗതിഃ സ ധൎമ്മഃ. 61

| | |
|---|---|
| " സഃ | " അപ്രകാരമുള്ള ഞാൻ |
| പിതുഃ | പിതാവിന്റെ |
| ഇമാം | ഈ |
| പ്രതിജ്ഞാം | പ്രതിജ്ഞയെ, |
| യഥാവത് | ഒരു കുറവും വരുത്താതെ |
| സകലാം | പൂർത്തിയായി |
| അകർത്തും | ചെയ്യാതിരിക്കുവാൻ, |
| ശക്നോമി ന; | സമ്മതിക്കയില്ല ; |
| താത ; | വത്സ ! |
| സഃ | അദ്ദേഹം |

| | |
|---|---|
| അവയോഃ വൈ | നമ്മൾ രണ്ടുപേർക്കും |
| നിയോഗേ | ആജ്ഞ നൽകുന്ന വിഷയത്തിൽ |
| ഗുരുഃ ; | പൂർണ്ണാധികാരിയാകുന്നു; |
| ദേവ്യാഃ ച | മാതാവിനും |
| സഃ | അദ്ദേഹം |
| ഭർത്താ | ആജ്ഞയരുളുവാൻതക്ക |
| ഗതിഃ ; | ഗതിയാകുന്നു ; |
| ധർമ്മഃ ഹി | ധർമ്മസ്വരൂപിതന്നേ [യാകുന്നു |
| സഃ. | അദ്ദേഹം. |

തസ്മിൻ പുനർജ്ജീവതി ധർമ്മരാജേ  വിശേഷതഃ സ്വേ പഥി വർത്തമാനേ
ദേവീ മയാ സാദ്ധമിതോഽപഗച്ഛേത്  കഥം സ്വിദന്യാ വിധവേവ നാരീ.

| | |
|---|---|
| " സ്വേ | "തന്റെ കടമയായുള്ള |
| പഥി | ധർമ്മമാർഗ്ഗത്തിൽ |
| വർത്തമാനേ | വ്യതിചലിക്കാതെ വർത്തിക്കുന്നവനും, |
| വിശേഷതഃ | പ്രത്യേകിച്ചും |
| ധർമ്മരാജേ | ധർമ്മമൊന്നിനെത്തന്നെ സർവ്വവുമായ്ക്കരുതിയ ചക്രവർത്തിയുമായ |
| തസ്മിൻ | അദ്ദേഹം |
| ജീവതി, | ജീവനോടിരിക്കുമ്പോൾ, |

| | |
|---|---|
| പുനഃ | മററുള്ളതെല്ലാം എപ്രകാരമിരുന്നാലും |
| ദേവീ | പട്ടമഹിഷിയായ ദേവി |
| മയാ സാദ്ധം | എന്നോടുകൂടി |
| വിധവാ | പതിയില്ലാത്ത |
| അന്യാ | ഏതൊ ഒരു |
| നാരീ ഇവ | വെറും സ്ത്രീയെന്നപോ [ലെ |
| കഥംസ്വിത് | എങ്ങിനെയാണ് |
| ഇതഃ | ഇവിടംവിട്ട് |
| അപഗച്ഛേത് ? | പോവുക ? |

സാ മാഽനുമന്യസ്വ വനം വ്രജന്തം  കുരുഷ്വ നഃ സ്വസ്ത്യയനാനി ദേവി
യഥാ സമാപ്തേ പുനരാവ്രജേയം  യഥാ ഹി സത്യേന പുനർയയാതിഃ.

| | |
|---|---|
| " ദേവി ! | " മാതാവേ ! |
| സാ | അപ്രകാരമുള്ള നിന്തിരുവടി |
| മാ | എനിക്ക് |
| വനം | വനത്തിലേക്ക് |
| വ്രജന്തം | പോകുവാൻ |
| അനുമന്യസ്വ ; | അനുമതിനൽകിയാലും; |
| സത്യേന യഥാ | പറഞ്ഞവാക്കിന്നിളക്കംവരാതെതന്നെ |

| | |
|---|---|
| സമാപ്തേ, | കാര്യം പൂർത്തിയായ ശേഷം |
| യയാതിഃ യഥാ | യയാതിരാജർഷി എപ്രകാരമോ അപ്രകാരം |
| പുനഃ ആവ്രജേയം | ഞാൻ തിരിച്ചുവരുന്നുണ്ട് ; |
| പുനഃ | ആകയാൽ |
| നഃ ഹി | ഞങ്ങളെല്ലാവർക്കും |
| സ്വസ്ത്യയനാനി | ആശീർവ്വാദങ്ങൾ |
| കുരുഷ്വ. | അരുളിയാലും. |

[''നഃ'' ഏകവചനത്തിന്നുപകരം ബഹുവചനം ആർഷമാണെന്നു ചിലർ. ഞങ്ങൾ മൂന്നുപേർക്കും (രാമൻ, ലക്ഷ്മണൻ, സീത) എന്നു സത്യ. ധ. തീ.;. ''ദീപ്തമഗ്നിമരണ്യം വാ'' എന്നിത്യാദി 18-ാം ശ്ലോകത്തിൽ ലക്ഷ്മണവാക്യംകൊണ്ട്, ലക്ഷ്മണനേയും ഉദ്ദേശിച്ചിരിക്കുന്നു എന്ന് ഗൊ. രാ. അമ്മയുടെ വാക്യത്തെ അനുസരിക്കാത്ത എനിക്കും, കൈകേയി, ഭരതൻ മുതലായവർക്കും അനുഗ്രഹം നൽകിയാലും എന്നും ചിലർ.]

യശോ ഹ്യഹം കേവലരാജ്യകാരണാ-
ന്ന പൃഷ്ഠതഃ കത്തുമലം മഹോദയം
അദീഘകാലേ ന തു ദേവി ജീവിതേ
വൃണേऽവരാമദ്യ മഹീമധമ്മതഃ. 64

| | | | |
|---|---|---|---|
| "ദേവി! | "മാതാവേ! | അദീഘകാലേ | അല്പകാലംമാത്രം നില നില്ക്കുന്നതായ |
| അഹം | ഞാൻ | ജീവിതേ | ഈ ജീവിതത്തിൽ |
| മഹോദയം | ധമ്മം, മോക്ഷം എന്നവ രണ്ടിനേയും നൽകുന്നതായ | അവരാം | തുച്ഛമായ പ്രയോജന |
| യശഃ | ശ്രേയസ്സിനെ | മഹീം, | ഭൂമിയെ [ത്തോടുകൂടിയ |
| പൃഷ്ഠതഃ കത്തും | അവഗണിപ്പാൻ | കേവലരാജ്യ- കാരണാത് തു | ധമ്മയുക്തമല്ലാതെയുള്ള കേവലം രാജ്യത്തിന്നുവേണ്ടിമാത്രം |
| അലം ന; | സമ്മതിക്കുകയില്ല; | അധമ്മതഃ | അനീതിയായി |
| ഹി | ആകയാൽ | ന വൃണേ." | ഞാൻ കയ്യേല്ക്കുകയില്ല." |
| അദ്യ | ഇപ്പോൾ | | |

പ്രസാദയന്നരവൃഷഭഃ സ്വമാതരം
പരാക്രമാജ്ജിഗമിഷുരേവ ദണ്ഡകാൻ
അഥാനുജം ഭൃശമനുശാസ്യ ദശനം
ചകാര താം ഹൃദി ജനനീം പ്രദക്ഷിണം. 65

| | | | |
|---|---|---|---|
| പരാക്രമാത് | പരാക്രമത്താൽ | താം | ആ മാതാവിനും |
| ദണ്ഡകാൻ | ദണ്ഡകാവനപ്രദേശങ്ങളിലേക്ക് | അനുജം | അനുജനും |
| | | ഭൃശം | സവ്വോത്കൃഷ്ടമായ |
| ജിഗമിഷുഃ | പോകുവാൻ തീച്ചയാക്കിയവനായ | ദശനം | ധമ്മാനുഷ്ഠാനമിന്നതെ |
| | | അനുശാസ്യ, | അരുളിച്ചെയ്തു [ന്നു് |
| നരവൃഷഭഃ, | ആ പുരുഷശ്രേഷ്ഠൻ, | അഥ | ഇപ്പോൾ |
| ഏവ, | ഇപ്രകാരം | ജനനീം | മാതാവിനെ |
| സ്വമാതരം | തന്റെ മാതാവിനെ | ഹൃദി | തിരുവുള്ളത്തിൽ |
| പ്രസാദയൻ, | സമാധാനിപ്പിക്കുന്നവനായി, | പ്രദക്ഷിണം ചകാര. | പ്രദക്ഷിണംചെയ്തു. |

ഇത്യാഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ അയോദ്ധ്യാകാണ്ഡേ
ഏകവിംശഃ സഗ്ഗഃ = ഇരുപത്തൊന്നാംസഗ്ഗം സമാപ്തം.

ആദ്യം മുതൽ ശ്ലോകസംഖ്യ 3352; അയോദ്ധ്യാകാണ്ഡം ആദ്യം മുതൽ ശ്ലോകസംഖ്യ 997.



## ദ്വാവിംശഃ സൎഗ്ഗഃ = ഇരുപത്തിരണ്ടാംസൎഗ്ഗം.

[ദൈവപ്രാബല്യകഥനം = വിധിയുടെ പ്രാബല്യത്തെപ്പററി ശ്രീരാമൻ പറയുന്നത്.]

അഥ തം വ്യഥയാ ദീനം സവിശേഷമമൎഷിതം
ശ്വസന്തമിവ നാഗേന്ദ്രം ക്രോധവിസ്ഫാരിതേക്ഷണം 1
ആസാദ്യ രാമഃ സൌമിത്രിം സുഹൃദം ഭ്രാതരം പ്രിയം
ഉവാചേദം സ ധൈൎയ്യേണ ധാരയൻ സത്വമാത്മവാൻ. 2

| | |
|---|---|
| അഥ | അതിൽപിന്നെ |
| സഃ ആത്മവാൻ | ആ വിവേകയുക്തനായ |
| രാമഃ | ശ്രീരാമൻ, |
| സത്വം | പ്രകൃതിസിദ്ധമായ ഗുണത്തെ |
| ധൈൎയ്യേണ ധാരയൻ, | മനസ്സുറപ്പുകൊണ്ട് പ്രകടിപ്പിക്കുന്നവനായി, |
| വ്യഥയാ | മനശ്ചാഞ്ചല്യം മൂലം |
| ദീനം | പരിതപിക്കുന്നവനും |
| അമൎഷിതം | കുററം ക്ഷമിപ്പാൻ മനസ്സുവരാത്തവനായി, |
| ക്രോധവിസ്ഫാരിതേക്ഷണം | കോപത്താൽ വിടൎന്ന നേത്രങ്ങളാൎന്നവനായി, |
| നാഗേന്ദ്രം ഇവ | സൎപ്പേന്ദ്രനെപ്പോലെ |
| ശ്വസന്തം, | നെടുവിൎപ്പിടുന്നവനും, |
| പ്രിയം | ഒരിക്കലും മനസ്സുമാറാതെ |
| സുഹൃദം, | ഹിതത്തെത്തന്നെ ചെയ്യുന്നവനും, |
| സവിശേഷം, | ഭ്രാതാവിന്ന് ശുശ്രൂഷ ചെയ്യുന്നതിന്നുമീതെയായി ഒന്നുമില്ലെന്നുള്ള സ്വഭാവവൈശിഷ്ട്യത്തോടുകൂടിയവനും |
| ഭ്രാതരം | അനുജനും ആയ |
| തം സൌമിത്രിം | ആ ലക്ഷ്മണനെ |
| ആസാദ്യ, | നോക്കി, |
| ഇദം ഉവാച. | ഇപ്രകാരം അരുളിച്ചെയ്തു. |

നിഗൃഹ്യ രോഷം ശോകം ച ധൈൎയ്യമാശ്രിത്യ കേവലം
അവമാനം നിരസ്യേമം ഗൃഹീത്വാ ഹൎഷമുത്തമം 3
ഉപക്ലൃപ്തം ഹി യത് കിഞ്ചിദഭിഷേകാൎത്ഥമദ്യ മേ
സൎവ്വം വിസൎജ്ജയ ക്ഷിപ്രം കുരു കാൎയ്യം നിരത്യയം. 4

| | |
|---|---|
| "ക്ഷിപ്രം | "ഇക്ഷണംതന്നെ |
| രോഷം | കോപത്തെയും |
| ശോകം ച | ദുഃഖത്തെയും |
| നിഗൃഹ്യ, | തീരെ ജയിച്ച്, |
| കേവലം | സാധാരണജനങ്ങളിൽ കാണാത്തതായ |
| ധൈൎയ്യം | മനോദാൎഢ്യത്തെ |
| ആശ്രിത്യ, | അവലംബിച്ച്, |
| ഇമം അവമാനം | ഈ അനാദരവിനെ |
| നിരസ്യ, | വകവെക്കാതെ |
| ഉത്തമം | സൎവ്വോത്കൃഷ്ടമായ |
| ഹൎഷം | മനസ്സന്തുഷ്ടിയെ |
| ഗൃഹീത്വാ, | പ്രാപിച്ച് |
| മേ | എന്റെ |
| അഭിഷേകാൎത്ഥം | പട്ടാഭിഷേകത്തിന്നായി |
| ഉപക്ലൃപ്തം | ഏൎപ്പെടുത്തിയതായ |
| യത് കിംചിത് ഹി | യാതൊന്നൊ അതിനെ |
| സൎവ്വം | എല്ലാം |
| വിസൎജ്ജയ ; | തൃണീകരിച്ചാലും ; |
| അദ്യ | ഇപ്പോൾ |
| നിരത്യയം | സ്വാൎത്ഥലേശമില്ലാത്ത |
| കാൎയ്യം | ധൎമ്മാനുഷ്ഠാനത്തെ |
| കുരു. | നീ സ്വീകരിച്ചാലും. |

സൌമിത്രേ യോഽഭിഷേകാൎത്ഥ മമ സംഭാരസംഭ്രമഃ
അഭിഷേകനിവൃത്ത്യൎത്ഥേ സോഽസ്തു സംഭാരസംഭ്രമഃ. 5

| | | | |
|---|---|---|---|
| "സൌമിത്രേ! | "ലക്ഷ്മണ! | സഃ സംഭാരസംഭ്രമഃ | അപ്രകാരമുള്ള ഉത്സാഹം |
| മമ | എന്റെ | അഭിഷേകനിവൃത്ത്യൎത്ഥേ | അഭിഷേകത്തെ ഉപേക്ഷിച്ച് വനവാസത്തിന്നു പോകുന്ന സംഗതിയിലും |
| അഭിഷേകാൎത്ഥ | പട്ടാഭിഷേക വിഷയത്തിൽ | അസ്തു. | ഉണ്ടാവട്ടെ. |
| സംഭാരസംഭ്രമഃ | ഒരുക്കുട്ടുവാനുള്ള ഉത്സാഹം | | |
| യഃ, | (നിനക്ക്) യാതൊന്നുണ്ടായിരുന്നുവോ, | | |

യസ്യാ മദഭിഷേകാൎത്ഥേ മാനസം പരിതപ്യതേ
മാതാ മേ സാ യഥാ ന സ്യാത് സവിശങ്കാ തഥാ കുരു. 6

| | | | |
|---|---|---|---|
| "മദഭിഷേകാൎത്ഥേ | "എന്റെ പട്ടാഭിഷേകകാൎയ്യത്തിൽ | മാതാ | മാതാക്കന്മാരിലൊരുത്തിയായ |
| യസ്യാഃ | യാതൊരുവളുടെ | സാ, | അവൾ, |
| മാനസം | ചിത്തം | യഥാ | എപ്രകാരമായാൽ |
| പരിതപ്യതേ | വെന്തുരുകുന്നുവോ, അപ്രകാരമുള്ള | സവിശങ്കാ ന | ചെറ്റും ശങ്കയില്ലാത്തവളായി |
| മേ | എന്റെ | സ്യാത് | ഭവിക്കുമോ, |
| | | തഥാ കുരു. | അപ്രകാരം നീ വൎത്തിക്കേണ്ടതാണ്. |

തസ്യാഃ ശങ്കാമയം ദുഃഖം മുഹൂൎത്തമപി നോത്സഹേ
മനസി പ്രതിസംജാതം സൌമിത്രേഽഹമുപേക്ഷിതും. 7

| | | | |
|---|---|---|---|
| "സൌമിത്രേ! | "ലക്ഷ്മണ! | ശങ്കാമയം | സ്വാഭീഷ്ടസിദ്ധിയെക്കുറിച്ചുള്ള സംശയത്താലുളവായ |
| തസ്യാഃ | അവളുടെ | ദുഃഖം | ദുഃഖത്തെ |
| മനസി | ചിത്തത്തിൽ | മുഹൂൎത്തം അപി, | ഒരു നിമിഷമെങ്കിലും |
| പ്രതിസംജാതം | ഈ സംഗതിയെക്കുറിച്ചുണ്ടായിരിക്കുന്നതായ | ഉപേക്ഷിതും | നോക്കിക്കൊണ്ടിരിപ്പാൻ |
| | | അഹം | ഞാൻ |
| | | ഉത്സഹേ ന. | സഹിക്കുകയില്ല. |

["തസ്യാഃ ശങ്കാമയം ദുഃഖം" (ഞാൻ ജീവനോടുകൂടി തിരിച്ചെത്തുമോ ഇല്ലയോ എന്നുള്ള ശങ്കയെ) എന്ന് സ.]

ന ബുദ്ധിപൂൎവ്വം നാബുദ്ധം സ്മരാമീഹ കദാചന
മാതൄണാം വാ പിതുൎവ്വാഽഹം കൃതമല്പം ച വിപ്രിയം. 8

| | | | |
|---|---|---|---|
| "മാതൄണാം | "മാതാക്കൾക്കാകട്ടെ | കൃതം | ചെയ്യപ്പെട്ടു എന്നുള്ളത് |
| പിതുഃ വാ | പിതാവിന്നാകട്ടെ | ന; | ഉണ്ടായിട്ടില്ല; |
| ഇഹ | ഈ ലോകത്തിൽ | ബുദ്ധിപൂൎവ്വം വാ | ബുദ്ധിപൂൎവ്വകമെന്നുവെച്ചാലോ |
| കദാചന | ഒരിക്കലും | അഹം | ഞാൻ |
| വിപ്രിയം | ഇഷ്ടമില്ലാത്തകൃത്യം | അല്പം | എള്ളോളം കൂടി |
| അബുദ്ധം ച | ബുദ്ധിപൂൎവ്വകമല്ലാതേയും കൂടി | സ്മരാമി ന. | മനസ്സിൽ ചിന്തിക്കയില്ല |

സത്യഃ സത്യാഭിസന്ധശ്ച നിത്യം സത്യപരാക്രമഃ
പരലോകഭയാദ്ഭീതോ നിർഭയോഽസ്തു പിതാ മമ 9

| | | | |
|---|---|---|---|
| "നിത്യം | "എല്ലായ്പോഴും | പരലോകഭയാത് | സ്വർഗ്ഗപ്രാപ്തിക്ക് ഹാനി നേരിട്ടേക്കുമെന്നുള്ള ഭീതി മൂലം |
| സത്യഃ | സത്യം മാത്രം പറയുന്നവനും, | ഭീതഃ ച | ചിത്തം തപിക്കുന്ന[വനും ആയ |
| സത്യാഭിസന്ധഃ | പറഞ്ഞവാക്കിനെ ഇളക്കാത്തവനും, | മമ | എന്റെ |
| | | പിതാ, | പിതാവ്, |
| സത്യപരാക്രമഃ | സത്യമായ പരാക്രമത്തോടുകൂടിയവനും | നിർഭയഃ | സന്താപരഹിതനായി |
| | | അസ്തു. | ഭവിക്കേണം. |

തസ്യാപി ഹി ഭവേദസ്മിൻ കർമ്മണ്യപ്രതിസംഹൃതേ
സത്യം നേതി മനസ്താപസ്തസ്യ താപസ്തപേച്ച മാം. 10

| | | | |
|---|---|---|---|
| "അസ്മിൻ | "ഈ | മനസ്താപഃ ഭവേത്; | മനസ്താപത്തിന്നിടവരും; |
| കർമ്മണി | കൃത്യം | | |
| അപ്രതിസംഹൃതേ, | ചെയ്യാതെ നിർത്തപ്പെട്ടാൽ, | തസ്യ | അദ്ദേഹത്തിന്റെ |
| സത്യം ന ഇതി | പറഞ്ഞവാക്കു തെറ്റിപ്പോയെന്നു വെച്ച്, | താപഃ ഹി | ദുഃഖം തന്നെ |
| | | മാം ച | എന്നേയും |
| തസ്യ അപി | അദ്ദേഹത്തിന്നും | തപേത്. | തപിപ്പിക്കും. |

അഭിഷേകവിധാനം തു തസ്മാത് സംഹൃത്യ ലക്ഷ്മണ
അന്വഗേവാഹമിച്ഛാമി വനം ഗന്തുമിതഃ പുനഃ. 11

| | | | |
|---|---|---|---|
| "ലക്ഷ്മണ! | "ലക്ഷ്മണ! | അന്വക് ഏവ | സർവ്വാഭീഷ്ടസിദ്ധിയുണ്ടായ സന്തുഷ്ടിയോടെ, |
| തസ്മാത് | അതുകയാൽ | | |
| തു | ഇപ്പോൾ | ഇതഃ | ഇവിടെനിന്ന് |
| അഭിഷേകവിധാനം | അഭിഷേകകൃത്യത്തെ | വനം | വനത്തിലേക്ക് |
| | | ഗന്തും | പോകുവാൻ |
| സംഹൃത്യ, | തീരെ ഉപേക്ഷിച്ച്, | അഹം | ഞാൻ |
| പുനഃ | അതിന്നു പകരം | ഇച്ഛാമി. | നിശ്ചയിച്ചിരിക്കുന്നു. |

മമ പ്രവ്രാജനാദദ്യ കൃതകൃത്യാ നൃപാത്മജ
സുതം ഭരതമവ്യഗ്രമഭിഷേചയിതാ തതഃ. 12

| | | | |
|---|---|---|---|
| "നൃപാത്മജ | "രാജപുത്രിയായ കൈകേയീമാതാവ് | കൃതകൃത്യാ, | ആഗ്രഹപൂർത്തിയുണ്ടായ[വളായി, |
| | | സുതം | പുത്രനായ |
| അദ്യ | ഇപ്പോൾ | ഭരതം, | ഭരതന്ന്, |
| മമ | എന്റെ | അവ്യഗ്രം | യാതൊരായാസവും കൂടാതെ |
| പ്രവ്രാജനാത് തതഃ | വനത്തിലേക്കുള്ള യാത്ര കൊണ്ട്, | അഭിഷേചയിതാ. | പട്ടാഭിഷേകം ചെയ്യിക്കും. |

മയി ചീരാജിനധരേ ജടാമണ്ഡലധാരിണി
ഗതേഽരണ്യം ച കൈകേയ്യാ ഭവിഷ്യതി മനഃസുഖം. 13

| | | | |
|---|---|---|---|
| “മയി | “ഞാൻ | അരണ്യം | വനത്തിലേക്ക് |
| ചീരാജിനധരേ | മരവുരിയും മാൻതോലും മുടുത്തു് | ഗതേ ച, | പോയാൽമാത്രമെ |
| ജടാമണ്ഡല-ധാരിണി | ജടമുടിധരിച്ചവനായി | കൈകേയ്യാഃ | കൈകേയിമാതാവിന്ന് |
| | | മനഃസുഖം | മനസ്സമാധാനം |
| | | ഭവിഷ്യതി. | ഉണ്ടാകയുള്ളു. |

ബുദ്ധിഃ പ്രണീതാ യേനേയം മനശ്ച സുസമാഹിതം
തം തു നാർഹാമി സംക്ലേഷ്ടും പ്രവ്രജിഷ്യാമി മാ ചിരം. 14

| | | | |
|---|---|---|---|
| “തു | “ഇക്കാര്യത്തിൽ | സുസമാഹിതം | അത്യുത്സാഹംപൂണ്ടതായി സ്ഥിതിചെയ്യുന്നു |
| യേന | യാതൊരു (പിതൃവാക്യപരിപാലനമെന്ന) കാരണത്താൽ | തം | അതിനെ [വൊ |
| | | സംക്ലേഷ്ടും | നിഷ്പ്രയോജനമാക്കുവാൻ |
| ഇയം | ഈ | അർഹാമി ന ; | ഞാൻസമ്മതിക്കയില്ല; |
| ബുദ്ധിഃ | നിശ്ചയം | ചിരം | കാലതാമസം |
| പ്രണീതാ, | (എന്നാൽ) ചെയ്യപ്പെട്ടുവൊ, | മാ ; | അരുതു് ; |
| | | പ്രവ്രജിഷ്യാമി. | ഞാനിതാ കാട്ടിലേക്ക് |
| മനഃ ച | മനസ്സും | | പുറപ്പെടുകയാണ്. |

[“യാതൊരു മന്ഥരയുടെ കാരണത്താൽ ഈ നിശ്ചയം ചെയ്യപ്പെട്ടുവോ അവളുടെ സംഗതിയിൽ എന്റെ മനസ്സ് ചലിക്കാതെ സ്ഥിരമായ്ത്തന്നെ വർത്തിക്കുന്നു. അഥവാ, യാതൊരു പിതാവിന്റെ സംഗതിയിൽ എന്നും” (മാഹേശ്വരതീർത്ഥീയം.) “കൈകേയിക്ക് ഈ കാര്യത്തിൽ അപരാധമില്ല. ഇത് അന്യപ്രേരിതമാണ് ‘യേന ഈശ്വരേണ,’ യാതൊരു ഈശ്വരനാൽ ഈ ബുദ്ധി പ്രേരിതമായോ, ആ സംഗതിയിൽ എന്റെ ബുദ്ധി സ്ഥിരമായിരിക്കുന്നു. എന്റെ സങ്കല്പംതന്നെയാകുന്നു ഈ പ്രവൃത്തി, എന്ന, ഗൂഢാർത്ഥം” (തിലകം.) “യേന (എന്റെ വിജയകാലത്തെ ഉദ്ദേശിച്ച്) ബുദ്ധിഃ (ആ വിജയനിമിത്തകമായ ബുദ്ധി) പ്രണിഹിതാ (സമ്പാദിതമായ്) അനു (അതിൽ പിന്നെ) മനഃ (ആ കൈകേയിയുടെ സങ്കല്പം) സമാഹിതം (ചെയ്യപ്പെട്ടുവോ), തം (ആ കാലത്തെ) സംക്ലേഷ്ടും (അതിവർത്തിപ്പാൻ) ന അർഹാമി (ഞാൻ ഇഷ്ടപ്പെടുന്നില്ല.) എന്നു ഗൂഢാർത്ഥം (ശിരോമണി).]

കൃതാന്തസ്ത്വേവ സൌമിത്രേ ദ്രഷ്ടവ്യോ മത്പ്രവാസനേ
രാജ്യസ്യ ച വിതീർണ്ണസ്യ പുനരേവ നിവർത്തനേ. 15

| | | | |
|---|---|---|---|
| “സൌമിത്രേ! | “ലക്ഷ്മണ! | മത്പ്രവാസനേ ഏവ, | എന്റെ വനവാസസംഗതിയിലും, |
| വിതീർണ്ണസ്യ | കയ്യിൽ കിട്ടിയതായ | കൃതാന്തഃ ഏവ | പൂർവ്വജന്മാർജ്ജിതകർമ്മഫലമായ അദൃഷ്ടം തന്നെയാണ് |
| രാജ്യസ്യ നിവർത്തനേ ച | രാജ്യം പൊയ്പോയെന്നുള്ള സംഗതിയിലും | | |
| പുനഃ | അതോടുകൂടെ | ദ്രഷ്ടവ്യഃ. | കാരണമെന്ന് ധരിക്കേണ്ടതാണ്. |
| തു | ഇപ്പോൾ | | |

[“കൃതാന്തഃ” (ഇന്ദ്രാദിദേവന്മാരുടെ ദുഃഖനിവർത്തകനായ അദൃഷ്ടമായ ദൈവം) എന്നു ഗൂഢാർത്ഥം (തിലകം.) ഈശ്വരൻ, എന്നു (ഗൊ. രാ).]

കൈകേയ്യാഃ പ്രതിപത്തിൎഹി കഥം സ്യാന്മമ പീഡനേ
യദി ഭാവോ ന ദൈവോഽയം കൃതാന്തവിഹിതോ ഭവേത്. 16

| | | | |
|---|---|---|---|
| "അയം | "ഇതാ ഇപ്പോൾ | കൈകേയ്യാഃ ഹി | കൈകേയിമാതാവിന്റതന്നെ |
| ഭാവഃ | സംഭവിച്ചിരിക്കുന്നത് | മമ | എനിക്ക് |
| ദൈവഃ | ദൈവായത്തമായി | പീഡനേ | ദുഃഖം വിളയിക്കു |
| കൃതാന്ത-വിഹിതഃ | അലംഘ്യമായ പൂൎവ്വകൎമ്മാൎജ്ജിതഫലമായുള്ള | പ്രതിപത്തിഃ | താല്പൎയ്യം [ന്നതിൽ |
| ഭവേത് ന യദി | അല്ലെന്നിരിക്കിൽ, [ത് | കഥം | മറെറന്തു കാരണത്താ |
| | | സ്യാത്? | സംഭവിക്കുക ? [ലാണ് |

[“പീഡനേ” ലക്ഷ്മണന്റെ ദൃഷ്ടിക്ക് പീഡനമെന്നുതോന്നുന്നതായ ഈ കൃത്യത്തിൽ. എന്നു (ഗൊ. രാ.) “കൃതാന്തവിഹിതഃ,” കൃതം അന്തോ യേന സഃ കൃതാന്തഃ കാലഃ, (കാലചോദിതമായി.) എന്നു (രാമാനുജീയം).]

ജാനാസി ഹി യഥാ സൌമ്യ ന മാതൃഷു മമാന്തരം
ഭൂതപൂൎവ്വം വിശേഷോ വാ തസ്യാ മയി സുതേഽപി വാ. 17

| | | | |
|---|---|---|---|
| "സൌമ്യ! | "വത്സ! | മയി അപി | എന്റെ പേരിലും |
| ഭൂതപൂൎവ്വം | ഇതിന്നു മുമ്പ് ഒരു കാൎയ്യത്തിലെങ്കിലും, | വിശേഷഃ | സ്നേഹവിഷയത്തിൽ ഒരുവനെക്കാൾ മറെറാരുവന്റെ പേരിൽ വ്യത്യാസം എന്നുള്ളത് |
| മാതൃഷു | അമ്മമാരുടെ സംഗതിയിൽ | തസ്യാഃ വാ | അവൾക്കുതന്നെയാകട്ടെ, |
| അന്തരം യഥാ | ഒരുത്തിയെക്കാൾ മറെറാരുവളിൽ ഭേദമെന്നുള്ളത് | ന ഹി | ഉണ്ടായിട്ടുതന്നേയില്ലെന്നുള്ളത് |
| മമ വാ | എനിക്കു തന്നേയാകട്ടേ, | ജാനാസി. | നീ അറിയുന്ന സംഗതിയാണല്ലൊ. |
| സുതേ | സ്വന്തം പുത്രന്റെ പേരിലും | | |

സോഽഭിഷേകനിവൃത്ത്യൎത്ഥൈഃ പ്രവാസാൎത്ഥൈശ്ച ദുൎവ്വചൈഃ
ഉഗ്രൈൎവ്വാക്യൈരഹം തസ്യാ നാന്യദ്ദൈവാത്സമൎത്ഥയേ. 18

| | | | |
|---|---|---|---|
| "ദുൎവ്വചൈഃ | "പറയാൻ കൂടി കൊള്ളാത്തതും | പ്രവാസാൎത്ഥൈഃ ച | കാലാവധിയോടുകൂടിയ വനവാസം ഏൎപ്പെട്ടതു കൊണ്ടും |
| ഉഗ്രൈഃ | മനസ്സിനെ പുണ്ണാക്കു | | |
| തസ്യാഃ | അവളുടെ [ന്നതും ആയ | ദൈവാത് | ദൈവവിധിയല്ലാതെ |
| വാക്യൈഃ | വാക്കുകളെക്കൊണ്ടും, | അന്യത് ന | മറെറാന്നും കാരണമല്ലെന്ന് |
| അഭിഷേക-നിവൃത്ത്യൎത്ഥൈഃ | പട്ടാഭിഷേകം മുടങ്ങിയ കാരണങ്ങൾ കൊണ്ടും, | സഃ അഹം | ആ ഞാൻ |
| | | സമൎത്ഥയേ. | ദൃഢമായും പറയുന്നു. |

കഥം പ്രകൃതിസമ്പന്നാ രാജപുത്രീ തഥാഗുണാ
ബ്രൂയാത് സുപ്രാകൃതേവ സ്ത്രീ മത്പീഡാം ഭർത്തൃസന്നിധൌ. 19

| | |
|---|---|
| "പ്രകൃതിസമ്പന്നാ | "പ്രകൃതി സദ്ഗുണങ്ങളോടും സത്പ്രവൃത്തികളോടും കൂടിയവളായി |
| രാജപുത്രീ | രാജകുലത്തിൽ ജനിച്ചവളായി |
| തഥാഗുണാ | സർവ്വരാലും പ്രശംസിക്കപ്പെട്ട ഉത്തമഗുണങ്ങളാർന്ന അവൾ, |
| സുപ്രാകൃതാ സ്ത്രീ ഇവ | മാനംമര്യാദയെന്നതറിയാത്ത മൂഢസ്ത്രീയെന്നപോലെ |
| ഭർത്തൃസന്നിധൌ | ഭർത്താവിന്റെ മുമ്പിൽ വെച്ച് |
| മത്പീഡാം | എന്നെ പീഡിപ്പിയ്ക്കുന്നതിനെപ്പററി |
| കഥം | മറെറന്തുകാരണത്താലാണ് |
| ബ്രൂയാത് ? | പറയുക ? |

യദചിന്ത്യം തു തദ്ദൈവം ഭൂതേഷ്വപി ന ഹന്യതേ
വ്യക്തം മയി ച തസ്യാം ച പതിതോ ഹി വിപര്യയഃ. 20

| | |
|---|---|
| "യത് | "യാതൊന്ന് |
| അചിന്ത്യം | ആരാലും കാര്യകാരണങ്ങൾ അറിയപ്പെടാത്തതായി |
| ഭൂതേഷു അപി | സർവ്വ ചരാചരങ്ങളിലും |
| ഹന്യതേ ന, | തടുക്കപ്പെടാത്തതായി വർത്തിക്കുന്നുവൊ, |
| തത് തു | അതുതന്നെയാണ് |
| ദൈവം; | വിധിയെന്ന് പറയപ്പെടുന്നത് ; |
| ഹി | ഇതിന്നു ദൃഷ്ടാന്തം |
| വ്യക്തം | പ്രത്യക്ഷത്തിൽ |
| മയി ച | എന്റെ സംഗതിയിലും |
| തസ്യാം ച | അവളുടെ സംഗതിയിലും |
| വിപര്യയഃ | വൈപരീത്യം |
| പതിതഃ. | സംഭവിച്ചുതന്നെ. |

[വൈപരീത്യം, എന്റെ സംഗതിയിൽ ഹസ്തപ്രാപ്തമായ രാജ്യാധികാരത്തിന്റെ ഭ്രംശവും, അവളുടെ സംഗതിയിൽ പൂർവ്വസ്ഥിതമായ വാത്സല്യത്തിന്റെ അഭാവവും. ഗൊ. രാ.]

കശ്ച ദൈവേന സൌമിത്രേ യോദ്ധുമുത്സഹതേ പുമാൻ
യസ്യ ന ഗ്രഹണം കിഞ്ചിത് കർമ്മണോഽന്യത്ര ദൃശ്യതേ. 21

| | |
|---|---|
| "സൌമിത്രേ ! | "ലക്ഷ്മണ ! |
| യസ്യ | യാതൊരു |
| കർമ്മണഃ | കാര്യത്തിന്ന് |
| അന്യത്ര | മററു യാതൊന്നും കാരണമാണെന്ന് |
| ഗ്രഹണം | മനസ്സിൽ സമാധാനം |
| കിഞ്ചിത് | ഒട്ടും |
| ദൃശ്യതേ ന, | കാണപ്പെടുന്നില്ലയോ, അപ്രകാരമുള്ള |
| ദൈവേന | വിധിയോടുകൂടി |
| കഃ പുമാൻ ച | ഏതൊരുവൻ തന്നെയാണ് |
| യോദ്ധും | മല്ലിടുവാൻ |
| ഉത്സഹതേ ? | യത്നിക്കുക ? |

സുഖദുഃഖേ ഭയക്രോധൌ ലാഭാലാഭൌ ഭവാഭവൌ
യച്ച കിഞ്ചിത്തഥാഭൂതം നനു ദൈവസ്യ കർമ്മ തത്. 22

| | | | |
|---|---|---|---|
| യത്, | യാതൊന്ന്, | കിഞ്ചിത് | ഒട്ടും |
| സുഖദുഃഖേ | സുഖത്തിന്നാകട്ടെ ദുഃഖത്തിന്നാകട്ടെ, | തഥാഭൂതം | കാരണമിന്നതെന്ന് അറിയപ്പെടുവാൻ കഴിയാതിരിക്കുന്നുവോ |
| ഭയക്രോധൌ | വ്യാധിക്കാകട്ടെ കോപത്തിന്നാകട്ടെ, | തത് ച | അതുതന്നെയാകുന്നു |
| ലാഭാലാഭൌ | ലാഭത്തിന്നാകട്ടെ, നഷ്ടത്തിന്നാകട്ടെ, | ദൈവസ്യ | വിധിയുടെ |
| ഭവാഭവൌ | ജനനത്തിന്നാകട്ടെ മരണത്തിന്നാകട്ടെ | കൎമ്മ ; | അനുഭവം ; |
| | | നനു. | നിശ്ചയംതന്നെ |

["ഭവാഭവൌ", ബന്ധമോക്ഷങ്ങൾ (തിലകം); മംഗളവും അമംഗളവും (സത്യ. തീ.)]

ഋഷയോഽപ്യുഗ്രതപസോ ദൈവേനാഭിപ്രചോദിതാഃ
ഉത്സൃജ്യ നിയമാംസ്തീവ്രാൻ ഭ്രശ്യന്തേ കാമമന്യുഭിഃ. 23

| | | | |
|---|---|---|---|
| "ഉഗ്രതപസഃ | "പഞ്ചേന്ദ്രിയങ്ങളേയും നിരോധിച്ച് ഘോരതപസ്സ ചെയ്യുന്നവരായ | തീവ്രാൻ | തീവ്രങ്ങളായ |
| ഋഷയഃ അപി, | ഋഷിമാരുംകൂടി, | നിയമാൻ | നിഷ്ഠകളെ |
| ദൈവേന | വിധിയാൽ | ഉത്സൃജ്യ, | കൈവെടിഞ്ഞ്, |
| അഭിപ്രചോദിതാഃ | അവശരാക്കപ്പെട്ടവരായി | കാമമന്യുഭിഃ | കാമക്രോധങ്ങളാൽ |
| | | ഭ്രശ്യന്തേ. | ഭ്രഷ്ടന്മാരാക്കപ്പെടുന്നു. |

അസംകല്പിതമേവേഹ യദകസ്മാത് പ്രവൎത്തതേ
നിവൎത്ത്യാരംഭമാരബ്ധം നനു ദൈവസ്യ കൎമ്മ തത്. 24

| | | | |
|---|---|---|---|
| "ഇഹ | "ഈ ലോകത്തിൽ, | അകസ്മാത് ഏവ | അകസ്മാത്തായ്ത്തന്നെ |
| അസംകല്പിതം | അവിചാരിതമായ | പ്രവൎത്തതേ, | നേരിടുന്നുവൊ, |
| യത് | യാതൊന്ന് | തത് | അത് |
| ആരബ്ധം | ആരംഭിക്കപ്പെട്ടതായ | ദൈവസ്യ | ദൈവത്തിന്റെ |
| ആരംഭം | കൃത്യത്തെ | കൎമ്മ നനു. | പ്രവൃത്തിയല്ലാതെ മറെറാന്നല്ല. |
| നിവൎത്ത്യ, | തടഞ്ഞ്, | | |

ഏതയാ തത്ത്വയാ ബുദ്ധ്യാ സംസ്തഭ്യാത്മാനമാത്മനാ
വ്യാഹതേഽപ്യഭിഷേകേ മേ പരിതാപോ ന വിദ്യതേ. 25

| | | | |
|---|---|---|---|
| "മേ, | "എനിക്ക്, | ആത്മനാ, | സ്വഭാവത്താലും, |
| വ്യാഹതേ | നിരസിക്കപ്പെട്ടതായ | ആത്മാനം സംസ്തഭ്യ, | മനസ്സിൽ ഉന്മേഷമുണ്ടായി, |
| അഭിഷേകേ, | അഭിഷേകകാൎയ്യത്തിൽ, | പരിതാപഃ അപി | ചാഞ്ചല്യമെന്നുള്ളത് ഒട്ടുംതന്നെ |
| ഏതയാ | ഈ മേൽപറഞ്ഞതായ | വിദ്യതേ ന. | ഉണ്ടാകുന്നില്ല. |
| തത്ത്വയാ | സൎവ്വശാസ്ത്രാൎത്ഥസാരമായ | | |
| ബുദ്ധ്യാ, | അറിവിനാലും, | | |

["അഭിഷേകേ വ്യാഹൃതേ," (പട്ടാഭിഷേകം മുടക്കപ്പെട്ടിരിക്കെ), എന്നു ഗോ. രാ.]

തസ്മാദപരിതാപഃ സംസ്ത്വമപ്യനുവിധായ മാം
പ്രതിസംഹാരയ ക്ഷിപ്രമാഭിഷേചനികീം ക്രിയാം. 26

| | | | |
|---|---|---|---|
| "തസ്മാത് | "അതിനാൽ, | ക്ഷിപ്രം | ഉടനെതന്നെ |
| ത്വം അപി | നീയും | ആഭിഷേചനികീം | പട്ടാഭിഷേകസംബന്ധമായ |
| മാം | എന്നെ | ക്രിയാം | ഉദ്യമത്തെ |
| അനുവിധായ | അനുസരിച്ച് | പ്രതിസംഹാരയ. | തീരെ വേണ്ടെന്നുവെച്ചാലും. |
| അപരിതാപഃ സൻ | മനശ്ചാഞ്ചല്യത്തിന്ന് അവകാശംനല്കാതെ | | |

ഏഭിരേവ ഘടൈഃ സർവ്വൈരഭിഷേചനസംഭൃതൈഃ
മമ ലക്ഷ്മണ താപസ്യേ വ്രതസ്നാനം ഭവിഷ്യതി. 27

| | | | |
|---|---|---|---|
| "ലക്ഷ്മണ! | "ലക്ഷ്മണ! | ഏഭിഃ | ഈ |
| മമ | എനിക്ക് | സർവ്വൈഃ | എല്ലാ |
| താപസ്യേ | തപോവൃത്തിക്കുവേണ്ടതായ കൃത്യത്തിൽ | ഘടൈഃ ഏവ | ഘടങ്ങളെക്കൊണ്ടുതന്നെ |
| അഭിഷേചനസംഭൃതൈഃ | പട്ടാഭിഷേകത്തിന്നായി തയ്യാറാക്കപ്പെട്ട | വ്രതസ്നാനം | പൂർവ്വസങ്കല്പസ്നാനം |
| | | ഭവിഷ്യതി. | ഇപ്പോൾതന്നെ നടക്കേണ്ടതാണ്. |

അഥവാ കിം മമൈതേന രാജദ്രവ്യമയേന തു
ഉദ്ധൃതം മേ സ്വയം തോയം വ്രതാദേശം കരിഷ്യതി. 28

| | | | |
|---|---|---|---|
| "രാജദ്രവ്യമയേന | "യുവരാജാവിന്ന് ഉപയുക്തങ്ങളായ മംഗളദ്രവ്യങ്ങൾ ചേർന്നതായ | അഥവാ | ആയതു് ഉചിതമല്ലെന്ന കാരണത്താൽ |
| ഏതേന | ഇതിനെക്കൊണ്ട് | മേ | എന്റെ |
| മമ | എനിക്ക് | വ്രതാദേശം | വനവാസസങ്കല്പവൈദികകൃത്യത്തിന്ന്, |
| തു | ഇപ്പോൾ വേണ്ടതായ തപോവൃത്തിസ്വീകാരകാർയ്യത്തിന്ന് | സ്വയം | അതിനെത്തന്നെ |
| | | ഉദ്ധൃതം | പ്രത്യേകം ഉദ്ദേശിച്ചു കൊണ്ടുവരപ്പെട്ട |
| | | തോയം | തീർത്ഥം |
| കിം? | എന്തുപ്രയോജനം? | കരിഷ്യതി. | ഉപയോഗിക്കപ്പെടട്ടെ. |

മാ ച ലക്ഷ്മണ സന്താപം കാർഷീർല്ലക്ഷ്മ്യാ വിപർയ്യയേ
രാജ്യം വാ വനവാസോ വാ വനവാസോ മഹോദയഃ. 29

| | | | |
|---|---|---|---|
| "ലക്ഷ്മണ! | "ലക്ഷ്മണ! | രാജ്യം വാ | ചക്രവർത്തിയായി രാജ്യം ഭരിക്കുക, |
| ലക്ഷ്മ്യാ | രാജ്യലക്ഷ്മിയോടുകൂടി | വനവാസഃ വാ | ചിന്തയററ്, യാതൊരു ഭാരവുമില്ലാതെ ദേശാന്തരങ്ങളിൽ സഞ്ചരിക്കുക, എന്ന രണ്ടിൽ, |
| വിപർയ്യയേ | ബന്ധമില്ലാതിരിക്കുന്ന കാർയ്യത്തിൽ, | | |
| സന്താപം | യാതൊരു മനഃക്ലേശത്തേയും | | |
| മാ കാർഷീഃ; | നീ പ്രാപിക്കാതിരുന്നാലും; | വനവാസഃ ച മഹോദയഃ. | വനവാസം തന്നെയാണ് എത്രയോ നല്ലത്. |

**ന ലക്ഷ്മണാസ്മിൻ ഖലു കർമ്മവിഘ്നേ മാതാ യവീയസ്യതിശങ്കിതവ്യാ**
**ദൈവാഭിപന്നാ ഹി വദത്യനിഷ്ടം ജാനാസി ദൈവം ച തഥാപ്രഭാവം.**

| | | | |
|---|---|---|---|
| "ലക്ഷ്മണ! | "ലക്ഷ്മണ! | ഹി, | ആയതുകൊണ്ട്, |
| അസ്മിൻ | ഈ | ദൈവാഭിപന്നാ | ദൈവപ്രേരിതയായ |
| കർമ്മവിഘ്നേ | കാര്യം മുടക്കപ്പെട്ട സംഗതിയിൽ | അനിഷ്ടം | അനിഷ്ടത്തെ [അവർ |
| | | വദതി; | ഇപ്പോൾ വിധിക്കുന്നു; |
| യവീയസീ മാതാ | എളയമ്മ | ദൈവം | വിധി |
| അതിശങ്കിതവ്യാ | കാരണഭൂതയെന്ന് ഒട്ടും ശങ്കിക്കപ്പെടേണ്ടവർ | തഥാപ്രഭാവം ച | അത്ര ബലമുള്ള താണെന്ന് |
| ന; | ആകയില്ല; | ജാനാസി ഖലു?" | നീ അറികയില്ലയോ?" |

**ഇത്യാർഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ അയോദ്ധ്യാകാണ്ഡേ**
**ദ്വാവിംശഃ സർഗ്ഗഃ = ഇരുപത്തിരണ്ടാംസർഗ്ഗം സമാപ്തം.**

ആദ്യംമുതൽ ശ്ലോകസംഖ്യ 3382; അയോദ്ധ്യാകാണ്ഡം ആദ്യംമുതൽ ശ്ലോകസംഖ്യ 1027.



## ത്രയോവിംശഃ സർഗ്ഗഃ = ഇരുപത്തിമൂന്നാംസർഗ്ഗം.

[ലക്ഷ്മണക്രോധഃ = ലക്ഷ്മണന്റെ കോപം.]

**ഇതി ബ്രുവതി രാമേ തു ലക്ഷ്മണോഽധഃശിരാ മുഹുഃ**
**ശ്രുത്വാ മദ്ധ്യം ജഗാമേവ മനസാ ദുഃഖഹർഷയോഃ** 1

| | | | |
|---|---|---|---|
| രാമേ | ശ്രീരാമൻ | ദുഃഖഹർഷയോഃ | ദുഃഖം ഹർഷം എന്ന രണ്ടിന്റെയും |
| തു | ഇക്കാര്യത്തെക്കുറിച്ച് | | |
| ഇതി | ഇപ്രകാരം | മദ്ധ്യം | നടുവിൽ |
| ബ്രുവതി, | അരുളിച്ചെയ്യുമ്പോൾ, | ഇവ | ഉറയ്ക്കാത്തവനായി |
| ലക്ഷ്മണഃ | ലക്ഷ്മണൻ | മുഹുഃ | അല്പനേരം |
| അധഃശിരാഃ | തലതാഴ്ത്തിക്കൊണ്ട് | മനസാ ജഗാമ. | മനസ്സുകൊണ്ട് ആലോചനചെയ്തു. |
| ശ്രുത്വാ, | കേട്ട്, | | |

["ധർമ്മത്തിൽ സ്ഥിതിചെയ്തതിനാൽ ഹർഷം, രാജ്യത്യാഗത്താൽ ദുഃഖം". (ഗൊ. രാ.) "അഭിഷേകപ്രതിജ്ഞാഭംഗമൂലം ദൈന്യവും, രാക്ഷസവധാദിസാന്നിധ്യം മൂലം ഹർഷം." (ശിരോമണി.)]

**തദാ തു ബദ്ധ്വാ ഭ്രുകുടീം ഭ്രുവോർമ്മദ്ധ്യേ നരർഷഭഃ**
**നിശശ്വാസ മഹാ സർപ്പോ ബിലസ്ഥ ഇവ രോഷിതഃ.** 2

| | | | |
|---|---|---|---|
| നരർഷഭഃ | പുരുഷോത്തമനായ ലക്ഷ്മണൻ | ബിലസ്ഥഃ | പോട്ടിലുള്ള |
| | | രോഷിതഃ | ക്രുദ്ധിച്ച |
| തദാ തു, | ആ സമയത്തിലാകട്ടെ, | മഹാസർപ്പഃ | മഹാസർപ്പം |
| ഭ്രുവോഃ മദ്ധ്യേ | നടുനെററിയിൽ | ഇവ | എന്നപോലെ |
| ഭ്രുകുടീം ബദ്ധ്വാ | പുരികക്കൊടി ചുളിച്ച് | നിശശ്വാസ. | നിശ്വസിച്ചു. |

[സർപ്പനിദർശനംകൊണ്ട് ശേഷാവതാരസ്വരൂപത്തെ ഗൂഢമായി കവി വ്യഞ്ജിപ്പിക്കുന്നു. (സത്യ.)]

തസ്യ ദുഷ്പ്രതിവീക്ഷം തദ് ഭ്രുകുടീസഹിതം തദാ
ബഭൗ ക്രുദ്ധസ്യ സിംഹസ്യ മുഖസ്യ സദൃശം മുഖം. 3

| | | | |
|---|---|---|---|
| തദാ | അപ്പോൾ | ദുഷ്പ്രതിവീക്ഷം | കാണ്മാൻ ഭയങ്കരമായി |
| തസ്യ | ആ ലക്ഷ്മണന്റെ | ക്രുദ്ധസ്യ | ക്രുദ്ധിച്ച |
| മുഖം | മുഖം | സിംഹസ്യ | സിംഹത്തിന്റെ |
| തദ്ഭ്രുകുടീസഹിതം | അപ്രകാരമുള്ള പുരികത്തോടുകൂടിയതായി | മുഖസ്യ സദൃശം | മുഖത്തിന്ന് തുല്യമായി |
| | | ബഭൗ. | വിളങ്ങി. |

അഗ്രഹസ്തം വിധുന്വംസ്തു ഹസ്തിഹസ്തമിവാത്മനഃ
തിര്യഗൂർദ്ധ്വം ശരീരേ ച പാതയിത്വാ ശിരോധരാം
അഗ്രാക്ഷ്ണാ വീക്ഷമാണസ്തു തിര്യഗ് ഭ്രാതരമബ്രവീത്. 4

| | | | |
|---|---|---|---|
| ആത്മനഃ | തന്റെ | തിര്യക് ച | വിലങ്ങത്തിലും |
| അഗ്രഹസ്തം | മുൻകയ്യിനെ | പാതയിത്വാ, | ഉലച്ച്, |
| ഹസ്തിഹസ്തം | ആനത്തുമ്പിക്കയ്യിനെ | ഭ്രാതരം | ജ്യേഷ്ഠനെ |
| ഇവ | എന്നപോലെ | അഗ്രാക്ഷ്ണാ | കടക്കണ്ണുകൊണ്ട് |
| വിധുന്വൻ തു | കുടഞ്ഞുകൊണ്ട് | തിര്യക് | വിലങ്ങത്തിൽ |
| ശിരോധരാം | കഴുത്തിനെ | വീക്ഷമാണഃ | നോക്കുന്നവനായി |
| ശരീരേ | ശരീരത്തിൽ താഴോട്ടും | തു | ഇക്കാര്യത്തെക്കുറിച്ച് |
| ഊർദ്ധ്വം | മേല്പോട്ടും | അബ്രവീത്. | ഉരചെയ്തു. [ഇങ്ങിനെ |

അസ്ഥാനേ സംഭ്രമോ യസ്യ ജാതോ വൈ സുമഹാനയം
ധർമ്മദോഷപ്രസംഗേന ലോകസ്യാനതിശങ്കയാ. 5

| | | | |
|---|---|---|---|
| " ധർമ്മദോഷപ്രസംഗേന | " ധർമ്മനിയമങ്ങൾക്ക് അപവാദം നേർന്നേക്കുമെന്ന കാരണം കൊണ്ടും, | യസ്യ | പ്രഖ്യാതനായ നിന്തിരുവടിക്ക് |
| ലോകസ്യ | ലോകർക്ക് | അയം | ഇപ്പോൾ |
| അനതിശങ്കയാ | അധർമ്മാനുഷ്ഠാനങ്ങളെ ധർമ്മാനുഷ്ഠാനങ്ങളെന്ന് കയ്ക്കൊള്ളുവാൻ അവകാശം കൊടുക്കരുതെന്ന കാരണം കൊണ്ടും, | ജാതഃ | ഉണ്ടായിരിക്കുന്ന |
| | | സുമഹാൻ | പ്രബലമായ |
| | | സംഭ്രമഃ | ഈ അഭിനിവേശം |
| | | അസ്ഥാനേ വൈ. | പാത്രമല്ലാത്തവർക്ക്, വഴികൊടുത്ത് സഹായിക്കുന്നതിനാൽ അസ്ഥാനത്തിലാണല്ലൊ. |

[ശ്രീരാമൻ രാജ്യത്തെ കയ്ക്കൊണ്ടാൽ പിതൃവാക്യപരിപാലനാദി ധർമ്മങ്ങൾക്ക് ദോഷം നേർന്നേക്കുമെന്നു വെച്ചും, താൻ അധർമ്മത്തെ അനുഷ്ഠിക്കാതിരിക്കുന്നുവെങ്കിൽ, ലോകവും ആ അധർമ്മത്തെ ധർമ്മമെന്നു കയ്ക്കൊള്ളുമെന്നുള്ള ശങ്കകൊണ്ടും ആണ് അദ്ദേഹത്തിന്ന് കൈകേയീഭരതന്മാരുടെ പേരിൽ ഈ അഭിനിവേശം ഉണ്ടായിരിക്കുന്നത് എന്നു അഭിപ്രായം.]

കഥം ഹ്യേതദസംഭ്രാന്തസ്ത്വാദൃശോ വക്തുമൎഹതി
യഥാ ദൈവമശൌണ്ഡീരം ശൌണ്ഡീര ക്ഷത്രിയൎഷഭ. 6

"ക്ഷത്രിയൎഷഭ! — "ക്ഷത്രിയധൎമ്മാനുഷ്ഠാനത്തിൽ നിപുണനായി
ശൌണ്ഡീര! — മേന്മപൂണ്ടുള്ളോവേ!
അസംഭ്രാന്തഃ — അന്തഃകരണങ്ങളിൽ കാൎയ്യവിചാരം ചെയ്തു് നിശ്ചയിക്കുന്നതായ ബുദ്ധി എന്നതിനെ ചലിപ്പാൻ സമ്മതിക്കാത്തവനായ
ത്വാദൃശഃ — നിന്തിരുവടിയെപ്പോലെയുള്ള ഒരുവൻ,
അശൌണ്ഡീരം — നിസ്സാരമായ
ദൈവം യഥാ — ദുൎവ്വിധിയെക്കുറിച്ചു്
കഥം ഹി — എങ്ങിനെയാണ്
ഏതത് — ഇപ്രകാരം
വക്തും അൎഹതി. — അരുളിച്ചെയ്യ്വാൻ പാടുള്ളതു്?

[ചിത്തം, മനസ്സ്, ബുദ്ധി, അഹങ്കാരം എന്ന നാലു് അന്തഃകരണങ്ങളും.]

കിം നാമ കൃപണം ദൈവമശക്തമഭിശംസസി
പാപയോസ്തേ കഥം നാമ തയോഃ ശംകാ ന വിദ്യതേ. 7

"കൃപണം — "അന്യായമായ രാജ്യലോഭംകൊണ്ടുണ്ടായതും
അശക്തം — എളുപ്പത്തിൽ ജയിക്കപ്പെടുവാൻ കഴിയുന്ന
ദൈവം — ഉപദ്രവത്തെ[ത്തും ആയ
കിം നാമ — എന്തൊരു കാരണത്താൽ തന്നെയാണ്
അഭിശംസസി? — നിന്തിരുവടി പ്രശംസിക്കുന്നതു്?
തേ — നിന്തിരുവടിക്കു്
പാപയോഃ — അപരാധികളായ
തയോഃ — അവർ രണ്ടുപേരുടെയും കാൎയ്യത്തിൽ
ശംകാ നാമ — അന്യായകൃത്യത്തിൽ ഏൎപ്പെട്ടിരിക്കുന്നവരെന്നുള്ള ശങ്കാലേശം കൂടി
കഥം — എന്തുകൊണ്ടാണ്
വിദ്യതേ ന? — ഉണ്ടാകാതിരിക്കുന്നതു്?

സന്തി ധൎമ്മോപധാഃ ശ്ലക്ഷ്ണാ ധൎമ്മാത്മൻ കിം ന ബുദ്ധ്യസേ
തയോഃ സുചരിതം സ്വാൎത്ഥം ശാഠ്യാത് പരിജിഹീൎഷതോഃ. 8

"ധൎമ്മാത്മൻ! — "ധൎമ്മാത്മാവായുള്ളോവേ!
ധൎമ്മോപധാഃ — പുറത്തേക്കു മാത്രമുള്ള ധൎമ്മം അകത്തുള്ള ദുഷ്ടതയ്ക്കു് ഒരു മറവായി കൈക്കൊണ്ടവരായി
ശ്ലക്ഷ്ണാഃ — ധൎമ്മിഷ്ഠരെന്നു് നടിക്കുന്ന സമൎത്ഥന്മാർ
സന്തി; — ഈ ലോകത്തിൽ എത്രയോ ഉണ്ടു്;
സ്വാൎത്ഥം — നിന്തിരുവടിക്കു ചേരേണ്ടതായതിനെ
ശാഠ്യാത് — വഞ്ചനയായി
പരിജിഹീൎഷതോഃ — ഇല്ലാതാക്കുവാൻ നിശ്ചയിച്ചിരിക്കുന്നവരായ
തയോഃ — അവർ രണ്ടുപേരുടേയും
സുചരിതം — ദീൎഘാലോചനയുടെ ഫലമാണിതെന്നു്
കിം — എന്തുകൊണ്ടാണ്
ബുദ്ധ്യസേ ന? — നിന്തിരുവടി മനസ്സിൽ കൈക്കൊള്ളാതിരിക്കുന്നതു്?

യദി നൈവം വ്യവസിതം സ്യാദ്ധി പ്രാഗേവ രാഘവ
തയോഃ പ്രാഗേവ ദത്തശ്ച സ്യാദ്വരഃ പ്രകൃതശ്ച സഃ. 9

| | |
|---|---|
| "രാഘവ! | "രഘുകുലതിലക! |
| തയോഃ | അവർ രണ്ടുപേരുടേയും |
| ഏവം | ഇപ്രകാരമുള്ള |
| വ്യവസിതം | ചതിയായ ഉദ്ദേശം |
| സ്യാത് ന യദി | ഇല്ലെന്നുവരികിൽ, |
| പ്രാക് ഏവ | പണ്ടേതന്നെ |
| ദത്തഃ | കൊടുത്തതായ |
| സഃ വരഃ ച | ആ വരവും |
| പ്രാക് ഏവ | ഇതിന്നു എത്രയോ മുമ്പുതന്നെ |
| ഹി | നിശ്ചയമായും |
| പ്രകൃതഃ ച | വാങ്ങി പൂർത്തിയാക്കപ്പെട്ടതായി |
| സ്യാത്. | ഇരിക്കുമായിരുന്നു. |

ലോകവിദ്വിഷ്ടമാരബ്ധം ത്വദന്യസ്യാഭിഷേചനം
നോത്സഹേ സഹിതും വീര തത്ര മേ ക്ഷന്തുമർഹസി. 10

| | |
|---|---|
| "വീര! | "മഹാത്മാവേ! |
| ലോകവിദ്വിഷ്ടം | സർവ്വലോകരാലും തിരസ്കരിക്കപ്പെട്ടതും |
| ആരബ്ധം | പുതുതായി ആരംഭിക്കപ്പെട്ടിരിക്കുന്നതുമായ |
| ത്വദന്യസ്യ | നിന്തിരുവടിയല്ലാതെയുള്ള മറെറാരുത്തന്റെ |
| അഭിഷേചനം | പട്ടാഭിഷേകം |
| സഹിതും | നടക്കുവാൻ |
| ഉത്സഹേ ന; | ഞാൻ സമ്മതിക്കയില്ല; |
| തത്ര | ഇക്കാര്യത്തിൽ |
| മേ | എനിക്ക് |
| ക്ഷന്തും അർഹസി. | നിന്തിരുവടി അനുമതി നൽകേണ്ടതാണ്. |

യേനേയമാഗതാ ദ്വൈധം തവ ബുദ്ധിർമഹാമതേ
സ ഹി ധർമ്മോ മമ ദ്വേഷ്യഃ പ്രസംഗാദ്യസ്യ മുഹ്യസി. 11

| | |
|---|---|
| "മഹാമതേ! | "ഉദാരഹൃദയ! |
| യേന | യാതൊന്നു നിമിത്തം |
| തവ | നിന്തിരുവടിക്ക് |
| ഇയം ബുദ്ധിഃ | ഇപ്പോഴുള്ള ഈ നിശ്ചയം |
| ദ്വൈധം | വിരുദ്ധമായി |
| ആഗതാ | നേരിട്ടിരിക്കുന്നുവൊ, |
| യസ്യ പ്രസംഗാത് | യാതൊന്നിന്ന് വഴിപ്പെട്ടു വേറെവിധത്തിൽ നടപ്പാൻ മനസ്സുവരാതിരിക്കുന്നകാരണം |
| മുഹ്യസി ഹി | നിന്തിരുവടി ഈ ആശാഭംഗത്തിന്നു വഴിപ്പെടുന്നുവൊ |
| സഃ | അപ്രകാരമുള്ള |
| ധർമ്മഃ | പിതൃവാക്യപരിപാലനമെന്നുള്ള ധർമ്മാനുഷ്ഠാനം |
| മമ | എനിക്ക് |
| ദ്വേഷ്യഃ. | വെറുപ്പിനെയാണുണ്ടാക്കുന്നത്. |

കഥം ത്വം കർമണാ ശക്തഃ കൈകേയീവശവർത്തിനഃ
കരിഷ്യസി പിതുർവാക്യമധർമ്മിഷ്ഠം വിഗർഹിതം. 12

| | |
|---|---|
| "കൈകേയീവശവർത്തിനഃ | "കൈകേയിയമ്മ കല്പിക്കുന്നതിന്നനുസരിച്ചു ആടിക്കൊണ്ടിരിക്കുന്നവനായ |
| പിതുഃ | അച്ഛന്റെ |
| അധർമ്മിഷ്ഠം | ധർമ്മവിരുദ്ധവും |
| വിഗർഹിതം | ലോകനിന്ദക്ക് പാത്രീഭവിച്ചതുമായ |
| വാക്യം | ആജ്ഞയെ |
| കർമ്മണാ | സ്വപ്രയത്നംകൊണ്ടു് |
| ശക്തഃ | തിരസ്കരിപ്പാൻ ശക്തിയുള്ളവനായ |
| ത്വം | നിന്തിരുവടി |
| കഥം കരിഷ്യസി? | എന്തിന്നാണ് അതിനെ അനുസരിക്കുന്നത്? |

യദ്യയം കിൽബിഷാദ്ഭേദഃ കൃതോഽപ്യേവം ന ഗൃഹ്യതേ
ജായതേ തത്ര മേ ദുഃഖം ധൎമ്മസംഗശ്ച ഗൎഹിതഃ
തവായം ധൎമ്മസംയോഗോ ലോകസ്യാസ്യ വിഗൎഹിതഃ. 13

| | |
|---|---|
| "തവ | "നിന്തിരുവടിയുടെ |
| അയം | ഇപ്പോഴുള്ള ഈ |
| ധൎമ്മസംയോഗഃ | ധൎമ്മാനുഷ്ഠാനം |
| അസ്യ | ഈ |
| ലോകസ്യ | ലോകത്തിനു |
| വിഗൎഹിതഃ; | പരിഹാസയോഗ്യമായ |
| കിൽബിഷാത് | ചതിയാൽ [താകുന്നു; |
| കൃതഃ | നേൎന്നിരിക്കുന്നതും |
| ധൎമ്മസംഗഃ ച | ധൎമ്മവിരുദ്ധമായതും |
| അയം ഭേദഃ | ഈ മുടക്കം [ആയ |
| ഗൎഹിതഃ! | തിരസ്കരിക്കപ്പെടേണ്ട |
| യദി അപി | എങ്കിലും [താകുന്നു; |
| ഏവം ന | ഇപ്രകാരമല്ലെന്ന് |
| ഗൃഹ്യതേ | നിന്തിരുവടിക്ക് തോന്നിയിരിക്കുന്നു എന്നുള്ളതായ |
| തത്ര | അക്കാൎയ്യത്തിൽ |
| മേ | എനിക്ക് |
| ദുഃഖം | ദുഃഖമാണ് |
| ജായതേ. | ഉണ്ടാകുന്നത്. |

മനസാഽപി കഥം കാമം കുൎയ്യാസ്ത്വം കാമവൃത്തയോഃ
തയോസ്ത്വഹിതയോൎന്നിത്യം ശത്ര്വോഃ പിതൃഭിധാനയോഃ. 14

| | |
|---|---|
| "പിതൃഭി-ധാനയോഃ | "അച്ഛൻ, അമ്മ, എന്ന് പേരുമാത്രം വെച്ചുകൊണ്ടു് |
| അഹിതയോഃ | അക്രമം ചെയ്യുന്നവരും |
| കാമവൃത്തയോഃ | തോന്നിയപോലെ നടക്കുന്നവരും |
| ശത്ര്വോഃ തു | അപചാരം ചെയ്യുന്നവരും ആയ |
| തയോഃ | അവർ രണ്ടുപേരുടേയും |
| കാമം, | മനോരഥത്തെ, |
| ത്വം അപി, | നിന്തിരുവടിയും കൂടി, |
| നിത്യം | ലംഘിപ്പാൻ പാടില്ലാത്ത ശാശ്വത ധൎമ്മമാണെന്ന് |
| കഥം | എങ്ങിനെയാണ് |
| മനസാ കുൎയ്യാഃ? | മനസ്സിൽ വിചാരിപ്പാൻ പാടുള്ളത്? |

യദ്യപി പ്രതിപത്തിസ്തേ ദൈവീ ചാപി തയോൎമ്മതം
തഥാപ്യുപേക്ഷണീയം തേ ന മേ തദപി രോചതേ. 15

| | |
|---|---|
| "തയോഃ | "അവർ രണ്ടുപേരുടേയും |
| പ്രതിപത്തിഃ | അഭിപ്രായപ്രകാരമുള്ള ഈ നിയമനം |
| ദൈവീ ച | ദൈവത്തിന്റെ പ്രവൃത്തിയാണെന്നാണ് |
| തേ | നിന്തിരുവടിയ്ക്കുള്ള |
| മതം; | അഭിപ്രായം; |
| യദി അപി | അപ്രകാരമാണെങ്കിലും |
| മേ | എനിക്ക് |
| രോചതേ ന; | അതു് ന്യായമാണെന്നു് തോന്നുന്നില്ല; |
| തഥാ അപി | ഏതുപ്രകാരവും |
| തത് അപി | അതിനെപ്പററിത്തന്നെ |
| തേ | നിന്തിരുവടിയുടെ |
| ഉപേക്ഷ-ണീയം അപി. | തിരുവുള്ളത്തിൽ ഇനിയും ആലോചനചെയ്യേണ്ടതാണ്. |

വിക്ലബോ വീൎയ്യഹീനോ യഃ സ ദൈവമനുവൎത്തതേ
വീരാഃ സംഭാവിതാത്മാനോ ന ദൈവം പൎയ്യുപാസതേ. 16

| | |
|---|---|
| "വിക്ലബഃ | "മനഃശക്തിയില്ലാത്തവനായി |
| വീൎയ്യഹീനഃ | യാതൊന്നുംതന്നെ പ്രവൃത്തിപ്പാൻ ധൈൎയ്യമില്ലാതിരിക്കുന്നവൻ |
| യഃ | യാതൊരുവനോ |
| സഃ, | അപ്രകാരമുള്ളവൻ, |
| ദൈവം അനുവൎത്തതേ; | ആകസ്മികമായുണ്ടാവുന്നകഷ്ടമനുഭവിക്കുന്നു; |
| സംഭാവിതാത്മാനഃ | വേണ്ടത്തക്ക സ്വഭാവഗുണങ്ങളാൎന്നവരായിരിക്കുന്ന |
| വീരാഃ | വീരന്മാർ |
| ദൈവം | ആകസ്മികമായുള്ള കഷ്ടത്തിന്ന് |
| പൎയ്യുപാസതേ ന. | വഴിപ്പെടുന്നില്ല. |

[കയ്യേല്ക്കൊണ്ട കൃത്യത്തെ നിൎവ്വഹിപ്പാനുള്ള പരാക്രമവും, സന്ദൎഭാനുസൃതമായി കാൎയ്യനിശ്ചയം ചെയ്യുവാൻ കഴിവുള്ള മനോബലവും ഏതിനേയും ധൎമ്മമാൎഗ്ഗം തെററാതെ നടത്തുവാനുള്ള ധൎമ്മശീലത്വവുമുള്ളവർ, വീരന്മാർ.]

ദൈവം പുരുഷകാരേണ യഃ സമൎത്ഥഃ പ്രബാധിതും
ന ദൈവേന വിപന്നാൎത്ഥഃ പുരുഷഃ സോऽവസീദതി. 17

| | |
|---|---|
| "പുരുഷകാരേണ | "മനുഷ്യയത്നത്താൽ |
| ദൈവം | അദൃഷ്ടമായ ഒരു തടസ്ഥത്തെ |
| പ്രബാധിതും | വിലക്കുവാൻ |
| സമൎത്ഥഃ | സാമൎത്ഥ്യമുള്ളവൻ |
| യഃ | ആരോ |
| സഃ പുരുഷഃ, | ആ മനുഷ്യൻ, |
| ദൈവേന | അകാരണമായ് നേൎന്ന ആ തടസ്ഥം നിമിത്തം, |
| വിപന്നാൎത്ഥഃ | കയ്യേല്ക്കൊണ്ട കൃത്യത്തെ ഉപേക്ഷിച്ചവനായി |
| അവസീദതി ന. | അധൈൎയ്യപ്പെടുന്നില്ല. |

ദ്രക്ഷ്യന്തി ത്വദ്യ ദൈവസ്യ പൌരുഷം പുരുഷസ്യ ച
ദൈവമാനുഷയോരദ്യ വ്യക്താ വ്യക്തിൎഭവിഷ്യതി. 18

| | |
|---|---|
| "ദൈവസ്യ തു | "അദൃഷ്ടമായ തടസ്ഥത്തിന്നു എതിരായി |
| പുരുഷസ്യ | ഒരു പുരുഷന്റെ |
| പൌരുഷം ച | യത്നത്തിന്നുള്ള ശക്തിയേയും, |
| അദ്യ | ഇപ്പോൾ |
| ദ്രക്ഷ്യന്തി; | ജനങ്ങൾ പ്രത്യക്ഷത്തിൽ കണ്ടറിയും; |
| ദൈവമാനുഷയോഃ | ദൈവേച്ഛയുടേയും മനുഷ്യയത്നത്തിന്റെയും |
| വ്യക്തിഃ | വാസ്തവസ്വരൂപം |
| വ്യക്താ | ഉള്ളപ്രകാരം |
| അദ്യ | ഇപ്പോൾ |
| ഭവിഷ്യതി. | അറിയപ്പെടും. |

അദ്യ മത്പൌരുഷഹതം ദൈവം ദ്രക്ഷ്യന്തി വൈ ജനാഃ
യദ്ദൈവാദാഹതം തേऽദ്യ ദൃഷ്ടം രാജ്യാഭിഷേചനം. 19

| | |
|---|---|
| "ദൃഷ്ടം രാജ്യാഭിഷേചനം, | "ആലോചിച്ചുറപ്പിക്കപ്പെട്ട നിന്തിരുവടിയുടെ രാജ്യാഭിഷേകമെന്നത് |
| യത് ദൈവാത് | യാതൊരു അദൃഷ്ടത്താൽ |
| അദ്യ ആഹതം | ഇപ്പോൾ വിഘ്നപ്പെടുത്തപ്പെട്ടതായിരിക്കുന്നുവോ, അപ്രകാരമുള്ള |
| ദൈവം | ഈശ്വരേച്ഛയെന്നത് |
| മത്പൌരുഷഹതം | എന്റെ മനുഷ്യപ്രയത്നത്താൽ അതിക്രമിക്കപ്പെട്ടതായി |
| ജനാഃ | ജനങ്ങൾ |
| അദ്യ വൈ | ഇപ്പോൾതന്നെ |
| ദ്രക്ഷ്യന്തി. | കണ്ടുകൊള്ളട്ടെ. |

അത്യങ്കുശമിവോദ്ദാമം ഗജം മദബലോദ്ധതം
പ്രധാവിതമഹം ദൈവം പൌരുഷേണ നിവൎത്തയേ. 20

| | |
|---|---|
| "അത്യങ്കുശം | "തോട്ടിക്ക് വഴിപ്പെടാത്തതായി |
| മദ-ബലോദ്ധതം | മദപ്പാട്ടുകൊണ്ടും ശക്തികൊണ്ടും കൊഴുത്തിരിക്കുന്നതായി |
| ഉദ്ദാമം | ചങ്ങലപൊട്ടിച്ച് ഊക്കോടെ |
| പ്രധാവിതം | അങ്ങുമിങ്ങും ഓടുന്ന |

| | |
|---|---|
| ഗജം | ഗജത്തെ |
| ഇവ | എന്നപോലെ |
| അഹം | ഞാൻ |
| ദൈവം | ഈ വിധിയെന്നുപറയുന്ന ആകസ്മികമായ തടസ്ഥത്തെ |
| പൌരുഷേണ, | പുരുഷപ്രയത്നംകൊണ്ട് |
| നിവൎത്തയേ. | ഒതുക്കുന്നുണ്ട്. |

ലോകപാലാസ്സമസ്താസ്തേ നാദ്യ രാമാഭിഷേചനം
ന ച കൃത്സ്നാസ്ത്രയോ ലോകാ വിഹന്യുഃ കിം പുനഃ പിതാ. 21

| | |
|---|---|
| "രാമ! | "ലോകാഭിരാമനായുള്ളോവേ! |
| തേ | നിന്തിരുവടിയുടെ |
| അഭിഷേചനം | അഭിഷേകത്തെ |
| ലോകപാലാഃ | അഷ്ടദിക്പാലന്മാർ |
| സമസ്താഃ, | എല്ലാവരും, |
| ത്രയഃ ലോകാഃ | ത്രിലോകവാസികൾ |

| | |
|---|---|
| കൃത്സ്നാഃ ച | സൎവ്വരും |
| വിഹന്യുഃ ന; | വേണ്ടെന്നു പറകയില്ല; |
| പിതാ | അച്ഛൻ ഒരുത്തൻ മാത്രം |
| 'അദ്യ ന' | 'ഇപ്പോൾ വേണ്ട,' എന്ന് |
| കിം പുനഃ? | എങ്ങിനെ പറയും? |

യൈൎവ്വിവാസസ്തവാരണ്യേ മിഥോ രാജൻ സമൎത്ഥിതഃ
അരണ്യേ തേ വിവത്സ്യന്തി ചതുൎദ്ദശ സമാസ്തഥാ. 22

| | |
|---|---|
| "രാജൻ! | "രാജാവേ! |
| യൈഃ | യാതൊരുവരാൽ |
| മിഥഃ | ഒളിവായി തമ്മിൽ ദുരാലോചനചെയ്ത് |
| തവ | നിന്തിരുവടിക്ക് |
| അരണ്യേ വിവാസഃ | അരണ്യവാസം |

| | |
|---|---|
| സമൎത്ഥിതഃ, | ആജ്ഞാപിക്കപ്പെട്ടുവോ |
| തേ തഥാ, | അവർതന്നെ നിശ്ചയമായും |
| ചതുൎദ്ദശ സമാഃ | പതിന്നാലുകൊല്ലങ്ങൾ |
| അരണ്യേ | കാട്ടിൽ |
| വിവത്സ്യന്തി. | വസിക്കുമാറാകും. |

അഹം തദാശാം ഛേത്സ്യാമി പിതുസ്തസ്യാശ്ച യാ തവ
അഭിഷേകവിഘാതേന പുത്രരാജ്യായ വൎത്തതേ. 23

| | |
|---|---|
| "തത് | "ആകയാൽ |
| യാ | യാതൊരുവൾ |
| തവ | നിന്തിരുവടിയുടെ |
| അഭിഷേക-വിഘാതേന | പട്ടാഭിഷേകം മുടക്കിയതിനാൽ |
| പുത്രരാജ്യായ | പുത്രന്ന് രാജ്യംകിട്ടുമെന്ന് |

| | |
|---|---|
| വൎത്തതേ, | കരുതിക്കൊണ്ടിരിക്കുന്നുവൊ, |
| തസ്യാഃ ച | അവളുടെയും |
| പിതുഃ ച | അച്ഛന്റെയും |
| ആശാം | ദുരാശയെ |
| അഹം | ഞാൻ |
| ഛേത്സ്യാമി. | വേരറുത്തുകളയുന്നുണ്ട്. |

മദ്ബലേന വിരുദ്ധായ ന സ്യാദ്ദൈവബലം തഥാ
പ്രഭവിഷ്യതി ദുഃഖായ യഥോഗ്രം പൌരുഷം മമ. 24

| | | | |
|---|---|---|---|
| "മദ്ബലേന | "എന്റെ ധൈൎയ്യത്തെ അവലംബിച്ച് | ദുഃഖായ | ദുഃഖം വിളയിപ്പാൻ |
| ഉഗ്രം | ഒന്നിനും മടിക്കാത്തതായ | യഥാ | എത്രത്തോളം |
| മമ | എന്റെ | പ്രഭവിഷ്യതി | ശക്തിയുള്ളതൊ |
| പൌരുഷം | പൌരുഷം | തഥാ | അത്രത്തോളം (ദുഃഖത്തെ) |
| വിരുദ്ധായ | കെട്ടിയകെട്ടിൽനിൎത്തി | ദൈവബലം | ദൈവേച്ഛയുടെ ശക്തി |
| | | സ്യാത് ന. | വിളയിക്കയില്ല. |

ഊൎദ്ധ്വം വൎഷസഹസ്രാന്തേ പ്രജാപാല്യമനന്തരം
ആൎയ്യപുത്രാഃ കരിഷ്യന്തി വനവാസം ഗതേ ത്വയി. 25

| | | | |
|---|---|---|---|
| "ത്വയി | "നിന്തിരുവടി | അനന്തരം | 'മൂത്ത പുത്രനുതന്നെ രാജ്യം' എന്ന നിയമത്തിനു വ്യത്യാസംവരാതെ, |
| വൎഷസഹസ്രാന്തേ | അനേകായിരം കൊല്ലങ്ങൾക്കു ശേഷം | ആൎയ്യപുത്രാഃ | നിന്തിരുവടിയുടെ സന്തതികൾ |
| വനവാസം | വാനപ്രസ്ഥാശ്രമത്തെ | പ്രജാപാല്യം | രാജ്യാധികാരത്തെ |
| ഗതേ ഊൎദ്ധ്വം, | സ്വീകരിച്ചതിൽ പിന്നെ, | കരിഷ്യന്തി. | വഹിക്കുമാറാകും. |

പൂൎവ്വരാജൎഷിവൃത്ത്യാ ഹി വനവാസോ വിധീയതേ
പ്രജാ നിക്ഷിപ്യ പുത്രേഷു പുത്രവത് പരിപാലനേ. 26

| | | | |
|---|---|---|---|
| "പ്രജാഃ | "പ്രജകളെ | പുത്രേഷു | പുത്രന്മാർ വക്കൽ |
| പുത്രവത് | മക്കളെപ്പോലെ | നിക്ഷിപ്യ ഹി | ഏല്പിച്ച ശേഷം മാത്രമേ |
| പരിപാലനേ | രക്ഷിക്കുന്ന കാൎയ്യത്തിൽ | വനവാസഃ | വാനപ്രസ്ഥാശ്രമസ്വീകാരം |
| പൂൎവ്വരാജൎഷിവൃത്ത്യാ | നമ്മുടെ പൂൎവ്വന്മാരായ രാജൎഷികളുടെ നടവടി പ്രകാരം | വിധീയതേ. | വിധിക്കപ്പെടുന്നുള്ളു. |

സ ചേദ്രാജന്യനേകാഗ്ര രാജ്യവിഭ്രമശങ്കയാ
നൈവമിച്ഛസി ധൎമ്മാത്മൻ രാജ്യം രാമ ത്വമാത്മനി 27
പ്രതിജാനേ ച തേ വീര മാ ഭൂവം വീരലോകഭാക്
രാജ്യം ച തവ രക്ഷേയമഹം വേലേവ സാഗരം. 28

| | | | |
|---|---|---|---|
| "വീര! | "എന്തും ചെയ്വാൻ ത്രാണിയുള്ളവനെന്നും | രാമ! | എല്ലാരാലും കൊണ്ടാടപ്പെട്ടുള്ളോവെ! |
| | | സഃ | അപ്രകാരമുള്ള |
| ധൎമ്മാത്മൻ! | പരിശുദ്ധമൂൎത്തിയെന്നും | ത്വം, | നിന്തിരുവടി, |

| | | | |
|---|---|---|---|
| രാജനി | മഹാരാജാവ് | രാജ്യം ച, | രാജ്യമാസകലം, |
| ഏവം | ഇത്രത്തോളം | സാഗരം | സമുദ്രത്തെ |
| ആത്മനി | നിന്തിരുവടിയുടെ സംഗതിയിൽ | വേലാ | കര |
| അനേകാഗ്രേ | ചപലതയുള്ളവനായിരിക്കുമ്പോൾ, | ഇവ, | എപ്രകാരമോ അപ്രകാ[രം, |
| രാജ്യവിഭ്രമ-ശങ്കയാ | രാജ്യം നിലയ്ക്കുകയില്ലെന്നുള്ള ശങ്കകൊണ്ടാണ് | രക്ഷേയം; | രക്ഷിക്കുന്നുണ്ട്; |
| രാജ്യം | രാജ്യത്തെ | വീരലോക-ഭാക് | (അല്ലെന്നാൽ) വീരസ്വൎഗ്ഗത്തിന്ന് അവകാശപ്പെട്ടവനായി |
| ഇച്ഛസി ന ചേത്, | സ്വീകരിക്കാതിരിക്കുന്നതെങ്കിൽ, | മാ ഭൂവം ച | ഞാൻ ഭവിക്കുകയില്ലെന്ന് |
| അഹം | ഞാൻ | തേ | നിന്തിരുവടിയോടു |
| തവ | നിന്തിരുവടിയുടെ | പ്രതിജാനേ. | ശപഥംചെയ്യുന്നു. |

മംഗളൈരഭിഷിഞ്ചസ്വ തത്ര ത്വം വ്യാപൃതോ ഭവ
അഹമേകോ മഹീപാലാനലം വാരയിതും ബലാത്. 29

| | | | |
|---|---|---|---|
| "ത്വം | "നിന്തിരുവടി | വ്യാപൃതഃ | ദ്ദഢതയോടുകൂടിയവ[നായി |
| മംഗളൈഃ | മംഗളദ്രവ്യങ്ങളെക്കൊണ്ട് | ഭവ; | ഭവിച്ചാലും; |
| അഭിഷിഞ്ചസ്വ; | അഭിഷേകം ചെയ്വാൻ സമ്മതിച്ചാലും; | അഹം ഏകഃ | ഞാനൊരുവൻതന്നെ |
| | | ബലാത് | പൌരുഷംകൊണ്ട് |
| | | മഹീപാലാൻ | രാജാക്കന്മാരെ |
| | | വാരയിതും | ഓടിപ്പാൻ |
| തത്ര | ഇക്കാൎയ്യത്തിൽ | അലം. | മതിയാവുന്നതാണ്. |

ന ശോഭാൎത്ഥാവിമൌ ബാഹൂ ന ധനുർഭൂഷണായ മേ
നാസിരാബന്ധനാൎത്ഥായ നശരാഃ സ്തംഭഹേതവഃ 30
അമിത്രദമനാൎത്ഥം മേ സൎവ്വമേതച്ചതുഷ്ടയം. 31

| | | | |
|---|---|---|---|
| "മേ | "എന്റെ | ശരാഃ | ബാണങ്ങൾ |
| ഇമൌ | ഈ രണ്ടു് | സ്തംഭഹേതവഃ | ഊന്നിനടപ്പാനുള്ള വ[ടികൾ |
| ബാഹൂ | കൈകളും | ന; | അല്ല; |
| ശോഭാൎത്ഥൌ ന; | ശോഭിക്കുവേണ്ടിയല്ല; | മേ | എനിക്ക് |
| ധനുഃ | വില്ല് | ഏതത് | ഈ |
| ഭൂഷണായ ന; | അലങ്കാരത്തിന്നുവേണ്ടി[യല്ല; | ചതുഷ്ടയം | നാലുകൂട്ടവും |
| അസിഃ | വാൾ | സൎവ്വം | എല്ലാം |
| ആബന്ധ-നാൎത്ഥായ ന; | അരയിൽ കെട്ടിത്തൂക്കുവാനായിമാത്രം അല്ല; | അമിത്ര-ദമനാൎത്ഥം. | ശത്രുക്കളെ ജയിപ്പാനാകുന്നു. |

ന ചാഹം കാമയേऽത്യർത്ഥം യഃ സ്യാച്ഛത്രുർമ്മതോ മമ
അസിനാ തീക്ഷ്ണധാരേണ വിദ്യുച്ചലിതവർച്ചസാ 32
പ്രഗൃഹീതേന വൈ ശത്രും വജ്രിണം വാ ന കല്പയേ. 33

| | |
|---|---|
| "അഹം | "ഞാൻ |
| മമ | എന്റെ |
| അത്യർത്ഥം ശത്രുഃ | പരമശത്രുവായി |
| മതഃ യഃ സ്യാത് ച | തീൎന്നിരിക്കുന്നവൻ യാതൊരുവനോ അവനെ |
| കാമയേ ന; | ജീവനോടെ വെച്ചേക്കുവാനാഗ്രഹിക്കുന്നില്ല; |
| ശത്രും | ശത്രുവായവനെ, |
| വജ്രിണം വാ | അവൻ ദേവേന്ദ്രൻ തന്നെ ആയിരുന്നാലും, |

| | |
|---|---|
| വിദ്യുച്ചലിത-വർച്ചസാ | മിന്നൽ പോലെ തിളങ്ങുന്ന |
| തീക്ഷ്ണ-ധാരേണ | മൂൎച്ചയുള്ള |
| പ്രഗൃഹീ-തേന വൈ | കയ്യിലേന്തിയ |
| അസിനാ | വാൾകൊണ്ട് |
| കല്പയേ ന. | അനങ്ങുവാൻ സമ്മതിക്കയില്ല. |

ഖഡ്ഗനിഷ്പേഷനിഷ്പിഷ്ടൈർഗഹനാ ദുശ്ചരാ ച മേ
ഹസ്ത്യശ്വനരഹസ്തോരുശിരോഭിർഭവിതാ മഹീ. 34

| | |
|---|---|
| "മഹീ, | "ഭൂമി, |
| മേ | എന്റെ |
| ഖഡ്ഗ-നിഷ്പേഷ-നിഷ്പിഷ്ടൈഃ | വാൾകൊണ്ട് വെട്ടേറ്റ് ചിതറിക്കിടക്കുന്ന |

| | |
|---|---|
| ഹസ്ത്യശ്വ-നരഹസ്തോരു-ശിരോഭിഃ, | ആന, കുതിര, കാലാൾ എന്നവയുടെ കൈ, കാൽ തല എന്നിവയാൽ |
| ദുശ്ചരാ ച | നടപ്പാൻവഴിയില്ലാത്ത |
| ഗഹനാ | ഇടതൂൎന്നതായി [തായി, |
| ഭവിതാ. | ഭവിക്കും. |

ഖഡ്ഗധാരാഹതാ മേऽദ്യ ദീപ്യമാനാ ഇവാഗ്നയഃ
പതിഷ്യന്തി ദ്വിപാ ഭൂമൗ മേഘാ ഇവ സവിദ്യുതഃ. 35

| | |
|---|---|
| "ദീപ്യമാനാഃ | "ജ്വലിക്കുന്ന |
| അഗ്നയഃ ഇവ, | കനൽകൾ പോലെയും, |
| സവിദ്യുതഃ | മിന്നൽ പിണരുകളാൎന്ന |
| മേഘാഃ ഇവ | മേഘങ്ങൾ പോലെയും ഉള്ള |
| ദ്വിപാഃ, | ആനകൾ, |

| | |
|---|---|
| അദ്യ | ഇപ്പോൾ |
| മേ | എന്റെ |
| ഖഡ്ഗ-ധാരാഹതാഃ | ഖഡ്ഗത്തിന്റെ മൂൎച്ചകൊണ്ട് വെട്ടിമുറിക്കപ്പെട്ടവയായി |
| ഭൂമൗ | നിലത്ത് |
| പതിഷ്യന്തി. | പതിക്കും. |

[വെട്ടപ്പെട്ട ആനകൾ രക്താംപുരണ്ടവയായി, മിന്നലോടുകൂടിയ മേഘങ്ങൾക്ക് സാമ്യം. തില.]

ബദ്ധഗോധാംഗുലിത്രാണേ പ്രഗൃഹീതശരാസനേ
കഥം പുരുഷമാനീ സ്യാത് പുരുഷാണാം മയി സ്ഥിതേ. 36

| | |
|---|---|
| "മയി | "ഞാൻ |
| ബദ്ധഗോധാം-ഗുലിത്രാണേ | ഉടുമ്പിൻതോൽ കയ്യുറ കളിട്ടവനായി |
| പ്രഗൃഹീത-ശരാസനേ | കോദണ്ഡപാണിയായി |
| സ്ഥിതേ, | നില്ക്കുമ്പോൾ, |

| | |
|---|---|
| പുരുഷാണാം | പുരുഷന്മാൎക്ക് |
| പുരുഷമാനീ | (എന്നെ) എതിൎപ്പാനുള്ള ധൈൎയ്യം തങ്ങൾക്ക് ഉണ്ടെന്നുള്ള വിചാരം, |
| കഥം സ്യാത്? | എങ്ങിനെ ഉണ്ടാകും? |

ബഹുഭിശ്ചൈകമത്യസ്യന്നേകേന ച ബഹൂൻ ജനാൻ
വിനിയോക്ഷ്യാമ്യഹം ബാണാന്നൃവാജിഗജമൎമ്മസു. 37

| | |
|---|---|
| "അഹം | "ഞാൻ |
| ബാണാൻ | ബാണങ്ങളെ |
| നൃവാജിഗജ-മൎമ്മസു | യോദ്ധാവ്, കുതിര, ആന, എന്നിവയുടെ മൎമ്മങ്ങളിൽ |
| അത്യസ്യൻ, | ഊക്കോടെ എയ്യുന്നവനായി, |
| ബഹുഭിഃ | അനേകം ബാണങ്ങളെക്കൊണ്ട് |
| ഏകം ച | (ശൂരനായ)ഒരുവനേയും, |
| ഏകേന | ഒരേ ഒരു ബാണംകൊണ്ട് |
| ബഹൂൻ ജനാൻ ച | (ക്ഷുദ്രന്മാരായ) അനേകം പേരേയും, |
| വിനിയോക്ഷ്യാമി. | തുളച്ചുകളയും. |

അദ്യ മേऽസ്ത്രപ്രഭാവസ്യ പ്രഭാവഃ പ്രസരിഷ്യതി
രാജ്ഞശ്ചാപ്രഭുതാം കൎത്തും പ്രഭുത്വം തവ ച പ്രഭോ. 38

| | |
|---|---|
| "പ്രഭോ! | "പ്രഭോ! |
| അദ്യ | ഇപ്പോൾ |
| രാജ്ഞഃ | മഹാരാജാവിന്ന് |
| അപ്രഭുതാം, | രാജ്യാധികാരമില്ലായ്മയേയും |
| തവ | നിന്തിരുവടിക്ക് |
| പ്രഭുത്വം ച | രാജ്യാധികാരത്തെയും |
| കൎത്തും ച | ഉണ്ടാക്കുവാൻ വേണ്ടി, |
| മേ | എന്റെ |
| അസ്ത്രപ്രഭാവസ്യ | അസ്ത്രപ്രഭാവത്തിന്റെ |
| പ്രഭാവഃ | മഹിമ |
| പ്രസരിഷ്യതി. | എങ്ങും പരക്കുവാൻ പോകുന്നു. |

അദ്യ ചന്ദനസാരസ്യ കേയൂരാമോക്ഷണസ്യ ച
വസൂനാം ച വിമോക്ഷസ്യ സുഹൃദാം പാലനസ്യ ച 39
അനുരൂപാവിമൌ ബാഹൂ രാമ കൎമ്മ കരിഷ്യതഃ
അഭിഷേചനവിഘ്നസ്യ കൎത്തൄണാം തേ നിവാരണേ. 40

| | |
|---|---|
| "രാമ! | "ആശ്രിതജനപ്രിയ! |
| ചന്ദനസാരസ്യ | കളഭക്കൂട്ടണിയുന്നതിന്നും |
| കേയൂരാ-മോക്ഷണസ്യ ച | തോൾവളകളണിയുന്നതിന്നും |
| വസൂനാം | അൎത്ഥങ്ങളുടെ |
| വിമോക്ഷസ്യ ച | വിതരണത്തിന്നും |
| സുഹൃദാം | സുഹൃത്തുക്കളുടെ |
| പാലനസ്യ ച | സഹായത്തിന്നും |
| അനുരൂപൌ | ഉപയോഗപ്പെടുത്തപ്പെട്ട |
| ഇമൌ | ഈ |
| ബാഹൂ | രണ്ടു ബാഹുക്കളും, |
| അദ്യ | ഇപ്പോൾ |
| തേ | നിന്തിരുവടിയുടെ |
| അഭിഷേചന-വിഘ്നസ്യ | പട്ടാഭിഷേകവിഘ്നത്തിന്ന് |
| കൎത്തൄണാം | കൎത്താക്കന്മാരായവരുടെ |
| നിവാരണേ | നിൎമ്മൂലനാശത്തിൽ |
| കൎമ്മ | ചെയ്യേണ്ടതായ കൃത്യത്തെ |
| കരിഷ്യതഃ. | ചെയ്യാൻ പോകുന്നു. |

[ഇതിൽനിന്ന് ശ്രീരാമകൈങ്കൎയ്യമല്ലാതെ സൎവ്വകൎമ്മങ്ങളും നിരൎത്ഥകമെന്ന് സൂചിപ്പിക്കുന്നു. (ശിരോമണി).]

ബ്രവീഹി കോƒദ്യൈവ മയാ വിയുജ്യതാം
തവാസുഹൃത് പ്രാണയശസ്സുഹൃജ്ജനൈഃ
യഥാ തവേയം വസുധാ വശേ ഭവേത്
തഥൈവ മാം ശാധി തവാസ്മി കിങ്കരഃ. 41

| | | | |
|---|---|---|---|
| "തവ | "നിന്തിരുവടിയുടെ | ബ്രവീഹി; | നിന്തിരുവടി കല്പിച്ചാലും; |
| കിങ്കരഃ | ആജ്ഞാകരൻ | | |
| അസ്മി; | ആകുന്നു ഞാൻ; | ഇയം | ഈ |
| അദ്യ | ഇപ്പോൾ | വസുധാ ഏവ | ഭൂമി മുഴുവനും |
| തവ | നിന്തിരുവടിക്ക് | തവ | നിന്തിരുവടിയുടെ |
| അസുഹൃത് | അപകാരംചെയ്യുന്ന | വശേ | അധീനത്തിൽ |
| കഃ, | ഏതൊരുവനാണ് | യഥാ ഭവേത് | ഏപ്രകാരമായാൽ വൎത്തിക്കുമോ, |
| മയാ | എന്നാൽ | | |
| പ്രാണയശസ്സുഹൃജ്ജനൈഃ | പ്രാണൻ, യശസ്സ്, ബന്ധുക്കളെന്നവയുമായി | തഥാ | അപ്രകാരം |
| | | മാം ഏവ | എന്നെ ഒരുവനെ തന്നെ |
| വിയുജ്യതാം? | വേർപിരിക്കപ്പെടേണ്ടതു്? | ശാധി." | ആജ്ഞാപിച്ചാലും." |

വിമൃജ്യ ബാഷ്പം പരിസാന്ത്വ്യ ചാസകൃത്
സ ലക്ഷ്മണം രാഘവവംശവൎദ്ധനഃ
ഉവാച പിത്ര്യേ വചനേ വ്യവസ്ഥിതം
നിബോധ മാമേവ ഹി സൌമ്യ സത്പഥേ. 42

| | | | |
|---|---|---|---|
| രാഘവവംശവൎദ്ധനഃ | രഘുകുലവംശവൎദ്ധകനായ | "സൌമ്യ! | "പുണ്യശീല! |
| സഃ | ശ്രീരാമൻ | പിത്ര്യേ | പിതാവിന്റെ സംഗതിയിൽ |
| ലക്ഷ്മണം, | ലക്ഷ്മണനെ കടാക്ഷിച്ച്, | വചനേ, | മനസ്താപം വരുത്താതെ നടക്കുന്നതിൽ, |
| ബാഷ്പം | കണ്ണീരിനെ | | |
| വിമൃജ്യ, | തൃക്കൈകൾകൊണ്ടു തുടച്ച് | സത്പഥേ ഏവ ഹി | എല്ലാ ധൎമ്മങ്ങളും അടങ്ങിയിരിക്കുന്നുവെന്നുള്ള ധൎമ്മാനുഷ്ഠാനത്തിൽ |
| അസകൃത് | പലവുറ് | | |
| പരിസാന്ത്വ്യ ച | ഹിതോപദേശംചെയ്തു് സമാധാനപ്പെടുത്തിയ ശേഷം, | വ്യവസ്ഥിതം | പൂൎണ്ണവിശ്വാസത്തോടു കൂടിയവനെന്ന് |
| ഉവാച; | ഇപ്രകാരം അരുളിച്ചെയ്തു; | മാം | എന്നെ |
| | | നിബോധ." | നീ ധരിച്ചാലും." |

ഇത്യാൎഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ അയോദ്ധ്യാകാണ്ഡേ
ത്രയോവിംശഃ സൎഗ്ഗഃ = ഇരുപത്തിമൂന്നാംസൎഗ്ഗം സമാപ്തം.
ആദ്യം മുതൽ ശ്ലോകസംഖ്യ 3424; അയോദ്ധ്യാകാണ്ഡം ആദ്യം മുതൽ ശ്ലോകസംഖ്യ 1069.



## ചതുർവിംശഃ സർഗ്ഗഃ = ഇരുപത്തിനാലാംസർഗ്ഗം

[കൌസല്യാപരിസാന്ത്വനം = കൌസല്യാദേവിയെ സമാശ്വസിപ്പിക്കുന്നത്.]

തം സമീക്ഷ്യ ത്വവഹിതം പിതുർന്നിർദ്ദേശപാലനേ
കൌസല്യാ ബാഷ്പസംരുദ്ധാ വചോ ധർമ്മിഷ്ഠമബ്രവീത്. 1

| | | | |
|---|---|---|---|
| കൌസല്യാ | കൌസല്യാദേവി | അവഹിതം | നിശ്ചലമായ ഉറപ്പോടു |
| തം | ശ്രീരാമനെ | സമീക്ഷ്യ, | കണ്ട്, [കൂടിയവനായി |
| ധർമ്മിഷ്ഠം | ധർമ്മസ്വരൂപിയായി | ബാഷ്പസംരുദ്ധാ | തേങ്ങിത്തേങ്ങി |
| പിതുഃ നിർദ്ദേശ-പാലനേ തു | പിതാവിന്റെ ആജ്ഞ ചെയ്യുന്നതിൽതന്നെ | വചഃ അബ്രവീത്. | ഇപ്രകാരം ഉരചെയ്തു. |

[“ബാഷ്പസംരുദ്ധാ”, മംഗളഭംഗഭീതിമൂലം ബാഷ്പത്തെ നിരോധിച്ചവളായി, എന്നു മാ. തീ.]

അദൃഷ്ടദുഃഖോ ധർമ്മാത്മാ സർവ്വഭൂതപ്രിയംവദഃ
മയി ജാതോ ദശരഥാത് കഥമുഞ്ഛേന വർത്തയേത്. 2

| | | | |
|---|---|---|---|
| “ദശരഥാത് | “ദശരഥമഹാരാജാവിനു | സർവ്വഭൂത-പ്രിയംവദഃ | സർവ്വജീവികൾക്കും ഹിതത്തെത്തന്നെ ഉപദേശിക്കുന്നവനായ ഇവൻ |
| മയി | എങ്കൽ | | |
| ജാതഃ, | ജാതനായ ഇവൻ, | ഉഞ്ഛേന | പെറുക്കിയെടുത്ത ധാന്യാദികൊണ്ട് |
| അദൃഷ്ടദുഃഖഃ; | ദുഃഖമിന്നതെന്ന് അറിയാത്തവൻ; | കഥം | എങ്ങിനെ |
| ധർമ്മാത്മാ | ധർമ്മസ്വരൂപിയായി | വർത്തയേത്! | ജീവിച്ചിരിക്കും! |

യസ്യ ഭൃത്യാശ്ച ദാസാശ്ച മൃഷ്ടാന്യന്നാനി ഭുഞ്ജതേ
കഥം സ ഭോക്ഷ്യതേ നാഥോ വനേ മൂലഫലാന്യയം. 3

| | | | |
|---|---|---|---|
| “യസ്യ | “യാതൊരുവന്റെ | സഃ | അപ്രകാരമുള്ള |
| ഭൃത്യാഃ ച | ഭൃത്യന്മാരും | അയം നാഥഃ, | ഈ പ്രഭു, |
| ദാസാഃ ച | സേവകന്മാരും | വനേ | കാട്ടിൽ |
| മൃഷ്ടാനി | നല്ല വിശേഷപ്പെട്ട | മൂലഫലാനി | കായ്കിഴങ്ങുകളെ |
| അന്നാനി | ആഹാരങ്ങളെ | കഥം | എങ്ങിനെ |
| ഭുഞ്ജതേ, | ഭുജിക്കുന്നുവോ, | ഭോക്ഷ്യതേ. | ഭുജിക്കും. |

ക ഏതച്ഛ്രദ്ദധേച്ഛ്രുത്വാ കസ്യ വാ ന ഭവേദ്ഭയം
ഗുണവാൻ ദയിതോ രാജ്ഞോ രാഘവോ യദ്വിവാസ്യതേ. 4

| | | | |
|---|---|---|---|
| “ഗുണവാൻ | “സദ്ഗുണവും സദ്വൃത്തിയും ഉള്ളവനും, | ഏതത് | ഇതിനെ |
| | | ശ്രുത്വാ, | കേട്ട്, |
| രാജ്ഞഃ | മഹാരാജാവിന്റെ | കഃ | ആർതന്നെയാണ് |
| ദയിതഃ | അത്യന്തസ്നേഹപാത്രവുമായ | ശ്രദ്ദധേത്! | വിശ്വസിക്കുക! |
| രാഘവഃ, | ശ്രീരാഘവൻ, | കസ്യ വാ | ആർക്കുതന്നെയാണ് |
| വിവാസ്യതേ യത്, | വനത്തിലേക്ക് അയക്കപ്പെടുന്നുവെന്നാൽ, | ഭയം | ഭയം |
| | | ഭവേത് ന; | ഉണ്ടാകാതിരിക്കുക! |

[“ഭയം”, അവനവന്റെ പിതൃാദികളിൽനിന്ന്. (എന്നു തിലകം) ശ്രീരാമൻ ഇല്ലാതിരുന്നാൽ അയോദ്ധ്യാവാസികൾ എങ്ങിനെ കഴിച്ചുകൂട്ടും എന്നുള്ള ഭയം. (എന്നു ശിരോമണി)]

നൂനം തു ബലവാൻ ലോകേ കൃതാന്തഃ സൎവ്വമാദിശേത്
ലോകേ രാമാഭിരാമസ്ത്വം വനം യത്ര ഗമിഷ്യസി. 5

| | | | |
|---|---|---|---|
| "രാമ! | "ശ്രീരാമ! | യത്ര, | എന്ന കാരണത്താൽ, |
| ലോകേ | ലോകത്തിൽ | ലോകേ | ലോകത്തിൽ |
| അഭിരാമഃ | സൎവ്വമനോഹരനായി | സൎവ്വം, | സൎവ്വത്തേയും, |
| ത്വം തു, | നീ തന്നെ, [വിളങ്ങുന്ന | കൃതാന്തഃ | പൂൎവ്വകൎമ്മഫലമാകുന്ന വിധിയെന്നുള്ളത് |
| വനം | വനവാസത്തെ | ബലവാൻ, | സൎവ്വോപരി ശക്തിമത്തായ്, |
| നൂനം | ഇപ്പോൾ | ആദിശേത്. | നിയന്ത്രിക്കുന്നു. |
| ഗമിഷ്യസി | അനുഭവിപ്പാൻ പോകുന്നു | | |

അയം തു മാമാത്മഭവസ്തവാദൎശനമാരുതഃ
വിലാപദുഃഖസമിധോ രുദിതാശ്രുഹുതാഹുതിഃ
ചിന്താബാഷ്പമഹാധൂമസ്തവാദൎശനചിത്തജഃ 6
കൎശയിത്വാऽധികം പുത്ര നിശ്വാസായാസസംഭവഃ
ത്വയാ വിഹീനാമിഹ മാം ശോകാഗ്നിരതുലോ മഹാൻ
പ്രധക്ഷ്യതി യഥാ കക്ഷം ചിത്രഭാനുൎഹിമാത്യയേ. 7

| | | | |
|---|---|---|---|
| "പുത്ര! | "പുത്ര! | വിലാപദുഃഖ-സമിധഃ | പ്രലാപംകൊണ്ടുള്ള ദുഃഖമാകുന്ന ചമതയോടുകൂടിയതായി, |
| ഇഹ | ഈ ലോകത്തിൽ | രുദിതാശ്രു-ഹുതാഹുതിഃ | പെരുകുന്ന കണ്ണീരാകുന്ന നെയ്യുകൊണ്ടുള്ള ആഹുതിയോടുകൂടിയതായി, |
| ത്വയാ | നിന്നെ | ചിന്താബാഷ്പ-മഹാധൂമഃ | ചിന്തകൊണ്ടുള്ള താപമാകുന്ന വൻപുകയാന്നതായി, |
| വിഹീനാം | വിട്ടുപിരിഞ്ഞവളായ | നിശ്വാസാ-യാസസംഭവഃ | ദീൎഘശ്വാസമാകുന്ന ആയാസത്താൽ (തുണ്ടുകോലാൽ) ഇളക്കിക്കൊടുത്ത് വൎദ്ധിപ്പിക്കപ്പെട്ടതായി, |
| മാം, | എനിക്ക് | ഹിമാത്യയേ | കുളിർകാലം പോയ [ശേഷം |
| തവ അദൎശന-ചിത്തജഃ | നിന്നെ കാണാതിരിക്കുമെന്നതുകൊണ്ടു മനസ്സിലുണ്ടായതും | ചിത്രഭാനുഃ | കാട്ടുതീ |
| ആത്മഭവഃ | മനസ്സിൽ ഉറച്ചുപോയതും | കക്ഷം | ഉണങ്ങിയ മരങ്ങളോടുകൂടിയ കാട്ടിനെ |
| അതുലഃ | സഹിപ്പാൻ കഴിയാ[ത്തതും | യഥാ | എന്നവണ്ണം, |
| മഹാൻ തു | ഉഗ്രമായും ഉള്ള | പ്രധക്ഷ്യതി. | ദഹിപ്പിച്ചുകളയും. |
| അയം | ഈ | | |
| ശോകാഗ്നിഃ | ശോകമാകുന്ന വഹ്നി | | |
| മാം | എന്നെ | | |
| അധികം | ഏററവും | | |
| കൎശയിത്വാ, | കൃശയാക്കി, | | |
| തവ അദൎശന-മാരുതഃ | നിന്നെ കാണാതിരിക്കുക എന്ന കാററോടുകൂടിയതായി | | |

[“മാം, മാം” എന്നേയും, രാജ്യലക്ഷ്മിയേയും, (എന്ന് ശിരോ).]

കഥം ഹി ധേനുഃ സ്വം വത്സം ഗച്ഛന്തം നാനുഗച്ഛതി
അഹം ത്വാനുഗമിഷ്യാമി യത്ര പുത്ര ഗമിഷ്യസി. 8

| | | | |
|---|---|---|---|
| "ധേനുഃ | "പശു | പുത്ര ! | മകനേ ! |
| ഗച്ഛന്തം | പോയ്ക്കൊണ്ടിരിക്കുന്നതായ | യത്ര | എവിടെക്ക് |
| സ്വം | അതിന്റെ | ഗമിഷ്യസി | നീ പോകുന്നുവോ |
| വത്സം | കുട്ടിയെ | അഹം | ഞാൻ [അവിടേക്ക് |
| കഥം | എങ്ങിനെ | ത്വാ ഹി | നിന്നെത്തന്നേ |
| അനുഗച്ഛതി ന ? | പിൻതുടരാതിരിക്കും ? | അനുഗമിഷ്യാമി." | തുടൎന്നുവരും." |

തഥാ നിഗദിതം മാത്രാ തദ്വാക്യം പുരുഷൎഷഭഃ
ശ്രുത്വാ രാമോऽബ്രവീദ്വാക്യം മാതരം ഭൃശദുഃഖിതാം. 9

| | | | |
|---|---|---|---|
| മാത്രാ | മാതാവിനാൽ | പുരുഷൎഷഭഃ | പുരുഷോത്തമനായ |
| തഥാ | മേൽപ്രകാരം | രാമഃ | ശ്രീരാമൻ |
| നിഗദിതം | ഉരചെയ്യപ്പെട്ട | ഭൃശദുഃഖിതാം | അത്യന്തം ദുഃഖിച്ചവളാ[യ |
| തത് | ആ | മാതരം | മാതാവിനോടായി |
| വാക്യം | വാക്യത്തെ | വാക്യം അബ്രവീത്. | ഇപ്രകാരം അരുളിച്ചെയ്തു. |
| ശ്രുത്വാ, | കേട്ട്, | | |

കൈകേയ്യാ വഞ്ചിതോ രാജാ മയി ചാരണ്യമാശ്രിതേ
ഭവത്യാ ച പരിത്യക്തഃ ന നൂനം വൎത്തയിഷ്യതി. 10

| | | | |
|---|---|---|---|
| "രാജാ | "മഹാരാജാവ് [നാൽ | പരിത്യക്തഃ നൂനം, | അനാദരിക്കപ്പെട്ടു എന്നുവന്നാൽ, |
| കൈകേയ്യാഃ | കൈകേയീമാതാവി- | മയി ച | ഞാനും |
| വഞ്ചിതഃ | തന്റെ വിശ്വാസത്തിന്നു വിപരീതമായ് പ്രവൎത്തിക്കപ്പെട്ടവനായി | അരണ്യം | കാട്ടിൽ |
| | | ആശ്രിതേ, | ഇരിക്കുന്നസമയം, |
| ഭവത്യാ ച | നിന്തിരുവടിയാലും | വൎത്തയിഷ്യതി ന. | ജീവനോടിരിക്കയില്ല. |

ഭൎത്തുഃ കില പരിത്യാഗോ നൃശംസഃ കേവലം സ്ത്രിയാഃ
സ ഭവത്യാ ന കൎത്തവ്യോ മനസാऽപി വിഗൎഹിതഃ. 11

| | | | |
|---|---|---|---|
| "സ്ത്രിയാഃ | "ഒരു സുമംഗലിയായ സ്ത്രീക്ക് | വിഗൎഹിതഃ | നിഷിദ്ധമായ |
| ഭൎത്തുഃ | തന്റെ ഭൎത്താവുമായി | നൃശംസഃ ; | പാപമാകുന്ന ; |
| പരിത്യാഗഃ | വേറിട്ടിരിക്കുക എന്നുള്ളത് | ഭവത്യാ | നിന്തിരുവടിയാൽ |
| | | സഃ | അപ്രകാരമുള്ളത് |
| കില | പണ്ടേതൊട്ടറിവുള്ള | മനസാ അപി | മനസ്സുകൊണ്ടുകൂടി |
| കേവലം | ഏററവും | കൎത്തവ്യഃ ന. | ചിന്തിക്കത്തക്കതല്ല. |

യാവജ്ജീവതി കാകുൽസ്ഥഃ പിതാ മേ ജഗതീപതിഃ
ശുശ്രൂഷാ ക്രിയതാം താവത് സ ഹി ധൎമ്മഃ സനാതനഃ. 12

| | | | |
|---|---|---|---|
| "യാവത് | "ഏതുകാലംവരെ | താവത് | അക്കാലംവരെ |
| ജഗതീപതിഃ | മഹാരാജാവും | ശുശ്രൂഷാ | ശുശ്രൂഷ |
| കാകുത്സ്ഥഃ | കകുത്സ്ഥവംശത്തിൽ ജനിച്ചവനും ആയ | ക്രിയതാം; | നിന്തിരുവടിയാൽ ചെയ്യപ്പെടേണ്ടതാണ്; |
| മേ | എന്റെ | സഃ ഹി | അതുതന്നെയാണ് |
| പിതാ | പിതാവ് [വോ, | സനാതനഃ | ശാശ്വതമായുള്ള |
| ജീവതി, | ജീവനോടിരിക്കുന്നു- | ധൎമ്മഃ." | ധൎമ്മം." |

ഏവമുക്താ തു രാമേണ കൌസല്യാ ശുഭദൎശനാ
തഥേത്യുവാച സുപ്രീതാ രാമമക്ലിഷ്ടകാരിണം. 13

| | | | |
|---|---|---|---|
| രാമേണ | ശ്രീരാമനാൽ | സുപ്രീതാ | ഒരുമാതിരി മനസ്സമാധാനം കയ്ക്കൊണ്ടവളായി |
| ഏവം | മേൽപ്രകാരം | അക്ലിഷ്ട-കാരിണം | ദൃഢചിത്തനായ് പ്രവൎത്തിക്കുന്ന |
| ഉക്താ | ഉരചെയ്യപ്പെട്ടവളും | രാമം | ശ്രീരാമനോടായി, |
| ശുഭദൎശനാ | നല്ല ജ്ഞാനയുക്തയും ആയ | 'തഥാ,' ഇതി തു | 'ആവട്ടെ' എന്നു മാത്രം |
| കൌസല്യാ | കൌസല്യാദേവി | ഉവാച. | മറുപടിപറഞ്ഞു. |

ഏവമുക്തസ്തു വചനം രാമോ ധൎമ്മഭൃതാം വരഃ
ഭൂയസ്താമബ്രവീദ്വാക്യം മാതരം ഭൃശദുഃഖിതാം. 14

| | | | |
|---|---|---|---|
| ധൎമ്മഭൃതാം വരഃ | ധൎമ്മിഷ്ഠന്മാരിൽവെച്ച് ശ്രേഷ്ഠനും, | ഭൃശദുഃഖിതാം | അധികവേദനയോടിരിക്കുന്നവളായ |
| ഏവം വചനം | മേൽപറഞ്ഞ ഒരുവാക്കു | താം മാതരം | ആ മാതാവിനോടായി |
| ഉക്തഃ | പറയപ്പെട്ടവനും ആയ | വാക്യം തു | ഇക്കാൎയ്യത്തിൽ ഇപ്രകാരം |
| രാമഃ, | ശ്രീരാമൻ | | |
| ഭൂയഃ | പിന്നേയും | അബ്രവീത്. | ഉരചെയ്തു. |

മയാ ചൈവ ഭവത്യാ ച കൎത്തവ്യം വചനം പിതുഃ
രാജാ ഭൎത്താ ഗുരുഃ ശ്രേഷ്ഠഃ സൎവ്വേഷാമീശ്വരഃ പ്രഭുഃ. 15

| | | | |
|---|---|---|---|
| "രാജാ | "മഹാരാജാവ് | പ്രഭുഃ; | പ്രഭുവാകുന്നു; |
| സൎവ്വേഷാം | എല്ലാവൎക്കും | ച | ആകയാൽ |
| ശ്രേഷ്ഠഃ | വയസ്സുമുതിൎന്നവനായും | മയാ | എന്നാലും |
| ഗുരുഃ | പൂജ്യനായും | ഭവത്യാ ച | നിന്തിരുവടിയാലും |
| ഭൎത്താ | തലവനായും | പിതുഃ | അച്ഛന്റെ [ന്നാലും |
| ഈശ്വരഃ | എല്ലാവരേയും കല്പിക്കുന്നതിന്ന് അധികാരമുള്ളവനായുമിരിക്കുന്ന | വചനം | കല്പന എന്തായിരു- |
| | | കൎത്തവ്യം ഏവ. | ചെയ്യപ്പെടേണ്ടതാകുന്നു |

ഇമാനി തു മഹാരണ്യേ വിഹൃത്യ നവ പഞ്ച ച
വൎഷാണി പരമപ്രീതഃ സ്ഥാസ്യാമി വചനേ തവ. 16

| | | | |
|---|---|---|---|
| "മഹാരണ്യേ | "വൻകാട്ടിൽ | വിഹൃത്യ | കഴിച്ചുകൂട്ടിയശേഷം, |
| ഇമാനി | ഈ | തു | അതിൽപിന്നെ |
| പഞ്ച ച നവ വൎഷാണി | പതിന്നാലുസംവത്സരങ്ങൾ | തവ | നിന്തിരുവടിയുടെ |
| | | വചനേ | ആജ്ഞയിൽ |
| പരമപ്രീതഃ | അത്യാനന്ദത്തോടുകൂടി | സ്ഥാസ്യാമി." | വൎത്തിക്കുന്നുണ്ട്." |

ഏവമുക്ത്വാ പ്രിയം പുത്രം ബാഷ്പപൂൎണ്ണാനനാ തദാ
ഉവാച പരമാൎത്താ തു കൌസല്യാ പുത്രവത്സലാ. 17

| | | | |
|---|---|---|---|
| ഏവം | മേൽപ്രകാരം | പരമാൎത്താ | അതിയായ ദുഃഖത്തോടുകൂടിയവളായി |
| ഉക്ത്വാ | പറയപ്പെട്ട | ബാഷ്പ—പൂൎണ്ണാനനാ | കണ്ണീർ നിറഞ്ഞ മുഖത്തോടുകൂടിയവളായി |
| പുത്രവത്സലാ | പുത്രവത്സലയായ | പ്രിയം പുത്രം | പ്രിയസുതനോടായി |
| കൌസല്യാ | കൌസല്യാദേവി, | ഉവാച. | ഇപ്രകാരം ഉരചെയ്തു. |
| തദാ തു | ആ സമയത്തിലും | | |

ആസാം രാമ സപത്നീനാം മദ്ധ്യേ വസ്തും ന മേ ക്ഷമം
നയ മാമപി കാകുൽസ്ഥ വനം വന്യാം മൃഗീം യഥാ
യദി തേ ഗമനേ ബുദ്ധിഃ കൃതാ പിതുരപേക്ഷയാ. 18

| | | | |
|---|---|---|---|
| "കാകുത്സ്ഥ! | "കകുത്സ്ഥവംശജനായ | തേ | നിനക്ക് |
| രാമ! | ശ്രീരാമ! | ഗമനേ | വനയാത്രയിൽ |
| ആസാം | ഈ | ബുദ്ധിഃ | ദൃഢനിശ്ചയം |
| സപത്നീനാം | സപത്നിമാരുടെ | കൃതാ യദി, | ഉണ്ടായിരിക്കുന്നു |
| മദ്ധ്യേ, | നടുവിൽ, | മാം അപി | എന്നെയും, [കൊണ്ട്, |
| വസ്തും | വാസംചെയ്യുന്നതിന്ന് | വന്യാം | കാട്ടിൽ പിറന്ന |
| മേ | എനിക്ക് | മൃഗീം യഥാ | പേടമാനിനെയെന്ന[പോലെ |
| ക്ഷമം ന; | ഇഷ്ടമില്ല; | വനം | വനത്തിലേക്കു |
| പിതുഃ | അച്ഛന്റെ | നയ." | കൂട്ടിക്കൊണ്ടുപോയാലും." |
| അപേക്ഷയാ | ഇഷ്ടപ്രകാരം | | |

താം തഥാ രുദതീം രാമോ രുദൻ വചനമബ്രവീത്
ജീവന്ത്യാ ഹി സ്ത്രിയാ ഭൎത്താ ദൈവതം പ്രഭുരേവ ച
ഭവത്യാ മമ ചൈവാദ്യ രാജാ പ്രഭവതി പ്രഭുഃ. 19

| | | | |
|---|---|---|---|
| തഥാ | അപ്രകാരം | വചനം | ഇപ്രകാരം |
| രുദതീം | വിലപിക്കുന്ന | അബ്രവീത്; | അരുളിച്ചെയ്തു; |
| താം | അവളോടായി | "ജീവന്ത്യാഃ | "സുമംഗലിയായ |
| രാമഃ, | ശ്രീരാമൻ, | സ്ത്രിയാഃ | സ്ത്രീക്ക് |
| രുദൻ | കരഞ്ഞുംകൊണ്ട് | ഭൎത്താ ഏവ | ഭൎത്താവുതന്നെയാണ് |

| | | | |
|---|---|---|---|
| ദൈവതം ഹി | പ്രത്യക്ഷമായ ദൈവമായി | മമ ച | എനിക്കും |
| പ്രഭുഃ; | സൎവ്വത്തിന്നും അധികാ | രാജാ ഏവ | മഹാരാജാവുതന്നെയാണ് |
| അദ്യ | ഇപ്പോൾ [രിയായവൻ; | പ്രഭുഃ പ്രഭവതി. | ആജ്ഞാപിപ്പാൻ അധികാരമുള്ള പ്രഭു. |
| ഭവത്യാഃ ച | നിന്തിരുവടിക്കും | | |

[“രാമോഽരുദൻ”, ‘രാമഃ അരുദൻ’, രോദനനിവൃത്തിം കൎത്തൻ; (രോദനത്തിന്നു നിവൃത്തിയെ ചെയ്യുന്നവനായി), എന്നു ശിരോമണി. “വ്യസനേഷു മനുഷ്യാണാം ഭൃശം ഭവതി ദുഃഖിതഃ” (അയോ. 2-ാംസ.) എന്നു പറഞ്ഞപ്രകാരം പിതൃവാക്യപരിപാലനത്തിന്നു ഭംഗംവരാതിരിപ്പാനായി ഇതുവരെ ധൈൎയ്യത്തോടെ വൎത്തിച്ചിരുന്ന തന്റെ ചിത്തം, വനഗമനത്തിന്നു മാതാവിന്റെ അനുമതിലഭിച്ച കാരണം, അവളുടെ ദുഃഖംകണ്ട് അലിഞ്ഞതായി ഭവിച്ചതിനാൽ താൻ രോദനംചെയ്തു. എന്ന് ഗോ. രാ.]

ന ഹ്യനാഥാ വയം രാജ്ഞാ ലോകനാഥേന ധീമതാ
ഭരതശ്ചാപി ധൎമ്മാത്മാ സൎവ്വഭൂതപ്രിയംവദഃ
ഭവതീമനുവൎത്തേത സ ഹി ധൎമ്മരതഃ സദാ. 20

| | | | |
|---|---|---|---|
| “ധീമതാ | “ധീമാനും | ധൎമ്മരതഃ | ധൎമ്മനിഷ്ഠയോടുകൂടിയവനായി |
| ലോകനാഥേന | ലോകനാഥനുമായ | സൎവ്വഭൂത-പ്രിയംവദഃ; | എല്ലാ പ്രാണികൾക്കും ഹിതത്തെത്തന്നെ |
| രാജ്ഞാ | മഹാരാജാവിനാൽ | സഃ | അവൻ [പറയുന്നവൻ; |
| വയം | നാം | സദാ | എല്ലായ്പോഴും |
| അനാഥാഃ ന; | ഉപേക്ഷിക്കപ്പെട്ടവർ അല്ല; | ഭവതീം ച | നിന്തിരുവടിക്കും |
| അപി | എന്നുതന്നേയല്ല | അനുവൎത്തേത; | മനസ്താപം വരുത്താതെ നടക്കും; |
| ഭരതഃ ഹി | ഭരതനാകട്ടെ | ഹി. | സംശയമില്ല. |
| ധൎമ്മാത്മാ | ധൎമ്മബുദ്ധിയോടുകൂടിയവനായി | | |

യഥാ മയി തു നിഷ്ക്രാന്തേ പുത്രശോകേന പാൎത്ഥിവഃ
ശ്രമം നാവാപ്നുയാത് കിഞ്ചിദപ്രമത്താ തഥാ കുരു. 21

| | | | |
|---|---|---|---|
| “മയി | “ഞാൻ | ശ്രമം | വേദനയെ |
| നിഷ്ക്രാന്തേ തു, | നാടുവിട്ട് വേറെ ദിക്കിലിരിക്കുമ്പോൾ, | അവാപ്നുയാത് ന | പ്രാപിക്കാതിരിക്കുമോ |
| പാൎത്ഥിവഃ, | മഹാരാജാവ്, | തഥാ | അപ്രകാരം, |
| യഥാ | എപ്രകാരമായാൽ | അപ്രമത്താ | അശ്രദ്ധയ്ക്ക് അവകാശം കൊടുക്കാത്തവളായി |
| പുത്രശോകേന | പുത്രശോകത്താൽ | കുരു. | ശുശ്രൂഷിച്ചുവന്നാലും. |
| കിംചിത് | ഒട്ടും | | |

ദാരുണശ്ചാപ്യയം ശോകോ യഥൈനം ന വിനാശയേത്
രാജ്ഞോ വൃദ്ധസ്യ സതതം ഹിതം ചര സമാഹിതാ. 22

| | |
|---|---|
| "അയം | "ഈ |
| ദാരുണഃ | അസഹ്യമായ |
| ശോകഃ, | ശോകം, |
| ഏനം | ഇദ്ദേഹത്തെ |
| യഥാ | എപ്രകാരമായാൽ |
| വിനാശയേത് ന | പീഡിക്കാതിരിക്കുമോ, അപ്രകാരം, |
| വൃദ്ധസ്യ | വാർദ്ധക്യദശയിലിരിക്കുന്ന |
| രാജ്ഞഃ | മഹാരാജാവിന്ന് |
| സതതം ച | എല്ലാ കാലത്തിലും |
| ഹിതം അപി | ശുശ്രൂഷചെയ്യുന്നതിൽ |
| സമാഹിതാ | ശ്രദ്ധയോടുകൂടി |
| ചര. | കാലയാപനം ചെയ്താലും. |

വ്രതോപവാസനിരതാ യാ നാരീ പരമോത്തമാ
ഭർത്താരം നാനുവർത്തേത സാ ച പാപഗതിർഭവേത്. 23

| | |
|---|---|
| വ്രതോപവാസനിരതാ | വ്രതം, ഉപവാസം എന്നവയെ ശ്രദ്ധയോടെ അനുഷ്ഠിക്കുന്നവളും |
| പരമോത്തമാ | അത്യുത്തമയും ആയ |
| യാ | ഒരു |
| നാരീ, | സുമംഗലിയായവൾ, |
| ഭർത്താരം | ഭർത്താവിനെ |
| അനുവർത്തേത ന | മനസ്താപമുണ്ടാക്കാതെ വർത്തിക്കുന്നില്ല |
| ച, | എന്നാൽ, |
| സാ | അവൾ |
| പാപഗതിഃ | പാപികൾക്കു നിശ്ചയിക്കപ്പെട്ട ഗതിയോടുകൂടിയവളായി |
| ഭവേത്. | ഭവിക്കുന്നതാണ്. |

ഭർത്തുഃ ശുശ്രൂഷയാ നാരീ ലഭതേ സ്വർഗ്ഗമുത്തമം
അപി യാ നിർന്നമസ്കാരാ നിവൃത്താ ദേവപൂജനാത്. 24

| | |
|---|---|
| "നാരീ | "ഒരു സുമംഗലി |
| ദേവപൂജനാത് | ദേവപൂജയിൽനിന്ന് |
| നിവൃത്താ, | ആഗ്രഹം ഒഴിഞ്ഞവളായി, |
| നിർന്നമസ്കാരാ | മഹാന്മാരെ വണങ്ങാത്തവളായിരിക്കുന്നു; |
| യാ അപി | യാതൊരു അവളുംകൂടി |
| ഭർത്തുഃ ശുശ്രൂഷയാ | ഭർത്തൃശുശ്രൂഷകൊണ്ട് |
| ഉത്തമം | ഉത്തമമായ |
| സ്വർഗ്ഗം ലഭതേ. | സ്വർഗ്ഗത്തെ പ്രാപിക്കുന്നു. |

ശുശ്രൂഷാമേവ കുർവ്വീത ഭർത്തുഃ പ്രിയഹിതേ രതാ
ഏഷ ധർമ്മഃ പുരാ ദൃഷ്ടോ ലോകേ വേദേ ശ്രുതഃ സ്മൃതഃ. 25

| | |
|---|---|
| "ഭർത്തുഃ | "ഭർത്താവിന്ന് |
| പ്രിയഹിതേ | നീരസമുണ്ടാകാതെ ഹിതംചെയ്യുന്നതിൽ |
| രതാ | നിരതയായി |
| ശുശ്രൂഷാം ഏവ | ശുശ്രൂഷയെത്തന്നെ |
| കുർവ്വീത; | ഒരുവൾ ചെയ്യേണ്ടതാകുന്നു; |
| ഏഷഃ ധർമ്മഃ | ഈ ധർമ്മം |
| ലോകേ | ലോകത്തിൽ |
| പുരാ | അനാദിയായുള്ള |
| ദൃഷ്ടഃ; | അനുഷ്ഠാനമാകുന്നു; |
| വേദേ | വേദത്തിൽ |
| ശ്രുതഃ; | പ്രസിദ്ധിയുള്ളതും |
| സ്മൃതഃ. | സ്മൃതിയിലും പ്രസിദ്ധിയുള്ളതുമാകുന്നു. |

["നാസ്തി സ്ത്രീണാം പൃഥഗ്ധർമ്മോ ന വ്രതം നാപ്യുപോഷണം. പതിം ശുശ്രൂഷതേ യാ തു തേന സ്വർഗ്ഗേ മഹീയതേ." (മനു) "ന വ്രതേനോപവാസേന ധർമ്മേണ വിവിധേന ച. നാരീ സ്വർഗ്ഗമവാപ്നോതി പ്രാപ്നോതി പതിപൂജനാത്" (അത്രി) വ്രതോപവാസനിരതാ യാ നാരീ പരമോത്തമാ ഭർത്താരം നാനുവർത്തേത തസ്യാഃ പാപാ ഗതിർഭവേത്" (സ്കാന്ദപുരാണം) ]

അഗ്നികാര്യേഷ്വവഹിതാഃ സുമനോഭിശ്ച ദേവതാഃ
പൂജ്യാസ്തേ മത്കൃതേ ദേവി ബ്രാഹ്മണാശ്ചൈവ സത്കൃതാഃ. 26

| | | | |
|---|---|---|---|
| "ദേവി! | "അമ്മേ! | സുമനോഭിഃ ച | പുഷ്പങ്ങൾ മുതലായവയെക്കൊണ്ടും, |
| മത്കൃതേ | എന്റെ അഭ്യുദയത്തിന്നായിക്കൊണ്ട് | അവഹിതാഃ | വേദവിത്തുക്കളായ |
| തേ | നിന്തിരുവടിയുടെ | ബ്രാഹ്മണാഃ ച | ബ്രാഹ്മണരും |
| അഗ്നികാര്യേഷു | അഗ്നിഹോത്രം, പുഷ്ടിഹോമം മുതലായവയാൽ | സത്കൃതാഃ | ദാനാദികർമ്മംകൊണ്ടും സത്കരിക്കപ്പെട്ടവരായി |
| ദേവതാഃ ഏവ | എല്ലാ ദൈവങ്ങളും | പൂജ്യാഃ. | പൂജചെയ്ത് പ്രാർത്ഥിക്കപ്പെടേണ്ടവരാകുന്നു. |

ഏവം കാലം പ്രതീക്ഷസ്വ മമാഗമനകാംക്ഷിണീ
നിയതാ നിയതാഹാരാ ഭർത്തൃശുശ്രൂഷണേ രതാ. 27

| | | | |
|---|---|---|---|
| "മമ ആഗമനകാംക്ഷിണീ | "എന്റെ ക്ഷേമത്തോടുകൂടിയ പ്രത്യാഗമനത്തെ പ്രാർത്ഥിക്കുന്നവളായി, | രതാ, | നിരതയായി, |
| ഏവം | ഇപ്രകാരം | നിയതാഹാരാ | നിയമമായ ആഹാരത്തോടുകൂടിയവളായി, |
| നിയതാ, | (സ്നാനാദി) നിയമങ്ങളെ അനുഷ്ഠിക്കുന്നവളായി, | കാലം | അഭീഷ്ടസിദ്ധിയുണ്ടാകുന്ന നല്ലകാലത്തെ |
| ഭർത്തൃശുശ്രൂഷണേ | ഭർത്തൃശുശ്രൂഷയിൽ തന്നെ | പ്രതീക്ഷസ്വ. | പ്രതീക്ഷിച്ചുംകൊണ്ട് വർത്തിച്ചാലും. |

പ്രാപ്സ്യസേ പരമം കാമം മയി പ്രത്യാഗതേ സതി
യദി ധർമ്മഭൃതാം ശ്രേഷ്ഠോ ധാരയിഷ്യതി ജീവിതം. 28

| | | | |
|---|---|---|---|
| "മയി | "ഞാൻ | ജീവിതം ധാരയിഷ്യതി യദി | ജീവനോടുകൂടി വർത്തിക്കുന്നുവെങ്കിൽ |
| പ്രത്യാഗതേ സതി, | തിരിയെ എത്തുന്ന സമയം, | പരമം | സർവ്വോത്തമമായ |
| ധർമ്മഭൃതാം | ധർമ്മയുക്തന്മാരിൽ വെച്ച് | കാമം | അഭീഷ്ടത്തെ |
| ശ്രേഷ്ഠഃ | ശ്രേഷ്ഠനായ അദ്ദേഹം | പ്രാപ്സ്യസേ." | നിന്തിരുവടി വിളയിച്ചതായ്ത്തീരും." |

ഏവമുക്താ തു രാമേണ ബാഷ്പപൂർണ്ണായതേക്ഷണാ
കൌസല്യാ പുത്രശോകാർത്താ രാമം വചനമബ്രവീത്. 29

| | | | |
|---|---|---|---|
| രാമേണ | ശ്രീരാമനാൽ | ബാഷ്പപൂർണ്ണായതേക്ഷണാ | കണ്ണീർ നിറഞ്ഞ് കലുഷിതമായ നേത്രങ്ങളോടുകൂടിയവളായി |
| ഏവം | മേൽപ്രകാരം | | |
| ഉക്താ | അരുളിച്ചെയ്യപ്പെട്ടവളായ | | |
| കൌസല്യാ, | കൌസല്യാദേവി, | | |
| തു | എന്നിട്ടും | രാമം | ശ്രീരാമനോടായി |
| പുത്രശോകാർത്താ | പുത്രനെക്കുറിച്ചുള്ള ദുഃഖത്താൽ മാഴ്കുന്നവളായി | വചനം അബ്രവീത്. | ഇപ്രകാരം ഉരചെയ്തു. |

ഗമനേ സുകൃതാം ബുദ്ധിം ന തേ ശക്നോമി പുത്രക
വിനിവർത്തയിതും വീര നൂനം കാലോ ദുരത്യയഃ. 30

| | | | |
|---|---|---|---|
| "കാലഃ | "വിധി | ഗമനേ | വനഗമനത്തിൽ |
| ദുരത്യയഃ; | ആരാലും തടുക്കപ്പെടാത്തതുതന്നെ; | സുകൃതാം | ദൃഢമായിരിക്കുന്ന |
| | | തേ | നിന്റെ |
| നൂനം | ആകയാൽ | ബുദ്ധിം, | മനസ്സിനെ, |
| വീര | ധർമ്മസ്വരൂപിയായ | വിനിവർത്തയിതും | പിൻതിരിക്കുവാൻ |
| പുത്രക! | ഹേ പുത്ര! | ശക്നോമി ന. | ഞാനാളല്ല. |

ഗച്ഛ പുത്ര ത്വമേകാഗ്രോ ഭദ്രം തേഽസ്തു സദാ വിഭോ
പുനസ്ത്വയി നിവൃത്തേ തു ഭവിഷ്യാമി ഗതക്ലമാ. 31

| | | | |
|---|---|---|---|
| "ത്വം | "നീ | വിഭോ, | പ്രിയമായ് ശുശ്രൂഷിക്കുന്നവനായ |
| ഏകാഗ്രഃ | ജാഗ്രതയോടുകൂടി | പുത്ര! | ഹേ പുത്ര! |
| ഗച്ഛ; | പോയ്വരിക! | ത്വയി | നീ |
| | | പുനഃ | മടങ്ങി |
| തേ | നിനക്ക് | നിവൃത്തേ തു | എത്തിയശേഷംമാത്രമേ |
| സദാ | എപ്പോഴും | ഗതക്ലമാ | അഴൽനീങ്ങിയവളായി |
| ഭദ്രം അസ്തു | ക്ഷേമമുണ്ടാകട്ടെ; | ഭവിഷ്യാമി. | ഞാൻ ഭവിക്കുകയുള്ളു. |

പ്രത്യാഗതേ മഹാഭാഗേ കൃതാർത്ഥേ ചരിതവ്രതേ
പിതുരാനൃണ്യതാം പ്രാപ്തേ ത്വയി ലപ്സ്യേ പരം സുഖം. 32

| | | | |
|---|---|---|---|
| "പിതുഃ | "പിതാവിന്റെ | കൃതാർത്ഥേ | കൃതാർത്ഥനായും |
| ആനൃണ്യതാം | ഋണത്തിൽനിന്നു വിമോചനത്തെ | മഹാഭാഗേ | മഹാഭാഗ്യവാനായും |
| | | ത്വയി | നീ |
| പ്രാപ്തേ, | പ്രാപിച്ചവനായും, | പ്രത്യാഗതേ, | മടങ്ങിവന്നശേഷം, |
| ചരിതവ്രതേ | ധർമ്മാനുഷ്ഠാനയുക്തനായും | പരം സുഖം | പരമസുഖത്തെ |
| | | ലപ്സ്യേ. | ഞാൻ പ്രാപിക്കും. |

["മഹാഭാഗേ", മഹാഭാം രാജ്യലക്ഷ്മീം ആഗച്ഛതി പ്രാപ്നോതി തസ്മിൻ, (നീ രാജ്യലക്ഷ്മിയെ പ്രാപിക്കുമ്പോൾ), എന്ന് ശിരോമണി.]

കൃതാന്തസ്യ ഗതിഃ പുത്ര ദുർവ്വിഭാവ്യാ സദാ ഭുവി
യസ്ത്വാം സഞ്ചോദയതി മേ വച ആച്ഛിദ്യ രാഘവ. 33

| | | | |
|---|---|---|---|
| "കൃതാന്തസ്യ | "ദൈവത്തിന്റെ | രാഘവ! | ശ്രീരാമ! |
| ഗതിഃ, | ഗതി, | യഃ | യാതൊരു ആ ദൈവം |
| ഭുവി | ലോകത്തിൽ | മേ വചഃ | എന്റെ വാക്കിനെ |
| സദാ | എന്നും | ആച്ഛിദ്യ | തിരസ്കാരംചെയ്യിച്ച് |
| ദുർവിഭാവ്യാ; | അറിയപ്പെടുവാൻ കഴിയാത്തതുതന്നെ; | ത്വാം | നിന്നെ |
| പുത്ര! | ഉണ്ണി! | സംചോദയതി. | പ്രേരണചെയ്യുന്നവല്ലോ. |

പുരാ കുശലവാഭ്യാം ശ്രീരാമസന്നിധാവശ്വമേധയജ്ഞവാടേ ഷഷ്ഠേ/ഹനി അയോദ്ധ്യാകാണ്ഡേ
ഏകത്രിംശസ്സർഗ്ഗമാരഭ്യ ഏകപഞ്ചാശത്സർഗ്ഗപര്യന്തം (3667—4381 ശ്ലോകാഃ)
ഗീതം. തസ്മിൻദിനേ ഗീതാഃ ശ്ലോകാശ്ച 715.

**പണ്ട് കുശലവന്മാരാൽ ശ്രീരാമസന്നിധിയിൽ അശ്വമേധയാഗശാലയിൽവെച്ച് ആറാമത്തെ ദിവസം അയോദ്ധ്യാകാണ്ഡത്തിൽ 31-ാംസർഗ്ഗം തുടങ്ങി 51-ാംസർഗ്ഗംവരെ (3667 മുതൽ 4381 കൂടി ശ്ലോകങ്ങൾ) ഗാനംചെയ്യപ്പെട്ടു.**
**അന്ന് ആകെ ഗാനംചെയ്യപ്പെട്ട ശ്ലോകസംഖ്യ 715.**

# ഏകത്രിംശഃ സർഗ്ഗഃ = മുപ്പത്തൊന്നാം സർഗ്ഗം.

[ലക്ഷ്മണവനാനുഗമനാഭ്യനുജ്ഞാ = ലക്ഷ്മണനെ കാട്ടിലേക്കു കൂടെവരുവാൻ സമ്മതിക്കുന്നത്.]

**ഏവം ശ്രുത്വാ തു സംവാദം ലക്ഷ്മണഃ പൂർവ്വമാഗതഃ**
**ബാഷ്പപര്യാകുലമുഖഃ ശോകം സോഢുമശക്നുവൻ.** 1

| | | | |
|---|---|---|---|
| പൂർവ്വം | മുമ്പെതന്നെ | ശ്രുത്വാ, | കേട്ടറിഞ്ഞ്, |
| ആഗതഃ | അവിടെ എത്തിയിരുന്ന | ബാഷ്പ-പര്യാകുലമുഖഃ | കണ്ണീരൊഴുകുന്ന മുഖത്തോടുകൂടിയവനായി |
| ലക്ഷ്മണഃ | ലക്ഷ്മണൻ | ശോകം | ദുഃഖം |
| ഏവം | മേൽപ്രകാരം | സോഢും | സഹിപ്പാൻ |
| സംവാദം തു | തീർച്ചപ്പെടുത്തിയതായ തല്ക്കാലവർത്തമാനത്തെ | അശക്നുവൻ. | അശക്തനായി ഭവിച്ചു. |

[" ശോകം," ('അദ്ധശരീരഭൂതയായ സീതാദേവിയുടെ വനാനുഗമനവുംകൂടി വളരെ പ്രയാസപ്പെട്ടാണല്ലൊ അംഗീകരിക്കപ്പെട്ടത്. എന്റെ അനുഗമനം എങ്ങിനെയാണ് സമ്മതിക്കപ്പെടുവാൻ പോകുന്നത്,' എന്ന മനോവിചാരം) എന്ന് ഗോ. രാ.]

**സ ഭ്രാതുശ്ചരണൌ ഗാഢം നിപീഡ്യ രഘുനന്ദനഃ**
**സീതാമുവാചാതിയശാ രാഘവം ച മഹാവ്രതം.** 2

| | | | |
|---|---|---|---|
| അതിയശാഃ | അതികീർത്തിമാനും | സീതാം | സീതാദേവിയുടെസന്നിധിയിൽ |
| രഘുനന്ദനഃ | രഘുകുലതിലകനുമായ | മഹാവ്രതം | ആശ്രയിച്ചവർക്ക് അഭയം നൽകുക എന്ന മഹാവ്രതത്തെ കയ്ക്കൊണ്ടവനായ |
| സഃ | ആ ലക്ഷ്മണൻ, | | |
| ഭ്രാതുഃ | ജ്യേഷ്ഠന്റെ | | |
| ചരണൌ | പാദാരവിന്ദങ്ങളെ | | |
| ഗാഢം നിപീഡ്യ | ഗാഢമായി പിടിച്ചുംകൊണ്ട് | രാഘവം ച | ശ്രീരാഘവനോടായി |
| | | ഉവാച. | ഉണർത്തിച്ചു. |

["സഃ" ശ്രീരാമന്റെ കൂടെ വനത്തിലേക്കു പോകുന്നതായ പ്രയോജനത്തിന്ന് ഉപായാന്തരത്തെ കാണാത്തവനായ ലക്ഷ്മണൻ; "ഭ്രാതുഃ" അവജ്ജനീയമായ സംബന്ധത്താൽ ശരണ്യനായ; "ചരണൌ നിപീഡ്യ" എന്നതുകൊണ്ട് ശരണാഗതി പറയപ്പെടുന്നു: "അതിയശാഃ" ആനുകൂല്യമായ സങ്കല്പത്തിന്നു പ്രാതികൂല്യമില്ലാത്തവൻ: "സീതാം" ആദ്യം സീതാദേവിയെ പുരുഷകാരരൂപേണ സ്വീകരിച്ച്; "മഹാവ്രതം" 'സകൃദേവപ്രപന്നായ തവാസ്മീതി ച യാചതേ. അഭയം സർവ്വഭൂതേഭ്യോ ദദാമ്യേതദ്വ്രതം മമ,' (യുദ്ധകാണ്ഡം 18-ാം സ.) എന്നിത്യാദിയായ് ശരണാഗതരക്ഷണമാകുന്ന മഹാവ്രതത്തോടുകൂടിയവൻ; ഗൊ. രാ.

"ഭ്രാതുഃ" ശരണാഗതന്മാരെ ഭരിപ്പാൻ ശക്തിയുള്ളവൻ; ശ്രീമഹാവിഷ്ണു. (തനിശ്ലോകി).]

[ 11 ]

യദി ഗന്തും കൃതാ ബുദ്ധിർവ്വനം മൃഗഗജായുതം
അഹം ത്വാനുഗമിഷ്യാമി വനമഗ്രേ ധനുർദ്ധരഃ. 3

| | | | |
|---|---|---|---|
| " വനം | " വനത്തിലേക്ക് | മൃഗഗജായുതം | മാനുകളാലും ആനകളാലും നിറയപ്പെട്ട |
| ഗന്തും | എഴുന്നെള്ളുവാൻ | വനം, | കാട്ടിൽ |
| ബുദ്ധിഃ | നിശ്ചയം | ത്വാ | നിന്തിരുവടിക്ക് |
| കൃതാ യദി, | ചെയ്തു എന്നുള്ളതുകൊണ്ട്, | അഗ്രേ | മുമ്പിലായി |
| അഹം | ഞാൻ | അനുഗമിഷ്യാമി. | വഴികാട്ടിക്കൊണ്ട് കൂടെ വരുന്നുണ്ട്. |
| ധനുർദ്ധരഃ | ധനുഷ്പാണിയായി | | |

"പിതേവ പാലയേത് പുത്രാൻ ജ്യേഷ്ഠോ ഭ്രാതാ യവീയസഃ, പുത്രവച്ചാപി വർത്തേരൻ ജ്യേഷ്ഠേ ഭ്രാതരി ധർമ്മതഃ" മനു. "കനിഷ്ഠാസ്തം നമസ്യേരൻ സർവ്വേ ഛന്ദാനുവർത്തിനഃ, തമേവ ചോപജീവേരൻ യഥൈവ പിതരം തഥാ." എന്നു ജ്യേഷ്ഠാനുവർത്തനത്തെക്കുറിച്ച് പുരാണസാരം.]

മയാ സമേതോഽരണ്യാനി ബഹൂനി വിചരിഷ്യസി
പക്ഷിഭിർമ്മൃഗയൂഥൈശ്ച സംഘുഷ്ടാനി സമന്തതഃ. 4

| | | | |
|---|---|---|---|
| " പക്ഷിഭിഃ | " പക്ഷികളാലും | മയാ ച | ഞാൻ ഒരുവനാൽ തന്നെ |
| മൃഗയൂഥൈഃ | മൃഗഗണങ്ങളാലും | സമേതഃ | കൈങ്കര്യം ചെയ്യപ്പെട്ടവനായി |
| സമന്തതഃ | എങ്ങുംനോക്കിയാലും | | |
| സംഘുഷ്ടാനി | ഘോഷിക്കപ്പെട്ടതായ | | |
| ബഹൂനി അരണ്യാനി | മഹാരണ്യങ്ങളിൽ | വിചരിഷ്യസി. | നിന്തിരുവടി കാലം കഴിച്ചാലും. |

ന ദേവലോകാക്രമണം നാമരത്വമഹം വൃണേ
ഐശ്വര്യം വാഽപി ലോകാനാം കാമയേ ന ത്വയാ വിനാ. 5

| | | | |
|---|---|---|---|
| " ത്വയാ വിനാ | " നിന്തിരുവടിയില്ലാതെ | അമരത്വം വാ | മരണമില്ലാത്ത ദേവത്വത്തേയും |
| അഹം | ഞാൻ | ന; | ആഗ്രഹിക്കുന്നില്ല; |
| ദേവലോകാക്രമണം അപി | ദേവലോകവാസവും | ലോകാനാം ഐശ്വര്യം | ത്രിലോകാധിപത്യത്തേയും |
| വൃണേ ന; | കൊതിക്കുന്നില്ല; | കാമയേ ന." | ഞാൻ കാമിക്കുന്നില്ല." |

["ദേവാനാം പൂരയോദ്ധ്യാ" എന്ന പ്രകാരം അങ്ങയുടെ കൈങ്കര്യമില്ലാത്ത മോക്ഷപദത്തേയും, ജരാമരണത്വമില്ലാത്ത കൈവല്യത്തേയും, ബ്രഹ്മപദത്തേയും ഞാൻ ആഗ്രഹിക്കുന്നില്ല. ഗോ. രാ.]

ഏവം ബ്രുവാണഃ സൌമിത്രിർവ്വനവാസായ നിശ്ചിതഃ
രാമേണ ബഹുഭിഃ സാന്ത്വൈർന്നിഷിദ്ധഃ പുനരബ്രവീത്. 6

| | | | |
|---|---|---|---|
| വനവാസായ | വനവാസത്തിന്നായി | രാമേണ | ശ്രീരാമനാൽ |
| നിശ്ചിതഃ | ദൃഢനിശ്ചയം കയ്ക്കൊണ്ടവനായ | ബഹുഭിഃ | പലമാതിരി |
| | | സാന്ത്വൈഃ | സമാധാനവാക്കുകളാൽ |
| സൌമിത്രിഃ | ലക്ഷ്മണൻ | നിഷിദ്ധഃ, | തടുക്കപ്പെട്ടവനായി, |
| ഏവം | മേൽപ്രകാരം | പുനഃ | വീണ്ടും |
| ബ്രുവാണഃ, | അപേക്ഷിക്കുമ്പോൾ, | അബ്രവീത്. | ഇപ്രകാരം ഉണർത്തിച്ചു. |

അനുജ്ഞാതശ്ച ഭവതാ പൂൎവ്വമേവ യദസ്മ്യഹം
കിമിദാനീം പുനരിദം ക്രിയതേ മേ നിവാരണം. 7

| | | | |
|---|---|---|---|
| "പൂൎവ്വം ഏവ | "ഇതിന്നു മുമ്പുതന്നെ | പുനഃ | അപ്രകാരമിരിക്കെ, |
| ഭവതാ | നിന്തിരുവടിയാൽ | ഇദാനീം | ഇപ്പോൾ |
| അഹം | ഞാൻ | മേ ച | എനിക്കു |
| അനുജ്ഞാതഃ അസ്മി; | അനുമതിനൽകപ്പെട്ടവനായിരിക്കുന്നു; | ഇദം നിവാരണം | ഈ തടസ്ഥം |
| | | കിം | എന്തുകൊണ്ടാണ് |
| യത് | ആകയാൽ, | ക്രിയതേ ? | വിധിക്കപ്പെടുന്നത് ? |

["ഭ്രാതൃപുത്രസമൌ ചാപി ദ്രഷ്ടവ്യൌ ച വിശേഷതഃ ത്വയാ ഭരതശത്രുഘ്നൌ പ്രാണൈഃ പ്രിയതരൌ മമ," എന്ന് ശ്രീരാമൻ സീതയോട്, ഭരതശത്രുഘ്നന്മാരുടെ സംഗതിയെപ്പററി മാത്രം പറഞ്ഞ്, ലക്ഷ്മണനെക്കുറിച്ച് പറയായ്കയാൽ ലക്ഷ്മണാനുഗമനം മുമ്പേതന്നെ സമ്മതിക്കപ്പെട്ടു കഴിഞ്ഞു, എന്നു ലക്ഷ്മണൻ പറയുന്നു. (ശിരോമണി. ഗോ. രാ.).]

യദൎത്ഥം പ്രതിഷേധോ മേ ക്രിയതേ ഗന്തുമിച്ഛതഃ
ഏതദിച്ഛാമി വിജ്ഞാതും സംശയോ ഹി മമാനഘ. 8

| | | | |
|---|---|---|---|
| "ഗന്തും | "കൂടെ വരുവാൻ | | 'എന്തു കുററം ഞാൻ |
| ഇച്ഛതഃ | പ്രാൎത്ഥിക്കുന്നവനായ | സംശയഃ; | ചെയ്തുപോയോ' എന്നാണ് സംശയം; |
| മേ | എന്റെ | | |
| പ്രതിഷേധഃ | നിവാരണം | ഹി, | അതിനാൽ, |
| യദൎത്ഥം | എന്തൊ ഒരു കാരണത്താലാണ് | അനഘ ! | ഹേ പുണ്യശീല ! |
| | | ഏതത് | ഇതിനെ |
| ക്രിയതേ; | ചെയ്യപ്പെടുന്നത്; | വിജ്ഞാതും | ഇന്നതെന്നറിവാനായി |
| മമ | എനിക്ക് | ഇച്ഛാമി." | ഞാൻ പ്രാൎത്ഥിക്കുന്നു." |

തതോഽബ്രവീന്മഹാതേജാ രാമോ ലക്ഷ്മണമഗ്രതഃ
സ്ഥിതം പ്രാഗ്ഗാമിനം വീരം യാചമാനം കൃതാഞ്ജലിം. 9

| | | | |
|---|---|---|---|
| മഹാതേജാഃ | മഹാതേജസ്വിയായ | പ്രാഗ്ഗാമിനം | എല്ലാവരും മുമ്പായി യാത്രപുറപ്പെട്ടവനായി |
| രാമഃ | ശ്രീരാമൻ, | | |
| തതഃ | അപ്പോൾ | യാചമാനം | അപേക്ഷിക്കുന്നവനും |
| അഗ്രതഃ | തന്റെ മുമ്പിൽ | വീരം | പുണ്യാത്മാവും ആയ |
| കൃതാഞ്ജലിം | അഞ്ജലികൂപ്പിക്കൊണ്ടു | ലക്ഷ്മണം | ലക്ഷ്മണനോടായി |
| സ്ഥിതം, | നിന്നിരുന്നവനും, | അബ്രവീത്. | ഇങ്ങിനെ അരുളിച്ചെയ്തു. |

സ്നിഗ്ദ്ധോ ധൎമ്മരതോ വീരഃ സതതം സത്പഥേ സ്ഥിതഃ
പ്രിയഃ പ്രാണസമോ വശ്യോ ഭ്രാതാ ചാസി സഖാ ച മേ. 10

| | | | |
|---|---|---|---|
| "സ്നിഗ്ദ്ധഃ | "അത്യന്തം പ്രിയനും, | മേ പ്രാണസമഃ | എനിക്ക് പ്രാണസമനായ |
| ധൎമ്മരതഃ | ധൎമ്മചിന്തയാൎന്നവനായി | ഭ്രാതാ | അനുജനും |
| സതതം | എല്ലായ്പോഴും | സഖാ ച | സഖാവും |
| സത്പഥേ | സന്മാൎഗ്ഗത്തിൽ | പ്രിയഃ | പ്രീതിഭാജനവും |
| സ്ഥിതഃ, | ചരിക്കുന്നവനും, | വശ്യഃ ച അസി. | എന്നെ അനുസരിക്കുന്നവനുംആണല്ലൊ നീ. |
| വീരഃ | പുണ്യാത്മാവും | | |

മയാഽദ്യ സഹ സൌമിത്രേ ത്വയി ഗച്ഛതി തദ്വനം
കോ ഭരിഷ്യതി കൌസല്യാം സുമിത്രാം വാ യശസ്വിനീം. 11

| | | | |
|---|---|---|---|
| " സൌമിത്രേ ! | " ലക്ഷ്മണ ! | കൌസല്യാം | കൌസല്യാദേവിയേയും |
| മയാ സഹ | എന്നോടുകൂടി | യശസ്വിനീം | കീർത്തിമതിയായ |
| അദ്യ | ഇപ്പോൾ | സുമിത്രാം വാ | സുമിത്രാദേവിയേയും |
| വനം | കാട്ടിലേക്കു | കഃ | ആരാണ് |
| ത്വയി ഗച്ഛതി, | നീ വന്നുകളഞ്ഞാൽ | ഭരിഷ്യതി ? | സമാധാനിപ്പിച്ചുകൊണ്ടിരിക്കുക ? |
| തത് | ആ സമയം | | |

അഭിവർഷതി കാമൈര്യഃ പർജ്ജന്യഃ പൃഥിവീമിവ
സ കാമപാശപര്യസ്തോ മഹാതേജാ മഹീപതിഃ. 12

| | | | |
|---|---|---|---|
| " യഃ | " യാതൊരുവൻ | സഃ | അപ്രകാരമുള്ള |
| കാമൈഃ | സർവ്വാഭീഷ്ടങ്ങളേയും നൽകുന്നതിനാൽ | മഹാതേജാഃ | മഹാതേജസ്വിയായ |
| പൃഥിവീം | ഭൂമിക്ക് | മഹീപതിഃ | ചക്രവർത്തിമഹാരാജാവ് |
| പർജ്ജന്യഃ | പർജ്ജന്യദേവൻ | കാമപാശപര്യസ്തഃ. | വേറെ അഭിലാഷമാകുന്ന പാശത്താൽ ബദ്ധനായിരിക്കുന്നു. |
| ഇവ | എന്നപോലെ, | | |
| അഭിവർഷതി, | വർഷിക്കുന്നുവോ, | | |

" കാമപാശപര്യസ്തഃ " സ്വേച്ഛയായി പരിപാലിപ്പാനുള്ള ആശയിൽനിന്നു നിവൃത്തനായവൻ. (എന്ന് ശിരോ.)]

സാ ഹി രാജ്യമിദം പ്രാപ്യ നൃപസ്യാശ്വപതേഃ സുതാ
ദുഃഖിതാനാം സപത്നീനാം ന കരിഷ്യതി ശോഭനം. 13

| | | | |
|---|---|---|---|
| " അശ്വപതേഃ നൃപസ്യ | " അശ്വപതിമഹാരാജാവിന്റെ | പ്രാപ്യ, | ലഭിച്ചതിൽ പിന്നെ, |
| സുതാ | പുത്രിയായ | ദുഃഖിതാനാം | ദുഃഖിച്ചിരിക്കുന്നവ [രായ |
| സാ ഹി, | ആ കൈകേയീ ദേവി | സപത്നീനാം | സപത്നിമാർക്ക് |
| ഇദം രാജ്യം | ഈ രാജ്യം [യാകട്ടേ, | ശോഭനം | നന്മ |
| | | കരിഷ്യതി ന. | ചെയ്കയില്ല. |

ന സ്മരിഷ്യതി കൌസല്യാം സുമിത്രാം ച സുദുഃഖിതാം
ഭരതോ രാജ്യമാസാദ്യ കൈകേയ്യാം പര്യവസ്ഥിതഃ. 14

| | | | |
|---|---|---|---|
| " ഭരതഃ | " ഭരതൻ | സുദുഃഖിതാം | ഏറെ ദുഃഖിച്ചിരിക്കുന്ന |
| രാജ്യം | രാജ്യത്തെ | കൌസല്യാം | കൌസല്യാമാതാവിനേയും |
| ആസാദ്യ, | പ്രാപിച്ചശേഷം, | | |
| കൈകേയ്യാം | കൈകേയീമാതാവിന്ന് | സുമിത്രാം ച | സുമിത്രാമാതാവിനേയും |
| പര്യവസ്ഥിതഃ, | വശപ്പെട്ടു നടക്കുന്നവനായി | സ്മരിഷ്യതി ന. | തിരിഞ്ഞു നോക്കുകയില്ല. |

താമാൎയ്യാം സ്വയമേവേഹ ,രാജാനുഗ്രഹണേന വാ
സൌമിത്രേ ഭര കൌസല്യാമുക്തമൎത്ഥമിമം ചര. 15

| | | | |
|---|---|---|---|
| "സൌമിത്രേ ! | "ലക്ഷ്മണ ! | ഇഹ | ഇവിടെത്തന്നെ വസിച്ചുകൊണ്ടു് |
| ആൎയ്യാം | പൂജ്യയായ | | |
| താം | ആ | ഭര ; | രക്ഷിച്ചുവന്നാലും ; |
| കൌസല്യാം | കൌസല്യാമാതാവിനെ | ഉക്തം | പറഞ്ഞ |
| സ്വയം ഏവ | സ്വയമായിത്തന്നെയോ | ഇമം | ഈ |
| രാജാനുഗ്രഹേണ വാ, | മഹാരാജാവിന്റെ അനുമതിയോടുകൂടിയോ | അൎത്ഥം | കൃത്യത്തെ |
| | | ചര. | നീ അനുഷ്ഠിച്ചാലും. |

ഏവം മയി ച തേ ഭക്തിൎഭവിഷ്യതി സുദൎശിതാ
ധൎമ്മജ്ഞ ഗുരുപൂജായാം ധൎമ്മശ്ചാപ്യതുലോ മഹാൻ. 16

| | | | |
|---|---|---|---|
| "ഏവം ച | "ഇപ്രകാരംചെയ്താൽ | അപി ച | എന്നുമാത്രമല്ല |
| മയി | എങ്കൽ വെച്ചിരിക്കുന്ന | ധൎമ്മജ്ഞ ! | ഹേ ധൎമ്മജ്ഞ ! |
| തേ | നിന്റെ [തായ | ഗുരുപൂജായാം | മാതൃപിതൃശുശ്രൂഷയിൽ |
| ഭക്തിഃ | ഭക്തി | അതുലഃ | നിസ്തുല്യവും |
| സുദൎശിതാ | നല്ലപോലെ പ്രത്യക്ഷപ്പെട്ടത്തിയതായി | മഹാൻ | മഹത്തും ആയ |
| ഭവിഷ്യതി ; | ഭവിക്കും ; | ധൎമ്മഃ. | ധൎമ്മവും സ്ഥിതിചെയ്യുന്നു. |

ഏവം കുരുഷ്വ സൌമിത്രേ മത്കൃതേ രഘുനന്ദന
അസ്മാഭിൎവ്വിപ്രഹീണായാ മാതുൎന്നോ ന ഭവേത് സുഖം. 17

| | | | |
|---|---|---|---|
| "രഘുനന്ദന ! | "അല്ലയോ രഘുവംശ [തിലക ! | അസ്മാഭിഃ വിപ്രഹീണായാഃ | നമ്മെ വിട്ടുപിരിഞ്ഞ |
| സൌമിത്രേ! | ലക്ഷ്മണ! | | |
| മത് കൃതേ | എനിക്കുവേണ്ടി | നഃ മാതുഃ | നമ്മുടെ അമ്മമാൎക്ക് |
| ഏവം | ഇപ്രകാരം | സുഖം | സുഖം |
| കുരുഷ്വ ; | നീ ചെയ്താലും ; | ഭവേത് ന. | ഉണ്ടാകയില്ല. |

["നഃ" എന്നു് ബഹുവചനം പ്രയോഗിച്ചു്, "മാതുഃ" എന്നു് ഏകവചനം പ്രയോഗിച്ചിരിക്കുന്നതു് ആൎഷം.]

ഏവമുക്തസ്തു രാമേണ ലക്ഷ്മണഃ ശ്ലക്ഷ്ണയാ ഗിരാ
പ്രത്യുവാച തദാ രാമം വാക്യജ്ഞോ വാക്യകോവിദം. 18

| | | | |
|---|---|---|---|
| "രാമേണ | "ശ്രീരാമനാൽ | ലക്ഷ്മണഃ | ലക്ഷ്മണൻ, |
| തു | ഈ കാൎയ്യത്തിൽ | വാക്യകോവിദം | ഉണൎത്തിക്കുന്ന വാക്യത്തിന്റെ സൂക്ഷ്മത്തെ അറിയുന്നതിൽ വിദഗ്ദ്ധനായ |
| ഏവം | ഇപ്രകാരം | | |
| ശ്ലക്ഷ്ണയാ | പ്രിയമായും വിശ്വസിക്കത്തക്കതായും ഉള്ള | | |
| ഗിരാ | വാക്യത്താൽ | രാമം | ശ്രീരാമനോടായി, |
| ഉക്തഃ, | നിയമിക്കപ്പെട്ടവനും, | തദാ | ആ സമയം |
| വാക്യജ്ഞഃ | ആ വാക്കിന്റെ സൂക്ഷ്മത്തെയറിഞ്ഞവനുമായ | പ്രത്യുവാച. | ഇങ്ങിനെ മറുപടി ഉണൎത്തിച്ചു. |

തവൈവ തേജസാ വീര ഭരതഃ പൂജയിഷ്യതി
കൌസല്യാം ച സുമിത്രാം ച പ്രയതോ നാത്ര സംശയഃ 19

| | | | |
|---|---|---|---|
| "വീര! | "പുണ്യാത്മാവേ! | കൌസല്യാം ച | കൌസല്യാമാതാവിനേയും |
| ഭരതഃ | ഭരതൻ | സുമിത്രാം ച | സുമിത്രാമാതാവിനേയും |
| തവ | നിന്തിരുവടിയുടെ | പൂജയിഷ്യതി; | ജാഗ്രതയോടുകൂടി നോക്കിവരും; |
| തേജസാ | ഗുണഗണങ്ങളുടെ പ്രഭാവത്താൽ | അത്ര | ഇക്കാൎയ്യത്തിൽ |
| പ്രയതഃ | ഒരു കോട്ടവും വരാതെ ഭക്തിയോടുകൂടിയവനായി | സംശയഃ ഏവ | സംശയംതന്നെ |
| | | ന. | വേണ്ടതില്ല. |

യദി ദുഷ്ടോ ന രക്ഷേത ഭരതോ രാജ്യമുത്തമം
പ്രാപ്യ ദുൎമ്മനസാ വീര ഗൎവ്വേണ ച വിശേഷതഃ 20
തമഹം ദുൎമ്മതിം ക്രൂരം വധിഷ്യാമി ന സംശയഃ
തത്പക്ഷ്യാനപി താൻ സൎവ്വാൻ ത്രൈലോക്യമപി കിം കൃതം. 21

| | | | |
|---|---|---|---|
| "വീര! | "പുണ്യാത്മാവേ! | ദുൎമ്മതിം | ബുദ്ധിമോശംമൂലം |
| ഭരതഃ | ഭരതൻ | ക്രൂരം | ദുഷ്ടതകൈക്കൊണ്ട |
| ഉത്തമം | ഉത്തമമായ | തം | അവനെയും |
| രാജ്യം | രാജ്യത്തെ | തത്പക്ഷ്യാൻ | അവനെച്ചേൎന്നവർ |
| പ്രാപ്യ, | പ്രാപിച്ച്, | താൻ | യാതൊരുവരൊ അവർ |
| ച | തന്മൂലം | സൎവ്വാൻ അപി | എല്ലാവരേയും |
| വിശേഷതഃ | അസാധാരണമായി | അഹം | ഞാൻ |
| ഗൎവ്വേണ | ഗൎവ്വംകൊണ്ട് | വധിഷ്യാമി, | വധിച്ചുകളയാം, |
| ദുൎമ്മനസാ, | ധൎമ്മാധൎമ്മവിവേകമില്ലാത്തകാരണം | ത്രൈലോക്യം അപി | മൂന്നു ലോകത്തിലുള്ളവരൊന്നിച്ചു കൂടിയാലും |
| ദുഷ്ടഃ | ദുഷ്ടനായി | കിം കൃതം? | എന്തുതന്നെ ചെയ്വാൻ കഴിയും? |
| രക്ഷേത ന | ശരിയായി നടക്കാതിരിക്കുന്നു | ന സംശയഃ. | ഇതിന്ന് സംശയം തന്നെയില്ല. |
| യദി, | എങ്കിൽ, | | |

കൌസല്യാ ബിഭൃയാദാൎയ്യാ സഹസ്രമപി മദ്വിധാൻ
യസ്യാഃ സഹസ്രം ഗ്രാമാണാം സംപ്രാപ്തമുപജീവനം. 22

| | | | |
|---|---|---|---|
| "യസ്യാഃ | "യാതൊരുവൾവക്കൽ | ആൎയ്യാ | ആ ഉത്തമയായ |
| ഗ്രാമാണാം | ഗ്രാമങ്ങളുടെ [നിന്ന്, | കൌസല്യാ | കൌസല്യാമാതാവ്, |
| സഹസ്രം, | എത്രയൊ ആയിരം, | മദ്വിധാൻ | എന്നെപ്പോലെയുള്ള |
| ഉപജീവനം | കാലക്ഷേപാൎത്ഥമായി | സഹസ്രം അപി | അനേകായിരം പേരേയും |
| സംപ്രാപ്തം, | ദാനംലഭിച്ച് അനുഭവിച്ച് വരപ്പെടുന്നുവോ, | ബിഭൃയാത്. | സംരക്ഷിക്കും |

**തദാത്മഭരണേ ചൈവ മമ മാതുസ്തഥൈവ ച**
**പര്യാപ്താ മദ്വിധാനാം ച ഭരണായ യശസ്വിനീ.** 23

| | | | |
|---|---|---|---|
| "യശസ്വിനീ | "ആ യശസ്വിനി | മാതുഃ ച | മാതാവിന്റെയും |
| തത്, | അപ്രകാരമിരിക്കെ, | മദ്വിധാനാം ച | എന്നെപ്പോലെയുള്ള വരുടേയും |
| ആത്മഭരണേ ച | സ്വസംരക്ഷണയിലും | | |
| തഥാ ഏവ | അപ്രകാരം തന്നെ | ഭരണായ | സംരക്ഷണത്തിലും |
| മമ | എന്റെ | പര്യാപ്താ ഏവ. | സമർത്ഥതന്നെ. |

**കുരുഷ്വ മാമനുചരം വൈധർമ്മ്യം നേഹ വിദ്യതേ**
**കൃതാർത്ഥോഽഹം ഭവിഷ്യാമി തവ ചാർത്ഥഃ പ്രകല്പ്യതേ.** 24

| | | | |
|---|---|---|---|
| "മാം | "എന്നെ | അഹം | ഞാൻ |
| അനുചരം | കൈങ്കര്യംചെയ്യുന്നവ | കൃതാർത്ഥഃ | കൃതാർത്ഥനായി |
| കുരുഷ്വ; | നിയമിച്ചാലും; [നായി | ഭവിഷ്യാമി; | ഭവിക്കും; |
| ഇഹ | ഇക്കാര്യത്തിൽ | തവ | നിന്തിരുവടിയുടെ |
| വൈധർമ്മ്യം | ധർമ്മവിരോധം എന്നു | അർത്ഥഃ ച | കാര്യവും |
| വിദ്യതേ ന; | ഇല്ല; [ള്ളതു് | പ്രകല്പ്യതേ. | നല്ലപോലെ നടക്കും. |

["അർത്ഥഃ' ഫലമൂലാഹരണാദികാര്യം. "തവ ച അർത്ഥഃ" (നിന്തിരുവടിയുടെ കാര്യംതന്നെ, അല്ലാതെ എന്റെ അല്ല), പരാർത്ഥകൈങ്കര്യംതന്നെ പുരുഷാർത്ഥമെന്നു് ഭാവം. (ഗോ. രാ.).]

**ധനുരാദായ സഗുണം ഖനിത്രപിടകാധരഃ**
**അഗ്രതസ്തേ ഗമിഷ്യാമി പന്ഥാനമനുദർശയൻ.** 25

| | | | |
|---|---|---|---|
| "സഗുണം | ഞാണേററിയ | പന്ഥാനം അനുദർശയൻ | വഴികാട്ടിക്കൊണ്ടു്, |
| ധനുഃ | വില്ലിനെ | | |
| ആദായ | കയ്യിൽപിടിച്ചുകൊണ്ടു | തേ | നിന്തിരുവടിക്കു് |
| ഖനിത്രപിടകാധരഃ | കയ്ക്കോട്ടും കൊട്ടയും എടുത്തുകൊണ്ടു്, | അഗ്രതഃ | മുമ്പിലായി |
| | | ഗമിഷ്യാമി. | ഞാൻ ഗമിക്കാം. |

**ആഹരിഷ്യാമി തേ നിത്യം മൂലാനി ച ഫലാനി ച**
**വന്യാനി യാനി ചാന്യാനി സ്വാഹാരാണി തപസ്വിനാം**
**ഭവാംസ്തു സഹ വൈദേഹ്യാ ഗിരിസാനുഷു രംസ്യതേ.** 26

| | | | |
|---|---|---|---|
| "യാനി | "ഏതെല്ലാം | തേ | നിന്തിരുവടിക്കായി |
| തപസ്വിനാം | താപസന്മാർക്കു് | ആഹരിഷ്യാമി; | ഞാൻ കൊണ്ടുവരുന്നുണ്ടു്; |
| അന്യാനി | അസാധാരണങ്ങളും | തു | ആകയാൽ |
| വന്യാനി | കാട്ടിലുണ്ടാകുന്നവയും ആയ | ഭവാൻ | നിന്തിരുവടി |
| | | വൈദേഹ്യാ സഹ | വൈദേഹിയോടുംകൂടി |
| സ്വാഹാരാണി ച | നല്ല ആഹാരപദാർത്ഥങ്ങളെ അപ്രകാരമുള്ള | ഗിരിസാനുഷു | പർവ്വതങ്ങളുടെ താഴ്വരകളിൽ |
| മൂലാനി ച | കിഴങ്ങുകളേയും | | |
| ഫലാനി ച | ഫലങ്ങളേയും | രംസ്യതേ. | സുഖമായി കാലം കഴിക്കും. |
| നിത്യം | ദിവസം തോറും | | |

**അഹം സൎവ്വം കരിഷ്യാമി ജാഗ്രതഃ സ്വപതശ്ച തേ**
**രാമസ്ത്വനേന വാക്യേന സുപ്രീതഃ പ്രത്യുവാച തം**
**വ്രജാപൃച്ഛസ്വ സൌമിത്രേ സൎവ്വമേവ സുഹൃജ്ജനം.** 27

| | |
|---|---|
| "തേ | "നിന്തിരുവടി |
| ജാഗ്രതഃ | ഉണൎന്നിരിക്കുമ്പോഴും |
| സ്വപതഃ ച | നിദ്രയിലിരിക്കുമ്പോഴും |
| അഹം | ഞാൻ |
| സൎവ്വം കരിഷ്യാമി;" | വേണ്ടുന്നതെല്ലാം ചെയ്തുകൊണ്ട് കാത്തിരിക്കുന്നുണ്ട്;" |
| രാമഃ | ശ്രീരാമൻ |
| തു | ഇക്കാൎയ്യത്തിൽ |
| അനേന | ഇപ്രകാരമുള്ള |
| വാക്യേന | വാക്യത്താൽ |
| സുപ്രീതഃ, | പ്രസാദിച്ചവനായി, |
| തം | ലക്ഷ്മണനോടായി |
| പ്രത്യുവാച; | ഇങ്ങിനെപ്രതിവചിച്ചു |
| "സൌമിത്രേ! | "ലക്ഷ്മണ! |
| വ്രജ; | നീയും കൂടെവരിക; |
| സുഹൃജ്ജനം | വേണ്ടപ്പെട്ടവരായ |
| സൎവ്വം ഏവ | എല്ലാവരോടും |
| ആപൃച്ഛസ്വ. | യാത്രപറഞ്ഞുവരിക. |

["ജാഗ്രതഃ സ്വപതഃ" എന്നു പറഞ്ഞതിൽനിന്ന് ലക്ഷ്മണന്റെ നിദ്രാവശീകരണസാമൎത്ഥ്യം സൂചിപ്പിക്കപ്പെട്ടിരിക്കുന്നു. (ശിരോ.) ബാലകാണ്ഡത്തിന്റെ ആമുഖത്തിൽ ലക്ഷ്മണൻ ജാഗ്രദവസ്ഥയാകുന്നു,എന്ന് പറയപ്പെട്ടിരിക്കുന്നതും ഈ ഘട്ടത്തിൽ സ്മരണീയമാകുന്നു.]

**യേ ച രാജ്ഞോ ദദൌ ദിവ്യേ മഹാത്മാ വരുണഃ സ്വയം**
**ജനകസ്യ മഹായജ്ഞേ ധനുഷീ രൌദ്രദൎശനേ**
**അഭേദ്യേ കവചേ ദിവ്യേ തൂണീ ചാക്ഷയസായകൌ** 28
**ആദിത്യവിമലൌ ചോഭൌ ഖഡ്ഗൌ ഹേമപരിഷ്കൃതൌ**
**സത്കൃത്യ നിഹിതം സൎവ്വമേതദാചാൎയ്യസദ്മനി.**
**സ ത്വമായുധമാദായ ക്ഷിപ്രമാവ്രജ ലക്ഷ്മണ.** 29

| | |
|---|---|
| "ജനകസ്യ രാജ്ഞഃ | "ജനകമഹാരാജാവിന്റെ |
| മഹായജ്ഞേ | മഹായജ്ഞത്തിൽ |
| മഹാത്മാ | മഹാത്മാവായ |
| വരുണഃ, | വരുണഭഗവാൻ, |
| സ്വയം, | സ്വയമായ്ത്തന്നെ |
| രൌദ്രദൎശനേ | കാണ്മാൻ ഭയങ്കരങ്ങളായ് |
| ദിവ്യേ | ദിവ്യങ്ങളായ |
| യേ ധനുഷീ, | യാതൊരു രണ്ടു കോദണ്ഡങ്ങളേയും, |
| അഭേദ്യേ | പിളൎക്കപ്പെടാത്ത |
| ദിവ്യേ കവചേ, | രണ്ടുദിവ്യകവചങ്ങളും |
| അക്ഷയസായകൌ | കുറയാത്ത ബാണങ്ങളോടുകൂടിയ |
| തൂണീ, | രണ്ടു ആവനാഴികളും, |
| ആദിത്യവിമലൌ | സൂൎയ്യനെപ്പോലെ വിളങ്ങുന്നവയും |
| ഹേമപരിഷ്കൃതൌ | സ്വൎണ്ണാലംകൃതങ്ങളും ആയ |
| ഉഭൌ | രണ്ടു |
| ഖഡ്ഗൌ ച | ഖഡ്ഗങ്ങളേയും |
| ദദൌ | നൽകിയൊ, ആയവ |
| സൎവ്വം ച | എല്ലാം |
| ആചാൎയ്യസദ്മനി | ആചാൎയ്യഭവനത്തിൽ |
| സത്കൃത്യ | പൂജിച്ച് |
| നിഹിതം; | സൂക്ഷിക്കപ്പെട്ടിരിക്കുന്നു |
| ലക്ഷ്മണ! | ലക്ഷ്മണ! |
| സഃ ത്വം | ആ സംഗതിയറിവുള്ള നീ |
| ഏതത് | ഈ |
| ആയുധം ച | ആയുധം എല്ലാം |
| ആദായ, | വാങ്ങിക്കൊണ്ട്, |
| ക്ഷിപ്രം ആവ്രജ." | ഉടനെമടങ്ങിവരിക." |

**സ സുഹൃജ്ജനമാമന്ത്ര്യ വനവാസായ നിശ്ചിതഃ**
**ഇക്ഷ്വാകുഗുരുമാഗമ്യ ജഗ്രാഹായുധമുത്തമം.** 30

| | | | |
|---|---|---|---|
| വനവാസായ | വനവാസത്തിന്നായി | ഇക്ഷ്വാകുഗുരും | ഇക്ഷ്വാകുക്കളുടെ കുല[ഗുരുവിനെ |
| നിശ്ചിതഃ | സമ്മതം നല്കപ്പെട്ട | ആഗമ്യ | പ്രാപിച്ചു |
| സഃ, | ആ ലക്ഷ്മണൻ, | ഉത്തമം | ഉത്തമമായ |
| സുഹൃജ്ജനം | മിത്രജനത്തോടു് | ആയുധം | ആയുധവൎഗ്ഗത്തെ |
| ആമന്ത്ര്യ | യാത്രപറഞ്ഞു് | ജഗ്രാഹ. | കയ്യ്ക്കൊണ്ടു. |

**തദ്ദിവ്യം രഘുശാൎദ്ദൂലഃ സത്കൃതം മാല്യഭൂഷിതം**
**രാമായ ദൎശയാമാസ സൌമിത്രിഃ സൎവ്വമായുധം.** 31

| | | | |
|---|---|---|---|
| രഘുശാൎദ്ദൂലഃ | രഘുകുലശ്രേഷ്ഠനായ | സത്കൃതം | പൂജിക്കപ്പെട്ടതുമായ |
| സൌമിത്രിഃ | ലക്ഷ്മണൻ | തത് ആയുധം | ആ ആയുധവൎഗ്ഗം |
| ദിവ്യം | ദിവ്യവും | സൎവ്വം | മുഴുവനും |
| മാല്യഭൂഷിതം | മാല്യങ്ങളാൽ അലങ്കരിക്കപ്പെട്ടു് | രാമായ | ശ്രീരാമന്നു് |
| | | ദൎശയാമാസ. | കാണിച്ചുകൊടുത്തു. |

**തമുവാചാത്മവാൻ രാമഃ പ്രീത്യാ ലക്ഷ്മണമാഗതം**
**കാലേ ത്വമാഗതഃ സൌമ്യ കാംക്ഷിതേ മമ ലക്ഷ്മണ.** 32

| | | | |
|---|---|---|---|
| ആത്മവാൻ | മുൻകരുതലുള്ളവനായ | "മമ | "എന്റെ |
| രാമഃ, | ശ്രീരാമൻ | സൌമ്യ! ലക്ഷ്മണ! | പ്രിയപ്പെട്ട ലക്ഷ്മണ! |
| ആഗതം | തിരിച്ചെത്തിയവനായ | | |
| തം | ആ | കാംക്ഷിതേ | മനസ്സിൽ വിചാരിച്ച |
| ലക്ഷ്മണം, | ലക്ഷ്മണനെനോക്കി | കാലേ | സമയത്തിൽതന്നെ |
| പ്രീത്യാ | ആദരവോടെ | ത്വം | നീ |
| ഉവാച ; | അരുളിച്ചെയ്തു ; | ആഗതഃ. | വന്നുചേൎന്നു. |

**അഹം പ്രദാതുമിച്ഛാമി യദിദം മാമകം ധനം**
**ബ്രാഹ്മണേഭ്യസ്തപസ്വിഭ്യസ്ത്വയാ സഹ പരംതപ** 33
**വസന്തീഹ ദൃഢം ഭക്ത്യാ ഗുരുഷു ദ്വിജസത്തമാഃ**
**തേഷാമപി ച മേ ഭൂയഃ സൎവ്വേഷാം ചോപജീവിനാം.** 34

| | | | |
|---|---|---|---|
| "ഇഹ | "ഇവിടെ | സൎവ്വേഷാം ച, | എല്ലാവൎക്കും |
| ദ്വിജസത്തമാഃ | ബ്രാഹ്മണോത്തമന്മാർ | മാമകം | എന്റെ സ്വന്തം |
| ഗുരുഷു | ഗുരുജനങ്ങളിൽ | ധനം | സ്വത്തായുള്ളതു് |
| ദൃഢം ഭക്ത്യാ | പരമഭക്തിയോടുകൂടി | യത് | യാതൊന്നോ അപ്ര[കാരമുള്ള |
| വസന്തി; | വസിക്കുന്നു ; | ഇദം, | ഇതിനെ, |
| തേഷാം അപി, | അവൎക്കും, | പരന്തപ! | ഹേ പരന്തപ! |
| തപസ്വിഭ്യഃ | തപസ്വികളായ | ത്വയാ സഹ | നിന്നോടൊന്നിച്ചി[രുന്നു്, |
| ബ്രാഹ്മണേഭ്യഃ ച | അന്തണന്മാൎക്കും | ഭൂയഃ | ധാരാളമായി |
| | | പ്രദാതും | വിതരണം ചെയ്യാൻ |
| മേ ഉപജീവിനാം | എന്നെ ആശ്രയിച്ചു നില്ക്കുന്ന | അഹം ഇച്ഛാമി. | ഞാൻ നിശ്ചയിച്ചിരിക്കുന്നു. |

വസിഷ്ഠപുത്രം തു സുയജ്ഞമാര്യ്യം
ത്വമാനയാശു പ്രവരം ദ്വിജാനാം
അഭിപ്രയാസ്യാമി വനം സമസ്താ-
നഭ്യർച്ച്യ ശിഷ്ടാനപരാൻ ദ്വിജാതീൻ. 35

| | | | |
|---|---|---|---|
| "ദ്വിജാനാം പ്രവരം | "ബ്രാഹ്മണശ്രേഷ്ഠനും, | ത്വം ആശു | നീ വേഗത്തിൽ |
| ആര്യ്യം | ഉത്തമനും | ആനയ; | കൂട്ടിക്കൊണ്ടുവരിക; |
| വസിഷ്ഠപുത്രം | വസിഷ്ഠപുത്രനുമായ | സമസ്താൻ | എല്ലാവരെയും |
| സുയജ്ഞം, | സുയജ്ഞനെയും, | അഭ്യർച്ച്യ | വേണ്ടുംവണ്ണം ആദരിച്ചു ശേഷം, |
| അപരാൻ | മററുള്ള | വനം | കാട്ടിലേക്ക് |
| ശിഷ്ടാൻ | വിശിഷ്ടന്മാരായ | അഭിപ്രയാസ്യാമി. | ഞാൻ യാത്ര പുറപ്പെടാം. |
| ദ്വിജാതീൻ തു, | ബ്രാഹ്മണരെയും, | | |

ഇത്യാർഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ അയോദ്ധ്യാകാണ്ഡേ
ഏകത്രിംശഃ സർഗ്ഗഃ = മുപ്പത്തൊന്നാംസർഗ്ഗം സമാപ്തം.
ആദ്യംമുതൽ ശ്ലോകസംഖ്യ 3701 ; അയോദ്ധ്യാകാണ്ഡം ആദ്യംമുതൽ ശ്ലോകസംഖ്യ 1346



## ദ്വാത്രിംശഃ സർഗ്ഗഃ = മുപ്പത്തിരണ്ടാംസർഗ്ഗം.

[യാത്രാദാനം = വനയാത്രക്കുമുമ്പുള്ള ധനവിതരണം.]

തതഃ ശാസനമാജ്ഞായ ഭ്രാതുഃ പ്രിയകരം ശുഭം
ഗത്വാ സ പ്രവിവേശാശു സുയജ്ഞസ്യ നിവേശനം. 1

| | | | |
|---|---|---|---|
| സഃ | ലക്ഷ്മണൻ | തതഃ | അവിടെനിന്നും |
| ഭ്രാതുഃ | ജ്യേഷ്ഠന്റെ | ആശു ഗത്വാ, | ഉടനെ ചെന്ന്, |
| ശാസനം | ആജ്ഞയെ | സുയജ്ഞസ്യ | (വസിഷ്ഠപുത്രനായ) സുയജ്ഞമുനിയുടെ |
| ശുഭം | പുണ്യകരമായതെന്നും | നിവേശനം | ആശ്രമത്തിൽ |
| പ്രിയകരം | ക്ഷേമകരമായതെന്നും | പ്രവിവേശ. | പ്രവേശിച്ചു. |
| ആജ്ഞായ | അംഗീകരിച്ച് | | |

തം വിപ്രമഗ്ന്യഗാരസ്ഥം വന്ദിത്വാ ലക്ഷ്മണോഽബ്രവീത്
സഖേഽഭ്യാഗച്ഛ പശ്യ ത്വം വേശ്മ ദുഷ്കരകാരിണഃ. 2

| | | | |
|---|---|---|---|
| ലക്ഷ്മണഃ | ലക്ഷ്മണൻ | ദുഷ്കരകാരിണഃ | ആരാലും ചെയ്വാൻ സാധിക്കാത്തവയെ ചെയ്യുന്നവനായ ശ്രീരാമന്റെ |
| അഗ്ന്യഗാരസ്ഥം | അഗ്നിഹോത്രശാലയിൽ ഉണ്ടായിരുന്ന | | |
| വിപ്രം | ആ ബ്രാഹ്മണനെ | വേശ്മ | അരമനയിലേക്ക് |
| വന്ദിത്വാ | വന്ദനംചെയ്തു | ത്വം | അങ്ങ് |
| തം | അദ്ദേഹത്തോടായി | അഭ്യാഗച്ഛ, | എഴുന്നെള്ളിയാലും, |
| അബ്രവീത് ; | ഉരചെയ്തു ; | പശ്യ." | മററുള്ളവയെല്ലാം അവിടുന്ന് നേരിട്ട് കണ്ടറിഞ്ഞുകൊൾക." |
| "സഖേ ! | "സ്നേഹിത ! | | |

തതഃ സന്ധ്യാമുപാസ്യാഥ ഗത്വാ സൌമിത്രിണാ സഹ
ജുഷ്ടം തത് പ്രാവിശല്ലക്ഷ്മ്യാ രമ്യം രാമനിവേശനം. 3

| | | | |
|---|---|---|---|
| തതഃ | ആകയാൽ | ലക്ഷ്മ്യാ | ഐശ്വൎയ്യംകൊണ്ടു് |
| അഥ | ആ സമയത്തെ | ജുഷ്ടം | നിറയപ്പെട്ടതും |
| സന്ധ്യാം | നിത്യകൎമ്മത്തെ | രമ്യം | മനോഹരവും ആയ |
| ഉപാസ്യ, | പൂൎത്തിചെയ്തു്, | തത് | ആ |
| സൌമിത്രിണാ സഹ | ലക്ഷ്മണനോടുംകൂടി | രാമനിവേശനം | ശ്രീരാമന്റെ അരമനയിൽ |
| ഗത്വാ, | എഴുന്നെള്ളി, | പ്രാവിശത്. | വന്നുചേൎന്നു. |

തമാഗതം വേദവിദം പ്രാഞ്ജലിഃ സീതയാ സഹ
സുയജ്ഞമഭിചക്രാമ രാഘവോഽഗ്നിമിവാൎച്ചിതം. 4

| | | | |
|---|---|---|---|
| രാഘവഃ | ശ്രീരാഘവൻ | ആഗതം | അങ്ങോട്ടുവന്നുകൊണ്ടി |
| പ്രാഞ്ജലിഃ | അഞ്ജലികൂപ്പി | തം | ആ [രിക്കുന്നവനുംആയ |
| വേദവിദം, | വേദജ്ഞനും[ക്കൊണ്ടു്, | സുയജ്ഞം | സുയജ്ഞ മഹൎഷിയെ |
| അൎച്ചിതം | ഉജ്ജ്വലിക്കുന്ന | സീതയാ സഹ | സീതയോടും കൂടി |
| അഗ്നിം ഇവ, | അഗ്നിപോലിരിക്കുന്ന വന്നും, | അഭിചക്രാമ. | എതിരേററു സത്കരിച്ചു. |

ജാതരൂപമയൈൎമ്മുഖ്യൈരംഗദൈഃ കുണ്ഡലൈഃ ശുഭൈഃ
സഹേമസൂത്രൈൎമ്മണിഭിഃ കേയൂരൈൎവ്വലയൈരപി 5
അന്യൈശ്ച രത്നൈൎബ്ബഹുഭിഃ കാകുത്സ്ഥഃ പ്രത്യപൂജയത്
സുയജ്ഞം സ തദോവാച രാമഃ സീതാപ്രചോദിതഃ. 6

| | | | |
|---|---|---|---|
| സഃ | ആ | വലയൈഃ | വളകൾകൊണ്ടും |
| കാകുത്സ്ഥഃ | ശ്രീരാമൻ, | അന്യൈഃ | മററു അസാധാരണ |
| സുയജ്ഞം | സുയജ്ഞമഹൎഷിയെ, | ബഹുഭിഃ | അനേക [ങ്ങളായ |
| ജാതരൂപമയൈഃ | സ്വൎണ്ണമയങ്ങളും | രത്നൈഃ ച | ഉത്തമാഭരണങ്ങൾ കൊണ്ടും |
| മുഖ്യൈഃ | ഉൽകൃഷ്ടങ്ങളും ആയ | | |
| അംഗദൈഃ | തോൾവളകളെ | പ്രത്യപൂജയത്; | തുഷ്ടിപ്പെടുത്തിപൂജിച്ചു; |
| ശുഭൈഃ | അഴകാൎന്ന [ക്കൊണ്ടും | രാമഃ | ശ്രീരാമൻ |
| കുണ്ഡലൈഃ | കുണ്ഡലങ്ങൾകൊണ്ടും | തദാ | ആ സന്ദൎഭത്തിൽ |
| സഹേമസൂത്രൈഃ | പൊന്നുനൂലിൽ കോൎത്ത | സീതാപ്രചോദിതഃ | സീതാദേവിയുടെ അപേക്ഷപ്രകാരം |
| മണിഭിഃ | മണികൾകൊണ്ടും | ഉവാച. | ഇങ്ങിനെ അരുളിച്ചെയ്തു. |
| കേയൂരൈഃ അപി | കങ്കണങ്ങൾകൊണ്ടും | | |

ഹാരം ച ഹേമസൂത്രം ച ഭാര്യായൈ സൌമ്യ ഹാരയ
രശനാം ചാധുനാ സീതാ ദാതുമിച്ഛതി തേ സഖേ. 7

| | | | |
|---|---|---|---|
| "സൌമ്യ, | "പ്രിയം തന്നെ ചെയ്യുന്നവനായ | രശനാം ച | അരഞ്ഞാണും |
| സഖേ! | ഹേ സ്നേഹിത! | തേ | അവിടത്തെ |
| അധുനാ | ഇപ്പോൾ | ഭാര്യായൈ | പത്നിക്കായി |
| സീതാ | സീത | ദാതും | തരുവാൻ |
| ഹാരം ച | മുത്തുമാലയും | ഇച്ഛതി; | ആഗ്രഹിക്കുന്നു; |
| ഹേമസൂത്രം ച | പൊൻനൂലും | ഹാരയ. | അവിടുന്ന് അവയെ അംഗീകരിച്ചാലും. |

അംഗദാനി വിചിത്രാണി കേയൂരാണി ശുഭാനി ച
പ്രയച്ഛതി സഖേ തുഭ്യം ഭാര്യായൈ ഗച്ഛതീ വനം. 8

| | | | |
|---|---|---|---|
| "സഖേ! | "പ്രിയസ്നേഹിത! | അംഗദാനി | തോൾവളകളും |
| വനം | കാട്ടിലേക്കു | കേയൂരാണി ച | കങ്കണങ്ങളും |
| ഗച്ഛതീ, | യാത്ര പുറപ്പെട്ടിരിക്കുന്ന ഇവൾ, | ഭാര്യായൈ | അവിടത്തെ പത്നിക്കായി |
| വിചിത്രാണി | വിചിത്രങ്ങളും | തുഭ്യം | അവിടത്തെ വശം |
| ശുഭാനി | മനോഹരങ്ങളും ആയ | പ്രയച്ഛതി. | നൽകുന്നു. |

പര്യങ്കമഗ്ര്യാസ്തരണം നാനാരത്നവിഭൂഷിതം
തമപീച്ഛതി വൈദേഹീ പ്രതിഷ്ഠാപയിതും ത്വയി. 9

| | | | |
|---|---|---|---|
| "ത്വയി | "അവിടത്തെ വക്കൽ | തം | ആ |
| അഗ്ര്യാസ്തരണം | വിശേഷപ്പെട്ട വിരിപ്പുകളാർന്നതും | പര്യങ്കം അപി | മഞ്ചത്തേയും |
| നാനാരത്ന-വിഭൂഷിതം | ഉത്കൃഷ്ട രത്നങ്ങളാൽ അലങ്കരിക്കപ്പെട്ടതും ആയ | പ്രതിഷ്ഠാ-പയിതും | തന്നയപ്പാൻ |
| | | വൈദേഹീ | സീത |
| | | ഇച്ഛതി. | ആഗ്രഹിക്കുന്നു. |

നാഗഃ ശത്രുഞ്ജയോ നാമ മാതുലോ യം ദദൌ മമ
തം തേ ഗജസഹസ്രേണ ദദാമി ദ്വിജപുംഗവ. 10

| | | | |
|---|---|---|---|
| "ദ്വിജപുംഗവ! | "ഹേ ബ്രാഹ്മണോത്തമ! | ശത്രുഞ്ജയഃ | ശത്രുഞ്ജയമെന്നപേരായ |
| യം | യാതൊന്നിനെ | നാഗഃ; | ഗജശ്രേഷ്ഠൻ; |
| മമ | എന്റെ | ഗജസഹസ്രേണ | ആയിരം ആനകളോടുംകൂടി |
| മാതുലഃ | അമ്മാമൻ (എനിക്ക്) | തം | അതിനേയും |
| ദദൌ നാമ | ബഹുമതിയായിത്തന്നുവോ അതുതന്നെയാണ് | തേ | അങ്ങയ്ക്കായി |
| | | ദദാമി." | ഞാൻദാനംചെയ്യുന്നു." |

ഇത്യുക്തഃ സ തു രാമേണ സുയജ്ഞഃ പ്രതിഗൃഹ്യ തത്
രാമലക്ഷ്മണസീതാനാം പ്രയുയോജാശിഷഃ ശുഭാഃ. 11

| | |
|---|---|
| ഇതി | മേൽപ്രകാരം |
| രാമേണ തു | ശ്രീരാമനാൽതന്നെ |
| ഉക്തഃ | ആവശ്യപ്പെടപ്പെട്ട |
| സഃ സുയജ്ഞഃ | ആ സുയജ്ഞമുനി |
| തത് | അതിനെ |
| പ്രതിഗൃഹ്യ, | സ്വീകരിച്ച്, |
| രാമലക്ഷ്മണ-സീതാനാം | ശ്രീരാമനും, ലക്ഷ്മണനും, സീതാദേവിക്കും |
| ശുഭാഃ | മംഗളകരങ്ങളായ |
| ആശിഷഃ | ആശീർവ്വചനങ്ങൾ |
| പ്രയുയോജ. | ഉച്ചരിച്ച് അനുഗ്രഹിച്ചു. |

അഥ ഭ്രാതരമവ്യഗ്രം പ്രിയം രാമഃ പ്രിയംവദം
സൌമിത്രിം തമുവാചേദം ബ്രഹ്മേവ ത്രിദശേശ്വരം. 12

| | |
|---|---|
| രാമഃ | ശ്രീരാമൻ |
| അഥ | ആ സമയം |
| അവ്യഗ്രം | എന്തുകല്പനയേയും ജാഗ്രതയോടെ നിറവേററുവാൻ കാത്തുകൊണ്ടിരുന്നവനും |
| പ്രിയം | സ്നേഹപാത്രവും |
| പ്രിയംവദം | ഹിതത്തെ മാത്രം പറയുന്നവനും |
| ഭ്രാതരം | അനുജനും ആയ |
| തം | ആ |
| സൌമിത്രിം, | ലക്ഷ്മണനെ നോക്കി |
| ബ്രഹ്മാ | ബ്രഹ്മാവ് |
| ത്രിദശേശ്വരം ഇവ | ദേവേന്ദ്രനോടെന്നവിധം |
| ഇദം | ഇപ്രകാരം |
| ഉവാച. | കല്പിച്ചരുളി. |

അഗസ്ത്യം കൌശികം ചൈവ താവുഭൌ ബ്രാഹ്മണോത്തമൌ
അർച്ചയാഹൂയ സൌമിത്രേ രത്നൈഃ സസ്യമിവാംബുഭിഃ 13
തർപ്പയസ്വ മഹാബാഹോ ഗോസഹസ്രൈശ്ച മാനദ
സുവർണ്ണൈ രജതൈശ്ചൈവ മണിഭിശ്ച മഹാധനൈഃ. 14

| | |
|---|---|
| "മഹാബാഹോ! | "മഹാബാഹോ! |
| മാനദ! | ശത്രുക്കളുടെ ഗർവ്വത്തെ അടക്കുന്നവനെ! |
| സൌമിത്രേ! | ഹേ ലക്ഷ്മണ! |
| തൌ | ആ |
| ഉഭൌ | രണ്ടു |
| ബ്രാഹ്മണോ-ത്തമൌ | ബ്രാഹ്മണോത്തമന്മാരായ |
| അഗസ്ത്യം ച | അഗസ്ത്യമുനിയേയും |
| കൌശികം ഏവ | വിശ്വാമിത്രമുനിയേയും |
| ആഹൂയ, | ക്ഷണിച്ചുവരുത്തി, |
| സസ്യം | സസ്യത്തെ |
| അംബുഭിഃ ഇവ | ധാരാളം വെള്ളം കൊണ്ടെന്നപോലെ, |
| രത്നൈഃ ഏവ | ഉത്കൃഷ്ടവസ്തുക്കളെ കൊണ്ടും |
| ഗോസഹ-സ്രൈഃ ച | ആയിരക്കണക്കായ പശുക്കളെക്കൊണ്ടും |
| സുവർണ്ണൈഃ | സ്വർണ്ണനാണ്യങ്ങൾ കൊണ്ടും |
| രജതൈഃ ച | വെള്ളിനാണ്യങ്ങൾ കൊണ്ടും |
| മഹാധനൈഃ | ഏററവും വിലപിടിച്ച |
| മണിഭിഃ | ആഭരണങ്ങളെക്കൊണ്ടും |
| അർച്ചയ; | വഷിച്ചുപചരിക്കുക; |
| തർപ്പയസ്വ. | ഉള്ളം കുളുർപ്പിക്കുക. |

[“അഗസ്ത്യം, കൌശികം” അഗസ്ത്യപുത്രനേയും വിശ്വാമിത്രപുത്രനേയുമെന്ന് ഗോ. രാ.]

കൌസല്യാം ച യ ആശീർഭിർഭക്തഃ പൎയ്യുപതിഷ്ഠതി
ആചാൎയ്യസ്തൈത്തിരീയാണാമഭിരൂപശ്ച വേദവിത് 15
തസ്യ യാനം ച ദാസീശ്ച സൌമിത്രേ സംപ്രദാപയ
കൌശേയാനി ച വസ്ത്രാണി യാവത്തുഷ്യതി സ ദ്വിജഃ. 16

| | | | |
|---|---|---|---|
| "സൌമിത്രേ! | "ലക്ഷ്മണ! | സഃ | അദ്ദേഹം |
| യഃ ദ്വിജഃ | യാതൊരു ബ്രാഹ്മണൻ | യാവത് | എപ്രകാരമായാൽ |
| തൈത്തിരീയാണാം | തൈത്തിരീയ ശാഖക്കാൎക്ക് | തുഷ്യതി | തൃപ്തിപ്പെടുമോ, അപ്രകാരം |
| ആചാൎയ്യഃ ച | ഉപാദ്ധ്യായനായി, | തസ്യ | അദ്ദേഹത്തിന്നായ്ക്കൊണ്ടു് |
| അഭിരൂപഃ | പണ്ഡിതനായി, | യാനം ച | പല്ലക്കിനേയും |
| വേദവിത് ച | വേദജ്ഞനായി, | ദാസീഃ ച | യാഗത്തിന്നായുള്ള ബലിപീഠങ്ങളേയും |
| കൌസല്യാം | കൌസല്യാദേവിയെ | കൌശേയാനി വസ്ത്രാണി ച | വെൺപട്ടവസ്ത്രങ്ങളേയും |
| ഭക്തഃ | ആശ്രയിച്ചവനായി | സംപ്രദാപയ. | വേണ്ടുവോളം കൊടുപ്പിച്ചാലും. |
| ആശീർഭിഃ | ആശീൎവ്വചനങ്ങളെക്കൊണ്ടു് | | |
| പൎയ്യുപതിഷ്ഠതി, | അടുത്തിരുന്നു് അനുഗ്രഹിക്കുന്നുവോ, | | |

സൂതശ്ചിത്രരഥശ്ചാൎയ്യഃ സചിവഃ സുചിരോഷിതഃ
തോഷയൈനം മഹാൎഹൈശ്ച രത്നൈൎവ്വസ്ത്രൈൎദ്ധനൈസ്തഥാ.
പശുകാഭിശ്ച സൎവ്വാഭിൎഗ്ഗവാം ദശശതേന ച. 17

| | | | |
|---|---|---|---|
| "ചിത്രരഥഃ | "ചിത്രരഥനെന്ന | മഹാൎഹൈഃ | നല്ല വിലപിടിച്ച |
| സചിവഃ | മന്ത്രി | വസ്ത്രൈഃ ച | വസ്ത്രങ്ങളെക്കൊണ്ടും |
| സുചിരോഷിതഃ; | വളരെ കാലമായി നമ്മുടെ കൂടെയുള്ളവൻ; | ധനൈഃ തഥാ | ധനങ്ങളെക്കൊണ്ടും |
| | | സൎവ്വാഭിഃ | എല്ലാമാതിരി |
| സൂതഃ ച ; | സൂതവംശത്തിൽ ജനിച്ചവൻ ; | പശുകാഭിഃ ച | (അജം മുതലായ) നാല്ക്കാലികളെക്കൊണ്ടും, |
| ആൎയ്യഃ, | അതിയോഗ്യൻ ; | ഗവാം | പശുക്കളുടെ |
| ഏനം | ഇദ്ദേഹത്തെ | ദശശതേന | ഓരായിരംകൊണ്ടും |
| രത്നൈഃ ച | രത്നങ്ങളെക്കൊണ്ടും | തോഷയ. | തൃപ്തിപ്പെടുത്തുക. |

[ "ചിത്രരഥൻ" സുമന്ത്രരെപ്പോലെതന്നെ മറ്റൊരു മന്ത്രിയെന്നു വ്യാഖ്യാനങ്ങളിൽ പറയുന്നു. "പശുകാഭിഃ", യജ്ഞയോഗ്യങ്ങളായവയെന്നും അൎത്ഥം.]

യേ ചേമേ കഠകാലാപാ ബഹവോ ദണ്ഡമാണവാഃ
നിത്യസ്വാദ്ധ്യായശീലത്വാന്നാന്യത് കുൎവ്വന്തി കിഞ്ചന 18
അലസാഃ സ്വാദുകാമാശ്ച മഹതാം ചാപി സമ്മതാഃ
തേഷാമശീതിയാനാനി രത്നപൂൎണ്ണാനി ദാപയ 19
ശാലിവാഹസഹസ്രം ച ദ്വേ ശതേ ഭദ്രകാംസ്തഥാ
വ്യഞ്ജനാൎത്ഥം ച സൌമിത്രേ ഗോസഹസ്രമുപാകുരു. 20

| | |
|---|---|
| “കാംകാലാപാഃ | കഠശാഖയും കലാപിശാഖയും അദ്ധ്യയനം ചെയ്യുന്നവരായ |
| ബഹവഃ | അസംഖ്യം |
| ദണ്ഡമാണവാഃ | പലാശദണ്ഡധാരികളായ ബ്രഹ്മചാരികൾ |
| യേ ച | യാതൊരുവരൊ |
| ഇമേ, | അപ്രകാരമുള്ള ഇവർ |
| നിത്യ-സ്വാദ്ധ്യായ-ശീലത്വാത് | സൎവ്വസമയത്തിലും വേദമോതിക്കൊണ്ടുതന്നെ കഴിക്കുന്നുവെന്ന കാരണത്താൽ, |
| അലസാഃ, | ആയാസപ്പെട്ടുവരായി |
| അന്യത് കിഞ്ചന | മറെറാന്നും |
| കുൎവ്വന്തി ന; | ചെയ്യാൻ കഴിയാത്തവരായി വൎത്തിക്കുന്നു; |
| ച | എങ്കിലും |
| സ്വാദുകാമാഃ; | രുചികരങ്ങളായ വസ്തുക്കളിൽ അഗ്രഹമുള്ളവരായുമിരിക്കുന്നു; |
| അപി ച | എന്നുതന്നെയല്ല, |
| മഹതാം | മഹാന്മാൎക്കു |
| സമ്മതാഃ; | സമാനന്മാരുമാകുന്നു. |
| സൌമിത്രേ! | ലക്ഷ്മണ! |
| തേഷാം | അവൎക്കായി |
| രത്നപൂൎണ്ണാനി | രത്നങ്ങൾ നിറച്ചു |
| അശീതിയാനാനി | എൺപതു വണ്ടികൾ |
| ദാപയ; | കൊടുപ്പിക്കുക; |
| ശാലിവാഹസഹസ്രം ച | ആയിരം, പൊതിമൂരികളേയും |
| ദ്വേ ശതേ ഭദ്രകാൻ, | നൂറെറ പൂട്ടുവാനുള്ള കന്നുകളേയും |
| വ്യഞ്ജനാൎത്ഥം തഥാ | ഊണിന്നുവേണ്ട പാൽ, തയിർ, നെയ്യ്, മുതലായവയ്ക്കായി |
| ഗോസഹസ്രം ച ഉപാകുരു. | ആയിരം പശുക്കളേയും കൊടുക്കുക. |

[“ഭദ്രകാൻ”, ചെറുപയറ്, കടല മുതലായ ധാന്യങ്ങൾ, എന്ന് (സൎവ്വാ. സാ)]

മേഖലീനാം മഹാസംഘഃ കൌസല്യാം സമുപസ്ഥിതഃ
തേഷാം സഹസ്രാ സൌമിത്രേ പ്രത്യേകം സമ്പ്രദാപയ. 21

| | |
|---|---|
| മേഖലീനാം (ദീൎഘംആൎഷം) | മുഞ്ഞപ്പുൽമേഖല ധരിച്ച ബ്രഹ്മചാരികളുടെ |
| മഹാസംഘഃ | വലിയകൂട്ടം |
| കൌസല്യാം | കൌസല്യയുടെ |
| സമുപസ്ഥിതഃ; | അടുത്തുകൂടിയിരിക്കുന്നു; |
| സൌമിത്രേ! | ലക്ഷ്മണ! |
| തേഷാം | അവൎക്കു |
| പ്രത്യേകം | ഓരോരുത്തൎക്കും |
| സഹസ്രം | ധാരാളമായി |
| സമ്പ്രദാപയ. | കൊടുപ്പിക്കുക. |

അംബാ യഥാ ച സാ നന്ദേത് കൌസല്യാ മമ ദക്ഷിണാം
തഥാ ദ്വിജാതീംസ്താൻ സൎവ്വാൻ ലക്ഷ്മണാൎച്ചയ സൎവ്വശഃ. 22

| | |
|---|---|
| “ലക്ഷ്മണ! | “ലക്ഷ്മണ! |
| മമ അംബാ | എന്റെ മാതാവായ |
| സാ കൌസല്യാ | ആ കൌസല്യാദേവി |
| ദക്ഷിണാം | ദാനത്തെ |
| യഥാ | എപ്രകാരംചെയ്താൽ |
| നന്ദേത് ച | സന്തോഷിക്കുമോ, |
| തഥാ | അപ്രകാരംതന്നെ |
| താൻ | ആ |
| ദ്വിജാതീൻ | ബ്രാഹ്മണർ |
| സൎവ്വാൻ | എല്ലാവരേയും |
| സൎവ്വശഃ | സൎവ്വപ്രകാരത്തിലും |
| അൎച്ചയ.” | ആരാധിക്കുക.” |

തതഃ സ പുരുഷവ്യാഘ്രസ്തദ്ധനം ലക്ഷ്മണഃ സ്വയം
യഥോക്തം ബ്രാഹ്മണേന്ദ്രാണാമദദാദ്ധനദോ യഥാ. 23

| | | | |
|---|---|---|---|
| തതഃ | ആ സമയം | യഥോക്തം | കല്പനപ്രകാരംതന്നെ |
| പുരുഷവ്യാഘ്രഃ | പുരുഷശ്രേഷ്ഠനായ | ബ്രാഹ്മണേന്ദ്രാണാം | ആ വിപ്രോത്തമന്മാർക്കായി |
| സഃ ലക്ഷ്മണഃ | ആ ലക്ഷ്മണൻ | | |
| ധനദഃ യഥാ | കുബേരനെന്നവണ്ണം | സ്വയം | താൻതന്നെ |
| തത് ധനം | ആ ധനത്തെയെല്ലാം | അദദാത്. | വിതരണംചെയ്തു. |

അഥാബ്രവീദ്ബാഷ്പകലാംസ്തിഷ്ഠതശ്ചോപജീവിനഃ
സമ്പ്രദായ ബഹു ദ്രവ്യമേകൈകസ്യോപജീവിനഃ. 24

| | | | |
|---|---|---|---|
| ഉപജീവിനഃ | തനിക്ക് പരിചാരകവൃത്തിചെയ്തുവന്നിരുന്ന പരിജനങ്ങളിൽ | സമ്പ്രദായ, | കൊടുത്ത്, |
| | | അഥ | അതിൽപിന്നെ |
| | | ബാഷ്പകലാൻ | കണ്ണുംകണ്ണീരുമായി |
| ഏകൈകസ്യ ച | ഓരോരുത്തർക്കും | തിഷ്ഠതഃ | നിന്നിരുന്നവരായ |
| ബഹു | ധാരാളമായി | ഉപജീവിനഃ | പരിജനങ്ങളോടായി |
| ദ്രവ്യം | ധനം | അബ്രവീത്. | ഇങ്ങിനെ കല്പിച്ചരുളി. |

ലക്ഷ്മണസ്യ ച യദ്വേശ്മ ഗൃഹം ച യദിദം മമ
അശൂന്യം കാര്യമേകൈകം യാവദാഗമനം മമ. 25

| | | | |
|---|---|---|---|
| "ഇദം | "ഇപ്പോൾ | മമ ഗൃഹം | എന്റെ ഭവനം |
| ഏകൈകം | ഞങ്ങൾ രണ്ടുപേർക്കും വേറെ വേറെയുള്ളതായ | യത് ച | ഏതൊ അതിനേയും, |
| | | മമ ആഗമനം യാവത് | ഞാൻ തിരിയെ വരുന്നതുവരയ്ക്കും |
| ലക്ഷ്മണസ്യ | ലക്ഷ്മണന്റെ | | |
| വേശ്മ | കോവിലകം | അശൂന്യം | പാഴായിപ്പോകാതെ |
| യത് ച | ഏതൊ അതിനേയും | കാര്യം." | സൂക്ഷിക്കുവിൻ." |

ഇത്യുക്ത്വാ ദുഃഖിതം സർവ്വം ജനം തമുപജീവിനം
ഉവാചേദം ധനാദ്ധ്യക്ഷം ധനമാനീയതാമിതി. 26

| | | | |
|---|---|---|---|
| ദുഃഖിതം | ദുഃഖിച്ചുകൊണ്ടിരുന്നതും | ഇദം | ഇപ്പോൾ |
| | | ധനാദ്ധ്യക്ഷം | തന്റെ ഭണ്ഡാരാധികാരിയെ നോക്കി |
| ഉപജീവിനം | തനിക്ക് പരിചാരകവൃത്തിചെയ്തിരുന്നതും ആയ | "ധനം | "ഭണ്ഡാരത്തിലുള്ള സ്വത്തു |
| തം ജനം | ആ പരിജനസമൂഹത്തോടായി | സർവ്വം | മുഴുവനും |
| | | ആനീയതാം," | കൊണ്ടുവരപ്പെടട്ടെ," |
| ഇതി ഉക്ത്വാ | ഇങ്ങിനെ ഉരചെയ്തശേഷം, | ഇതി | എന്ന് |
| | | ഉവാച. | കല്പിച്ചു. |

**തതോ ഽസ്യ ധനമാജഹ്രുഃ സൎവ്വമേവോപജീവിനഃ**
**സ രാശിഃ സുമഹാംസ്തത്ര ദൎശനീയോ ഹ്യദൃശ്യത.** 27

| | | | |
|---|---|---|---|
| തതഃ | അതിനാൽ, | ആജഹ്രുഃ; | കൊണ്ടുവന്നുകൂട്ടി; |
| അസ്യ | ഇദ്ദേഹത്തിന്റെ | തത്ര | അപ്പോൾ |
| ധനം | ഭണ്ഡാരസ്വത്തു | സഃ രാശിഃ | ആ ധനരാശി |
| സൎവ്വം ഹി | മുഴുവനും തന്നെ | സുമഹാൻ | വമ്പിച്ചതായും |
| ഉപജീവിനഃ | വേലക്കാർ | ദൎശനീയഃ ഏവ | കാണേണ്ടതായും |
| | | അദൃശ്യത. | ഇരുന്നു. |

**തതഃ സ പുരുഷവ്യാഘ്രസ്തദ്ധനം സഹലക്ഷ്മണഃ**
**ദ്വിജേഭ്യോ ബാലവൃദ്ധേഭ്യഃ കൃപണേഭ്യോ ഹ്യദാപയത്.** 28

| | | | |
|---|---|---|---|
| തതഃ | ആ സമയം | ധനം | സ്വത്തിനെ |
| സഹലക്ഷ്മണഃ | ലക്ഷ്മണസഹിതനായ | ബാലവൃദ്ധേഭ്യഃ | കുട്ടികൾക്കും വൃദ്ധന്മാ |
| സഃ | ആ | കൃപണേഭ്യഃ | അഗതികൾക്കും [ൎക്കും |
| പുരുഷവ്യാഘ്രഃ, | പുരുഷോത്തമൻ, | ദ്വിജേഭ്യഃ ഹി | മററു ബ്രാഹ്മണൎക്കും |
| തത് | ആ | അദാപയത്. | കൊടുപ്പിച്ചു. |

**തത്രാസീത് പിംഗളോ ഗാൎഗ്ഗ്യസ്ത്രിജടോ നാമ വൈ ദ്വിജഃ**
**ക്ഷതവൃത്തിൎവ്വനേ നിത്യം ഫാലകുദ്ദാലലാംഗലീ.** 29

| | | | |
|---|---|---|---|
| തത്ര | അക്കാലം, | പിംഗളഃ | ദാരിദ്ര്യത്തിലിരുണ്ട മേനിയോടുകൂടിയവനായി |
| വനേ | കാട്ടിൽ | | |
| നിത്യം | എല്ലായ്പോഴും | ഗാൎഗ്ഗ്യഃ വൈ | ഗൎഗ്ഗവംശത്തിൽ പിറന്ന |
| ക്ഷതവൃത്തിഃ | ഉപജീവനമാൎഗ്ഗമൊന്നും കാണാത്തവനായി, | ത്രിജടഃ നാമ | ത്രിജടൻ എന്നുപേരായ |
| ഫാലകുദ്ദാല-ലാംഗലീ | മഴു, കുന്താളം കരി ഇവയോടുകൂടിയവനായി | ദ്വിജഃ | ഒരു ബ്രാഹ്മണൻ |
| | | ആസീത്. | ഉണ്ടായിരുന്നു. |

[''ക്ഷതവൃത്തിഃ'' എന്നതിന്നു കിഴങ്ങുമുതലായവയെ കിളച്ചെടുത്ത് ഉപജീവിക്കുന്നവൻ എന്നും പറയാം.]

**തം വൃദ്ധം തരുണീ ഭാൎയ്യാ ബാലാനാദായ ദാരകാൻ**
**അബ്രവീദ്ബ്രാഹ്മണം വാക്യം ദാരിദ്ര്യേണാഭിപീഡിതാ.** 30

| | | | |
|---|---|---|---|
| തം | ആ | ആദായ, | എടുത്തുകൊണ്ടു്, |
| വൃദ്ധം ബ്രാഹ്മണം, | വൃദ്ധബ്രാഹ്മണനോടായി | ദാരിദ്ര്യേണ | ദാരിദ്ര്യത്താൽ |
| തരുണീ | യുവതിയായ | അഭിപീഡിതാ | ഏറെ കുഴക്കപ്പെട്ടവളായി |
| ഭാൎയ്യാ, | തന്റെ ഭാൎയ്യ, | | |
| ബാലാൻ ദാരകാൻ | ചെറുകുട്ടികളെ | വാക്യം | ഇപ്രകാരം ഒരു വാക്ക് |
| | | അബ്രവീത്. | ഉരചെയ്തു. |

അപാസ്യ ഫാലം കുദ്ദാലം കുരുഷ്വ വചനം മമ
രാമം ദൎശയ ധൎമ്മജ്ഞം യദി കിഞ്ചിദവാപ്സ്യസി. 31

| | | | |
|---|---|---|---|
| "മമ | "ഞാൻ | ധൎമ്മജ്ഞം | ധൎമ്മജ്ഞനായ |
| വചനം | പറയുന്നതു | രാമം | ശ്രീരാമന്റെ അടുത്തു ചെന്നു |
| കുരുഷ്വ; | കേൾക്കിൻ; | ദൎശയ; | വേണ്ടതിനെ അറിയിക്കുക; |
| ഫാലം | കോടാലിയും | യദി | എന്നാൽ, |
| കുദ്ദാലം | കുന്താളവുമൊക്കെ | കിഞ്ചിത് | വല്ലതും |
| അപാസ്യ, | വലിച്ചെറിഞ്ഞ്, | അവാപ്സ്യസി." | കിട്ടുന്നതാണ്." |

["ദൎശയ" എനിക്കു കാണിച്ചുതരിക. എന്ന് (സ.) ഇതിൽനിന്ന് താഴെ **43**-ാം ശ്ലോകത്തിൽ സഭാൎയ്യഃ എന്നു പറഞ്ഞതിൽനിന്നു വ്യക്തമാകുന്നപ്രകാരം, തന്റെ ഭാൎയ്യയുംകൂടെയുണ്ടായിരുന്നു എന്നു കാണാം.]

സ ഭാൎയ്യായാ വചഃ ശ്രുത്വാ ശാടീമാച്ഛാദ്യ ദുശ്ഛദാം
സ പ്രാതിഷ്ഠത പന്ഥാനം യത്ര രാമനിവേശനം. 32

| | | | |
|---|---|---|---|
| സഃ | അദ്ദേഹം | ആച്ഛാദ്യ, | ഉടുത്തുകൊണ്ട്, |
| ഭാൎയ്യായാഃ | ഭാൎയ്യയുടെ | രാമനിവേശനം | ശ്രീരാമന്റെ അരമന |
| വചഃ ശ്രുത്വാ, | വാക്കുകേട്ട്, | യത്ര പന്ഥാനം | എവിടേയോ ആ വഴിയായി |
| ദുശ്ഛദാം | കീറിയ | സഃ | അദ്ദേഹം |
| ശാടീം | മുണ്ടും | പ്രാതിഷ്ഠത. | പുറപ്പെട്ടു. |

ഭൃഗ്വംഗിരസമം ദീപ്ത്യാ ത്രിജടം ജനസംസദി
ആപഞ്ചമായാഃ കക്ഷ്യായാ നൈനം കശ്ചിദവാരയത്. 33

| | | | |
|---|---|---|---|
| ദീപ്ത്യാ | തേജസ്സുകൊണ്ട് | ആപഞ്ചമായാഃ കക്ഷ്യായാഃ | അഞ്ചാം കെട്ടുവരെയുണ്ടായിരുന്ന |
| ഭൃഗ്വംഗിരസമം | ഭൃഗു, അംഗിരസ്സ്, എന്ന മഹൎഷിമാരെപ്പോലെയുള്ളവനായ | ജനസംസദി | ജനക്കൂട്ടത്തിൽ |
| | | കശ്ചിത് | ഒരുവനെങ്കിലും |
| ഏനം ത്രിജടം, | ഈ ത്രിജടമുനിയെ, | അവാരയത് ന! | തടഞ്ഞില്ല! |

സ രാജപുത്രമാസാദ്യ ത്രിജടോ വാക്യമബ്രവീത്
നിൎദ്ധനോ ബഹുപുത്രോഽസ്മി രാജപുത്ര മഹായശഃ
ക്ഷതവൃത്തിൎവ്വനേ നിത്യം പ്രത്യവേക്ഷസ്വ മാമിതി. 34

| | | | |
|---|---|---|---|
| സഃ | ആ | അസ്മി നിൎദ്ധനഃ | ഞാൻ മഹാദരിദ്രൻ; |
| ത്രിജടഃ | ത്രിജടമുനി | ബഹുപുത്രഃ; | വലിയ കുടുംബി; |
| രാജപുത്രം | മഹാരാജകുമാരനെ | വനേ | കാട്ടിൽ |
| ആസാദ്യ | നോക്കി | നിത്യം | എപ്പോഴും |
| ഇതി | ഇപ്രകാരം | ക്ഷതവൃത്തിഃ; | ഉപജീവനത്തിനുംകൂടി വഴിയില്ലാതെ കുഴങ്ങുന്നവൻ; |
| വാക്യം അബ്രവീത്; | കേൾപ്പിച്ചു; | മാം | എന്നെ |
| "മഹായശഃ! | "കീൎത്തിമാനായ | പ്രത്യവേക്ഷസ്വ." | കടാക്ഷിച്ചരുളിയാലും." |
| രാജപുത്ര! | ഹേ രാജപുത്ര! | | |

തമുവാച തതോ രാമഃ പരിഹാസസമന്വിതം. 35

| | | | |
|---|---|---|---|
| പരിഹാസ- സമന്വിതം | കൊണ്ടാടുവാൻതക്ക പാത്രമായ | രാമഃ | ശ്രീരാമൻ |
| | | തതഃ | അപ്പോൾ |
| തം | അദ്ദേഹത്തെ നോക്കി | ഉവാച. | ഇങ്ങിനെ അരുളിച്ചെയ്തു. |

“പരിഹാസസമന്വിതം”, ദരിദ്രനായ ഇദ്ദേഹത്തിന്നു എത്രത്തോളം ധനാശയുണ്ടെന്നറിവാനുള്ള ആഗ്രഹത്തോടെ പുഞ്ചിരിയിട്ടുകൊണ്ട്. എന്നു ഗോവിന്ദരാജൻ. ഈ വനയാത്രാവസരത്തിലുംകൂടി ഇപ്രകാരം ലീലയായിപറയുന്നതുകൊണ്ട്, തനിക്കു നേരിട്ട വനവാസത്തിൽ അല്പമെങ്കിലും നിരസമില്ലെന്നുള്ളതിനെ ദ്യോതിപ്പിക്കുന്നു.]

ഗവാം സഹസ്രമപ്യേകം ന തു വിശ്രാണിതം മയാ
പരിക്ഷിപസി ദണ്ഡേന യാവത്താവദവാപ്സ്യസി. 36

| | | | |
|---|---|---|---|
| “ മയാ | “ എന്നാൽ | ദണ്ഡേന | അതിനാൽ അങ്ങു് കയ്യിൽ പിടിച്ചിരിക്കുന്ന ദണ്ഡുകൊണ്ടു് |
| ഗവാം | പശുക്കളുടെ | | |
| സഹസ്രം | അനവധിസംഖ്യ | | |
| വിശ്രാണിതം; | ദാനംചെയ്യപ്പെട്ടു; | യാവത് | എത്രദൂരംവരെ |
| തു | എന്നിട്ടും ഇതുവരെയും | പരിക്ഷിപസി | വലിച്ചെറിയുവാൻ കഴിയുമൊ |
| ഏകം അപി | ഒന്നെങ്കിലും | താവത് | അതുവരെയുള്ള സകലത്തിനെയും |
| ന; | അവിട്ടത്തേക്കു് കിട്ടിയില്ല; | അവാപ്സ്യസി.” | സ്വീകരിച്ചാലും.” |

സ ശാടീം ത്വരിതഃ കട്യാം സംഭ്രാന്തഃ പരിവേഷ്ട്യ താം
ആവിധ്യ ദണ്ഡം ചിക്ഷേപ സൎവ്വപ്രാണേന വേഗിതഃ. 37

| | | | |
|---|---|---|---|
| സഃ, | അദ്ദേഹം, | കട്യാം | അരയിൽ |
| ത്വരിതഃ, | ബദ്ധപ്പെട്ടു് | പരിവേഷ്ട്യ, | ചുററിക്കെട്ടി മുറുക്കി |
| സംഭ്രാന്തഃ | സംഭ്രമംപൂണ്ടവനായി | ദണ്ഡം | ദണ്ഡിനെ [കൊണ്ടു്, |
| വേഗിതഃ | അത്യുത്സാഹത്തോടെ | ആവിധ്യ | ചുഴററി, |
| താം | ആ | സൎവ്വപ്രാണേന | തന്റെ സൎവ്വബല |
| ശാടീം | ഉത്തരീയത്തെ | ചിക്ഷേപ. | എറിഞ്ഞു.[ത്തോടുംകൂടി |

സ തീൎത്ത്വാ സരയൂപാരം ദണ്ഡസ്തസ്യ കരാച്ച്യുതഃ
ഗോവ്രജേ ബഹുസാഹസ്രേ പപാതോക്ഷണസന്നിധൌ. 38

| | | | |
|---|---|---|---|
| തസ്യ | അദ്ദേഹത്തിന്റെ | ബഹുസാഹസ്രേ | അനേകായിരമെണ്ണമുള്ള |
| കരാത് | കയ്യിൽ നിന്നു | | |
| ച്യുതഃ | പുറപ്പെട്ട | ഗോവ്രജേ | കന്നുകാലിക്കൊട്ടിലിൽ |
| സഃ ദണ്ഡഃ, | ആ ദണ്ഡ , | ഉക്ഷണ- സന്നിധൌ | ഒരു വൃഷഭത്തിന്നരികെ (ആൎഷപ്രയോഗം) |
| സരയൂപാരം | സരയൂനദിയുടെ അക്ക | | |
| തീൎത്ത്വാ | കടന്നു് [രയും | പപാത. | ചെന്നുവീണു. |

തം പരിഷ്വജ്യ ധർമ്മാത്മാ ആ തസ്മാത് സരയൂതടാത്
ആനയാമാസ താ ഗോപൈസ്ത്രിജടായാശ്രമം പ്രതി. 39

| | | | |
|---|---|---|---|
| ധർമ്മാത്മാ | ധർമ്മാത്മാവായ ശ്രീരാമൻ, | താഃ | അവയെയെല്ലാം |
| തം | അദ്ദേഹത്തെ | ത്രിജടായ, | ത്രിജടമുനിക്കായ്ക്കൊണ്ട്, |
| പരിഷ്വജ്യ, | ആലിംഗനം ചെയ്ത്, | ആശ്രമം പ്രതി | അദ്ദേഹത്തിന്റെ ആശ്രമത്തിലേക്ക് |
| തസ്മാത് | ആ | ഗോപൈഃ | ഇടയന്മാരെക്കൊണ്ട് |
| സരയൂതടാത് | സരയൂതീരത്തിൽ നിന്നു | ആനയാമാസ. | ആട്ടിക്കൊണ്ടുപോയാക്കിച്ചു. |
| ആ, | അതുവരെയുണ്ടായിരുന്നതായ, | | |

ഉവാച ച തതോ രാമസ്തം ഗാർഗ്ഗ്യമഭിഹർഷയൻ
മന്യുർന്ന ഖലു കർത്തവ്യഃ പരിഹാസോ ഹ്യയം മമ. 40

| | | | |
|---|---|---|---|
| തതഃ | അപ്പോൾ | അയം പരിഹാസഃ | ഈ ബഹുമതി |
| രാമഃ | ശ്രീരാമൻ | മന്യുഃ ച | (പോരെന്നുള്ള യാതൊരു) ദുഃഖവുമുളവാക്കുന്നതായി |
| ഗാർഗ്ഗ്യം | ഗർഗ്ഗവംശജനായ | കർത്തവ്യഃ ന; | അവിടത്തെ മനസ്സിൽ കരുതപ്പെടരുതേ ; |
| തം | അദ്ദേഹത്തോട് | ഖലു ഹി. | ഇതുതന്നെയാണ് എന്റെ പ്രാർത്ഥന. |
| അഭിഹർഷയൻ | അകംകുളുർപ്പിക്കുമാറ് | | |
| ഉവാച ; | അരുളിച്ചെയ്തു ; | | |
| " മമ | " ഞാൻ (സന്തോഷപൂർവ്വം) ചെയ്തതായ | | |

["ഞാൻ ചെയ്തതു നേരമ്പോക്കായാണ്, അതുകൊണ്ട് കോപിക്കരുതെ," എന്നുള്ള അർത്ഥം സ്പഷ്ടം.]

ഇദം ഹി തേജസ്തവ യദ്ദുരത്യയം
തദേവ ജിജ്ഞാസിതുമിച്ഛതാ മയാ
ഇമം ഭവാനർത്ഥമഭിപ്രചോദിതോ
വൃണീഷ്വ കിം ചേദപരം വ്യവസ്യതി. 41

| | | | |
|---|---|---|---|
| " തവ | " അവിടത്തെ | ഇമം | ഈ |
| ഇദം | ഇപ്രകാരമുള്ളതും | അർത്ഥം | കാര്യത്തിൽ |
| ദുരത്യയം | കണ്ടറിവാൻ പ്രയാസമായതുമായ | അഭിപ്രചോദിതഃ ; | അവിടുന്ന് ഇങ്ങിനെ പ്രാർത്ഥിക്കപ്പെട്ടതാണ് |
| തേജഃ | തപോബലം | അപരം | വേറെ |
| യത് തത് | യാതൊന്നോ അതിനെ | കിം ഏവ | വല്ലതും |
| ഹി | എല്ലാവരും പ്രസിദ്ധമാ[യി | വ്യവസ്യതി | ആഗ്രഹിക്കപ്പെടുന്നു |
| ജിജ്ഞാസിതും | അറിവാൻവേണ്ടി | ചേത് | എങ്കിൽ |
| ഇച്ഛതാ | ഇഷ്ടപ്പെട്ട | ഭവാൻ | അവിടുന്ന് |
| മയാ | എന്നാൽ | വൃണീഷ്വ. | വരിച്ചുകൊണ്ടാലും. |

ബ്രവീമി സത്യേന ന തേഽസ്തി യന്ത്രണാ ധനം ഹി യദ്യന്മമ വിപ്രകാരണാത്
ഭവത്സു സമ്യക്പ്രതിപാദനേന തന്മയാൎജ്ജിതം പ്രീതിയശസ്കരം ഭവേത്. 42

| | | | |
|---|---|---|---|
| “സത്യേന | “മനഃപൂൎവ്വമായി | ആൎജ്ജിതം | സമ്പാദിക്കപ്പെട്ടിട്ടുണ്ടൊ |
| ബ്രവീമി; | ഞാൻ പറയുന്നു; | തത് | അതിനെ |
| യത് | ആയതുകൊണ്ടു് | ഭവത്സു | അവിടത്തെപ്പോലെയുള്ളവൎക്കു് |
| തേ | അവിടത്തേക്കു് | | |
| യന്ത്രണാ | യാതൊരു സങ്കോചവും | സമ്യക് | പരിപൂൎണ്ണമായി |
| അസ്തി ന; | വേണ്ടതില്ല; | പ്രതിപാദനേന | ദാനംചെയ്യുന്നതുകൊണ്ടു് |
| യത് ധനം | യാതൊരു ധനത്തെ | മമ | എനിക്കു് |
| വിപ്ര-കാരണാത് ഹി | ബ്രാഹ്മണരുടെ ഉപയോഗത്തിന്നായിത്തന്നെ | പ്രീതി-യശസ്കരം | സന്തോഷത്തെയും യശസ്സിനെയും വിളയിക്കുന്നതായി |
| മയാ | എന്നാൽ | ഭവേത്.” | ഭവിക്കും.” |

തതഃ സഭാൎയ്യസ്ത്രിജടോ മഹാമുനിൎഗ്ഗവാമനീകം പ്രതിഗൃഹ്യ മോദിതഃ
യശോബലപ്രീതിസുഖോപബൃംഹണീസ്തദാശിഷഃ പ്രത്യവദന്മഹാത്മനഃ.

| | | | |
|---|---|---|---|
| തദാ | ആ സമയം | മോദിതഃ | അത്യാനന്ദം പൂണ്ടവനായി |
| സഭാൎയ്യഃ | ഭാൎയ്യാസഹിതനായ | മഹാത്മനഃ | മഹാത്മാവായ ശ്രീരാമന്നു് |
| ത്രിജടഃ മഹാമുനിഃ | ത്രിജടമഹാമുനി | യശോബല-പ്രീതിസുഖോ-പബൃംഹണീഃ | കീൎത്തിയും ബലവും സന്തോഷവും സുഖവും വൎദ്ധിക്കുമാറു് |
| ഗവാം | പശുക്കളുടെ | | |
| അനീകം | കൂട്ടത്തെ | | |
| പ്രതിഗൃഹ്യ, | ദാനം വാങ്ങിക്കൊണ്ടു്, | ആശിഷഃ | ആശീൎവ്വചനങ്ങളെ |
| തതഃ | അതിനാൽ | പ്രത്യവദത്. | നൽകിയനുഗ്രഹിച്ചു. |

സ ചാപി രാമഃ പരിപൂൎണ്ണപൌരുഷോ
മഹദ്ധനം ധൎമ്മബലൈരുപാൎജ്ജിതം
നിയോജയാമാസ സുഹൃജ്ജനേ ചിരാ-
ദ്യഥാൎഹസമ്മാനവചഃപ്രചോദിതഃ. 44

| | | | |
|---|---|---|---|
| സഃ | ആ | യഥാൎഹ-സമ്മാന-വചഃ പ്രചോദിതഃ | അവരവൎക്കു് യോജിച്ചതായ ബഹുമാനവാക്കുകളെ ഉരചെയ്തു്, കൊടുക്കുന്നവനായി, |
| രാമഃ | ശ്രീരാമൻ | | |
| ധൎമ്മബലൈഃ | ധൎമ്മപ്രയുക്തമായ, സ്വപരാക്രമപ്രവൃത്തികളാൽ | ച | പിന്നെ |
| ഉപാൎജ്ജിതം | താൻ സമ്പാദിച്ചതായ | സുഹൃജ്ജനേ | വേണ്ടപ്പെട്ടവരായ സുഹൃത്തുക്കളുടെ കാൎയ്യത്തിൽ |
| മഹത് ധനം, | അളവററ ധനത്തെ, | | |
| പരിപൂൎണ്ണ-പൌരുഷഃ അപി | പരിപൂൎണ്ണമാംവണ്ണം പ്രീതിപൂണ്ട മനസ്സോടുകൂടിയവനായ്ത്തന്നെ | ചിരാത് | ഒടുവിൽ |
| | | നിയോജയാമാസ. | അവയെ വിനിയോഗിച്ചു. |

ദ്വിജഃ സുഹൃദ്ഭൃത്യജനോഽഥ വാ തദാ
ദരിദ്രഭിക്ഷാചരണശ്ച യോ ഭവേത്
ന തത്ര കശ്ചിന്ന ബഭൂവ തർപ്പിതോ
യഥാർഹസമ്മാനനദാനസംഭ്രമൈഃ. 45

| | | | |
|---|---|---|---|
| തദാ | അക്കാലം, | ഭവേത്, | ഉണ്ടായിരുന്നുവോ, |
| യഃ ച | ഏതൊരുവൻ | തത്ര | അപ്രകാരമുള്ളവരിൽ |
| ദരിദ്രഭിക്ഷാചരണഃ | ദാരിദ്ര്യംമൂലം ഭിക്ഷയെടുക്കുന്ന | യഥാർഹസമ്മാനനദാനസംഭ്രമൈഃ | അവരവൎക്കു തക്ക സമ്മാനദാനമൎയ്യാദകളാൽ |
| ദ്വിജഃ വാ | ബ്രാഹ്മണനായോ | തർപ്പിതഃ ന | മനസ്തൃപ്തിവരാത്ത |
| സുഹൃത് | സ്നേഹംപൂണ്ട | കശ്ചിത് അഥ | ഒരുവനുംതന്നെ |
| ഭൃത്യജനഃ | സേവകനായോ | ബഭൂവ ന. | ഉണ്ടായിരുന്നില്ല. |

ഇത്യാൎഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ അയോദ്ധ്യാകാണ്ഡേ
ദ്വാത്രിംശഃ സൎഗ്ഗഃ = മുപ്പത്തിരണ്ടാംസൎഗ്ഗം സമാപ്തം.
ആദ്യം മുതൽ ശ്ലോകസംഖ്യ 3746; അയോദ്ധ്യാകാണ്ഡം ആദ്യം മുതൽ ശ്ലോകസംഖ്യ 1391.



## ത്രയസ്ത്രിംശഃ സൎഗ്ഗഃ = മുപ്പത്തിമൂന്നാംസൎഗ്ഗം.

[പൌരവാക്യം = പൌരന്മാരുടെ വാക്യം.]

ദത്വാ തു സഹ വൈദേഹ്യാ ബ്രാഹ്മണേഭ്യോ ധനം ബഹു
ജഗ്മതുഃ പിതരം ദ്രഷ്ടും സീതയാ സഹ രാഘവൌ. 1

| | | | |
|---|---|---|---|
| "രാഘവൌ | "രാമലക്ഷ്മണന്മാർ | ദത്വാ തു | വിതരണം ചെയ്തശേഷം |
| വൈദേഹ്യാ സഹ | വൈദേഹിയോടുംകൂടി | പിതരം | പിതാവിനെ |
| ബ്രാഹ്മണേഭ്യഃ | ബ്രാഹ്മണൎക്കായി | ദ്രഷ്ടും | സന്ദൎശിപ്പാനായി |
| ബഹു | അനവധി | സീതയാ സഹ | സീതയോടുംകൂടി |
| ധനം | ധനത്തെ | ജഗ്മതുഃ. | എഴുന്നെള്ളി. |

തതോ ഗൃഹീതേ ദുഷ്പ്രേക്ഷേ തദാശോഭേതാം തദായുധേ
മാലാദാമഭിരാബദ്ധേ സീതയാ സമലംകൃതേ. 2

| | | | |
|---|---|---|---|
| സീതയാ തു | സീതാദേവിയാൽതന്നെ | ഗൃഹീതേ | തൃക്കൈകളിൽ എടുത്തുകൊണ്ടു പോകപ്പെട്ടവയും ആയ |
| മാലാദാമഭിഃ | പുഷ്പമാല്യങ്ങളാൽ | തദായുധേ | അവരിരുവരുടേയും ആയുധങ്ങൾ |
| ആബദ്ധേ | ചുററപ്പെട്ട് | ദുഷ്പ്രേക്ഷേ | പ്രഭകൊണ്ട് ദൃഷ്ടിയെ കവരുന്നവയായി |
| സമലംകൃതേ, | നന്നായലങ്കരിക്കപ്പെട്ടവയും, | അശോഭേതാം. | വിളങ്ങി. |
| തതഃ | അവിടെനിന്ന് | | |

തതഃ പ്രാസാദഹർമ്മ്യാണി വിമാനശിഖരാണി ച
അധിരുഹ്യ ജനഃ ശ്രീമാനുദാസീനോ വ്യലോകയത്. 3

| | | | |
|---|---|---|---|
| ശ്രീമാൻ | ധനസമൃദ്ധിയുള്ള | വിമാന-ശിഖരാണി ച | ഏഴുനിലമാളികകളുടെ മേടകളിലും |
| ജനഃ, | ജനസമൂഹം | | |
| തതഃ | ആ സമയം | അധിരുഹ്യ | കയറിയിരുന്നുകൊണ്ടു് |
| പ്രാസാദ-ഹർമ്മ്യാണി | ഗോപുരങ്ങളിലും മാളികകളിലും | ഉദാസീനഃ | ഉത്സാഹമില്ലാതെ |
| | | വ്യലോകയത്. | നോക്കിക്കൊണ്ടിരുന്നു. |

ന ഹി രഥ്യാഃ സ്മ ശക്യന്തേ ഗന്തും ബഹുജനാകുലാഃ
ആരുഹ്യ തസ്മാത് പ്രാസാദാദ്ദീനാഃ പശ്യന്തി രാഘവം 4

| | | | |
|---|---|---|---|
| രഥ്യാഃ | വീഥികൾ | ദീനാഃ | ആർത്തന്മാരായ ജനങ്ങൾ, |
| ബഹു-ജനാകുലാഃ | അനേകജനങ്ങളുടെ കൂട്ടം തിങ്ങിനിറഞ്ഞവയായി | ആരുഹ്യ | മുകളിൽ കയറി |
| | | പ്രാസാദാത് | ഉയർന്ന ദിക്കുകളിൽ നിന്നു് |
| ഗന്തും | കടന്നുചെല്ലുവാൻ | രാഘവം ഹി | ശ്രീരാമനെത്തന്നെ |
| ശക്യന്തേ സ്മ ന; | മാർഗ്ഗമില്ലാത്തവയായിരുന്നു; | പശ്യന്തി. | അമ്പരന്നു് നോക്കി നിന്നുകൊണ്ടിരുന്നു. |
| തസ്മാത്, | അതിനാൽ, | | |

പദാതിം വർജ്ജിതച്ഛത്രം രാമം ദൃഷ്ട്വാ തദാ ജനാഃ
ഊചുർബ്ബഹുവിധാ വാചഃ ശോകോപഹതചേതസഃ. 5

| | | | |
|---|---|---|---|
| തദാ | അപ്പോൾ | ശോകോപ-ഹതചേതസഃ | ദുഃഖത്താൽ മനസ്സിടിഞ്ഞവരായി |
| രാമം | ശ്രീരാമനെ | | |
| വർജ്ജിതച്ഛത്രം | കുടയില്ലാതെ | ബഹുവിധാഃ | പലപ്രകാരത്തിൽ |
| പദാതിം | കാൽനടയായി ചെല്ലുന്നവനായി | വാചഃ | വാക്കുകളെ |
| ദൃഷ്ട്വാ, | കണ്ടു്, | ഊചുഃ. | ഇപ്രകാരം തമ്മിൽ തമ്മിൽ പറഞ്ഞു. |
| ജനാഃ | ജനങ്ങൾ | | |

യം യാന്തമനുയാതി സ്മ ചതുരംഗബലം മഹത്
തമേകം സീതയാ സാർദ്ധമനുയാതി സ്മ ലക്ഷ്മണഃ. 6

| | | | |
|---|---|---|---|
| " യം | " യാതൊരുവനെ | ഏകം | ഒററയ്ക്കു് |
| മഹത് | മഹത്തായ | യാന്തം | നടന്നുപോകുന്ന |
| ചതുരംഗബലം | ചതുരംഗസൈന്യം | തം | അദ്ദേഹത്തെ |
| അനുയാതി സ്മ, | പിന്തുടർന്നുചെല്ലാറുണ്ടോ, | ലക്ഷ്മണഃ | ലക്ഷ്മണൻ ഒരുവൻ മാത്രം |
| സീതയാ സാർധം | സീതാദേവിയോടുംകൂടി | അനുയാതി സ്മ. | പിൻതുടരുന്നു. |

ഐശ്വൎയ്യസ്യ രസജ്ഞഃ സൻ കാമിനാം ചൈവ കാമദഃ
നേച്ഛത്യേവാനൃതം കൎത്തും പിതരം ധൎമ്മഗൌരവാത്. 7

| | | | |
|---|---|---|---|
| "ഐശ്വൎയ്യസ്യ | "ഐശ്വൎയ്യത്തിന്റെ | സൻ, | ധൎമ്മാത്മാവായ അദ്ദേഹം, |
| രസജ്ഞഃഏവ, | വാസ്തവമായ പ്രയോജനമിന്നതെന്നു് ഗ്രഹിച്ചവനും, | ധൎമ്മഗൌരവാത് ഏവ | ധൎമ്മത്തിലുള്ള പ്രതിപത്തി ഹേതുവാൽ തന്നെ |
| കാമിനാം | യാചിക്കുന്നവരുടെ | പിതരം | പിതാവിനെ [വാൻ |
| കാമദഃ ച | അഭീഷ്ടങ്ങളെ സാധിപ്പിക്കുന്നവനുമായ | അനൃതം കൎത്തും | അസത്യവാദിയാക്കു |
| | | ഇച്ഛതി ന. | സമ്മതിക്കാതിരിക്കുന്നു. |

യാ ന ശക്യാ പുരാ ദ്രഷ്ടും ഭൂതൈരാകാശഗൈരപി
താമദ്യ സീതാം പശ്യന്തി രാജമാൎഗ്ഗഗതാ ജനാഃ. 8

| | | | |
|---|---|---|---|
| "യാ | "യാതൊരുവൾ | ശക്യാ ന, | കഴിയപ്പെടാത്തവളാ |
| പുരാ | ഇതുവരെയും | താം | ആ [യിരുന്നുവോ, |
| ആകാശഗൈഃ | ആകാശത്തിൽ സഞ്ചരിക്കുന്നവരായ | സീതാം | സീതാദേവിയെ |
| | | അദ്യ | ഇതാ |
| ഭൂതൈഃ അപി | പരമഭക്തന്മാരാലും കൂടി | രാജമാൎഗ്ഗഗതാഃ | തെരുവീഥികളിലുള്ള |
| | | ജനാഃ | സാധാരണജനങ്ങൾ |
| ദ്രഷ്ടും | കാണ്മാൻ | പശ്യന്തി. | നോക്കിനില്ക്കുന്നു. |

അംഗരാഗോചിതാം സീതാം രക്തചന്ദനസേവിനീം
വൎഷമുഷ്ണം ച ശീതം ച നേഷ്യന്ത്യാശു വിവൎണ്ണതാം. 9

| | | | |
|---|---|---|---|
| "അംഗരാഗോചിതാം, | "സുഗന്ധക്കൂട്ടുകൾ അണിയുവാൻ യോഗ്യയും, | വൎഷം | മഴയും |
| | | ഉഷ്ണം ച | വെയിലും |
| | | ശീതം ച | മഞ്ഞും |
| രക്തചന്ദനസേവിനീം | രക്തചന്ദനം ചാൎത്തുന്നവളും ആയ | ആശു | ക്ഷണത്തിൽ |
| | | വിവൎണ്ണതാം | കാന്തിയററവളാക്കി |
| സീതാം | സീതാദേവിയെ | നേഷ്യന്തി. | ച്ചെയ്യും. |

അദ്യ നൂനം ദശരഥഃ സത്വമാവിശ്യ ഭാഷതേ
ന ഹി രാജാ പ്രിയം പുത്രം വിവാസയിതുമൎഹതി. 10

| | | | |
|---|---|---|---|
| "അദ്യ | "ഇപ്പോൾ | പ്രിയം | പ്രേമഭാജനമായ |
| ദശരഥഃ രാജാ, | ദശരഥമഹാരാജാവ്, | പുത്രം | തന്റെ പുത്രനെ |
| സത്വം അവിശ്യ | എന്തോ ബാധയേററ് | വിവാസയിതും | കാട്ടിലേക്കു പറഞ്ഞയപ്പാൻ |
| ഭാഷതേ; | ബുദ്ധിമാറിയുരചെയ്യുകയാണ്; | അൎഹതി ന. | സമ്മതിക്കയില്ലായിരുന്നു. |
| നൂനം ഹി | അല്ലെന്നാൽ | | |

[''സത്വം ആവിശ്യ ഭാഷതേ'' മഹാത്മാക്കളുടെ ധൎമ്മമായ സത്യപ്രതിജ്ഞത്വത്തെ ആശ്രയിച്ച് വനഗമനത്തെ കല്പിക്കുന്നു, (ശിരോമണി). 'സാധുഗുണത്തെ അവലംബിച്ചവനായി വനത്തിലേക്ക് പോകേണ്ട എന്നു പറയുന്നു. എന്തുകൊണ്ടെന്നാൽ പ്രിയപുത്രനെ അങ്ങിനെ പറഞ്ഞയക്കുവാൻ സമ്മതിക്കയില്ല'. (സത്യ. ധ. തി.)]

നിർഗ്ഗുണസ്യാപി പുത്രസ്യ കഥം സ്യാദ്വിപ്രവാസനം
കിം പുനർയ്യസ്യ ലോകോഽയം ജിതോ വൃത്തേന കേവലം 11

| | |
|---|---|
| "നിർഗ്ഗുണസ്യ | കൊള്ളരുതാത്തവനായ |
| പുത്രസ്യ അപി | ഒരു പുത്രന്നുകൂടി, |
| വിപ്രവാസനം | നാടുകടത്തൽഎന്നതു് |
| കഥം സ്യാത് ? | വിധിക്കപ്പെട്ടിട്ടില്ല; |
| പുനഃ, | അങ്ങിനെയിരിക്കെ, |
| യസ്യ | യാതൊരുവന്റെ |
| വൃത്തേന | ഗുണഗണങ്ങളുടെ വൈഭവത്താൽ |
| അയം | ഈ |
| ലോകഃ | ലോകം |
| കേവലം ജിതഃ | ആസകലം വശീകരിക്കപ്പെട്ടിരിക്കുന്നുവോ, |
| കിം ? | അദ്ദേഹത്തിന്റെ സംഗതിയിൽ ഇതെങ്ങിനെ? |

ആനൃശംസ്യമനുക്രോശഃ ശ്രുതം ശീലം ദമഃ ശമഃ
രാഘവം ശോഭയന്ത്യേതേ ഷഡ്ഗുണാഃ പുരുഷോത്തമം. 12

| | |
|---|---|
| "ആനൃശംസ്യം, | "അന്യന്നു് ദേഹത്തിന്നോ, മനസ്സിന്നോ ദുഃഖത്തെ ഉണ്ടാക്കാതിരിക്കുക, |
| അനുക്രോശഃ, | അനുതാപം, |
| ശ്രുതം, | ശാസ്ത്രബോധം, |
| ശീലം | ധർമ്മാനുസൃതമായ്ത്തന്നെ നടക്കുന്ന സ്വഭാവം |
| ദമഃ | ശ്രോത്രാദികളായ ഇന്ദ്രിയങ്ങളുടെ നിഗ്രഹം, |
| ശമഃ | മനഃസമാധാനം, |
| ഏതേ | എന്ന ഈ |
| ഷഡ് ഗുണാഃ | ആറു് ഗുണങ്ങളും |
| പുരുഷോത്തമം | സർവ്വാന്തര്യാമിയായി, സകലജഗത്കാരണനായി, സർവ്വശരണ്യനായി സർവ്വവ്യാപിയായ പുരുഷോത്തമനായ |
| രാഘവം | ശ്രീരാമനെ |
| ശോഭയന്തി. | പ്രകാശിപ്പിക്കുന്നു. |

തസ്മാത് തസ്യോപഘാതേന പ്രജാഃ പരമപീഡിതാഃ
ഔദകാനീവ സത്വാനി ഗ്രീഷ്മേ സലിലസംക്ഷയാത്. 13

| | |
|---|---|
| "തസ്മാത് | "ആകയാൽ |
| തസ്യ | അദ്ദേഹത്തിന്നു് |
| ഉപഘാതേന | ആപത്തു് വിളയിക്കുന്നതിനാൽ |
| പ്രജാഃ, | ജനങ്ങൾ, |
| ഗ്രീഷ്മേ | വേനല്ക്കാലത്തിൽ |
| സലിലസംക്ഷയാത് | വെള്ളം വററിപ്പോകയാൽ |
| ഔദകാനി | വെള്ളത്തിൽ ജീവിക്കുന്ന |
| സത്വാനി | ജന്തുക്കൾ |
| ഇവ | എന്നപോലെ |
| പരമപീഡിതാഃ. | അത്യന്തം തപിക്കുന്നു. |

പീഡയാ പീഡിതം സർവ്വം ജഗദസ്യ ജഗത്പതേഃ
മൂലസ്യേവോപഘാതേന വൃക്ഷഃ പുഷ്പഫലോപഗഃ. 14

| | |
|---|---|
| "ജഗത്പതേഃ | "ജഗന്നായകനായ |
| അസ്യ | ഇദ്ദേഹത്തിന്റെ |
| പീഡയാ | പീഡകാരണം |
| ജഗത് സർവ്വം | ലോകം ആസകലം |
| പുഷ്പഫലോപഗഃ | പുഷ്പങ്ങളും ഫലങ്ങളും തരുന്നതായ |
| വൃക്ഷഃ | വൃക്ഷം |
| മൂലസ്യ | വേരിന്റെ |
| ഉപഘാതേന | നാശത്താൽ |
| ഇവ | എന്നപോലെ |
| പീഡിതം. | നശിച്ചുപോയി. |

മൂലം ഹ്യേഷ മനുഷ്യാണാം ധർമ്മസാരോ മഹാദ്യുതിഃ
പുഷ്പം ഫലം ച പത്രം ച ശാഖാശ്ചാസ്യേതരേ ജനാഃ. 15

| | |
|---|---|
| "മഹാദ്യുതിഃ | "അമാനുഷപ്രഭാവനായി |
| ധർമ്മസാരഃ | ധർമ്മമാകുന്ന സാരത്തോടുകൂടിയ |
| ഏഷഃ ഹി | ഇദ്ദേഹം ഒരുവൻ മാത്രമാണ് |
| മനുഷ്യാണാം | മനുഷ്യർക്ക് |
| മൂലം; | വേരായുള്ളത്; |
| ഇതരേ ജനാഃ | ഇതരജനങ്ങൾ |
| അസ്യ | ഈ വൃക്ഷത്തിന്റെ |
| പുഷ്പം | പൂവും |
| ഫലം ച | കായും |
| പത്രം ച | ഇലയും |
| ശാഖാഃ ച. | കൊമ്പുകളുമാകുന്നു. |

തേ ലക്ഷ്മണ ഇവ ക്ഷിപ്രം സപത്നീകാഃ സബാന്ധവാഃ
ഗച്ഛന്തമനുഗച്ഛാമോ യേന ഗച്ഛതി രാഘവഃ. 16

| | |
|---|---|
| "തേ | "അപ്രകാരമുള്ള നാം |
| സപത്നീകാഃ | ഭാര്യാസമേതരായും |
| സബാന്ധവാഃ | പുത്രമിത്രബന്ധുജനങ്ങളോടുകൂടിയവരായും, |
| രാഘവഃ | ശ്രീരാഘവൻ |
| യേന | ഏതുവഴിക്ക് |
| ഗച്ഛതി, | എഴുന്നെള്ളുന്നുവോ, |
| ഗച്ഛന്തം, | അങ്ങിനെ എഴുന്നെള്ളുന്നവനായ അദ്ദേഹത്തെ, |
| ലക്ഷ്മണഃ | ലക്ഷ്മണൻ, |
| ഇവ, | എന്നപോലെ, |
| ക്ഷിപ്രം | ഇപ്പോൾതന്നെ |
| അനുഗച്ഛാമഃ. | തുടർന്നുചെല്ലുക. |

ഉദ്യാനാനി പരിത്യജ്യ ക്ഷേത്രാണി ച ഗൃഹാണി ച
ഏകദുഃഖസുഖാ രാമമനുഗച്ഛാമ ധാർമ്മികം. 17

| | |
|---|---|
| "ഉദ്യാനാനി | "പൂന്തോട്ടങ്ങളേയും |
| ക്ഷേത്രാണി ച | വയലുകളെയും |
| ഗൃഹാണി ച | വീടുകളെയും |
| പരിത്യജ്യ | ഉപേക്ഷിച്ച് |
| ഏകദുഃഖസുഖാഃ | സുഖദുഃഖങ്ങളെ സമമായി ഗണിക്കുന്നവരായി |
| ധാർമ്മികം | ധർമ്മിഷ്ഠനായ |
| രാമം | ശ്രീരാമനെ |
| അനുഗച്ഛാമഃ. | നാം അനുഗമിക്കുക. |

സമുദ്ധൃതനിധാനാനി പരിധ്വസ്താജിരാണി ച
ഉപാത്തധനധാന്യാനി ഹൃതസാരാണി സർവ്വശഃ 18
രജസാഭ്യവകീർണ്ണാനി പരിത്യക്താനി ദൈവതൈഃ
മൂഷികൈഃ പരിധാവദ്ഭിരുദ്ബിലൈരാവൃതാനി ച 19
അപേതോദകധൂമാനി ഹീനസംമാർജ്ജനാനി ച
പ്രനഷ്ടബലികർമ്മേജ്യാമന്ത്രഹോമജപാനി ച 20
ദുഷ്കാലേനൈവ ഭഗ്നാനി ഭിന്നഭാജനവന്തി ച
അസ്മത്ത്യക്താനി വേശ്മാനി കൈകേയീ പ്രതിപദ്യതാം. 21

| | |
|---|---|
| " ദുഷ്കാലേന ഏവ | ആവാത്തകാലമെന്ന കാരണത്താൽതന്നെ |
| അസ്മ-ത്ത്യക്ത്യാനി | നമ്മാൽ ശൂന്യമായി ഒഴിച്ചുവിടപ്പെട്ടവയായ |
| വേശ്മാനി, | ഭവനങ്ങളെ |
| സമുദ്ധൃത-നിധാനാനി ച | കുഴിച്ചിട്ട നിക്ഷേപങ്ങളെല്ലാം എടുത്തുകൊണ്ടുപൊകപ്പെട്ടവയായും, |
| പരിധ്വസ്താ-ജിരാണി ച | തകൎന്ന് മുററങ്ങളോടു കൂടിയവയായും, |
| ഹൃതസാരാണി ച | നല്ലവസ്തുക്കളെല്ലാം എടുത്തുകൊണ്ടുപോകപ്പെട്ടവയായും |
| ഉപാത്തധന-ധാന്യാനി ച, | ധനധാന്യങ്ങൾ നീക്കം ചെയ്യപ്പെട്ടവയായും, |
| ദൈവതൈഃ | ഗ്രഹദേവതകളാൽ |
| പരിത്യക്താനി | പരിത്യജിക്കപ്പെട്ടവയായും, |
| പ്രനഷ്ടബലി-കൎമ്മേജ്യാ-മന്ത്രഹോമ-ജപാനി | ബലികൎമ്മം, യാഗം, മന്ത്രം, ഹോമം, ജപം, എന്നവയററവയായും |
| ഹീന-സംമാൎജ്ജനാനി, | അടിച്ചു മെഴുകാതിരിക്കുന്നവയായും, |
| അപേതോ-ദകധൂമാനി, | വെള്ളം തളിക്കാത്തവയായും പുകതട്ടാത്തവയായും, |
| ഭിന്ന-ഭാജനവന്തി, | ഉടഞ്ഞപാത്രങ്ങളോടു കൂടിയവയായും, |
| ഭഗ്നാനി, | ഇടിഞ്ഞു പൊളിഞ്ഞു കിടക്കുന്നവയായി |
| സൎവ്വശഃ | എങ്ങും |
| ഉദ്ബിലൈഃ | പോടുകളൊടു കൂടിയവയായി |
| പരിധാവദ്ഭിഃ | അങ്ങുമിങ്ങും ഓടുന്ന |
| മൂഷികൈഃ ച | എലികളെക്കൊണ്ടു മാത്രം |
| ആവൃതാനി, | വാസം ചെയ്യപ്പെട്ടവയായും, |
| രജസാ | പൊടികൊണ്ട് |
| അഭ്യവ-കീൎണ്ണാനി, | എങ്ങും മൂടപ്പെട്ടവയായും, |
| കൈകേയീ | കൈകേയീറാണി |
| പ്രതിപദ്യതാം. | പ്രാപിച്ചുകൊള്ളട്ടെ. |

വനം നഗരമേവാസ്തു യേന ഗച്ഛതി രാഘവഃ
അസ്മാഭിശ്ച പരിത്യക്തം പുരം സംപദ്യതാം വനം. 22

| | |
|---|---|
| " രാഘവഃ | " ശ്രീരാഘവൻ |
| ഗച്ഛതി | ചെല്ലുന്നു |
| യേന | എന്ന കാരണത്താൽ, |
| വനം | കാട് |
| നഗരം ഏവ | നഗരമായ്ത്തന്നെ |
| അസ്തു ; | ഭവിക്കട്ടെ ; |
| അസ്മാഭിഃ | നമ്മാൽ |
| പരിത്യക്തം | ഉപേക്ഷിക്കപ്പെട്ട |
| പുരം | നഗരം |
| വനം ച | കാടായും |
| സംപദ്യതാം. | തീരട്ടെ. |

ബിലാനി ദംഷ്ട്രിണഃ സൎവ്വേ സാനൂനി മൃഗപക്ഷിണഃ
ത്യജന്ത്വസ്മദ്ഭയാദ്ഭീതാ ഗജാഃ സിംഹാ വനാന്യപി. 23

| | |
|---|---|
| " ദംഷ്ട്രിണഃ | " സൎപ്പങ്ങൾ |
| ബിലാനി | പൊത്തുകളേയും, |
| മൃഗപക്ഷിണഃ | മൃഗങ്ങളും പക്ഷികളും |
| സാനൂനി | താഴ്വരകളേയും, |
| ഗജാഃ | ആനകളും |
| സിംഹാഃ | സിംഹങ്ങളും |
| വനാനി | കാടുകളേയും, |
| സൎവ്വേ അപി, | ഇവയെല്ലാംതന്നെ, |
| അസ്മദ്ഭയാത് | നമ്മെക്കണ്ടുഭയപ്പെട്ട് |
| ഭീതാഃ | അമ്പരന്ന്, |
| ത്യജന്തു. | ഓടിപ്പോകട്ടെ. |

അസ്മത്ത്യക്താം പ്രപദ്യന്താം സേവ്യമാനം ത്യജന്തു ച. 24

| | | | |
|---|---|---|---|
| "സേവ്യമാനം ച | "ഇപ്പോൾ ആശ്രയിച്ചിരിക്കുന്ന സ്ഥലത്തെയെല്ലാം | അസ്മത്ത്യക്താം | നമ്മാൽ ശൂന്യമാക്കപ്പെട്ട സ്ഥലത്തെ |
| ത്യജന്തു ; | അവ വിട്ടൊഴിക്കട്ടെ; | പ്രപദ്യന്താം. | പ്രാപിച്ചുകൊള്ളട്ടെ. |

തൃണമാംസഫലാദാനം ദേശം വ്യാളമൃഗദ്വിജം
പ്രപദ്യതാം ഹി കൈകേയീ സപുത്രാ സഹബാന്ധവൈഃ
രാഘവേണ വനേ സർവ്വേ സഹ വത്സ്യാമ നിർവൃതാഃ. 25

| | | | |
|---|---|---|---|
| "കൈകേയീ | "കൈകേയീരാജ്ഞി, | ദേശം | പ്രദേശത്തെ |
| സപുത്രാ | പുത്രസമേതയായി, | പ്രപദ്യതാം ; | പ്രാപിച്ചുകൊള്ളട്ടെ ; |
| സഹബാന്ധവൈഃ | ബന്ധുക്കളോടുംകൂടി | സർവ്വേ | എല്ലാവരും |
| | | രാഘവേണ | ശ്രീരാഘവനോട് |
| തൃണമാംസഫലാദാനം | പുല്ല്, മാംസം, കനി, ഇത്യാദികളെതിന്നുപജീവിക്കുന്ന | സഹ ഹി | ഒന്നിച്ചുതന്നെ |
| | | വനേ | കാട്ടിൽ |
| വ്യാളമൃഗദ്വിജം | ക്രൂരമൃഗങ്ങൾ, പക്ഷികൾ എന്നവയ്ക്കിരിപ്പിടമായ | നിർവൃതാഃ | മനോരഥപരിപൂർത്തി സിദ്ധിച്ചവരായി |
| | | വത്സ്യാമഃ." | വസിക്കുക." |

ഇത്യേവം വിവിധാ വാചോ നാനാജനസമീരിതാഃ
ശുശ്രാവ രാമഃ ശ്രുത്വാ ച ന വിചക്രേഽസ്യ മാനസം. 26

| | | | |
|---|---|---|---|
| "ഇതി ഏവം | "ഇപ്രകാരമെല്ലാം | ശുശ്രാവ ; | ചെവിക്കൊണ്ടു ; |
| നാനാജനസമീരിതാഃ | ജനങ്ങൾ പലരും പറഞ്ഞുകൊണ്ടിരുന്ന | ശ്രുത്വാ ച | അപ്രകാരം ശ്രവിച്ചിട്ടും |
| വിവിധാഃ വാചഃ | പലപല വാക്കുകളെ | അസ്യ | ഇദ്ദേഹത്തിന്റെ |
| രാമഃ | ശ്രീരാമൻ | മാനസം വിചക്രേ ന. | ചിത്തത്തിന്നു യാതൊരു വികാരവുമുണ്ടായില്ല. |

സ തു വേശ്മ പിതുർദ്ദൂരാത് കൈലാസശിഖരപ്രഭം
അഭിചക്രാമ ധർമ്മാത്മാ മത്തമാതംഗവിക്രമഃ. 27

| | | | |
|---|---|---|---|
| മത്തമാതംഗവിക്രമഃ | മദഗജംപോലെ ഗതിയാർന്നവനും | കൈലാസശിഖരപ്രഭം | കൈലാസശിഖരംപോലെ വിളങ്ങുന്നതായ |
| ധർമ്മാത്മാ | ധർമ്മാത്മാവുമായ | പിതുഃ | പിതാവിന്റെ |
| സഃ | അദ്ദേഹം | വേശ്മ | കോവിലകത്തെ |
| ദൂരാത് തു | ദൂരത്തിൽനിന്നുതന്നെ | അഭിചക്രാമ. | നോക്കി, ഗമിച്ചു. |

വിനീതധീരപുരുഷം പ്രവിശ്യ തു നൃപാലയം
ദദർശാവസ്ഥിതം ദീനം സുമന്ത്രമവിദൂരതഃ. 28

| | |
|---|---|
| നൃപാലയം | രാജഭവനത്തിൽ |
| പ്രവിശ്യ | കടന്ന ശേഷം, |
| അവിദൂരതഃ തു | ഉമ്മറത്തുതന്നെ |
| വിനീത- ധീരപുരുഷം | നല്ല ജ്ഞാനവാനും ധീരപുരുഷനും |
| അവസ്ഥിതം | അചഞ്ചലമാനസനും |
| സുമന്ത്രം, | സുമന്ത്രരെ, [ആയ |
| ദീനം | മനസ്സിടിഞ്ഞ് നില്ക്കുന്നവനായി |
| ദദർശ. | നിരീക്ഷിച്ചു. |

പ്രതീക്ഷമാണോഽപി ജനം തദാഽഽർത്ത-
മനാർത്തരൂപഃ പ്രഹസന്നിവാഥ
ജഗാമ രാമഃ പിതരം ദിദൃക്ഷുഃ
പിതുർനിദേശം വിധിവച്ചികീർഷുഃ. 29

| | |
|---|---|
| പിതുഃ | പിതാവിന്റെ |
| നിദേശം | ആജ്ഞയെ |
| വിധിവത് | ധർമ്മാനുസൃതമായി |
| ചികീർഷുഃ, | അനുഷ്ഠിപ്പാൻ നിശ്ച [യിച്ചവനും |
| അഥ | ഇപ്പോൾ |
| പിതരം | പിതാവിനെ |
| ദിദൃക്ഷുഃ | കണ്ടുവന്ദിപ്പാനായി എഴുന്നെള്ളിയിരിക്കുന്നവനും ആയ |
| രാമഃ, | ശ്രീരാമൻ, |
| ജനം | ജനതതിയെ |
| ആർത്തം | ഏററവും തപിപ്പിച്ചുകൊണ്ടിരിക്കുന്നതായി |
| പ്രതീക്ഷമാണഃ അപി, | അറിയുന്നവനായിരുന്നിട്ടും, |
| തദാ | അപ്പോഴും |
| അനാർത്തരൂപഃ, | മനശ്ചാഞ്ചല്യമററവനായി, |
| പ്രഹസൻ ഇവ | പുഞ്ചിരിയോടു കൂടിയവനായ്ത്തന്നെ |
| ജഗാമ. | സമയം കാത്തുകൊണ്ടു വർത്തിച്ചു. |

തത് പൂർവ്വമൈക്ഷ്വാകസുതോ മഹാത്മാ
രാമോ ഗമിഷ്യൻ വനമാർത്തരൂപം
വ്യതിഷ്ഠത പ്രേക്ഷ്യ തദാ സുമന്ത്രം
പിതുർമ്മഹാത്മാ പ്രതിഹാരണാർത്ഥം. 30

| | |
|---|---|
| മഹാത്മാ, | പരമാത്മാവും, |
| തദാ | അക്കാലം |
| ഐക്ഷ്വാക- സുതഃ | ഇക്ഷ്വാകുകുലത്തിൽ അവതരിച്ചിരിക്കുന്ന |
| രാമഃ | ശ്രീരാമൻ, [വനുമായ |
| മഹാത്മാ | ആശ്രിതജനരക്ഷണസാമർത്ഥ്യത്തെ കാണിക്കുന്നതിന്നായി |
| തത് | ആ |
| വനം | വനത്തിലേക്ക് |
| ഗമിഷ്യൻ, | പുറപ്പെട്ടിരിക്കുന്നവ |
| പൂർവ്വം | ഒന്നാമതായി [നായി, |
| പിതുഃ | പിതാവിന്ന് |
| പ്രതി- ഹാരണാർത്ഥം, | താൻ വന്നിരിക്കുന്ന സംഗതിയെ അറിയിക്കുന്നതിന്നായി |
| ആർത്തരൂപം | ദീനഭാവത്തോടെ നി |
| സുമന്ത്രം | സുമന്ത്രരെ [ന്നിരുന്ന |
| പ്രേക്ഷ്യ | കാത്തുകൊണ്ട്, |
| വ്യതിഷ്ഠത. | വർത്തിച്ചു. |

പിതുർനിദേശേന തു ധർമ്മവത്സലോ
വനപ്രവേശേ കൃതബുദ്ധിനിശ്ചയഃ
സ രാഘവഃ പ്രേക്ഷ്യ സുമന്ത്രമബ്രവീ-
ന്നിവേദയ സ്വാഗമനം നൃപായ മേ. 31

| | | | |
|---|---|---|---|
| പിതുഃ | പിതാവിന്റെ | രാഘവഃ, | ശ്രീരാഘവൻ |
| നിദേശേന തു, | ആജ്ഞയെന്നുള്ള ഏക | സുമന്ത്രം | സുമന്ത്രരെ |
| | കാരണംകൊണ്ടുതന്നെ | പ്രേക്ഷ്യ, | കണ്ടു്, |
| വനപ്രവേശേ | വനഗമനത്തിൽ | "മേ | "ഞാൻ |
| കൃതബുദ്ധി-നിശ്ചയഃ | ദൃഢനിശ്ചയംപൂണ്ട | സ്വാഗമനം | വന്നിരിക്കുന്നതിനെപ്പ |
| | | നൃപായ | മഹാരാജാവിനോടു [ററി |
| ധർമ്മവത്സലഃ | ധർമ്മവത്സലനായ | നിവേദയ," | ഉണർത്തിക്കുക," എന്നു് |
| സഃ | ആ | അബ്രവീത്. | അരുളിച്ചെയ്തു. |

ഇത്യാർഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ അയോദ്ധ്യാകാണ്ഡേ
ത്രയസ്ത്രിംശഃ സർഗ്ഗഃ = മുപ്പത്തിമൂന്നാംസർഗ്ഗം സമാപ്തം.

ആദ്യം മുതൽ ശ്ലോകസംഖ്യ 3777; അയോദ്ധ്യാകാണ്ഡം ആദ്യം മുതൽ ശ്ലോകസംഖ്യ 1422.



## ചതുസ്ത്രിംശഃ സർഗ്ഗഃ = മുപ്പത്തിനാലാംസർഗ്ഗം

[ദശരഥസമാശ്വാസനം = ദശരഥമഹാരാജാവിനെ
സമാധാനിപ്പിപ്പാൻ ശ്രമിക്കുന്നത്.]

തതഃ കമലപത്രാക്ഷഃ ശ്യാമോ നിരുദരോ മഹാൻ
ഉവാച രാമസ്തം സൂതം പിതുരാഖ്യാഹി മാമിതി. 1

| | | | |
|---|---|---|---|
| കമലപത്രാക്ഷഃ | കമലദളനേത്രനും | 'പിതുഃ | 'പിതാവിനോടു് |
| ശ്യാമഃ | നീലമേഘശ്യാമളനും | മാം | എന്നെക്കുറിച്ചു് |
| നിരുദരഃ | സംശയലേശരഹിതനും | തതഃ | മററധികമുള്ള സംശ |
| മഹാൻ | മഹാനുമായ | ആഖ്യാഹി,' | അറിയിക്കുക,' [തിയും |
| രാമഃ, | ശ്രീരാമൻ, [രോടായി | ഇതി | എന്നു് |
| തം സൂതം, | ആ സൂതനായ സുമന്ത്ര- | ഉവാച. | അരുൾചെയ്തു. |

["മാം ആഖ്യാഹി", സീത വന്നിരിക്കുന്നതിനേയും അറിയിക്കുക, എന്നും; "ഉദരം സംശയഃ പ്രോക്തഃ പരിനിഷ്ഠാ തു നിശ്ചയഃ" എന്നു അഭിധാനം. "നിരുദരഃ" മദ്ധ്യംകൃശമായവൻ; ഈ വിശേഷണങ്ങൾ നിർവ്വികാരത്വത്തെ സൂചിപ്പിക്കുന്നു. എന്നു് ഗോ. രാ. യാതൊരു കൃത്യത്തെപ്പററിയും പ്രത്യേകിച്ചു് ഈ ഘട്ടത്തിൽ വനവാസത്തെപ്പററിയും യാതൊരു സംശയവും ഇല്ലാത്തവൻ എന്നു താല്പര്യം. 'മഹാൻ' ആന്തരമായ ഉത്ഭടശത്തോടുകൂടിയവൻ; എന്നു് സർവ്വാ. സാ.]

സ രാമപ്രേഷിതഃ ക്ഷിപ്രം സന്താപകലുഷേന്ദ്രിയഃ
പ്രവിശ്യ നൃപതിം സൂതോ നിശ്വസന്തം ദദർശ ഹ. 2

| | | | |
|---|---|---|---|
| രാമപ്രേഷിതഃ | ശ്രീരാമനാൽ പറഞ്ഞയക്കപ്പെട്ടവനും | ക്ഷിപ്രം | തത്ക്ഷണംതന്നെ |
| സന്താപകലുഷേന്ദ്രിയഃ | സന്താപംമൂലം കലുഷിതമായ ഇന്ദ്രിയങ്ങളോടുകൂടിയവനും ആയ | പ്രവിശ്യ, | അകത്തു പ്രവേശിച്ച്, |
| സഃ | ആ | നൃപതിം | മഹാരാജാവിനെ |
| സൂതഃ, | സൂതൻ | ഹ | മഹാകഷ്ടസ്ഥിതിയിൽ |
| | | നിശ്വസന്തം | ദീർഘശ്വാസം വിട്ടുകൊണ്ടിരിക്കുന്നവനായി |
| | | ദദർശ. | കണ്ടു. |

ഉപരക്തമിവാദിത്യം ഭസ്മച്ഛന്നമിവാനലം
തടാകമിവ നിസ്തോയമപശ്യജ്ജഗതീപതിം. 3

| | | | |
|---|---|---|---|
| ജഗതീപതിം, | മഹാരാജാവിനെ, | അനലം ഇവ, | തീക്കനലെന്നപോലെ |
| ഉപരക്തം | രാഹുഗ്രസ്തനായ | നിസ്തോയം | വെള്ളംവററിപ്പോയ[യും |
| ആദിത്യം ഇവ, | സൂര്യനെപ്പോലെയും, | തടാകം | തടാകംപോലെയും |
| ഭസ്മച്ഛന്നം | ചാരംകൊണ്ടുമൂടപ്പെട്ട | ഇവ | ഇരിക്കുന്നവനായി |
| | | അപശ്യത്. | കണ്ടു. |

[കൈകേയിയുടെവശത്തിൽ അകപ്പെട്ടതിനേയും, ദുഃഖംകൊണ്ടു സ്വതേജസ്സ് മറഞ്ഞുപോയതിനേയും, ജീവിതംതന്നെ അവസാനിക്കാറായിരിക്കുന്നതിനേയും ഈ മൂന്നു ഉപമകൾകൊണ്ട് കാണിക്കപ്പെട്ടിരിക്കുന്നു. "നിസ്തോയം" പായൽ മുതലായവകൊണ്ട് മൂടപ്പെട്ട് വെള്ളമില്ലെന്നുതോന്നുന്നതായ, തടാകംപോലെ, എന്ന് ശിരോമണി. ആദ്യത്തെ രണ്ട് ഉപമകൾക്കും യോജിപ്പിന്നായാണ് ഇങ്ങിനെഅർത്ഥം പറയുന്നത്. ഈ എല്ലാ ഉപമകൾ കൊണ്ടും ദശരഥന്ന് ശ്രീരാമൻെറ സൂക്ഷ്മതത്വം അറിവുള്ളതുകൊണ്ട് പുറമെ മാത്രമേ ദുഃഖമുള്ളുവെന്നും സൂചിപ്പിച്ചിരിക്കുന്നു എന്ന് ആ വ്യാഖ്യാതാവിന്ന് അഭിപ്രായം.]

ആലോക്യ തു മഹാപ്രാജ്ഞഃ പരമാകുലചേതസം
രാമമേവാനുശോചന്തം സൂതഃ പ്രാഞ്ജലിരാസദത്. 4

| | | | |
|---|---|---|---|
| മഹാപ്രാജ്ഞഃ | അതിബുദ്ധിമാനായ | പരമാകുലചേതസം, | മനസ്സ് ഏററവും കലങ്ങിയിരിക്കുന്നവനായി |
| സൂതഃ, | സുമന്ത്രൻ, | ആലോക്യ, | കണ്ടു്, [അദ്ദേഹത്തെ |
| രാമം ഏവ | ശ്രീരാമനെക്കുറിച്ചുതന്നെ | തു | എന്നിട്ടും |
| അനുശോചന്തം, | തപിച്ചുകൊണ്ടിരിക്കുന്നവനായി | പ്രാഞ്ജലിഃ | അഞ്ജലിഹസ്തനായി |
| | | ആസദത്. | അടുത്തുചെന്നുനിന്നു. |

തം വർദ്ധയിത്വാ രാജാനം സൂതഃ പൂർവ്വം ജയാശിഷാ
ഭയവിക്ലബയാ വാചാ മന്ദയാ ശ്ലക്ഷ്ണമബ്രവീത്. 5

| | | | |
|---|---|---|---|
| സൂതഃ, | സുമന്ത്രൻ, | ഭയവിക്ലബയാ | മനസ്സിലുള്ള സന്താപത്തെ നല്ലപോലെ കാണിക്കുന്നതായ |
| തം | ആ | മന്ദയാ | മെല്ലെയുള്ള |
| രാജാനം | മഹാരാജാവിനെനോക്കി | വാചാ | വാക്കുകൊണ്ടു് |
| പൂർവ്വം | ആദ്യം | ശ്ലക്ഷ്ണം | ഭംഗിയായി |
| ജയാശിഷാ | 'ജയവിജയീഭവ' എന്ന് | അബ്രവീത്. | ഇപ്രകാരം ഉണർത്തിച്ചു. |
| വർദ്ധയിത്വാ, | ആശീർവ്വദിച്ചശേഷം | | |

അയം സ പുരുഷവ്യാഘ്രോ ദ്വാരി തിഷ്ഠതി തേ സുതഃ
ബ്രാഹ്മണേഭ്യോ ധനം ദത്വാ സൎവ്വം ചൈവോപജീവിനാം. 6

| | | | |
|---|---|---|---|
| "തേ | "നിന്തിരുവടിയുടെ | ധനം | സ്വത്തിനെ |
| സുതഃ, | തിരുമകനും, | സൎവ്വം | മുഴുവനും |
| പുരുഷവ്യാഘ്രഃ | പുരുഷോത്തമനുമായ | ദത്വാ, | വിതരണംചെയ്തു് |
| സഃ, | അദ്ദേഹം, | ദ്വാരി | ദ്വാരദേശത്തിൽ |
| ബ്രാഹ്മണേഭ്യഃ ച | ബ്രാഹ്മണൎക്കും | അയം | ഇതാ |
| ഉപജീവിനാം ഏവ | പരിജനങ്ങൾക്കും | തിഷ്ഠതി. | കാത്തുനില്ക്കുന്നു. |

സ ത്വാ പശ്യതു ഭദ്രം തേ രാമഃ സത്യപരാക്രമഃ
സൎവ്വാൻ സുഹൃദ ആപൃച്ഛ്യ ത്വാമിദാനീം ദിദൃക്ഷതേ. 7

| | | | |
|---|---|---|---|
| "സത്യപരാക്രമഃ | "പറഞ്ഞവാക്കിളക്കാത്തവനായ | ദിദൃക്ഷതേ; | മുഖംകാണിപ്പാൻ കാത്തുനില്ക്കുകയാണ്; |
| രാമഃ, | ശ്രീരാമൻ, | സഃ | അദ്ദേഹം |
| സുഹൃദഃ | സ്നേഹിതന്മാർ | ത്വാ | നിന്തിരുവടിയെ |
| സൎവ്വാൻ | എല്ലാവരോടും | പശ്യതു; | കണ്ടുവണങ്ങിക്കൊള്ളട്ടെ; |
| ആപൃച്ഛ്യ, | യാത്രപറഞ്ഞ്, | തേ ഭദ്രം. | തിരുമനസ്സുണ്ടാകേണം. |
| ഇദാനീം | ഇപ്പോൾ | | |
| ത്വാം | നിന്തിരുവടിയെ | | |

ഗമിഷ്യതി മഹാരണ്യം തം പശ്യ ജഗതീപതേ
വൃതം രാജഗുണൈഃ സൎവ്വൈരാദിത്യമിവ രശ്മിഭിഃ. 8

| | | | |
|---|---|---|---|
| "മഹാരണ്യം | "വൻകാട്ടിലേക്ക് | രാജഗുണൈഃ | രാജഗുണങ്ങളെക്കൊണ്ടും |
| ഗമിഷ്യതി; | യാത്രപുറപ്പെട്ടിരിക്കുന്നു; | വൃതം | വിളങ്ങിക്കൊണ്ടിരിക്കുന്നവനായ |
| ജഗതീപതേ! | മഹാരാജാവേ! | തം | അദ്ദേഹത്തെ |
| ആദിത്യം ഇവ | ആദിത്യനെപ്പോലെ | പശ്യ." | കടാക്ഷിച്ചരുളിയാലും." |
| രശ്മിഭിഃ | രശ്മികളാകുന്ന | | |
| സൎവ്വൈഃ | എല്ലാ | | |

സ സത്യവാദീ ധൎമ്മാത്മാ ഗാംഭീൎയ്യാത് സാഗരോപമഃ
ആകാശ ഇവ നിഷ്പങ്കോ നരേന്ദ്രഃ പ്രത്യുവാച തം. 9

| | | | |
|---|---|---|---|
| സത്യവാദീ, | സത്യവാദിയും, | നിഷ്പങ്കഃ, | കളങ്കരഹിതനും, |
| ധൎമ്മാത്മാ, | ധൎമ്മാത്മാവും, | നരേന്ദ്രഃ | ചക്രവൎത്തിയുമായ |
| ഗാംഭീൎയ്യാത് | ഗംഭീരസ്വഭാവത്താൽ | സഃ | അദ്ദേഹം |
| സാഗരോപമഃ, | സമുദ്രത്തിന്നുതുല്യനും, | തം | ആ സുമന്ത്രരോടായി |
| ആകാശഃ ഇവ | ആകാശംപോലെ | പ്രത്യുവാച. | മറുപടിയരുളിച്ചെയ്തു. |

സുമന്ത്രാനയ മേ ദാരാൻ യേ കേചിദിഹ മാമകാഃ
ദാരൈഃ പരിവൃതഃ സർവ്വൈർദ്രഷ്ടുമിച്ഛാമി രാഘവം. 10

| | | | |
|---|---|---|---|
| “സുമന്ത്ര! | “സുമന്ത്രരെ! | ആനയ; | കൂട്ടിക്കൊണ്ടുവരിക; |
| യേ കേചിത് | യാവചിലവർ | ദാരൈഃ | പത്നിമാർ |
| മാമകാഃ | എന്നെച്ചേർന്നുള്ളവരോ അപ്രകാരമുള്ള | സർവ്വൈഃ | എല്ലാവരാലും |
| | | പരിവൃതഃ | ചൂഴപ്പെട്ടവനായി |
| മേ | എന്റെ | രാഘവം | ശ്രീരാമനെ |
| ദാരാൻ | ഭാര്യമാരെ | ദ്രഷ്ടും | കാണ്മാൻ |
| ഇഹ | ഇങ്ങോട്ട് | ഇച്ഛാമി. | ഞാൻ ആഗ്രഹിക്കുന്നു. |

സോഽന്തഃപുരമതീത്യൈവ സ്ത്രിയസ്താ വാക്യമബ്രവീത്
ആര്യാ ഹ്വയതി വോ രാജാ ഗമ്യതാം തത്ര മാ ചിരം. 11

| | | | |
|---|---|---|---|
| സഃ | അദ്ദേഹം | “ആര്യാഃ! | “സതിമാരെ! |
| അന്തഃപുരം | അന്തഃപുരത്തിൽ | രാജാ | മഹാരാജാവ് |
| അതീത്യ, | പ്രവേശിച്ച്, | വഃ | നിന്തിരുവടികളെ |
| താഃ | ആ | ഹ്വയതി; | വിളിക്കുന്നു; |
| സ്ത്രിയഃ | രാജ്ഞിമാരോട് | തത്ര | അങ്ങോട്ട് |
| വാക്യം | രാജാജ്ഞയെ | ഗമ്യതാം; | എഴുന്നെള്ളിയാലും; |
| അബ്രവീത്; | ഇപ്രകാരം അറിയിച്ചു; | ചിരം ഏവ മാ.” | ഒട്ടും അമാന്തിക്കരുതേ.” |

ഏവമുക്താഃ സ്ത്രിയഃ സർവ്വാഃ സുമന്ത്രേണ നൃപാജ്ഞയാ
പ്രചക്രമുസ്തദ്ഭവനം ഭർത്തുരാജ്ഞായ ശാസനം. 12

| | | | |
|---|---|---|---|
| നൃപാജ്ഞയാ | മഹാരാജാവിന്റെ ആജ്ഞപ്രകാരം | സർവ്വാഃ, | എല്ലാവരും, |
| | | ഭർത്തുഃ | ഭർത്താവിന്റെ |
| സുമന്ത്രേണ | സുമന്ത്രരാൽ | ശാസനം | ആജ്ഞയെ |
| ഏവം | ഇപ്രകാരം | ആജ്ഞായ, | അനുസരിച്ച്, |
| ഉക്താഃ, | അറിയിക്കപ്പെട്ട | തദ്ഭവനം | അദ്ദേഹത്തിന്റെ അരമനയിലേക്ക് |
| സ്ത്രിയഃ | രാജ്ഞിമാർ | പ്രചക്രമുഃ. | പുറപ്പെട്ടു. |

അർദ്ധസപ്തശതാസ്താസ്തു പ്രമദാസ്താമ്രലോചനാഃ
കൌസല്യാം പരിവാര്യാഥ ശനൈർജ്ജഗ്മുർധൃതവ്രതാഃ. 13

| | | | |
|---|---|---|---|
| ധൃതവ്രതാഃ | ധർമ്മാനുഷ്ഠാനനിരതരും | പ്രമദാഃ തു, | ഭാര്യമാരും, |
| താമ്രലോചനാഃ | അശ്രുക്കൾമൂലം കലങ്ങിയ നേത്രങ്ങളാർന്നവരും ആയ | അഥ | ആ സമയം |
| | | ശനൈഃ | മുറപോലെ |
| | | കൌസല്യാം | കൌസല്യാദേവിയെ |
| താഃ | ആ | പരിവാര്യ | ചൂഴ്ന്നുകൊണ്ട് |
| അർദ്ധസപ്തശതാഃ | മുന്നൂറ്റമ്പത് | ജഗ്മുഃ. | വന്നെത്തി. |

ആഗതേഷു ച ദാരേഷു സമവേക്ഷ്യ മഹീപതിഃ
ഉവാച രാജാ തം സൂതം സുമന്ത്രാനയ മേ സുതം. 14

| | | | |
|---|---|---|---|
| ദാരേഷു | പത്നിമാർ | ഉവാച; | ഇപ്രകാരം ആജ്ഞാപിച്ചു; |
| ആഗതേഷു ച, | എത്തിയ ഉടനെ, | "സുമന്ത്ര! | "സുമന്ത്രരെ! |
| മഹീപതിഃ | ലോകനാഥനായ | മേ | എന്റെ |
| രാജാ, | മഹാരാജാവു്, | സുതം | പുത്രനെ |
| തം സൂതം | ആ സുമന്ത്രരെ | ആനയ." | ഇങ്ങോട്ടുകൂട്ടിക്കൊണ്ടു വന്നാലും." |
| സമവേക്ഷ്യ, | നോക്കി, | | |

സ സൂതോ രാമമാദായ ലക്ഷ്മണം മൈഥിലീം തദാ
ജഗാമാഭിമുഖസ്തൂർണ്ണം സകാശം ജഗതീപതേഃ. 15

| | | | |
|---|---|---|---|
| അഭിമുഖഃ | ആപ്തനും | മൈഥിലീം | സീതാദേവിയേയും |
| സൂതഃ | സൂതനും ആയ | തൂർണ്ണം | ഉടനെ |
| സഃ, | അദ്ദേഹം, | ആദായ | കൂട്ടിക്കൊണ്ടു് |
| തദാ | അപ്പോൾ | ജഗതീപതേഃ | മഹാരാജാവിന്റെ |
| രാമം | ശ്രീരാമനേയും | സകാശം | സന്നിധിയിലേക്കു് |
| ലക്ഷ്മണം | ലക്ഷ്മണനേയും | ജഗാമ. | ചെന്നു. |

സ രാജാ പുത്രമായാന്തം ദൃഷ്ട്വാ ദൂരാത് കൃതാഞ്ജലിം
ഉത്പപാതാസനാത് തൂർണ്ണമാർത്തഃ സ്ത്രീജനസംവൃതഃ. 16

| | | | |
|---|---|---|---|
| ആർത്തഃ | തപിച്ചുകൊണ്ടിരിക്കുന്നവനും | കൃതാഞ്ജലിം | കൈകൂപ്പിക്കൊണ്ടു് |
| സ്ത്രീജനസംവൃതഃ | രാജ്ഞിമാരെല്ലാവരാലും ചുഴപ്പെട്ടിരിക്കുന്നവനും ആയ | ആയാന്തം | വന്നുകൊണ്ടിരുന്നവനായ |
| സഃ | ആ | പുത്രം | പുത്രനെ |
| രാജാ, | മഹാരാജാവു്, | ദൃഷ്ട്വാ, | കണ്ടു്, |
| ദൂരാത് | ദൂരെനിന്നുതന്നെ | ആസനാത് | ആസനത്തിൽ നിന്നു |
| | | തൂർണ്ണം | പെട്ടെന്നു് |
| | | ഉത്പപാത. | എഴുന്നേററു. |

സോഽഭിദുദ്രാവ വേഗേന രാമം ദൃഷ്ട്വാ വിശാംപതിഃ
തമസംപ്രാപ്യ ദുഃഖാർത്തഃ പപാത ഭുവി മൂർച്ഛിതഃ. 17

| | | | |
|---|---|---|---|
| വിശാംപതിഃ | മഹാരാജാവു് | സഃ | അദ്ദേഹം, |
| രാമം | ശ്രീരാമനെ | തം | ശ്രീരാമനെ |
| ദൃഷ്ട്വാ, | കണ്ടു്, | അസംപ്രാപ്യ | സമീപിക്കുന്നതിന്നു മുമ്പുതന്നെ |
| വേഗേന | വാത്സല്യാതിശയത്താൽ | മൂർച്ഛിതഃ | മൂർച്ഛിച്ചവനായി |
| അഭിദുദ്രാവ; | നേരെക്കോടിച്ചെന്നു; | ഭുവി | നിലത്തു് |
| ദുഃഖാർത്തഃ | അത്യന്തദുഃഖിതനായ | പപാത. | വീണുകളഞ്ഞു. |

തം രാമോഽഭ്യപതത് ക്ഷിപ്രം ലക്ഷ്മണശ്ച മഹാരഥഃ
വിസംജ്ഞമിവ ദുഃഖേന സശോകം നൃപതിം തദാ 18

| | | | |
|---|---|---|---|
| തദാ | അപ്പോൾ | നൃപതിം, | മഹാരാജാവിന്റെ അടുക്കലേക്ക് |
| ദുഃഖേന | മനോവേദനമൂലം | രാമഃ | ശ്രീരാമനും |
| ഇവ | ഒട്ടം | മഹാരഥഃ | മഹാരഥനായ |
| വിസംജ്ഞം | പ്രജ്ഞയില്ലാത്തവനും | ലക്ഷ്മണഃ ച | ലക്ഷ്മണനും |
| സശോകം | അതിയായ കഷ്ടദശയിലിരിക്കുന്നവനുമായ | ക്ഷിപ്രം | വേഗത്തിൽ |
| തം | ആ | അഭ്യപതത്. | ഓടി. |

സ്ത്രീസഹസ്രനിനാദശ്ച സഞ്ജജ്ഞേ രാജവേശ്മനി
ഹാ ഹാ രാമേതി സഹസാ ഭൂഷണധ്വനിമൂർച്ഛിതഃ. 19

| | | | |
|---|---|---|---|
| രാജവേശ്മനി | രാജഭവനത്തിൽ | ഭൂഷണധ്വനി-മൂർച്ഛിതഃ | ആഭരണധ്വനിയോടു കൂടികലർന്നതായി |
| സഹസാ | ഏകകാലത്തിൽ | സ്ത്രീസഹസ്ര-നിനാദഃ ച | അനേകം സ്ത്രീകളുടെ ആർത്തനാദം |
| "ഹാ ഹാ രാമ!" | "ഹാ ഹാ രാമ!" | സഞ്ജജ്ഞേ. | ഉണ്ടായി. |
| ഇതി | എന്നിങ്ങിനെ | | |

[സ്ത്രീസഹസ്രമെന്നുപറഞ്ഞതുകൊണ്ട് രാജ്ഞിമാർ 350 പേരും ദാസിമാരും വിവക്ഷിക്കപ്പെട്ടിരിക്കുന്നു. സ.]

തം പരിഷ്വജ്യ ബാഹുഭ്യാം താവുഭൌ രാമലക്ഷ്മണൌ
പര്യങ്കേ സീതയാ സാർദ്ധം രുദന്തഃ സമവേശയൻ. 20

| | | | |
|---|---|---|---|
| തൌ | ആ | തം | അദ്ദേഹത്തെ |
| രാമലക്ഷ്മണൌ | ശ്രീരാമലക്ഷ്മണന്മാർ | ബാഹുഭ്യാം | ഇരുഭുജങ്ങളാലും |
| ഉഭൌ | രണ്ടുപേരും [രായ | പരിഷ്വജ്യ | താങ്ങി അണച്ചുകൊ |
| സീതയാ സാർദ്ധം | സീതാദേവിയോടുംകൂടി | പര്യങ്കേ | മഞ്ചത്തിൽ [ണ്ടു |
| രുദന്തഃ | രോദനംചെയ്യുന്നവരായി | സമവേശയൻ. | മെല്ലെ കിടത്തി. |

അഥ രാമോ മുഹൂർത്താന്തം ലബ്ധസംജ്ഞം മഹീപതിം
ഉവാച പ്രാഞ്ജലിർഭൂത്വാ ശോകാർണ്ണവപരിപ്ലുതം 21

| | | | |
|---|---|---|---|
| രാമഃ, | ശ്രീരാമൻ, | തം മഹീപതിം | ആ മഹാരാജാവിനെ നോക്കി |
| മുഹൂർത്താത് | അല്പനേരംചെന്നു | പ്രാഞ്ജലിഃ ഭൂത്വാ | അഞ്ജലിബന്ധം ചെയ്തുകൊണ്ടു |
| ലബ്ധസംജ്ഞം | ബോധംതെളിഞ്ഞവനായി | അഥ | ഇപ്രകാരം |
| ശോകാർണ്ണവ-പരിപ്ലുതം | ദുഃഖസാഗരനിമഗ്നനായിരിക്കുന്ന | ഉവാച. | ഉണർത്തിച്ചു. |

ആപൃച്ഛേ ത്വാം
പ്രസ്ഥിതം ദണ്ഡകാരണ്യം ത്വാം കുശലേന പശ്യ.

| | |
|---|---|
| "മഹാരാജ! | "മഹാരാജാവേ! |
| നഃ | ഞങ്ങൾ |
| സൎവ്വേഷാം | എല്ലാവക്കും |
| ഈശ്വരഃ അസി; | നിന്തിരുവടി പ്രത്യക്ഷ ദൈവമാണല്ലൊ; |
| ദണ്ഡകാരണ്യം | ദണ്ഡകാരണ്യത്തിലേക്ക് |
| പ്രസ്ഥിതം | യാത്രപുറപ്പെട്ടുവന്നിരിക്കുന്നവനായ |
| മാം | എന്നെ |
| ത്വം, | നിന്തിരുവടി, |
| കുശലേന പശ്യ; | കൺകുളിക്കുമാറ് കടാക്ഷിച്ചരുളിയാലും; |
| ത്വാം | നിന്തിരുവടിയോട് |
| ആപൃച്ഛേ. | ഞാൻ അനുമതി ചോദിക്കുന്നു. |

ലക്ഷ്മണം ചാനുജാനീഹി സീതാ ചാന്വേതു മാം വനം
കാരണൈൎബ്ബഹുഭിസ്തഥ്യൈൎവ്വാൎയ്യമാണൌ ന ചേച്ഛതഃ. 23

| | |
|---|---|
| "സീതാ ച | "സീതയും |
| മാം | എന്നെ |
| വനം | വനത്തിലേക്ക് |
| അന്വേതു; | തുടൎന്നുവരട്ടെ; |
| ലക്ഷ്മണം ച | ലക്ഷ്മണനേയും |
| അനുജാനീഹി; | നിന്തിരുവടി വിടനല്കിയാലും; |
| ബഹുഭിഃ | പലവാറായ |
| തഥ്യൈഃ | ശരിയായ |
| കാരണൈഃ | കാരണങ്ങളാൽ |
| വാൎയ്യമാണൌ ച | നിവാരണം ചെയ്യപ്പെട്ടിട്ടും |
| ഇച്ഛതഃ ന. | അവർ രണ്ടുപേരും സമ്മതിക്കുന്നില്ല. |

അനുജാനീഹി സൎവ്വാൻ നഃ ശോകമുത്സൃജ്യ മാനദ
ലക്ഷ്മണം മാം ച സീതാം ച പ്രജാപതിരിവപ്രജാഃ. 24

| | |
|---|---|
| "മാനദ! | "ഞങ്ങളുടെയെല്ലാം സൌഭാഗ്യത്തിന്നു ഹേതുഭൂതനായുള്ളോവേ! |
| ച | ആയതുകൊണ്ടു് |
| ശോകം | ശോകത്തെ |
| ഉത്സൃജ്യ | കൈവെടിഞ്ഞ് |
| മാം | എനിക്കും |
| ലക്ഷ്മണം | ലക്ഷ്മണനും |
| സീതാം | സീതയ്ക്കും |
| നഃ | ഞങ്ങൾ |
| സൎവ്വാൻ ച, | എല്ലാവക്കും, |
| പ്രജാപതിഃ | ബ്രഹ്മാവ് |
| പ്രജാഃ | പ്രജകൾക്ക് |
| ഇവ, | എന്നപോലെ, |
| അനുജാനീഹി." | വിടനല്കിയാലും." |

പ്രതീക്ഷമാണമവ്യഗ്രമനുജ്ഞാം ജഗതീപതേഃ
ഉവാച രാജാ സംപ്രേക്ഷ്യ വനവാസായ രാഘവം. 25

| | |
|---|---|
| രാജാ | മഹാരാജാവ് |
| വനവാസായ | വനവാസത്തിന്നായി |
| ജഗതീപതേഃ | ചക്രവൎത്തിയായ തന്റെ |
| അനുജ്ഞാം | അനുജ്ഞയെ |
| പ്രതീക്ഷമാണം | പ്രതീക്ഷിച്ചുകൊണ്ടിരിക്കുന്നവനും |
| അവ്യഗ്രം | ഒട്ടെങ്കിലും മനസ്സിളകാതിരിക്കുന്നവനുമായ |
| രാഘവം | ശ്രീരാമനെ |
| സംപ്രേക്ഷ്യ | നോക്കി |
| ഉവാച. | ഇപ്രകാരം അരുളിച്ചെയ്തു. |

[illegible] മോഹിതഃ [illegible] 26
[illegible]ഹം രാഘവ കൈ[illegible] [illegible]ഹ്യ [illegible]

| | | | |
|---|---|---|---|
| "രാഘവ ! | "ശ്രീരാ[illegible] | മാം [illegible] | [illegible]ന്നെ |
| അഹം | ഞാൻ | നിഗൃഹ്യ | നിരാകരിച്ചു് |
| കൈകേയ്യാഃ | കൈകേയിക്കു് | ത്വം ഏവ | നീ തന്നെ |
| വരദാനേന | വരംകൊടുത്തകാരണം | അയോദ്ധ്യായാഃ | അയോദ്ധ്യയ്ക്കു് |
| മോഹിതഃ ; | വഞ്ചിക്കപ്പെട്ടുപോയി ; | രാജാ | നൃപതിയായി |
| അദ്യ | ഇപ്പോൾ | ഭവ." | വാണാലും." |

[വനത്തിലേക്കു ഗമിക്കുന്നവനായ പുത്രന്റെ മഹത്തായ ക്ലേശങ്ങളെ ആലോചിച്ചു് സ്നേഹത്താൽമാത്രം ഇങ്ങിനെ പറഞ്ഞതല്ലാതെ, ഇപ്രകാരം ചെയ്യേണമെന്നു താല്പൎയ്യമല്ലാത്തതിനാൽ, ഇവിടെ പിതൃവാക്യനിരസനദോഷമില്ലെന്നു്, (ധൎമ്മാകൂതം.)]

ഏവമുക്തോ നൃപതിനാ രാമോ ധൎമ്മഭൃതാം വരഃ
പ്രത്യുവാചാഞ്ജലിം കൃത്വാ പിതരം വാക്യകോവിദഃ. 27

| | | | |
|---|---|---|---|
| ധൎമ്മഭൃതാം | ധൎമ്മിഷ്ഠന്മാരിൽവെച്ചു് | ഉക്തഃ | ആജ്ഞാപിക്കപ്പെട്ട വനും ആയ |
| വരഃ, | ഉത്തമനും, | രാമഃ, | ശ്രീരാമൻ, |
| വാക്യ-കോവിദഃ | കേട്ടതിന്റെ തത്വത്തെ നന്നായ് ഗ്രഹിപ്പാൻ സാമൎത്ഥ്യമുള്ള വനും | അഞ്ജലിം കൃത്വാ | അഞ്ജലി കൂപ്പിക്കൊണ്ടു് |
| | | പിതരം | പിതാവിനോടായി |
| നൃപതിനാ | മഹാരാജാവിനാൽ | പ്രത്യുവാച. | ഇങ്ങിനെ മറുപടിയുണ ൎത്തിച്ചു. |
| ഏവം | മേൽപ്രകാരം | | |

ഭവാൻ വൎഷസഹസ്രായുഃ പൃഥിവ്യാ നൃപതേ പതിഃ
അഹം ത്വരണ്യേ വത്സ്യാമി ന മേ കാൎയ്യം ത്വയാഽനൃതം. 28

| | | | |
|---|---|---|---|
| "നൃപതേ ! | "മഹാരാജാവേ ! | മേ തു | എനിക്കുവേണ്ടിയെന്നാലുംകൂടി |
| ഭവാൻ | നിന്തിരുവടി | അനൃതം | സത്യലംഘനമെന്നുള്ളതു് |
| വൎഷ-സഹസ്രായുഃ | ഇനിയും അനേകായിരം സംവത്സരംകാലം | കാൎയ്യം ന ; | ചെയ്യപ്പെടത്തക്കതല്ല ; |
| പൃഥിവ്യാഃ | ഭൂമിക്കു് | അഹം | ഞാൻ |
| പതിഃ ; | പതിയായിരിക്കേണം ; | അരണ്യേ | കാട്ടിൽ |
| ത്വയാ | നിന്തിരുവടിയാൽ, | വത്സ്യാമി. | വാസംചെയ്തുകൊള്ളാം. |

["നിന്തിരുവടി അനേകായിരം സംവത്സരകാലം പൃഥിവീപതിയായിരുന്നവനാകുന്നു. നിന്തിരുവടിയെ നിരസിക്കുന്നതു് ഉചിതമല്ല". എന്നിത്യാദി സ.]

നവ പഞ്ച ച വർഷാണി വനവാസേ വിഹൃത്യ തേ
പുനഃ പാദൌ ഗ്രഹീഷ്യാമി പ്രതിജ്ഞാന്തേ നരാധിപ. 29

| | | | |
|---|---|---|---|
| "നരാധിപ! | നൃപതിരാജാധിരാജാവേ! | പ്രതിജ്ഞാന്തേ | പ്രതിജ്ഞയെ നിറവേ[റ്റിയതിൽ |
| പഞ്ച ച നവ | അഞ്ചും ഒമ്പതും | പുനഃ, | പിന്നെ, |
| വർഷാണി | സംവത്സരങ്ങൾ | തേ | നിന്തിരുവടിയുടെ |
| വനവാസേ | വനവാസത്തിൽ | പാദൌ | പാദയുഗളങ്ങളെ |
| വിഹൃത്യ, | സുഖമായി കഴിച്ചുകൂട്ടി | ഗ്രഹീഷ്യാമി." | ഞാൻ വണങ്ങാം." |

["മഹാദേവവചഃ ശ്രുത്വാ രാഘവഃ സഹലക്ഷ്മണഃ വിമാനശിഖരസ്ഥസ്യ പ്രണാമമകരോത് പിതുഃ" എന്ന് യുദ്ധകാണ്ഡം 122-ാംസർഗ്ഗത്തിൽ പറഞ്ഞിരിക്കുന്നതിനെ ഇവിടെ സൂചിപ്പിക്കുന്നു. സ.]

രുദന്നാർത്തഃ പ്രിയം പുത്രം സത്യപാശേന സംയതഃ
കൈകേയ്യാ ചോദ്യമാനസ്തു മിഥോ രാജാ തമബ്രവീത്. 30

| | | | |
|---|---|---|---|
| തു | ഈ സമയത്തിലും | ആർത്തഃ | ആർത്തൽപ്പെട്ടുകൊണ്ടിരിക്കുന്നവനും |
| കൈകേയ്യാഃ | കൈകേയീദേവിയാൽ | രുദൻ | കണ്ണീർ ധാരധാരയായി വാർത്തുകൊണ്ടിരിക്കു[ന്നവനുമായ |
| മിഥഃ | ഇടക്കിടെ സ്വകാര്യമായി | രാജാ, | രാജാവ്, |
| ചോദ്യമാനഃ | നിർബ്ബന്ധിക്കപ്പെടുന്നവനും | പ്രിയം | പ്രിയപ്പെട്ട |
| സത്യപാശേന | സത്യമാകുന്ന പാശത്താൽ | തം പുത്രം | ആ പുത്രനെനോക്കി |
| സംയതഃ | ബന്ധിക്കപ്പെട്ടവനായി | അബ്രവീത്. | ഇപ്രകാരം അരുളിച്ചെയ്തു. |

["സത്യപാശേന" സത്യസ്യ യഃ പരിപാലനം, തസ്യ യഃ അശോവ്യാപ്തിഃ തേന, (സത്യത്തെ പാലനംചെയ്യാനുള്ള വ്യാപ്തി, അതായത് പരിപൂർണ്ണത) എന്ന് (ശിരോമണി).]

ശ്രേയസേ വൃദ്ധയേ താത പുനരാഗമനായ ച
ഗച്ഛസ്വാരിഷ്ടമവ്യഗ്രഃ പന്ഥാനമകുതോഭയം. 31

| | | | |
|---|---|---|---|
| "താത! | "ഓമനക്കുമാര! | അവ്യഗ്രഃ | നിശ്ചയത്തോടുകൂടിയവനായി |
| ശ്രേയസേ | പരത്തിൽ ശ്രേയസ്സിന്നായും | അകുതോഭയം | ഭയരഹിതമായ |
| വൃദ്ധയേ | ഇഹത്തിൽ നന്മക്കായും | അരിഷ്ടം പന്ഥാനം | സന്മാർഗ്ഗത്തിൽ |
| പുനഃ | വീണ്ടും | | |
| ആഗമനായ ച | തിരിച്ചെത്തുന്നതിന്നും | ഗച്ഛസ്വ. | നീ വർത്തിച്ചാലും. |

ന ഹി സത്യാത്മനസ്താത ധർമ്മാഭിമനസസ്തവ
വിനിവർത്തയിതും ബുദ്ധിഃ ശക്യതേ രഘുനന്ദന. 32

| | | | |
|---|---|---|---|
| "രഘുനന്ദന! | "രഘുകുലതിലകനായ | തവ | നിന്റെ |
| താത! | വത്സ! | ബുദ്ധിഃ | നിശ്ചയം |
| സത്യാത്മനഃ | സത്യസ്വരൂപനും | വിനിവർത്തയിതും | മാററപ്പെടുവാൻ |
| ധർമ്മാഭിമനസഃ | ധർമ്മം ഒന്നിൽതന്നെ മനസ്സുവെച്ചിരിക്കുന്നവനുമായ | ശക്യതേ ന ഹി. | ആരാലും സാദ്ധ്യപ്പെടുന്നതല്ല. |

അദ്യ ത്വിദാനീം രജനീം പുത്ര മാ ഗച്ഛ സൎവ്വഥാ
ഏകാഹദൎശനേനാപി സാധു താവച്ചരാമ്യഹം. 33

| | | | |
|---|---|---|---|
| "പുത്ര! | "പുത്ര! | അഹം | ഞാൻ |
| തു | എങ്കിലും | ഏകാഹ-ദൎശനേന അപി | ഒരു ദിവസം കണ്ടുകൊണ്ടെന്നാലും |
| ഇദാനീം | ഇപ്പോൾതന്നെ | | |
| അദ്യ | ഇന്നത്തെ | | |
| രജനീം | രാത്രിയിൽ | താവത് | അത്രയെങ്കിലും |
| സൎവ്വഥാ | എന്തായാലും | സാധു | സുഖമായി |
| മാ ഗച്ഛ; | പുറപ്പെടേണ്ടതില്ല; | ചരാമി. | കാലംകഴിക്കട്ടെ. |

[പ്രഭാതത്തിന്നുശേഷം കൈകേയിയാൽ ആജ്ഞാപിക്കപ്പെട്ട് പ്രസ്ഥിതനായ്, മാതാവിനെയും മററും അനുനയവാക്യങ്ങളാൽ സമാധാനിപ്പിച്ച്, ഇപ്പോൾ പിതാവിന്റെ സമീപത്തിൽ എത്തിയ സമയം പകൽ നാലാമത്തെ യാമമായതിനാൽ, രാത്രി താമസിച്ച് രാവിലെ യാത്രയാകാമെന്നു രാജാവു പറയുന്നു. എന്ന് തിലകം.]

മാതരം മാം ച സംപശ്യൻ വസേമാമദ്യ ശൎവ്വരീം
തൃപ്തഃ സൎവ്വകാമൈസ്ത്വം ശ്വഃ കാലേ സാധയിഷ്യസി. 34

| | | | |
|---|---|---|---|
| "അദ്യ | "ഇപ്പോൾ | സൎവ്വകാമൈഃ | സകല ഭോഗങ്ങളെക്കൊണ്ടും |
| ഇമാം | ഈ | | |
| ശൎവ്വരീം ച | ഒരു രാത്രി മാത്രം | തൃപ്തഃ, | തൃപ്തിപ്പെട്ടവനായി, |
| ത്വം | നീ | വസ; | വസിച്ചാലും; |
| മാം | എന്നേയും | ശ്വഃ കാലേ. | നാളെ രാവിലെ |
| മാതരം | അമ്മയേയും | സാധയിഷ്യസി. | ഇഷ്ടപ്രകാരം പുറപ്പെട്ടുപോകാം. |
| സംപശ്യൻ, | നോക്കിക്കൊണ്ട്, | | |

ദുഷ്കരം ക്രിയതേ പുത്ര സൎവ്വഥാ രാഘവ ത്വയാ
മത്പ്രിയാൎത്ഥം പ്രിയാംസ്ത്യക്ത്വാ യദ്യാസി വിജനം വനം. 35

| | | | |
|---|---|---|---|
| "പുത്ര! | "കുമാര! | വനം | വനത്തിലേക്ക് |
| രാഘവ! | ശ്രീരാമ! | യാസി. | നീ പോകുന്നു. |
| മത്പ്രിയാൎത്ഥം | എന്റെ ഇഷ്ടം ഒന്നിന്നുവേണ്ടിമാത്രം | യദി | ആകയാൽ |
| | | ത്വയാ | നിന്നാൽ |
| പ്രിയാൻ | പ്രിയവൎഗ്ഗങ്ങളെ | സൎവ്വഥാ | സൎവ്വപ്രകാരത്തിലും |
| ത്യക്ത്വാ, | വെടിഞ്ഞ് [യെല്ലാം | ദുഷ്കരം | ദുഷ്കരമായ പ്രവൃത്തിയാണ് |
| വിജനം | മനുഷ്യസഞ്ചാരമില്ലാത്ത | ക്രിയതേ. | ചെയ്യപ്പെടുന്നത്. |

["മത്പ്രിയാൎത്ഥം". എന്റെ പരലോകപ്രീതിക്കായി. എന്നു ഗോ. രാ.]

ന ചൈതന്മേ പ്രിയം പുത്ര ശപേ സത്യേന രാഘവ
ഛന്നയാ ചലിതസ്ത്വസ്മി സ്ത്രിയാ ഛന്നാഗ്നികല്പയാ. 36

| | | | |
|---|---|---|---|
| “ പുത്ര! | “ മകനെ! | ഛന്നാഗ്നി-കല്പയാ | ചാരംകൊണ്ടു മറയ്ക്കപ്പെട്ട തീയെന്നപോലെയായി |
| രാഘവ | ശ്രീരാമ! | ഛന്നയാ | ഉള്ളിൽ ദുഷ്ടവിചാരം കയ്ക്കൊണ്ടവളായ |
| ഏതത് | ഇത് | സ്ത്രിയാ, | ഭാര്യയാൽ, |
| മേ | എനിക്ക് | തു | ഇപ്പോൾ |
| പ്രിയം ച ന; | ഇഷ്ടമുള്ളതേ അല്ല; | ചലിതഃ അസ്മി. | ഞാൻ അസ്വതന്ത്രനാക്കപ്പെട്ടിരിക്കുന്നു. |
| സത്യേന ശപേ; | ഞാൻ സത്യമായും പറയുന്നു; | | |

വഞ്ചനാ യാ തു ലബ്ധാ മേ താം ത്വം നിസ്തർത്തുമിച്ഛസി
അനയാ വൃത്തസാദിന്യാ കൈകേയ്യാഽഭിപ്രചോദിതഃ. 37

| | | | |
|---|---|---|---|
| “ യാ | “ യാതൊരു | അനയാ | ഈ |
| വഞ്ചനാ | ചതി | കൈകേയ്യാ | കൈകേയിയാൽ |
| മേ | എനിക്ക് | അഭി-പ്രചോദിതഃ, | നേരിൽ ആവശ്യപ്പെടപ്പെട്ടവനായി, |
| ലബ്ധാ, | പററിയോ, | ത്വം | നീ |
| താം തു, | അതിനേയും, | നിസ്തർത്തും | പൂർത്തിയാക്കുവാൻ |
| വൃത്തസാദിന്യാ | കുലാചാരത്തെ കെടുക്കുന്നവളായ | ഇച്ഛസി. | മുതിർന്നിരിക്കുന്നു. |

ന ചൈതദാശ്ചര്യതമം യസ്ത്വം ജ്യേഷ്ഠഃ സുതോ മമ
അപാനൃതകഥം പുത്ര പിതരം കർത്തുമിച്ഛസി. 38

| | | | |
|---|---|---|---|
| “ പുത്ര! | “ വത്സ! | ഇച്ഛസി; | ദൃഢനിശ്ചയത്തോടുകൂടിയവനായിരിക്കുന്നു; |
| മമ | എനിക്ക് | ച | അതിനാൽ |
| ജ്യേഷ്ഠഃ | സർവ്വോത്കൃഷ്ടനായ | ഏതത് | ഇതു് |
| സുതഃ | പുത്രൻ | ആശ്ചര്യതമം ന.” | നിൻെറ പ്രകൃതിക്ക് വിരുദ്ധമാണെന്ന് പറയപ്പെടാവുന്ന ആശ്ചര്യംതന്നെയല്ല.” |
| യഃ ത്വം, | യാതൊരുവനൊ, അ[നീയും | | |
| പിതരം | പിതാവിനെ | | |
| അപാനൃത-കഥം കർത്തും | സത്യസന്ധനാക്കുവാൻ | | |

അഥ രാമസ്തഥാ ശ്രുത്വാ പിതുരാർത്തസ്യ ഭാഷിതം
ലക്ഷ്മണേന സഹ ഭ്രാത്രാ ദീനോ വചനമബ്രവീത്. 39

| | | | |
|---|---|---|---|
| തഥാ | ഇപ്രകാരം | ശ്രുത്വാ, | കേട്ട്, |
| ആർത്തസ്യ | മാഴ്കുന്നവനായ | രാമഃ | ശ്രീരാമൻ |
| പിതുഃ ഭാഷിതം | പിതാവിൻെറ വാക്യ[ത്തെ | ദീനഃ | അഴൽപൂണ്ടവനായി |
| ഭ്രാത്രാ | അനുജനായ | അഥ | ഇപ്രകാരം |
| ലക്ഷ്മണേന സഹ | ലക്ഷ്മണനോടുംകൂടി | വചനം | വാക്യത്തെ |
| | | അബ്രവീത്. | ഉണർത്തിച്ചു. |

പ്രാപ്സ്യാമി യാനദ്യ ഗുണാൻ കോ മേ ശ്വസ്താൻ പ്രദാസ്യതി
അപക്രമണമേവാതഃ സർവ്വകാമൈരഹം വൃണേ. 40

| | |
|---|---|
| "യാൻ | "യാതൊരു |
| ഗുണാൻ | ഉത്കൃഷ്ടങ്ങളായ നന്മകളെ |
| അദ്യ | ഇന്ന് |
| പ്രാപ്സ്യാമി | ഞാൻ പ്രാപിക്കാൻ പോകുന്നുവോ, |
| താൻ | ആയവയെ |
| ശ്വഃ | നാളെ |
| മേ | എനിക്ക് |
| കഃ | ആരാണ് |
| പ്രദാസ്യതി? | തരുവാൻപോകുന്നത്? |
| അതഃ | ആകയാൽ |
| സർവ്വകാമൈഃ | പൂർണ്ണമനസ്സോടെ |
| അഹം | ഞാൻ |
| അപക്രമണം ഏവ | വനത്തിലേക്കു പോകുന്നതിനായ്ത്തന്നെ |
| വൃണേ. | അനുമതിക്കായ് പ്രാർത്ഥിക്കുന്നു. |

ഇയം സരാഷ്ട്രാ സജനാ ധനധാന്യസമാകുലാ
മയാ വിസൃഷ്ടാ വസുധാ ഭരതായ പ്രദീയതാം. 41

| | |
|---|---|
| "സരാഷ്ട്രാ | "ദേശങ്ങളോടുകൂടിയതും, |
| സജനാ | പ്രജകളോടുകൂടിയതും |
| ധനധാന്യസമാകുലാ | ധനധാന്യസമൃദ്ധിയാന്നതും, |
| മയാ | എന്നാൽ |
| വിസൃഷ്ടാ, | മനഃപൂർവ്വമായി ത്യജിക്കപ്പെട്ടതും ആയ |
| ഇയം | ഈ |
| വസുധാ | രാജ്യം |
| ഭരതായ | ഭരതന്നായി |
| പ്രദീയതാം. | നൽകപ്പെടട്ടെ. |

[“മണിമുക്താ പ്രവാളാനാം സർവ്വസ്യൈവ പിതാപ്രഭുഃ. സ്ഥാവരസ്യ തു സർവ്വസ്യ ന പിതാ ന പിതാമഹഃ” എന്നിത്യാദി വചനങ്ങൾകൊണ്ട്, പിതാവിന്ന് പുത്രന്റെ സമ്മതത്തോടുകൂടിമാത്രമേ സ്ഥാവരങ്ങളായ രാജ്യാദി ദാനാദ്യധികാരങ്ങളുള്ളു എന്നതിനാൽ, ഭരതന്നു രാജ്യത്തെ കൊടുക്കുന്നത് തനിക്കു സമ്മതമാണെന്ന് പറയുന്നു. (ധർമ്മാകൂതം).]

വനവാസകൃതാ ബുദ്ധിർന്ന ച മേഽദ്യ ചലിഷ്യതി. 42

| | |
|---|---|
| "അദ്യ | "ഇന്നുതന്നെ |
| വനവാസകൃതാ | വനവാസത്തിന്നു പുറപ്പെടുക എന്നതായ |
| മേ | എന്റെ |
| ബുദ്ധിഃ ചലിഷ്യതി ച ന. | നിശ്ചയത്തിന്ന് യാതൊരു മാററവും ഇല്ല. |

യസ്തുഷ്ടേന വരോ ദത്തഃ കൈകേയ്യൈ വരദ ത്വയാ
ദീയതാം നിഖിലേനൈവ സത്യസ്ത്വം ഭവ പാർത്ഥിവ. 43

| | |
|---|---|
| "വരദ! | "വാഗ്ദത്തം ചെയ്തവരോട് അപ്രകാരം തന്നെ നടക്കുന്നവ[നായ, |
| പാർത്ഥിവ! | നൃപോത്തമ! |
| തുഷ്ടേന | സന്തുഷ്ടിപൂണ്ടിരുന്നവനായ |
| ത്വയാ | നിന്തിരുവടിയാൽ |
| കൈകേയ്യൈ | കൈകേയീമാതാവിന്നു |
| ദത്തഃ | നൽകപ്പെട്ടതായ |
| വരഃ | വരം |
| യഃ | യാതൊന്നോ, ആയത് |
| നിഖിലേന ഏവ | യാതൊരു കുറവുമില്ലാതെതന്നെ |
| ദീയതാം; | പൂർത്തിയാക്കപ്പെടട്ടെ; |
| ത്വം | നിന്തിരുവടി |
| സത്യഃ | സത്യസന്ധനായ്ത്തന്നെ |
| ഭവ. | വിളങ്ങുമാറാകട്ടെ. |

അഹം നിദേശം ഭവതോ യഥോക്തമനുപാലയൻ
ചതുർദ്ദശ സമാ വത്സ്യേ വനേ വനചരൈഃ സഹ. 44

| | |
|---|---|
| " അഹം | " ഞാൻ |
| ഭവതഃ | നിന്തിരുവടിയുടെ |
| നിദേശം | ആജ്ഞയെ, |
| യഥോക്തം | വാഗ്ദത്തം ചെയ്തപ്രകാരംതന്നെ |
| അനുപാലയൻ, | പരിപൂർത്തിയാക്കുന്നവനായി, |
| ചതുർദ്ദശ | പതിന്നാലു |
| സമാഃ | സംവത്സരങ്ങൾ |
| വനേ | വനത്തിൽ |
| വനചരൈഃ സഹ | വനവാസികളോടുകൂടി |
| വത്സ്യേ. | വസിക്കുന്നുണ്ട്. |

മാ വിമർശോ വസുമതീ ഭരതായ പ്രദീയതാം
ന ഹി മേ കാംക്ഷിതം രാജ്യം സുഖമാത്മനി വാ പ്രിയം
യഥാ നിദേശം കർത്തും വൈ തവൈവ രഘുനന്ദന. 45

| | |
|---|---|
| " രഘുനന്ദന ! | " ഹേ രഘുകുലതിലക ! |
| വിമർശഃ | യാതൊരുവിചാരവും |
| മാ ; | വേണ്ട ; |
| മേ | എന്റെ |
| ആത്മനി | മനസ്സിൽ |
| തവ | നിന്തിരുവടിയുടെ |
| നിദേശം | ആജ്ഞയെ |
| യഥാ വാ | കല്പിച്ചപോലെതന്നെ |
| പ്രിയം | അപ്രിയമെന്നിയെ |
| സുഖം | നന്നായി |
| കർത്തും ഏവ | ചെയ്യുന്നതിന്നുവേണ്ടിതന്നെയാണ് |
| രാജ്യം ഹി | രാജ്യംതന്നെ, |
| കാംക്ഷിതം ന വൈ ; | കാംക്ഷിക്കപ്പെടാത്തതു് ; |
| വസുമതീ | ഭൂമി |
| ഭരതായ | ഭരതന്നായിക്കൊണ്ടു് |
| പ്രദീയതാം. | കൊടുക്കപ്പെടട്ടെ. |

അപഗച്ഛതു തേ ദുഃഖം മാ ഭൂർബാഷ്പപരിപ്ലുതഃ
ന ഹി ക്ഷുഭ്യതി ദുർദ്ധർഷഃ സമുദ്രഃ സരിതാം പതിഃ. 46

| | |
|---|---|
| തേ | നിന്തിരുവടിയുടെ |
| ദുഃഖം | ദുഃഖം |
| അപഗച്ഛതു ; | നീങ്ങുമാറാകട്ടെ ; |
| ബാഷ്പപരിപ്ലുതഃ | കണ്ണീർ വാർത്തുകൊണ്ടു് |
| മാ ഭൂഃ ; | ഇരിക്കാതിരുന്നാലും ; |
| സരിതാം | നദികളുടെ |
| പതിഃ | പതിയായ |
| സമുദ്രഃ | ആഴി |
| ക്ഷുഭ്യതി ന ; | കലങ്ങുമാറില്ല ; |
| ദുർദ്ധർഷഃ ഹി. | കലക്കപ്പെടത്തക്കതും അല്ലല്ലൊ. |

നൈവാഹം രാജ്യമിച്ഛാമി ന സുഖം ന ച മൈഥിലീം
നൈവ സർവ്വാനിമാൻ കാമാൻ ന സ്വർഗ്ഗം നൈവ ജീവിതം. 47

| | |
|---|---|
| " അഹം | " ഞാൻ |
| രാജ്യം | രാജ്യത്തെ |
| ഇച്ഛാമി ന ; | വിലവെക്കുന്നില്ല ; |
| സുഖം ഏവ | ഏതുമാതിരി സമ്പത്തിനേയും |
| ന ; | ഗണിക്കുന്നില്ല ; |
| മൈഥിലീം ച | മൈഥിലിയേയും |
| ന ; | ഇല്ല ; |
| കാമാൻ | സ്നേഹത്തിന്നു പാത്രീഭവിച്ചവരായ |
| ഇമാൻ | ഈ |
| സർവ്വാൻ ഏവ | എല്ലാവരേയും |
| ന ; | ഇല്ല ; |
| സ്വർഗ്ഗം | സ്വർഗ്ഗത്തേയും |
| ന ; | ഇല്ല ; |
| ജീവിതം ഏവ ന. | ജീവിതത്തെത്തന്നെയും ഇല്ല. |

ത്വാമഹം സത്യമിച്ഛാമി നാനൃതം പുരുഷർഷഭ
പ്രത്യക്ഷം തവ സത്യേന സുകൃതേന ച തേ ശപേ. 48

| | | | |
|---|---|---|---|
| "പുരുഷർഷഭ! | "പുരുഷോത്തമ! | തവ | നിന്തിരുവടിയുടെ |
| അഹം | ഞാൻ | പ്രത്യക്ഷം, | തിരുമുമ്പാകെതന്നെ, |
| ത്വാം | നിന്തിരുവടിയെ | സത്യേന | സത്യത്താണെ |
| സത്യം ച | സത്യസന്ധനായ്ക്കാണു ക എന്ന ഒന്നിനെമാത്ര | സുകൃതേന | പുണ്യത്താണെ |
| ഇച്ഛാമി; | ആഗ്രഹിക്കുന്നുള്ളു; [മേ | തേ | നിന്തിരുവടിയോട് |
| അനൃതം ന; | മറിച്ചൊന്നും വിചാരി ക്കാതിരുന്നാലും; | ശപേ. | ഞാൻ ശപഥംചെയ്യു ന്നു. |

ന ച ശക്യം മയാ താത സ്ഥാതും ക്ഷണമപി പ്രഭോ
ന ശോകം ധാരയസ്വൈനം ന ഹി മേഽസ്തി വിപര്യയഃ. 49

| | | | |
|---|---|---|---|
| "താത! | "പിതാവേ! | ഏനം | ഈ |
| പ്രഭോ! | മഹാരാജാവായുള്ളോ വേ! | ശോകം | ദുഃഖത്തെ |
| | | ധാരയസ്വ ന ച; | ഇനിയും നിന്തിരുവടി വെച്ചിരിക്കരുത്; |
| ക്ഷണം അപി, | ഇനി ക്ഷണനേരമെങ്കി | | |
| സ്ഥാതും | ഇവിടെനില്പാൻ [ലും | മേ | എന്റെ |
| മയാ | എന്നാൽ | വിപര്യയഃ | നിശ്ചയത്തിന്ന് മാററം |
| ശക്യം ന; | സാദ്ധ്യമല്ല; | അസ്തി ന ഹി. | ഇല്ലതന്നെ. |

അർത്ഥിതോ ഹ്യസ്മി കൈകേയ്യാ വനം ഗച്ഛേതി രാഘവ
മയാ ചോക്തം വ്രജാമീതി തത്സത്യമനുപാലയേ. 50

| | | | |
|---|---|---|---|
| "കൈകേയ്യാ, | "കൈകേയീമാതാ | മയാ ച, | എന്നാലും |
| 'രാഘവ! | 'രാമ! [വിനാൽ' | വ്രജാമി | 'ഞാൻ പോകാം' |
| വനം | കാട്ടിലേക്ക് | ഇതി | എന്ന് |
| ഗച്ഛ,' | നീ പോയാലും,' | ഉക്തം; | പ്രതിജ്ഞചെയ്യപ്പെട്ടു; |
| ഇതി | എന്ന് | തത് | ആ |
| അസ്മി | ഞാൻ | സത്യം ഹി | പ്രതിജ്ഞയെത്തന്നെ |
| അർത്ഥിതഃ; | ആജ്ഞാപിക്കപ്പെട്ടിരി ക്കുന്നു; | അനുപാലയേ. | ഞാൻ പരിപാലിക്ക ന്നു. |

മാ ചോത്കണ്ഠാം കൃഥാ ദേവ വനേ രംസ്യാമഹേ വയം
പ്രശാന്തഹരിണാകീർണ്ണേ നാനാശകുനനാദിതേ. 51

| | | | |
|---|---|---|---|
| "ദേവ! | "മഹാരാജാവേ! | നാനാശകുന- നാദിതേ | പലപല പക്ഷികളാൽ ശബ്ദിക്കപ്പെട്ടതും ആയ |
| ഉത്കണ്ഠാം ച | യാതൊരു വ്യാകുലത യേയും | | |
| മാ കൃഥാഃ; | പ്രാപിക്കാതിരുന്നാലും; | | |
| വയം | ഞങ്ങൾ | വനേ | വനത്തിൽ |
| പ്രശാന്ത- ഹരിണാ- കീർണ്ണേ | സാധുക്കളായ മാനുക ളാൽ നിറയപ്പെട്ടതും | രംസ്യാമഹേ. | സുഖമായി കാലം കഴി ക്കുന്നുണ്ട്. |

**പിതാ ഹി ദൈവതം താത ദേവതാനാമപി സ്മൃതം**
**തസ്മാദ്ദൈവതമിത്യേവ കരിഷ്യാമി പിതുർവ്വചഃ.** 52

| | | | |
|---|---|---|---|
| "താത! | "പിതാവേ; | തസ്മാത് | അതിനാൽ |
| പിതാ ഹി | അച്ഛൻ മാത്രമാണ് | ദൈവതം | പ്രത്യക്ഷദൈവം |
| ദേവതാനാം അപി | എല്ലാദൈവങ്ങൾക്കും ഉപരിയായ | ഇതി ഏവ | എന്ന ഒരു കാരണം കൊണ്ടുതന്നെ |
| ദൈവതം | ദൈവം എന്നാണ് | പിതുഃ | പിതാവിന്റെ |
| സ്മൃതം; | ശാസ്ത്രങ്ങളിൽ പറയപ്പെട്ടിരിക്കുന്നത്; | വചഃ | ആജ്ഞയെ |
| | | കരിഷ്യാമി. | ഞാൻ അനുസരിക്കുന്നു. |

**ചതുർദ്ദശസു വർഷേഷു ഗതേഷു നരസത്തമ**
**പുനർദ്രക്ഷ്യസി മാം പ്രാപ്തം സന്താപോഽയം വിമുച്യതാം.** 53

| | | | |
|---|---|---|---|
| "നരസത്തമ! | "പുരുഷോത്തമ! | പ്രാപ്തം | ഇവിടെ വന്നുചേർന്നവനായി |
| ചതുർദ്ദശസു | പതിനാല് | ദ്രക്ഷ്യസി; | നിന്തിരുവടി കടാക്ഷിക്കുമാറാകും; |
| വർഷേഷു | കൊല്ലങ്ങൾ | അയം | ഈ |
| ഗതേഷു, | കഴിഞ്ഞശേഷം, | സന്താപഃ | വ്യാകുലതയെ |
| പുനഃ | വീണ്ടും | വിമുച്യതാം. | വെടിഞ്ഞാലും. |
| മാം | എന്നെ | | |

['ഇവിടെ ദശരഥമഹാരാജാവിന്റെ സർവ്വലോകകാമചാരിത്വം സൂചിപ്പിക്കപ്പെടുന്നു,' (ശിരോ.)]

**യേന സംസ്തംഭനീയോഽയം സർവ്വോ ബാഷ്പഗളോ ജനഃ**
**സ ത്വം പുരുഷശാർദ്ദൂല കിമർത്ഥം വിക്രിയാം ഗതഃ** 54

| | | | |
|---|---|---|---|
| "പുരുഷശാർദ്ദൂല! | "പുരുഷോത്തമ! | സംസ്തംഭനീയഃ | സമാധാനിപ്പിക്കപ്പെടേണമോ, |
| ബാഷ്പഗളഃ | കണ്ണീർവാർത്തുകൊണ്ടിരിക്കുന്ന | സഃ | അപ്രകാരമുള്ള |
| അയം ജനഃ | ഈ ജനം | ത്വം | നിന്തിരുവടിതന്നെ |
| സർവ്വഃ, | എല്ലാം, | കിമർത്ഥം | എങ്ങിനെ |
| യേന | യാതൊരുവനാൽ | വിക്രിയാം ഗതഃ? | ഇപ്രകാരം വ്യാകുലപ്പെട്ടവനായിരിക്കാം? |

**മയാ വിസൃഷ്ടാം ഭരതോ മഹീമിമാം**
**സശൈലഷണ്ഡാം സപുരാം സകാനനാം**
**ശിവാം സുസീമാമനുശാസ്തു കേവലം**
**ത്വയാ യദുക്തം നൃപതേ തഥാഽസ്തു തത്.** 55

| | | | |
|---|---|---|---|
| "സശൈലഷണ്ഡാം, | "പലമലകളാർന്നതും, | സുസീമാം, | നല്ലഅതൃത്തികളുള്ളതും |
| സപുരാം, | നഗരങ്ങളാർന്നതും | മയാ | എന്നാൽ |
| സകാനനാം | വനങ്ങളിണങ്ങിയതും | വിസൃഷ്ടാം | മനഃപൂർവ്വമായി നല്കപ്പെട്ടതുമായ |
| ശിവാം | സകലഭാഗ്യങ്ങളോടുകൂടിയതും | | |

| | | | |
|---|---|---|---|
| ഇമാം | ഈ | ഉക്തം | വാഗ്ദത്തംചെയ്യപ്പെട്ടു [വോ |
| മഹീം, | ഭൂമിയെ, | തത് | അത്, |
| ഭരതഃ | ഭരതൻ | തഥാ | പറഞ്ഞപ്രകാരം തന്നെ |
| അനുശാസ്തു; | വാഴട്ടെ; | കേവലം | യാതൊരു കുറവും വരാതെ |
| നൃപതേ! | മഹാരാജാവേ! | അസ്തു. | നടത്തപ്പെടട്ടെ. |
| ത്വയാ | നിന്തിരുവടിയാൽ | | |
| യത് | യാതൊന്ന് | | |

പുരം ച രാഷ്ട്രം ച മഹീ ച കേവലാ
മയാ വിസൃഷ്ടാ ഭരതായ ദീയതാം
അഹം നിദേശം ഭവതോऽനുപാലയൻ
വനം ഗമിഷ്യാമി ചിരായ സേവിതും. 56

| | | | |
|---|---|---|---|
| "മയാ | "എന്നാൽ | അഹം | ഞാൻ |
| വിസൃഷ്ടാ | മനഃപൂൎവ്വമായി നൽകപ്പെട്ടതായ | ഭവതഃ | നിന്തിരുവടിയുടെ |
| മഹീ | ഈ പാൎത്ഥലം | നിദേശം | ആജ്ഞയെ |
| കേവലാ ച | മുഴുവനും, | അനുപാലയൻ | പരിപാലിക്കുന്നവ[നായി, |
| പുരം ച | നഗരവും | വനം | കാട്ടിലേക്ക് |
| രാഷ്ട്രം ച | നാട്ടും, | ചിരായ | ഏറെക്കാലം |
| ഭരതായ | ഭരതന്നായ്ക്കൊണ്ട് | സേവിതും | നിഷ്പ്രയാസം കാലംകഴിക്കുന്നതിന്നായി |
| ദീയതാം; | നൽകപ്പെടട്ടെ; | ഗമിഷ്യാമി. | പോകുന്നുണ്ട്. |

ന മേ തഥാ പാൎത്ഥിവ ധീയതേ മനോ
മഹത്സു കാമേഷു ന ചാത്മനഃ പ്രിയേ
യഥാ നിദേശേ തവ ശിഷ്ടസമ്മതേ
വ്യപൈതു ദുഃഖം തവ മത്കൃതേऽനഘ. 57

| | | | |
|---|---|---|---|
| "അനഘ! | "നിൎദ്ദോഷവാനായ | തഥാ | അപ്രകാരം |
| പാൎത്ഥിവ! | മഹാരാജാവേ! | മഹത്സു | വിശിഷ്ടങ്ങളായ |
| മേ | എന്റെ | കാമേഷു | രാജ്യഭോഗങ്ങളിൽ |
| മനഃ, | ചിത്തം, | ന; | വൎത്തിക്കുന്നില്ല; |
| ശിഷ്ടസമ്മതേ | യോഗ്യന്മാരാൽ ഇതേവരെയ്ക്കും അനുഷ്ഠിക്കപ്പെട്ടതായ | ആത്മനഃ | ദേഹത്തിന്നു |
| | | പ്രിയേ ച | പ്രീതികരമായതിലും |
| | | ന; | ഇല്ല; |
| തവ | നിന്തിരുവടിയുടെ | മത്കൃതേ, | എന്നെക്കുറിച്ച് |
| നിദേശേ | ആജ്ഞാനുസരണവിഷ[യത്തിൽ | തവ | നിന്തിരുവടിക്കുള്ള |
| യഥാ | എപ്രകാരം | ദുഃഖം | ദുഃഖം |
| ധീയതേ, | ഉത്സാഹത്തോടുകൂടിയതായിരിക്കുന്നുവോ, | വ്യപൈതു. | ഇല്ലാതിരിക്കേണ്ടതാണ്. |

തദദ്യ നൈവാനഘ രാജ്യമവ്യയം
 ന സർവ്വകാമാന്ന സുഖം ന മൈഥിലീം
ന ജീവിതം ത്വാമനൃതേന യോജയൻ
 വൃണീയ സത്യം വ്രതമസ്തു തേ തഥാ. 58

| | | | |
|---|---|---|---|
| " അനഘ! | " പുണ്യാത്മാവായു | സുഖം | മോക്ഷസുഖത്തേയും |
| അദ്യ | ഇപ്പോൾ [ള്ളോവേ! | ന; | ഇല്ല; |
| ത്വാം | നിന്തിരുവടിയെ | മൈഥിലീം | മൈഥിലിയേയും |
| അനൃതേന | പ്രതിജ്ഞാഭംഗം | ന; | ഇല്ല; |
| യോജയൻ | ചെയ്യിച്ചുകൊണ്ട്, | ജീവിതം | ജീവിതത്തേയും |
| തത് | അക്കാരണത്താൽ, | ന; | ഇല്ല; |
| രാജ്യം ഏവ | രാജ്യത്തെത്തന്നെ | തേ | നിന്തിരുവടിയുടെ |
| വൃണീയ ന; | ഞാൻ വരിക്കുകയില്ല; | വ്രതം | വാഗ്ദത്തം, |
| സർവ്വകാമാൻ | എന്തുമാതിരി ഭോഗങ്ങ | തഥാ | പറഞ്ഞവണ്ണംതന്നെ, |
| ന | ഇല്ല; [ളേയും | സത്യം | പൂർത്തിയാക്കപ്പെട്ടതായി |
| അവ്യയം | അക്ഷയമായ | അസ്തു. | ഭവിക്കട്ടെ. |

ഫലാനി മൂലാനി ച ഭക്ഷയൻ വനേ
 ഗിരീംശ്ച പശ്യൻ സരിതഃ സരാംസി ച
വനം പ്രവിശ്യൈവ വിചിത്രപാദപം
 സുഖീ ഭവിഷ്യാമി തവാസ്തു നിർവൃതിഃ. 59

| | | | |
|---|---|---|---|
| " വിചിത്ര- പാദപം | " പലപല ഭംഗിയുള്ള വൃക്ഷങ്ങളാന്ന | സരിതഃ ച | നദികളേയും |
| | | സരാംസി ച | ജലാശയങ്ങളേയും |
| വനം പ്രവിശ്യ, | കാട്ടിൽ ചെന്ന്, | പശ്യൻ | സന്ദർശിച്ചുകൊണ്ട് |
| ഫലാനി | പഴങ്ങളേയും | സുഖീ ഏവ | സംതൃപ്തിപൂണ്ടവനായി |
| മൂലാനി ച | കിഴങ്ങുകളേയും | ഭവിഷ്യാമി; | ഞാൻ ഭവിക്കും; |
| ഭക്ഷയൻ | ഭുജിച്ചുകൊണ്ട്, | തവ | നിന്തിരുവടിക്ക് |
| വനേ | വനത്തിൽ | നിർവൃതിഃ | ശാന്തി |
| ഗിരീൻ | ഗിരികളേയും | അസ്തു." | ഉണ്ടാകട്ടെ." |

ഏവം സ രാജാ വ്യസനാഭിപന്നഃ
 ശോകേന ദുഃഖേന ച പീഡ്യമാനഃ
ആലിംഗ്യ പുത്രം സുവിനഷ്ടസംജ്ഞോ
 മോഹം ഗതോ നൈവ ചിചേഷ്ട കിംചിത്. 60

| | | | |
|---|---|---|---|
| ഏവം ച | ഇപ്രകാരമായിട്ടും | ആലിംഗ്യ | ആലിംഗനംചെയ്തുകൊണ്ട് |
| സഃ രാജാ, | ആ മഹാരാജാവ്, | | |
| വ്യസനാഭി- പന്നഃ | വിരഹദുഃഖാസഹിഷ്ണുവായി | സുവിനഷ്ട- സംജ്ഞഃ | തീരെ പ്രജ്ഞയററവനായി |
| ശോകേന | അത്തലാൽ | മോഹം ഗതഃ; | മൂർച്ഛിച്ചുപോയി; |
| പീഡ്യമാനഃ, | മാഴ്കുന്നവനായി | കിംചിത് ഏവ | ഒട്ടുംതന്നെ |
| പുത്രം | പുത്രനെ | ചിചേഷ്ട ന. | അനക്കമില്ലാത്തവനായിക്കിടന്നു. |
| ദുഃഖേന | കഷ്ടപ്പെട്ട് | | |

ദേവ്യസ്തതഃ സംരുരുദുഃ സമേതാ-
സ്താം വർജ്ജയിത്വാ നരദേവപത്നീം
രുദൻ സുമന്ത്രോഽപി ജഗാമ മൂർച്ഛാം
ഹാഹാകൃതം തത്ര ബഭൂവ സർവ്വം. 61

| | | | |
|---|---|---|---|
| തതഃ | അപ്പോൾ | രുദൻ | കരഞ്ഞുംകൊണ്ടു തന്നെ |
| നരദേവപത്നീം | രാജ്ഞിയായ | മൂർച്ഛാം ജഗാമ; | മൂർച്ഛിച്ചുപോയി; |
| താം | ആ ഒരുത്തി | തത്ര | അവിടെ |
| വർജ്ജയിത്വാ, | ഒഴികെ, | സർവ്വം | എങ്ങും |
| സമേതാഃ | വന്നുചേർന്നവരായ | ഹാഹാകൃതം | 'അയ്യോ! 'അയ്യോ! എന്ന ശബ്ദംമാത്രം |
| ദേവ്യഃ | എല്ലാ രാജ്ഞിമാരും | ബഭൂവ. | ഉണ്ടായി. |
| സംരുരുദുഃ ; | മുറവിളികൂട്ടി; | | |
| സുമന്ത്രഃ അപി | സുമന്ത്രരും | | |

ഇത്യാർഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ അയോദ്ധ്യാകാണ്ഡേ ചതുസ്ത്രിംശഃ സർഗ്ഗഃ = മുപ്പത്തിനാലാംസർഗ്ഗം സമാപ്തം.

ആദ്യംമുതൽ ശ്ലോകസംഖ്യ 3838; അയോദ്ധ്യാകാണ്ഡം ആദ്യംമുതൽ ശ്ലോകസംഖ്യ 1483.



## പഞ്ചത്രിംശഃ സർഗ്ഗഃ = മുപ്പത്തഞ്ചാംസർഗ്ഗം.

[സുമന്ത്രഗർഹണം – സുമന്ത്രർ കൈകേയിയെ നിന്ദിക്കുന്നത്.]

**തതോ നിർദ്ധൂയ സഹസാ ശിരോ നിശ്വസ്യ ചാസകൃത്**
**പാണിം പാണൗ വിനിഷ്പിഷ്യ ദന്താൻ കടകടാപ്യ ച** 1
**ലോചനേ കോപസംരക്തേ വർണ്ണം പൂർവ്വോചിതം ജഹത്**
**കോപാഭിഭൂതഃ സഹസാ സന്താപമശുഭം ഗതഃ** 2

| | | | |
|---|---|---|---|
| സഃ | ആ | കടകടാപ്യ ച | 'കടകട' എന്നു് ഞെരിച്ചുകൊണ്ടു് |
| സൂതഃ | സാരഥിയായ | ലോചനേ | കണ്ണുകൾ രണ്ടും |
| സുമന്ത്രഃ | സുമന്ത്രൻ | കോപസംരക്തേ, | കോപത്താൽ തുടുത്തവനായി, |
| തതഃ | അപ്പോൾ | പൂർവ്വോചിതം | സാധാരണയുള്ളതായ |
| സഹസാ | പെട്ടെന്നെഴുന്നേററു് | വർണ്ണം | മുഖകാന്തിയെ |
| ശിരഃ | തല | ജഹത്, | ത്യജിച്ചവനായി, |
| നിർദ്ധൂയ | കുലുക്കിക്കൊണ്ടു് | സഹസാ | താനറിയാതെതന്നെ |
| അസകൃത് | ഇടയ്ക്കിടെ | കോപാഭിഭൂതഃ, | കോപത്താൽ മതിമറന്നവനായി, |
| നിശ്വസ്യ | ദീർഘമായി നിശ്വസിച്ചുകൊണ്ടു് | അശുഭം | അസഹ്യമായ |
| പാണൗ | ഒരു കരത്തിൽ | സന്താപം | വ്യാകുലത |
| പാണിം | മറെറ കരത്തെ | ഗതഃ, | പൂണ്ടവനായി, |
| വിനിഷ്പിഷ്യ ച | ചേർത്തു് തിരുമ്മിക്കൊണ്ടു് | | |
| ദന്താൻ | പല്ലുകളെ | | |

മനഃ സമീക്ഷമാണശ്ച സൂതോ ദശരഥസ്യ സഃ
കമ്പയന്നിവ കൈകേയ്യാ ഹൃദയം വാക്ഛരൈഃ ശിതൈഃ 3
വാക്യവജ്രൈരനുപമൈഃ നിർഭിന്ദന്നിവ ചാശുഗൈഃ
കൈകേയ്യാഃ സർവ്വമർമ്മാണി സുമന്ത്രഃ പ്രത്യഭാഷത. 4

| | | | |
|---|---|---|---|
| ദശരഥസ്യ | ദശരഥമഹാരാജാവിന്റെ | ആശുഗൈഃ | കൊടിയവയും |
| മനഃ | അഭിപ്രായത്തെ | അനുപമൈഃ ച | നിസ്തുല്യങ്ങളും ആയ |
| സമീക്ഷമാണഃ ച, | നല്ലവണ്ണം അറിയുന്നവനായി, | വാക്യവജ്രൈഃ | വാക്യങ്ങളാകുന്ന വജ്രായുധങ്ങളാൽ |
| ശിതൈഃ | കൂർത്തുമൂർത്ത | കൈകേയ്യാഃ | കൈകേയീദേവിയുടെ |
| വാക്ഛരൈഃ | വാക്കാകുന്ന ശരങ്ങളാൽ | സർവ്വമർമ്മാണി | സർവ്വമർമ്മങ്ങളേയും |
| കൈകേയ്യാഃ | കൈകേയീരാജ്ഞിയുടെ | നിർഭിന്ദൻ ഇവ | പിളക്കുന്നവനെപ്പോലെയും, |
| ഹൃദയം | ഹൃദയത്തെ | പ്രത്യഭാഷത. | ഇപ്രകാരം നിന്ദിച്ചു. |
| കമ്പയൻ ഇവ, | കുലുക്കുന്നവനെന്നപോലെയും, | | |

യസ്യാസ്തവ പതിസ്ത്യക്തോ രാജാ ദശരഥഃ സ്വയം
ഭർത്താ സർവ്വസ്യ ജഗതഃ സ്ഥാവരസ്യ ചരസ്യ ച
ന ഹ്യകാര്യതമം കിഞ്ചിത് തവ ദേവീഹ വിദ്യതേ. 5

| | | | |
|---|---|---|---|
| "ദേവി! | "രാജ്ഞി! | രാജാ | ചക്രവർത്തിയും ആയ |
| യസ്യാഃ | യാതൊരു | ദശരഥഃ ഹി | ദശരഥമഹാരാജാവു തന്നെ |
| തവ | നിന്തിരുവടിയുടെ | ത്യക്തഃ; | തിരസ്കരിക്കപ്പെട്ടു; |
| സ്വയം | സാക്ഷാൽ | തവ | നിന്തിരുവടിക്ക് |
| പതിഃ, | പതിയും, | ഇഹ | ഈ ലോകത്തിൽ |
| സ്ഥാവരസ്യ | സ്ഥാവരങ്ങളും | അകാര്യതമം | ചെയ്യപ്പെടാവുന്നതല്ലാത്ത കഠിനകൃത്യം |
| ചരസ്യ ച | ജംഗമങ്ങളും അടങ്ങിയ | കിഞ്ചിത് | യാതൊന്നുംതന്നെ |
| സർവ്വസ്യ | എല്ലാ | വിദ്യതേ ന. | ഇല്ല. |
| ജഗതഃ | ജഗത്തിന്നും | | |
| ഭർത്താ | സംരക്ഷകനായി | | |

പതിഘ്നീം ത്വാമഹം മന്യേ കുലഘ്നീമപി ചാന്തതഃ. 6

| | | | |
|---|---|---|---|
| "അഹം | "ഞാൻ | അന്തതഃ | പര്യവസാനത്തിൽ |
| ത്വാം | നിന്തിരുവടിയെ | കുലഘ്നീം അപി | കുലത്തിന്നുതന്നെ മൂലനാശിനിയായും |
| പതിഘ്നീം ച, | ഭർത്തൃഘാതകിയായും, | മന്യേ. | കരുതുന്നു. |

[“പതിരേകോ ഗുരുഃ സ്ത്രീണാം സർവ്വസ്യാഭ്യാഗതോ ഗുരുഃ” (വൃദ്ധമനു) “ഗുരൂണാമവമാനോ ഹി വധ ഇത്യഭിധീയതേ, അഥർവ്വാംഗിരസീ ഹ്യേഷാ ശ്രുതിരേഷാ സനാതനീ” (ഭാരതം-കർണ്ണപർവ്വം). ഇത്യാദ്യാലോചനയാ ‘പതിഘ്നീ’ എന്നു താല്പര്യം.)

യന്മഹേന്ദ്രമിവാജയ്യം ദുഷ്പ്രകമ്പ്യമിവാചലം
മഹോദധിമിവാക്ഷോഭ്യം സന്താപയസി കർമ്മഭിഃ. 7

| | |
|---|---|
| "യത്, | "എന്തെന്നാൽ |
| അജയ്യം | ജയിക്കപ്പെടുവാൻ കഴിയാത്ത |
| മഹേന്ദ്രം ഇവ | മഹേന്ദ്രനെപ്പോലെയുള്ളവനും |
| ദുഷ്പ്രകമ്പ്യം | ഇളക്കപ്പെടുവാൻ കഴിയാത്ത |
| അചലം ഇവ | പർവ്വതംപോലെയുള്ളവനും |
| അക്ഷോഭ്യം | കലക്കപ്പെടുവാൻ കഴിയാത്ത |
| മഹോദധിം ഇവ | വൻസമുദ്രംപോലെയുള്ളവനുമായവനെ |
| കർമ്മഭിഃ | പ്രവൃത്തികൾകൊണ്ട് |
| സന്താപയസി. | ഭവതി തപിക്കുമാറാക്കിക്കളഞ്ഞു. |

മാऽവമംസ്ഥാ ദശരഥം ഭർത്താരം വരദം പതിം
ഭർത്തുരിച്ഛാ ഹി നാരീണാം പുത്രകോട്യാ വിശിഷ്യതേ. 8

| | |
|---|---|
| "നാരീണാം | "സ്ത്രീകൾക്ക് |
| ഭർത്തുഃ | ഭർത്താവിന്റെ |
| ഇച്ഛാ | ഇഷ്ടത്തിനൊത്തു നടക്കുക എന്നത് |
| പുത്രകോട്യാഃ | മക്കളുള്ള പെരുമയെക്കാളും |
| വിശിഷ്യതേ; | വലുതാകുന്നു; |
| ഹി | ആകയാൽ |
| ഭർത്താരം | ലോകരക്ഷകനും |
| വരദം | ചോദിച്ചതിനെ നൽകുന്നവനും |
| പതിം | ഭർത്താവും ആയ |
| ദശരഥം | ദശരഥമഹാരാജാവിനെ |
| മാ അവമംസ്ഥാഃ | ഇനിയും നിരാകരിക്കുന്നത് ഉചിതമല്ല. |

യഥാവയോ ഹി രാജ്യാനി പ്രാപ്നുവന്തി നൃപക്ഷയേ
ഇക്ഷ്വാകുകുലനാഥേऽസ്മിൻ തല്ലോപയിതുമിച്ഛസി. 9

| | |
|---|---|
| "നൃപക്ഷയേ | "ഒരു രാജാവിന്റെ അവസാനദശയിൽ |
| യഥാവയഃ | വയസ്സിന്റെ ക്രമമനുസരിച്ച് |
| രാജ്യാനി | രാജ്യങ്ങളെ |
| പ്രാപ്നുവന്തി; | (പുത്രന്മാർ) പ്രാപിക്കുന്നു; |
| അസ്മിൻ | ഈ |
| ഇക്ഷ്വാകുകുലനാഥേ ഹി | ഇക്ഷ്വാകുകുലനാഥന്റെ സംഗതിയിൽ തന്നെ |
| തത് | ആ മുറയെ |
| ലോപയിതും | മാററുവാൻ |
| ഇച്ഛസി. | നിന്തിരുവടി ഇച്ഛിക്കുന്നുവല്ലൊ. |

രാജാ ഭവതു തേ പുത്രോ ഭരതഃ ശാസ്തു മേദിനീം
വയം തത്ര ഗമിഷ്യാമോ യത്ര രാമോ ഗമിഷ്യതി. 10

| | |
|---|---|
| "തേ | "നിന്തിരുവടിയുടെ |
| പുത്രഃ | പുത്രനായ |
| ഭരതഃ | ഭരതൻ |
| രാജാ ഭവതു; | ചക്രവർത്തിയായി ഭവിക്കട്ടെ; |
| മേദിനീം | ലോകത്തെ |
| ശാസ്തു; | ഭരിച്ചുകൊള്ളട്ടെ; |
| വയം | ഞങ്ങൾ, |
| രാമഃ | ശ്രീരാമൻ |
| യത്ര | ഏതുദിക്കിലേക്ക് |
| ഗമിഷ്യതി, | പോകുന്നുവോ, |
| തത്ര | അവിടേക്ക് |
| ഗമിഷ്യാമഃ. | പൊയ്ക്കൊള്ളുയാം. |

അയോദ്ധ്യാവാസിനഃ പൌരാ യേ ച ജാനപദാ ജനാഃ
നൂനം സൎവ്വേ ഗമിഷ്യാമോ മാൎഗ്ഗം രാമനിഷേവിതം. 11

| | | | |
|---|---|---|---|
| “അയോദ്ധ്യാവാസിനഃ | “അയോദ്ധ്യാനിവാസികളും | സൎവ്വേ | ഞങ്ങൾ എല്ലാവരും |
| പൌരാഃ | നഗരത്താരും | രാമനിഷേവിതം | ശ്രീരാമൻ എഴുന്നെള്ളുന്ന |
| ജാനപദാഃ | നാട്ടാരും | മാൎഗ്ഗം | പ്രദേശത്തിലേക്ക് |
| ജനാഃ | മററു ജനങ്ങൾ | നൂനം | ഇക്ഷണംതന്നെ |
| യേ ച | യാതൊരുവരോ അവരും | ഗമിഷ്യാമഃ. | പൊയ്ക്കൊള്ളുന്നുണ്ട്. |

ത്യക്തായാ ബാന്ധവൈഃ സൎവ്വൈൎബ്രാഹ്മണൈഃ സാധുഭിഃ സദാ
കാ പ്രീതി രാജ്യലാഭേന തവ ദേവി ഭവിഷ്യതി 12

| | | | |
|---|---|---|---|
| “ദേവി! | “രാജ്ഞി | തവ, | നിന്തിരുവടിക്ക്, |
| സദാ | എന്നും | രാജ്യലാഭേന | രാജ്യം ഒന്നുമാത്രം ലഭിക്കുന്നതുകൊണ്ട് |
| ബാന്ധവൈഃ | നന്മചെയ്യുന്നവരും | | |
| സാധുഭിഃ | പുണ്യാത്മാക്കളും ആയ | കാ | എന്തൊരു |
| ബ്രാഹ്മണൈഃ | ബ്രാഹ്മണർ | പ്രീതിഃ | പെരുമയാണ് |
| സൎവ്വൈഃ, | എല്ലാവരാലും, | ഭവിഷ്യതി? | ഉണ്ടാകുവാൻപോകുന്നതു? |
| ത്യക്തായാഃ | നീക്കിവെക്കപ്പെട്ട | | |

ന ഹി തേ വിഷയേ കശ്ചിദ്ബ്രാഹ്മണോ വസ്തുമൎഹതി
താദൃശം ത്വമമൎയ്യാദമദ്യ കൎമ്മ ചികീൎഷസി. 13

| | | | |
|---|---|---|---|
| “തേ | “നിന്തിരുവടിയുടെ | താദൃശം | അപ്രകാരമുള്ള |
| വിഷയേ | രാജ്യത്തിൽ | അമൎയ്യാദം | ശാസ്ത്രവിരുദ്ധവും ലോകാചാരവിരുദ്ധവുമായ |
| ബ്രാഹ്മണഃ | ബ്രാഹ്മണൻ | | |
| കശ്ചിത് | ഒരുവനും | കൎമ്മ | ദുഷ്പ്രവൃത്തിയെയാകുന്നു |
| വസ്തും | വാസംചെയ്വാൻ | ത്വം | ഭവതി |
| അൎഹതി ന; | യോഗ്യതയുള്ളതല്ല; | അദ്യ | ഇപ്പോൾ |
| ഹി | എന്തെന്നാൽ | ചികീൎഷസി. | ചെയ്വാൻതുനിയുന്നതു്. |

[“ചതുൎണ്ണാം യത്ര വൎണ്ണാനാം ധൎമ്മവ്യതികരോ ഭവേത്. ന തത്ര വാസം കുൎവ്വീത ശ്രേയോൎത്ഥീ വൈ കഥഞ്ചന. യത്ര സംലോളിതാ ലുബ്ധൈഃ പ്രായശോ ധൎമ്മസേതവഃ പ്രദീപ്തമിവ ചേലാന്തം കസ്തം ദേശം ന സംത്യജേത്. കൎമ്മണാ യത്ര പാപേന വൎത്തന്തേ ജിവിതേപ്സവഃ. വ്യവധാവേത്തതസ്തൂൎണ്ണം സസൎപ്പാച്ഛരണാദിവ.” എന്നു ധൎമ്മലോപമുള്ള രാജ്യവിവാസത്തെപ്പററി മോക്ഷധൎമ്മം.]

ആശ്ചൎയ്യമിവ പശ്യാമി യസ്യാസ്തേ വൃത്തമീദൃശം
ആചരന്ത്യാ ന വിവൃതാ സദ്യോ ഭവതി മേദിനീ. 14

| | | | |
|---|---|---|---|
| “ഈദൃശം | “ഇപ്രകാരമുള്ള | സദ്യഃ | ഇതിനുമുമ്പുതന്നെ |
| വൃത്തം ആചരന്ത്യാഃ | തൊഴിലോട്ടുകൂടിയവൾ | വിവൃതാ | പാഴായി |
| | | ഭവതി ന | തീരാതിരിക്കുന്നു എന്നുള്ള |
| യസ്യാഃ | യാതൊരുവളൊ | | |
| തേ | ആ ഭവതി വസിക്കുന്ന | ആശ്ചൎയ്യം ഇവ | ആശ്ചൎയ്യത്തെമാത്രം |
| മേദിനീ | രാജ്യം [തായ | പശ്യാമി. | ഞാൻ കാണുന്നു. |

മഹാബ്രഹ്മർഷിസൃഷ്ടാ വാ ജ്വലന്തോ ഭീമദർശനാഃ
ധിഗ്വാഗ്ദണ്ഡാ ന ഹിംസന്തി രാമപ്രവ്രാജനേ സ്ഥിതാ. 15

| | | | |
|---|---|---|---|
| " മഹാ-ബ്രഹ്മർഷി-സൃഷ്ടാഃ | " മഹാ ബ്രഹ്മർഷികളാൽ അരുളിച്ചെയ്യപ്പെടുന്നവയും | രാമ-പ്രവ്രാജനേ | ശ്രീരാമനെ രാജ്യത്തിൽ നിന്ന് അകററുന്ന സംഗതിയിൽ |
| ജ്വലന്തഃ | ചുട്ട് ഭസ്മമാക്കുന്നവയും | സ്ഥിതാം | മുതിന്നവളായ ഭവതിയെ |
| ഭീമദർശനാഃ | സഹിപ്പാൻ കഴിയാത്തവയുമായ | ഹിംസന്തി ന വാ ? | വ്യാകുലപ്പെടുത്തുന്നില്ലെന്നൊ ? |
| ധിഗ്വാഗ്ദണ്ഡാഃ | നിന്ദാവചനങ്ങൾ | | |

ആമ്രം ഛിത്വാ കുഠാരേണ നിംബം പരിചരേത്തു യഃ
യശ്ചൈനം പയസാ സിഞ്ചേന്നൈവാസ്യ മധുരോ ഭവേത്. 16

| | | | |
|---|---|---|---|
| " ആമ്രം | " ഒരു തേന്മാവിനെ | യഃ | യാതൊരു അവൻ |
| കുഠാരേണ | കോടാലികൊണ്ട് | ഏനം | ഇതിനെ |
| ഛിത്വാ, | വെട്ടിമുറിച്ച്, | പയസാ ഏവ | പാൽകൊണ്ടുതന്നെ |
| തു | അതിന്നുപകരം | സിംചേത് ച | നനയ്ക്കയാണെന്നാലും |
| നിംബം | ഒരു വേപ്പിനെ | അസ്യ | ഇതിന്നു |
| യഃ | യാതൊരുവൻ | മധുരഃ | മാധുര്യം എന്നുള്ളത് |
| പരിചരേത്, | നട്ടുവളത്തുന്നുവോ, | ഭവേത് ന. | ഉണ്ടാകയില്ല. |

അഭിജാതം ഹി തേ മന്യേ യഥാ മാതുസ്തഥൈവ ച
ന ഹി നിംബാത് സ്രവേത് ക്ഷൌദ്രം ലോകേ നിഗദിതം വചഃ. 17

| | | | |
|---|---|---|---|
| " തേ ച | " നിന്തിരുവടിയുടെ സംഗതിയിലും | മന്യേ; | ഞാൻ വിചാരിക്കുന്നു; |
| | | ' നിംബാത് | ' വേപ്പിൽനിന്ന് |
| മാതുഃ | മാതാവിന്ന് | ക്ഷൌദ്രം | തേൻ |
| യഥാ തഥാ ഏവ | യാതൊരു സ്വഭാവം ഉണ്ടായിരുന്നുവോ അതുതന്നെ | സ്രവേത് ന ഹി' | ഒഴുകുകയില്ല' എന്നാണല്ലൊ |
| | | ലോകേ | ലോകത്തിൽ |
| അഭിജാതം ഹി | പ്രത്യക്ഷത്തിൽ കാണപ്പെടുന്നു എന്ന് | നിഗദിതം | പറയപ്പെടുന്നതായ |
| | | വചഃ. | ആപ്തവാക്യം. |

തവ മാതുരസദ്ഗ്രാഹം വിദ്മ പൂർവ്വം യഥാ ശ്രുതം. 18

| | | | |
|---|---|---|---|
| " തവ | " നിന്തിരുവടിയുടെ | പൂർവ്വം യഥാ | അക്കാലത്ത് നടന്നപോലെതന്നെ |
| മാതുഃ | മാതാവിന്റെ | ശ്രുതം | പറയപ്പെട്ട് |
| അസദ്ഗ്രാഹം | പാപേച്ഛയെപ്പററി | വിദ്മഃ. | ഞങ്ങൾക്കറിവുണ്ട്. |

പിതുസ്തേ വരദഃ കശ്ചിദ്ദദൌ വരമനുത്തമം
സർവ്വഭൂതരുതം തസ്മാത് സഞ്ജജ്ഞേ വസുധാധിപഃ
തേന തിര്യ്ഗ്ഗതാനാം ച ഭൂതാനാം വിദിതം വചഃ. 19

| | | | |
|---|---|---|---|
| "തേ | "ഭവതിയുടെ | സർവ്വഭൂതരുതം | സർവ്വപ്രാണികളുടെയും സംഭാഷണത്തിന്റെ താല്പര്യ്യത്തെ |
| പിതുഃ | പിതാവിന്ന് | സഞ്ജജ്ഞേ; | നല്ലപോലെ അറിഞ്ഞിരുന്നു; |
| കശ്ചിത് | ഒരു | തേന | അതുകൊണ്ട് |
| വരദഃ | പുണ്യാത്മാവ് | തിര്യ്ഗ്ഗതാനാം | ഈച്ച, ഉറുമ്പ് മുതലായ തിര്യ്ക്കുകളായ |
| അനുത്തമം | ഉത്തമമായ | ഭൂതാനാം | പ്രാണികളുടെ |
| വരം | ഒരു വരത്തെ | വചഃ ച | വാക്കുകളുംകൂടി |
| ദദൌ; | നല്കി; | വിദിതം. | അറിയപ്പെട്ടു. |
| തസ്മാത് | അതിനാൽ | | |
| വസുധാധിപഃ | അരചൻ | | |

തതോ ജൃംഭസ്യ ശയനേ വിരുതാദ്ഭൂരിവർച്ചസഃ
പിതുസ്തേ വിദിതോ ഭാവഃ സ തത്ര ബഹുധാഽഹസത്. 20

| | | | |
|---|---|---|---|
| "തേ | "നിന്തിരുവടിയുടെ | തത്ര | അതിന്റെ |
| ഭൂരിവർച്ചസഃ | മഹാതേജസ്വിയായ | ഭാവഃ | ആശയം |
| പിതുഃ, | പിതാവിന്ന് | വിദിതഃ; | അറിയപ്പെട്ടു; |
| ശയനേ | ശയിച്ചുകൊണ്ടിരിക്കുമ്പോൾ | തതഃ | തന്മൂലം |
| | | സഃ | അദ്ദേഹം |
| ജൃംഭസ്യ | ഒരു ഉറുമ്പിന്റെ | ബഹുധാ | പലവാറ് |
| വിരുതാത് | ശബ്ദത്തിൽനിന്ന് | അഹസത്. | ചിരിച്ചു. |

തത്ര തേ ജനനീ ക്രുദ്ധാ മൃത്യുപാശമഭീപ്സതീ
ഹാസം തേ നൃപതേ സൌമ്യ ജിജ്ഞാസാമീതി ചാബ്രവീത്. 21

| | | | |
|---|---|---|---|
| "തേ | "നിന്തിരുവടിയുടെ | അബ്രവീത്; | പറഞ്ഞു; |
| ജനനീ, | മാതാവ്, | 'സൌമ്യ | 'പ്രിയനായ |
| തത്ര | ഇതുകാരണം | നൃപതേ! | രാജാവേ! |
| മൃത്യുപാശം ച | മരണത്തെത്തന്നെയും | തേ | നിന്തിരുവടിയുടെ |
| അഭീപ്സതീ | കയ്യേല്ക്കാൾവാൻ ഇച്ഛിക്കുന്നവളായി, | ഹാസം | ഹാസകാരണം എന്തെന്ന് |
| ക്രുദ്ധാ | കോപത്തോടെ | | |
| ഇതി | ഇപ്രകാരം | ജിജ്ഞാസാമി.' | അറിഞ്ഞാൽകൊള്ളാം.' |

[" മൃത്യുപാശം അഭീപ്സതീ." ചിരിച്ചതിന്റെ കാരണം പറകയില്ലെങ്കിൽ താൻ തൂങ്ങിമരിപ്പാൻകൂടി തയ്യാറായിരുന്നു എന്നു താല്പര്യം.]

നൃപശ്ചോവാച താം ദേവീം ദേവി ശംസാമി തേ യദി
തതോ മേ മരണം സദ്യോ ഭവിഷ്യതി ന സംശയഃ. 22

| | | | |
|---|---|---|---|
| " നൃപഃ | " രാജാവ് | യദി, | എന്നുവരികിൽ, |
| താം | ആ | തതഃ | അതുകാരണം |
| ദേവീം | രാജ്ഞിയോടായി | മേ ച | എനിക്ക് |
| ഉവാച; | ഇപ്രകാരം അരുൾ | സദ്യഃ | തത്ക്ഷണം |
| ' ദേവി! | ' ദേവി! [ചെയ്തു; | മരണം | മരണം |
| തേ | നിന്നോട് | ഭവിഷ്യതി | സംഭവിക്കും |
| ശംസാമി | പറയുന്നു | സംശയഃ ന.' | സംശയമില്ല.' |

മാതാ തേ പിതരം ദേവി തതഃ കേകയമബ്രവീത്
ശംസ മേ ജീവ വാ മാ വാ ന മാമപഹസിഷ്യസി 23

| | | | |
|---|---|---|---|
| " ദേവി! | " രാജ്ഞി! | മാ വാ; | ചത്താലും ശരി; |
| തേ | ഭവതിയുടെ | മേ | എന്നോട് |
| മാതാ, | മാതാവ്, | ശംസ; | പറകതന്നെവേണം; |
| പിതരം | അച്ഛനായ | തതഃ | ഇനിമേൽ |
| കേകയം | കേകയരാജാവിനോട് | മാം | എന്നെ |
| അബ്രവീത്; | പറഞ്ഞു; | അപഹസി-ഷ്യസി ന.' | അങ്ങ് പരിഹസിക്കയില്ല.' |
| ' ജീവ വാ | ' ജീവിച്ചാലും ശരി | | |

പ്രിയയാ ച തഥോക്തഃ സൻ കേകയഃ പൃഥിവീപതിഃ
തസ്മൈ തം വരദായാർത്ഥം കഥയാമാസ തത്ത്വതഃ. 24

| | | | |
|---|---|---|---|
| " പൃഥിവീപതിഃ | " ഭൂപതിയായ | തസ്മൈ | അദ്ദേഹത്തോട്, |
| കേകയഃ, | കേകയ രാജാവ്, | തം | ആ |
| പ്രിയയാ ച | ഭാര്യയാൽ തന്നെ | അർത്ഥം | സംഗതിയെപ്പററി |
| തഥാ | ഇപ്രകാരം | തത്ത്വതഃ | ഉള്ളപോലെ |
| ഉക്തഃ സൻ, | പറയപ്പെട്ടവനായി, | കഥയാമാസ. | (ജ്ഞാനശക്തിയാൽ) അറിയിച്ചു. |
| വരദായ | വരം നൽകിയ | | |

തതഃ സ വരദഃ സാധു രാജാനം പ്രത്യഭാഷത
മ്രിയതാം ധ്വംസതാം ചേയം മാ കൃഥാസ്ത്വം മഹീപതേ. 25

| | | | |
|---|---|---|---|
| " സാധുഃ | " പുണ്യാത്മാവും | ഇയം | ഇവൾ |
| വരദഃ | വരപ്രദാനം ചെയ്ത | മ്രിയതാം; | വിഷം കുടിച്ച് ചത്താലും ചാവട്ടെ; |
| സഃ | അദ്ദേഹം [വനും ആയ | ധ്വംസതാം ച; | കത്തികൊണ്ട് മരിച്ചാലും മരിക്കട്ടേ; |
| രാജാനം | രാജാവിനോടായി | | |
| തതഃ | അതിന്നു | ത്വം | അങ്ങ് |
| പ്രത്യഭാഷത; | ഇങ്ങിനെ അരുളി | മാ കൃഥാഃ.' | പറയേണ്ടതില്ല.' |
| ' മഹീപതേ! | ' രാജാവേ! [ചെയ്തു; | | |

സ തച്ഛ്രുത്വാ വചസ്തസ്യ പ്രസന്നമനസോ നൃപഃ
മാതരം തേ നിരസ്യാശു വിജഹാര കുബേരവത്. 26

| | | | |
|---|---|---|---|
| "സഃ | "ആ | തേ | ഭവതിയുടെ |
| നൃപഃ, | അരചൻ, | മാതരം | മാതാവിനെ |
| പ്രസന്നമനസഃ | നിർദ്ദോഷമനസ്സനായ | ആശു | തൽക്ഷണം |
| തസ്യ | അദ്ദേഹത്തിന്റെ | നിരസ്യ, | നിരസിച്ച്, |
| തത് വചഃ | ആ ആജ്ഞ | കുബേരവത് | കുബേരനെപ്പോലെ |
| ശ്രുത്വാ, | കേട്ട്, | വിജഹാര. | സുഖമായിവാണു. |

തഥാ ത്വമപി രാജാനം ദുർജ്ജനാചരിതേ പഥി
അസദ്ഗ്രാഹമിമം മോഹാത് കുരുഷേ പാപദർശിനി. 27

| | | | |
|---|---|---|---|
| "പാപദർശിനി! | "പാപകൃത്യം ചെയ്വാൻ തുനിഞ്ഞവളെ! | ദുർജ്ജനാചരിതേ | ദുർജ്ജനങ്ങൾ അനുഷ്ഠിക്കുന്ന |
| ത്വം അപി | ഭവതിയും, | പഥി, | സമ്പ്രദായത്തിൽ, |
| തഥാ | അപ്രകാരം തന്നെ | അസദ്ഗ്രാഹം | (തീ, പാമ്പ്, മുതലായവയെക്കൊണ്ട് കളിപ്പാനായി കുട്ടികൾക്കുണ്ടാകുന്ന മാതിരി) അജ്ഞാനം കൊണ്ടുണ്ടാകുന്ന ആഗ്രഹത്തെ |
| മോഹാത് | കാര്യത്തിന്റെ ദോഷഫലത്തെ ഗ്രഹിക്കാത്തവളായി, | | |
| ഇമം | ഈ | | |
| രാജാനം | മഹാരാജാവിന്റെ സംഗതിയിൽ, | കുരുഷേ. | പ്രദർശിപ്പിക്കുകയാകുന്നു. |

സത്യശ്ചാദ്യ പ്രവാദോഽയം ലൌകികഃ പ്രതിഭാതി മാം
പിതൄൻ സമനുജായന്തേ നരാ മാതരമംഗനാഃ. 28

| | | | |
|---|---|---|---|
| "'നരാഃ | "'ആൺകുട്ടികൾ | ലൌകികഃ | ലോകർ പറയുന്ന |
| പിതൄൻ | പിതാക്കന്മാരെയും | പ്രവാദഃ | പഴമൊഴി |
| അംഗനാഃ | പെൺകുട്ടികൾ | അദ്യ | ഇപ്പോൾ |
| മാതരം | മാതാക്കന്മാരെയും | മാം | എനിക്ക് |
| സമനുജായന്തേ,' | അനുകരിക്കുന്നു (കൊള്ളുന്നു,)' എന്ന | സത്യഃ ച | വാസ്തവം തന്നെയെന്ന് |
| അയം | ഈ | പ്രതിഭാതി. | തോന്നുന്നു. |

നൈവം ഭവ ഗൃഹാണേദം യദാഹ വസുധാധിപഃ
ഭർത്തുരിച്ഛാമുപാസ്യേഹ ജനസ്യാസ്യ ഗതിർഭവ. 29

| | | | |
|---|---|---|---|
| "ഏവം | "ഇപ്രകാരം | ഭർത്തുഃ | ഭർത്താവിന്റെ |
| ഭവ ന; | നിന്തിരുവടി ആകരുത്; | ഇച്ഛാം | ഇഷ്ടപ്രകാരം |
| വസുധാധിപഃ | മഹാരാജാവ് | ഉപാസ്യ; | നടന്നാലും; |
| യത് | എതിനെ | ഇഹ | ഇപ്പോൾ |
| ആഹ, | മനഃപൂർവ്വമായി അരുളിച്ചെയ്തുവോ, | അസ്യ | ഈ |
| | | ജനസ്യ | ജനസമൂഹത്തിന്ന് |
| ഇദം | ഇതിനെ | ഗതിഃ | ശരണമായി |
| ഗൃഹാണ; | സമ്മതിച്ചാലും; | ഭവ. | ഭവിക്കുക. |

മാ ത്വം പ്രോത്സാഹിതാ പാപൈർദ്ദേവരാജസമപ്രഭം
ഭർത്താരം ലോകഭർത്താരമസദ്ധർമ്മമുപാദധാഃ. 30

| | |
|---|---|
| "പാപൈഃ | "പാപിഷ്ഠന്മാരാൽ |
| പ്രോത്സാഹിതാ | ദുർബ്ബോധന ചെയ്യപ്പെട്ട |
| ത്വം, | ഭവതി, |
| ദേവരാജസമപ്രഭം | ഇന്ദ്രതുല്യതേജസ്വിയും |
| ലോകഭർത്താരം | ലോകരക്ഷകനും ആയ |
| ഭർത്താരം | ഭർത്താവിനെ |
| അസദ്ധർമ്മം | യാതൊരു ധർമ്മശാസ്ത്രത്തിലും ഇല്ലാത്ത വഴിയിൽ |
| മാ ഉപാദധാഃ. | നടത്തിക്കാതിരുന്നാലും. |

ന ഹി മിഥ്യാ പ്രതിജ്ഞാതം കരിഷ്യതി തവാനഘഃ
ശ്രീമാൻ ദശരഥോ രാജാ ദേവി രാജീവലോചനഃ. 31

| | |
|---|---|
| "ദേവി! | "ദേവി! |
| രാജീവലോചനഃ | ചെന്താർ നേത്രനും |
| ശ്രീമാൻ | ശ്രീമാനും ആയ |
| ദശരഥഃ രാജാ | ദശരഥ ചക്രവർത്തി |
| അനഘഃ ഹി | ഒട്ടും ദോഷവാനല്ലെന്നുള്ളതിനാൽ |
| തവ | ഭവതിയോട് |
| പ്രതിജ്ഞാതം | ചെയ്ത പ്രതിജ്ഞയെ |
| മിഥ്യാ കരിഷ്യതി ന. | വ്യർത്ഥമാക്കുകയില്ല. |

ജ്യേഷ്ഠോ വദാന്യഃ കർമ്മണ്യഃ സ്വധർമ്മസ്യാപി രക്ഷിതാ
രക്ഷിതാ ജീവലോകസ്യ ബലീ രാമോऽഭിഷിച്യതാം. 32

| | |
|---|---|
| "ബലീ | "മഹാബലിഷ്ഠനായി, |
| കർമ്മണ്യഃ | എന്തു ചെയ്യുന്നതിന്നും സമർത്ഥനും, |
| വദാന്യഃ | ദാതാവും, |
| ജീവലോകസ്യ | പ്രാണിജാലത്തിന്നു |
| രക്ഷിതാ | സംരക്ഷകനും, |
| സ്വധർമ്മസ്യ | സ്വധർമ്മത്തിന്നു |
| രക്ഷിതാ | രക്ഷകനും, |
| ജ്യേഷ്ഠഃ അപി | ജ്യേഷ്ഠപുത്രനും ആയ |
| രാമഃ | ശ്രീരാമൻ |
| അഭിഷിച്യതാം. | പട്ടാഭിഷേകം ചെയ്യിക്കപ്പെടട്ടെ. |

പരിവാദോ ഹി തേ ദേവി മഹാൻ ലോകേ ചരിഷ്യതി
യദി രാമോ വനം യാതി വിഹായ പിതരം നൃപം. 33

| | |
|---|---|
| "ദേവി! | "ദേവി! |
| രാമഃ | ശ്രീരാമൻ |
| പിതരം | പിതാവായ |
| നൃപം | മഹാരാജാവിനെ |
| വിഹായ | പിരിഞ്ഞ് |
| വനം | കാട്ടിലേക്കു |
| യാതി യദി, | പോകുന്നു എങ്കിൽ, |
| തേ ഹി | ഭവതിക്കുതന്നെയാണ് |
| ലോകേ | ലോകത്തിൽ |
| മഹാൻ | എന്നെന്നും നിലനില്ക്കുന്ന |
| പരിവാദഃ | അപവാദം കൊണ്ടുള്ള മാനക്കേട് |
| ചരിഷ്യതി. | ഉണ്ടാവുക. |

സ്വരാജ്യം രാഘവഃ പാതു ഭവ ത്വം വിഗതജ്വരാ
ന ഹി തേ രാഘവാദന്യഃ ക്ഷമഃ പുരവരേ വസേത്. 34

| | | | |
|---|---|---|---|
| "രാഘവഃ | " ശ്രീരാമൻ | പുരവരേ | ഈ ഉത്തമനഗരത്തിൽ |
| സ്വരാജ്യം | തന്റെ രാജ്യത്തെ | രാഘവാത് | ശ്രീരാമനെക്കാൾ |
| പാതു ; | സംരക്ഷിച്ചുവരട്ടെ ; | തേ | നിന്തിരുവടിക്ക് |
| ത്വം | നിന്തിരുവടി | ക്ഷമഃ | കീഴടങ്ങി നടക്കുന്നവനായ |
| വിഗതജ്വരാ | സന്താപമററവളായി | | |
| ഭവ ; | ഭവിച്ചാലും ; | അന്യഃ | മറെറാരുവൻ |
| ഹി | എന്തെന്നാൽ | വസേത് ന. | വസിക്കയില്ല. |

രാമേ ഹി യൌവ്വരാജ്യസ്ഥേ രാജാ ദശരഥോ വനം
പ്രവേക്ഷ്യതി മഹേഷ്വാസഃ പൂർവ്വവൃത്തമനുസ്മരൻ. 35

| | | | |
|---|---|---|---|
| " രാമേ | " ശ്രീരാമൻ | പൂർവ്വവൃത്തം | മുമ്പുള്ളവരുടെ ആചാരത്തെ |
| യൌവ്വരാജ്യസ്ഥേ | യുവരാജ്യാധികാരത്തിൽ വർത്തിച്ചാൽ | അനുസ്മരൻ | ഓർത്ത് |
| ഹി, | മാത്രമേ, | വനം | വനത്തിലേക്ക് |
| മഹേഷ്വാസഃ | മഹാവില്ലാളിയായ | പ്രവേക്ഷ്യതി." | എഴുന്നെള്ളുകയുണ്ടാകയുള്ളു." |
| ദശരഥഃ രാജാ | ദശരഥമഹാരാജാവ് | | |

ഇതി സാന്ത്വൈശ്ച തീക്ഷ്ണൈശ്ച കൈകേയീം രാജസംസദി
സുമന്ത്രഃ ക്ഷോഭയാമാസ ഭൂയ ഏവ കൃതാഞ്ജലിഃ. 36

| | | | |
|---|---|---|---|
| സുമന്ത്രഃ | സുമന്ത്രർ [യ്തവനായി | ഭൂയഃ ഏവ | പലവുറായി, |
| കൃതാഞ്ജലിഃ | അഞ്ജലിബന്ധം ചെ- | സാന്ത്വൈഃ ച | നല്ലവാക്കുകളാലും |
| രാജസംസദി | മഹാരാജാവിന്റെ തിരുമുമ്പിൽ | തീക്ഷ്ണൈഃ ച | ക്രൂരവാക്യങ്ങളാലും |
| കൈകേയീം | കൈകേയീദേവിയെ | ക്ഷോഭയാമാസ. | മനസ്സിനെ ചലിപ്പിപ്പാൻ ശ്രമിച്ചു. |
| ഇതി | മേൽപ്രകാരം, | | |

നൈവ സാ ക്ഷുഭ്യതേ ദേവീ ന ച സ്മ പരിദൂയതേ
ന ചാസ്യാ മുഖവർണ്ണസ്യ ലക്ഷ്യതേ വിക്രിയാ തദാ. 37

| | | | |
|---|---|---|---|
| സാ ദേവീ ച, | ആ ദേവിയാകട്ടെ, | അസ്യാഃ | ഇവളുടെ |
| പരിദൂയതേ സ്മ ന ; | ഒട്ടും പരിതപിച്ചുതേയില്ല ; | മുഖവർണ്ണസ്യ | മുഖവർണ്ണത്തിന്ന് |
| ക്ഷുഭ്യതേ ന ഏവ ; | ക്ഷോഭിക്കതന്നെയുണ്ടായില്ല ; | വിക്രിയാ ച | (ലജ്ജ, ദുഃഖം മുതലായവകൊണ്ട്) യാതൊരു വികാരഭേദവും |
| തദാ | അപ്പോൾ | ലക്ഷ്യതേ ന. | കാണപ്പെട്ടതുമില്ല. |

ഇത്യാർഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ അയോദ്ധ്യാകാണ്ഡേ
പഞ്ചത്രിംശഃ സർഗ്ഗഃ = മുപ്പത്തഞ്ചാംസർഗ്ഗം സമാപ്തം.

ആദ്യം മുതൽ ശ്ലോകസംഖ്യ 3875 ; അയോദ്ധ്യാകാണ്ഡം ആദ്യം മുതൽ ശ്ലോകസംഖ്യ 1520.



# ഷട്ത്രിംശഃ സർഗ്ഗഃ = മുപ്പത്താറാംസർഗ്ഗം

[സിദ്ധാർത്ഥവചനം = സിദ്ധാർത്ഥൻെറ സദുപദേശം.]

തതഃ സുമന്ത്രമൈക്ഷ്വാകഃ പീഡിതോഽത്ര പ്രതിജ്ഞയാ
സബാഷ്പമതിനിശ്വസ്യ ജഗാദൈനം പുനഃ പുനഃ. 1

| | |
|---|---|
| തതഃ | അപ്പോൾ |
| ഐക്ഷ്വാകഃ | ഇക്ഷ്വാകുവംശപതിയായ അദ്ദേഹം |
| അത്ര, | ഇക്കാര്യത്തിൽ, |
| പ്രതിജ്ഞയാ | പ്രതിജ്ഞയെന്നുള്ള കാരണത്താൽ |
| പീഡിതഃ, | ബന്ധിക്കപ്പെട്ടവനായി, |
| സബാഷ്പം, | കണ്ണീർ ഒഴുക്കിക്കൊ |
| പുനഃ പുനഃ | ഇടയ്ക്കിടെ [ണ്ട്, |
| അതിനിശ്വസ്യ, | ദീർഘമായി നിശ്വസി |
| ഏനം | ഈ [ച്ച്, |
| സുമന്ത്രം | സുമന്ത്രരോടായി |
| ജഗാദ. | അരുളിച്ചെയ്തു. |

സൂത രത്നസുസംപൂർണ്ണാ ചതുർവ്വിധബലാ ചമൂഃ
രാഘവസ്യാനുയാത്രാർത്ഥം ക്ഷിപ്രം പ്രതിവിധീയതാം. 2

| | |
|---|---|
| "സൂത! | "സുമന്ത്ര! |
| രാഘവസ്യ | ശ്രീരാമൻെറ |
| അനുയാത്രാർത്ഥം | കൂടെപോകുവാനായി |
| രത്നസു-സംപൂർണ്ണാ | ധാരാളം ഉത്തമവസ്തുക്കളോടുംകൂടിയതായി |
| ചതുർവ്വിധബലാ | ചതുരംഗപ്പടയോടു കൂടിയതായ |
| ചമൂഃ | ഒരു സൈന്യം |
| ക്ഷിപ്രം | താമസമെന്നിയെ |
| പ്രതി-വിധീയതാം. | സജ്ജമാക്കപ്പെടട്ടെ. |

രൂപാജീവാശ്ച ശാലിന്യോ വണിജശ്ച മഹാധനാഃ
ശോഭയന്തു കുമാരസ്യ വാഹിനീം സുപ്രസാരിതാഃ. 3

| | |
|---|---|
| "ശാലിന്യഃ | "വീട്ടുവേലചെയ്യുന്നവരായ |
| രൂപാജീവാഃ ച | ദാസിമാരും |
| സുപ്രസാരിതാഃ | കച്ചവടത്തെ എങ്ങും പരത്തിയവരായി |
| മഹാധനാഃ | മഹാധനികന്മാരായ |
| വണിജഃ ച, | കച്ചവടക്കാരും |
| കുമാരസ്യ | കുമാരൻെറ |
| വാഹിനീം | സൈന്യത്തെ |
| ശോഭയന്തു. | അനുയാനംചെയ്യട്ടെ. |

യേ ചൈനമുപജീവന്തി രമതേ യൈശ്ച വീര്യതഃ
തേഷാം ബഹുവിധം ദത്ത്വാ താനപ്യത്ര നിയോജയ. 4

| | |
|---|---|
| "യേ ച | "യാതൊരുവർ |
| ഏനം | രാമനെ ആശ്രയിച്ച് |
| ഉപജീവന്തി, | ഉപജീവിക്കുന്നുവൊ |
| യൈഃ ച | യാതൊരുവരോടുകൂടി |
| വീര്യതഃ | പെരുമകൊണ്ട് |
| രമതേ, | സന്തോഷിക്കുന്നുവൊ |
| തേഷാം അപി | അവക്കും |
| ബഹുവിധം | പലവകയായ |
| ദത്ത്വാ | സമ്മാനങ്ങൾകൊടു |
| താൻ | അവരെ [ത്ത് |
| അത്ര | അവിടെ |
| നിയോജയ. | പാക്കാനായേല്പിക്കുക. |

ആയുധാനി ച മുഖ്യാനി നാഗരാഃ ശകടാനി ച
അനുഗച്ഛന്തു കാകുത്സ്ഥം വ്യാധാശ്ചാരണ്യഗോചരാഃ. 5

| | | | |
|---|---|---|---|
| "മുഖ്യാനി | "മുഖ്യങ്ങളായ | അരണ്യ-ഗോചരാഃ | കാട്ടുകളെ നല്ലപോലെ പരിചയിച്ചവരായ |
| ആയുധാനി ച | ആയുധങ്ങളും | വ്യാധാഃ ച | വേടരും |
| നാഗരാഃ | നഗരവാസികളും | കാകുത്സ്ഥം | ശ്രീരാമനെ |
| ശകടാനി ച | വണ്ടികളും | അനുഗച്ഛന്തു. | പിൻതുടരട്ടെ. |

നിഘ്നൻ മൃഗാൻ കുഞ്ജരാംശ്ച പിബംശ്ചാരണ്യകം മധു
നദീശ്ച വിവിധാഃ പശ്യൻ ന രാജ്യസ്യ സ്മരിഷ്യതി. 6

| | | | |
|---|---|---|---|
| "മൃഗാൻ | "മൃഗങ്ങളേയും | പിബൻ ച | ആസ്വദിച്ചുകൊണ്ടും, |
| കുഞ്ജരാൻ ച | ആനകളേയും | വിവിധാഃ നദീഃ | പലപല നദികളെ |
| നിഘ്നൻ | കൊന്നുകൊണ്ടും, | പശ്യൻ ച | നോക്കിക്കൊണ്ടും |
| ആരണ്യകം | കാട്ടിലുള്ള | രാജ്യസ്യ | രാജ്യത്തിന്റെ |
| മധു | തേൻ | സ്മരിഷ്യതി ന. | സ്മരണയില്ലാതിരിക്കും. |

ധാന്യകോശശ്ച യഃ കശ്ചിദ്ധനകോശശ്ച മാമകഃ
തൌ രാമമനുഗച്ഛേതാം വസന്തം നിർജ്ജനേ വനേ. 7

| | | | |
|---|---|---|---|
| "മാമകഃ | "നമ്മുടെ | നിർജ്ജനേ | മനുഷ്യസഞ്ചാരമില്ലാ[ത്ത |
| ധാന്യകോശഃ, | പത്തായം, | വനേ | വനത്തിൽ |
| യഃ കശ്ചിത് | യാതൊന്നോ അതും, | വസന്തം | വസിക്കുന്നവനായ |
| ധനകോശഃ ച | ഭണ്ഡാരവും, | രാമം | ശ്രീരാമനെ |
| തൌ ച, | ഇവ രണ്ടും, | അനുഗച്ഛേതാം. | അനുഗമിക്കട്ടെ. |

യജൻ പുണ്യേഷു ദേശേഷു വിസൃജംശ്ചാപ്തദക്ഷിണാഃ
ഋഷിഭിശ്ച സമാഗമ്യ പ്രവത്സ്യതി സുഖം വനേ. 8

| | | | |
|---|---|---|---|
| "പുണ്യേഷു ദേശേഷു | "പുണ്യക്ഷേത്രങ്ങളിൽ | വിസൃജൻ, | കൊടുത്തുകൊണ്ട്, |
| | | യജൻ | യാഗങ്ങളെ ചെയ്തു[കൊണ്ട്, |
| ഋഷിഭിഃ | ഋഷിമാരോടും കൂടി | വനേ ച | വനത്തിലും |
| സമാഗമ്യ | പാർത്തുകൊണ്ട്, | സുഖം ച | സുഖമായി |
| ആപ്തദക്ഷിണാഃ | ധാരാളം ദക്ഷിണകൾ | പ്രവത്സ്യതി. | വസിച്ചുവരട്ടെ. |

ഭരതശ്ച മഹാബാഹുരയോദ്ധ്യാം പാലയിഷ്യതി
സർവ്വകാമൈഃ പുനഃ ശ്രീമാൻ രാമഃ സംസാദ്ധ്യതാമിതി. 9

| | | | |
|---|---|---|---|
| "രാമഃ പുനഃ | "ശ്രീരാമനാകട്ടെ | മഹാബാഹുഃ | മഹാബാഹുവായ |
| ഇതി | ഇപ്രകാരം | ഭരതഃ | ഭരതൻ |
| ശ്രീമാൻ | ശ്രീമാനായി | അയോദ്ധ്യാം ച | അയോദ്ധ്യയേയും |
| സർവ്വകാമൈഃ | വേണ്ടുന്നവ എല്ലാം ഉ[ള്ളവനായി | പാലയിഷ്യതി." | പരിപാലിച്ചുകൊള്ളട്ടെ." |
| സംസാദ്ധ്യതാം- | വിളങ്ങട്ടെ- | | |

ഏവം ബ്രുവതി കാകുത്സ്ഥേ കൈകേയ്യാ ഭയമാഗതം
മുഖം ചാസ്യാഗമച്ഛോഷം സ്വരശ്ചാപി ന്യരുദ്ധ്യത. 10

| | | | |
|---|---|---|---|
| ഏവം | മേൽപ്രകാരം | ആഗതം- | പിടിച്ചു- |
| കാകുത്സ്ഥേ, | ദശരഥമഹാരാജാവ്, | മുഖം ച | മുഖവും |
| ബ്രുവതി, | അരുളിച്ചെയ്യുമാറെ, | ശോഷം | വാട്ടം |
| അസ്യാഃ | ഈ | അഗമത്- | പൂണ്ടു- |
| കൈകേയ്യാഃ ച | കൈകേയീദേവിക്കും | സ്വരഃ അപി | ഒച്ചയും |
| ഭയം | ഏക്കം | ന്യരുദ്ധ്യത. | പൊങ്ങാതായി. |

സാ വിവൎണ്ണാ സുസംത്രസ്താ മുഖേന പരിശുഷ്യതാ
രാജാനമേവാഭിമുഖീ കൈകേയീ വാക്യമബ്രവീത്. 11

| | | | |
|---|---|---|---|
| സാ | ആ | മുഖേന | മുഖത്തോടുകൂടി |
| കൈകേയീ ഏവ | കൈകേയീരാജ്ഞിയും | അഭിമുഖീ, | എതിരിൽ നിന്നുകൊണ്ടു്, |
| സുസംത്രസ്താ | ഉള്ളം ഉടലും നടുങ്ങിയവളായി | രാജാനം | മഹാരാജാവിനോടായി |
| വിവൎണ്ണാ | വിളൎത്തു് | വാക്യം | ഇപ്രകാരം വാക്യത്തെ |
| പരിശുഷ്യതാ | വാടിയ | അബ്രവീത്. | ഉണൎത്തിച്ചു. |

രാജ്യം ഗതജനം സാധോ പീതമണ്ഡാം സുരാമിവ
നിരാസ്വാദ്യതമം ശൂന്യം ഭരതോ നാഭിപത്സ്യതേ. 12

| | | | |
|---|---|---|---|
| “ സാധോ! | “ സുമതിയായുള്ളോവെ! | പീതമണ്ഡാം | സത്തെല്ലാം കുടിച്ചു് കീടംമാത്രം ബാക്കിയുള്ള |
| ഭരതഃ | ഭരതൻ | | |
| രാജ്യം | രാജ്യത്തെ | സുരാം ഇവ, | മദ്യത്തെഎന്നപോലെ, |
| ഗതജനം, | പ്രജകളററതായി, | നിരാസ്വാദ്യതമം | അനുഭവിപ്പാൻ ഒട്ടും കൊള്ളരുതാത്തതായി |
| ശൂന്യം, | ഭോഗ്യവസ്തുക്കളില്ലാത്തതായി, | അഭിപത്സ്യതേ ന. | കയ്യേല്ക്കുകയില്ല.” |

[“പീതമണ്ഡാം” മദ്യം മുഴുവനും കുടിച്ചു് ശേഷിച്ച, “സുരാം ഇവ,” പാനപാത്രംപോലെ (എന്ന്, സ.)]

കൈകേയ്യാം മുക്തലജ്ജായാം വദന്ത്യാമതിദാരുണം
രാജാ ദശരഥോ വാക്യമുവാചായതലോചനാം. 13

| | | | |
|---|---|---|---|
| മുക്തലജ്ജായാം | ലജ്ജയെ വെടിഞ്ഞു് | വദന്ത്യാം, | പറഞ്ഞപ്പോൾ |
| കൈകേയ്യാം | കൈകേയീരാജ്ഞി | ദശരഥഃ രാജാ | ദശരഥമഹാരാജാവു് |
| അതിദാരുണം | കടുതായ | ആയതലോചനാം | ആയതനേത്രയായ അവളോടായി |
| വാക്യം | ഈ വാക്യത്തെ | ഉവാച. | ഇപ്രകാരം അരുളിച്ചെയ്തു. |

[“ആയതലോചനാം” കോപംകൊണ്ടു് ആയതമായ ലോചനത്തോടുകൂടിയവൾ. (സൎവ്വാ. സാ.)]

വഹന്തം കിം തുദസി മാം നിയുജ്യ ധുരി മാऽഹിതേ
അനാര്യേ കൃത്യമാരബ്ധം കിം ന പൂർവ്വമുപാരുധഃ. 14

| | | | |
|---|---|---|---|
| "അഹിതേ! | "ശത്രുവായിത്തീൻ [വളേ! | ആരബ്ധം | തുടങ്ങിയ |
| ധുരി | കഷ്ടത്തിൽ | കൃത്യം | കാര്യത്തിൽ |
| നിയുജ്യ | തള്ളിവിട്ട് | പൂർവ്വം | മുൻകൂട്ടിത്തന്നെ |
| വഹന്തം | ബുദ്ധിമുട്ടുന്നവനായ | കിം | എന്തുകൊണ്ടാണ് |
| മാം | എന്നെ | ഉപാരുധഃ ന; | പ്രത്യേകിച്ച് ഇതിനെ പാടില്ലെന്ന് തടുക്കാത്തത്? |
| കിം | എന്തിന്നായി | | |
| തുദസി? | ഇനിയും ദുഃഖിപ്പിക്കുന്നു? | | |
| അനാര്യേ! | ഉത്തമസ്ത്രീകളുടെ നട വടിവെടിഞ്ഞവളേ! | മാ. | ഇപ്പോൾ മിണ്ടരുത്." |

["ആരബ്ധം കിം കൃത്യം ന പൂർവ്വമുപാരുധഃ" തുടങ്ങിയ ഏതു കൃത്യത്തെയാണ് നീ മുടക്കാതിരിക്കുന്നത്? ആദ്യം പട്ടാഭിഷേകത്തെ മുടക്കിയിട്ട്, ഇപ്പോൾ സഹായത്തിന്നായി സൈന്യത്തെ അയക്കുന്നതിനേയും മുടക്കുകയാണ്. (തീർത്ഥീയം.)

"ധുരി" (ഭരതാഭിഷേചനം, രാമപ്രവാസം എന്ന ഭാരത്തെ) "നിയുജ്യ" ചുമപ്പിച്ച്, "വഹന്തം" അപ്രകാരം ബുദ്ധിമുട്ടി വഹിക്കുന്നവനായ എന്നെ, "കിം തുദസി" എന്തിന്നായി വേദനപ്പെടുത്തുന്നു. (ഗോ. രാ.)]

തസ്യൈതത് ക്രോധസംയുക്തമുക്തം ശ്രുത്വാ വരാംഗനാ
കൈകേയീ ദ്വിഗുണം ക്രുദ്ധാ രാജാനമിദമബ്രവീത്. 15

| | | | |
|---|---|---|---|
| തസ്യ | അദ്ദേഹത്തിന്റെ | കൈകേയീ, | കൈകേയീരാജ്ഞി, |
| ക്രോധസംയുക്തം | ക്രോധത്താലുണ്ടായ | ദ്വിഗുണം | ഇരട്ടി |
| ഏതത് | ഈ | ക്രുദ്ധാ, | കോപിച്ചവളായി, |
| ഉക്തം | വാക്ക | രാജാനം | മഹാരാജാവിനോടായി |
| ശ്രുത്വാ, | കേട്ട്, | ഇദം | ഇങ്ങിനെ |
| വരാംഗനാ | സ്ത്രീരത്നമായ | അബ്രവീത്. | പറഞ്ഞു. |

തവൈവ വംശേ സഗരോ ജ്യേഷ്ഠം പുത്രമുപാരുധത്
അസമഞ്ജ ഇതി ഖ്യാതം തഥാऽയം ഗന്തുമർഹതി. 16

| | | | |
|---|---|---|---|
| "തവ | "നിന്തിരുവടിയുടെ | ജ്യേഷ്ഠം പുത്രം | മൂത്തപുത്രനെ |
| വംശേ ഏവ | വംശത്തിൽതന്നെ | ഉപാരുധത്- | നാട്ടിൽനിന്ന് ആട്ടിപ്പുറത്താക്കിയിട്ടുണ്ട്- |
| സഗരഃ | സഗരമഹാരാജാവ്, | | |
| അസമഞ്ജഃ | അസമഞ്ജൻ | തഥാ | അപ്രകാരംതന്നെ |
| ഇതി | എന്ന് | അയം | ഇവൻ |
| ഖ്യാതം | പേരുള്ള | ഗന്തും അർഹതി." | പോകേണ്ടതാകുന്നു." |

[അസമഞ്ജന്റെ കഥ ബാലകാണ്ഡം 38-ാംസർഗ്ഗത്തിൽ കാണുക.]

ഏവമുക്തോ ധിഗിത്യേവ രാജാ ദശരഥോऽബ്രവീത്
വ്രീഡിതശ്ച ജനഃ സർവ്വഃ സാ ച തം നാവബുദ്ധ്യത. 17

| | | | |
|---|---|---|---|
| ഏവം | ഇപ്രകാരം | സർവ്വഃ ച | മുഴുവനും |
| ഉക്തഃ | ഉരചെയ്യപ്പെട്ട | വ്രീഡിതഃ ; | ഇങ്ങിനെയുമുണ്ടോ എന്ന് ലജ്ജിച്ചു; |
| ദശരഥഃ രാജാ | ദശരഥ മഹാരാജാവ് | | |
| 'ധിക്' | 'ഛീ' | സാ ച | അവർ മാത്രം |
| ഇതി ഏവ | എന്നു മാത്രം | തം | അതിനെ |
| അബ്രവീത് ; | ഉരചെയ്തു; | അവബുദ്ധ്യതേ ന. | ഒട്ടും വകവെച്ചില്ല. |
| ജനഃ | ജനസമൂഹം | | |

തത്ര വൃദ്ധോ മഹാമാത്രഃ സിദ്ധാൎത്ഥോ നാമ നാമതഃ
ശുചിർബഹുമതോ രാജ്ഞഃ കൈകേയീമിദമബ്രവീത്. 18

| | | | |
|---|---|---|---|
| തത്ര | ആ സമയം | സിദ്ധാൎത്ഥഃ | സിദ്ധാൎത്ഥൻ |
| വൃദ്ധഃ, | വയോധികനും, | നാമ | എന്ന |
| മഹാമാത്രഃ, | മന്ത്രിശ്രേഷ്ഠനും, | നാമതഃ, | പേരോടുകൂടിയവൻ, |
| ശുചിഃ, | പരിശുദ്ധാത്മാവും, | കൈകേയീം | കൈകേയീരാജ്ഞിയോടായി |
| രാജ്ഞഃ | മഹാരാജാവിന്ന് | | |
| ബഹുമതഃ | ഏറെ പ്രിയപ്പെട്ടവനും ആയ | ഇദം | ഇങ്ങിനെ |
| | | അബ്രവീത്. | ബോധിപ്പിച്ചു. |

അസമഞ്ജോ ഗൃഹീത്വാ തു ക്രീഡതഃ പഥി ദാരകാൻ
സരയ്വാഃ പ്രക്ഷിപന്നപ്സു രമതേ തേന ദുൎമ്മതിഃ. 19

| | | | |
|---|---|---|---|
| " ദുൎമ്മതിഃ | " ദുർബ്ബുദ്ധിയായ | സരയ്വാഃ | സരയൂനദിയുടെ |
| അസമഞ്ജഃ തു | അസമഞ്ജനാകട്ടെ, | അപ്സു | ജലത്തിൽ |
| പഥി | വഴിയിൽ | പ്രക്ഷിപൻ, | വലിച്ചെറിഞ്ഞ്, |
| ക്രീഡതഃ | കളിച്ചുകൊണ്ടിരുന്ന | തേന | അതിനാൽ |
| ദാരകാൻ | കുട്ടികളെ | രമതേ. | രസിച്ചുകൊണ്ടിരുന്നു. |
| ഗൃഹീത്വാ | എടുത്ത് | | |

തം ദൃഷ്ട്വാ നാഗരാഃ സർവ്വേ ക്രുദ്ധാ രാജാനമബ്രുവൻ
അസമഞ്ജം വൃണീഷ്വൈകമസ്മാൻ വാ രാഷ്ട്രവൎദ്ധന. 20

| | | | |
|---|---|---|---|
| " തം | " അതു | അബ്രുവൻ | ഇപ്രകാരം ആവലാതി കൂട്ടി |
| ദൃഷ്ട്വാ | കണ്ട് | 'രാഷ്ട്രവൎദ്ധന! | 'ഹേ രാജ്യസംവൎദ്ധക! |
| ക്രുദ്ധാഃ | ക്രുദ്ധിച്ചവരായ | അസമഞ്ജം | അസമഞ്ജൻ |
| നാഗരാഃ | നഗരജനങ്ങൾ | ഏകം | ഒരുത്തനെയോ, [യോ |
| സർവ്വേ | എല്ലാവരും | അസ്മാൻ വാ | അല്ലെങ്കിൽ ഞങ്ങളെ- |
| രാജാനം | രാജാവിന്റെ അടുക്കൽ ചെന്ന് | വൃണീഷ്വ'. | നാട്ടിൽവെച്ചാൽമതി'. |

താനുവാച തതോ രാജാ കിംനിമിത്തമിദം ഭയം
താശ്ചാപി രാജ്ഞാ സംപൃഷ്ടാ വാക്യം പ്രകൃതയോഽബ്രുവൻ. 21

| | | | |
|---|---|---|---|
| "തതഃ | "അതിന്ന് | രാജ്ഞാ ച | രാജാവിനാൽതന്നെ |
| രാജാ | രാജാവ് | സംപൃഷ്ടാഃ | ഇപ്രകാരം ചോദിക്കപ്പെട്ട |
| താൻ | അവരോടായി | താഃ | ആ |
| ഉവാച ; | ഇപ്രകാരം ചോദിച്ചു; | പ്രകൃതയഃ അപി | ജനങ്ങളും |
| 'ഇദം ഭയം | 'ഈ ഭയത്തിന്ന് | വാക്യം | ഇങ്ങിനെ മറുപടി |
| കിംനിമിത്തം?' | കാരണമെന്ത്?' | അബ്രുവൻ. | ബോധിപ്പിച്ചു. |

ക്രീഡതസ്ത്വേഷ നഃ പുത്രാൻ ബാലാനുദ്ഭ്രാന്തചേതസഃ
സരയ്വാം പാതയൻ മൌർഖ്യാദതുലാം പ്രീതിമശ്നുതേ. 22

| | | | |
|---|---|---|---|
| "'ഏഷഃ | "'ഇവൻ | പുത്രാൻ | കുട്ടികളെ |
| ക്രീഡതഃ | കളിച്ചുംകൊണ്ടിരിക്കുന്നവരും | സരയ്വാം | സരയൂനദിയിൽ |
| | | പാതയൻ | ഇട്ട് |
| ഉദ്ഭ്രാന്ത- ചേതസഃ | ഭയപ്പെട്ട് വിറക്കുന്നവ വരും ആയ | മൌർഖ്യാത് തു | മൂർഖത്വം ഹേതുവാൽ |
| | | അതുലാം | അതിയായ |
| നഃ | ഞങ്ങളുടെ | പ്രീതിം | സന്തോഷത്തെ |
| ബാലാൻ | ചെറു | അശ്നുതേ.' | പ്രാപിക്കുന്നു.' |

സ താസാം വചനം ശ്രുത്വാ പ്രകൃതീനാം നരാധിപഃ
തം തത്യാജാഹിതം പുത്രം താസാം പ്രിയചികീർഷയാ. 23

| | | | |
|---|---|---|---|
| "താസാം | "ആ | താസാം | അവക്ക് |
| പ്രകൃതീനാം | ജനങ്ങളുടെ | പ്രിയചികീർഷയാ | നന്മചെയ്യേണമെന്നുള്ള ഒരു കാരണത്താൽ |
| വചനം | വാക്ക് | | |
| ശ്രുത്വാ, | കേട്ട്, | അഹിതം | ദ്രോഹിയായ |
| സഃ | ആ | തം പുത്രം | ആ പുത്രനെ |
| നരാധിപഃ, | അരചൻ, | തത്യാജ. | കൈവെടിഞ്ഞു. |

തം യാനം ശീഘ്രമാരോപ്യ സഭാര്യം സപരിച്ഛദം
യാവജ്ജീവം വിവാസ്യോഽയമിതി സ്വാനന്വശാത് പിതാ. 24

| | | | |
|---|---|---|---|
| "പിതാ | "പിതാവ് | സ്വാൻ | തന്റെ പരിജനങ്ങളോടായി |
| തം | അവനെ | | |
| ശീഘ്രം | തൽക്ഷണംതന്നെ | ഇതി | ഇങ്ങിനെ |
| സഭാര്യം | ഭാര്യാസമേതനായും | അന്വശാത് ; | ആജ്ഞാപിച്ചു ; |
| സപരിച്ഛദം | വേണ്ട സാമഗ്രികളോടു കൂടിയവനായും | 'അയം | 'ഇവൻ |
| | | യാവജ്ജീവം | ജീവപര്യന്തം |
| യാനം | ഒരു വാഹനത്തിൽ | വിവാസ്യഃ'. | കാട്ടിൽ വസിക്കപ്പെടേണ്ടവനാകുന്നു. |
| ആരോപ്യ, | കയററി, | | |

സഹാലപിടകം ഗൃഹ്യ ഗിരിദുർഗാണ്യലോലയത്
ദിശഃ സർവ്വാസ്സ്വനുചരൻ സ യഥാ പാപകർമ്മകൃത്. 25

| | | | |
|---|---|---|---|
| "യഥാ | "ഇപ്രകാരം | സർവ്വാഃ | എല്ലാ |
| പാപകർമ്മകൃത് | പാപകൃത്യം ചെയ്തവ[നായ | ദിശഃ | ദിക്കുകളിലും |
| സഃ | അവൻ | അനുചരൻ, | സഞ്ചരിച്ച്, |
| സഹാലപിടകം | കയ്ക്കോട്ടോടുകൂടി ഒരു കൊട്ടയെ | ഗിരിദുർഗ്ഗാണി തു | മലകളിലും കാടുകളിലും ഏകനായി |
| ഗൃഹ്യ, | എടുത്തുകൊണ്ട്, | അലോലയത്. | ചുററിത്തിരിഞ്ഞു. |

ഇത്യേനമത്യജദ്രാജാ സഗരോ വൈ സുധാർമ്മികഃ
രാമഃ കിമകരോത് പാപം യേനൈവമുപരുദ്ധ്യതേ. 26

| | | | |
|---|---|---|---|
| "സുധാർമ്മികഃ | "മഹാധർമ്മിഷ്ഠനായ | രാമഃ | ശ്രീരാമൻ |
| സഗരഃ രാജാ | സഗരമഹാരാജാവ്, | ഏവം | ഇങ്ങിനെ |
| ഇതി, | ഇപ്രകാരം, | ഉപരുദ്ധ്യതേ? | കാട്ടിൽ പാർപ്പിക്കപ്പെടു[ന്നത്? |
| ഏനം | ഇവനെ | കിം | എന്തു |
| അത്യജത്- | ത്യജിച്ചു- | പാപം വൈ | ദുഷ്കൃത്യംതന്നെയാണ് |
| യേന | എന്തുകാരണത്താലാണ് | അകരോത്? | അദ്ദേഹം ചെയ്തത്? |

ന ഹി കംചന പശ്യാമോ രാഘവസ്യാഗുണം വയം
ദുർല്ലഭോ ഹ്യസ്യ നിരയഃ ശശാങ്കസ്യേവ കല്മഷം. 27

| | | | |
|---|---|---|---|
| "രാഘവസ്യ | "ശ്രീരാമന്ന് | കല്മഷം | കളങ്കം |
| അഗുണം | ദുർഗ്ഗുണം | ഇവ | എന്നപോലെ, |
| കംചന | ഒന്നുംതന്നെ | അസ്യ ഹി, | ഇദ്ദേഹത്തിന്നും, |
| വയം | ഞങ്ങൾ | നിരയഃ | നരകഹേതുകമായ പാപമെന്നുള്ളത് |
| പശ്യാമഃ ന; | കാണുന്നില്ല; | | |
| ശശാങ്കസ്യ | രണ്ടാംപറ ചന്ദ്രന്ന് | ദുർല്ലഭഃ ഹി. | അടുക്കുകയില്ലല്ലോ. |

അഥവാ ദേവി ദോഷം ത്വം കംചിത് പശ്യസി രാഘവേ
തമദ്യ ബ്രൂഹി തത്ത്വേന തതോ രാമോ വിവാസ്യതാം. 28

| | | | |
|---|---|---|---|
| "ദേവി! | "ദേവി! | തം | ആയതിനെ |
| അഥവാ | ഇപ്രകാരമല്ലെന്നാൽ, | തത്ത്വേന | ഒട്ടും മറയ്ക്കാതെ |
| രാഘവേ | ശ്രീരാമങ്കൽ | ബ്രൂഹി; | പറഞ്ഞുകൊള്ളുക; |
| ത്വം | ഭവതി | അദ്യ | അങ്ങിനെയുണ്ടെന്നാൽ ഇപ്പോൾ തന്നെ |
| കംചിത് | വല്ലതും ഒരു | രാമഃ | ശ്രീരാമൻ |
| ദോഷം | കുററത്തെ | വിവാസ്യതാം. | കാട്ടിലേക്ക് അയക്കപ്പെട്ടുകൊള്ളട്ടെ. |
| പശ്യസി തതഃ | കാണുന്നുവെങ്കിൽ | | |

അദുഷ്ടസ്യ ഹി സന്ത്യാഗഃ സത്പഥേ നിരതസ്യ ച
അപ്രാപ്തസ്യ വിവാസോഽയം വനേഷു സുയശസ്വിനഃ
നിർദ്ദഹേദപി ശക്രസ്യ ദ്യുതിം ധർമ്മനിരോധനാത്. 29

| | |
|---|---|
| "അദുഷ്ടസ്യ, | "യാതൊരു ദോഷവും ചെയ്യാത്തവനായി, |
| ഹി | അക്കാരണത്താൽ |
| അപ്രാപ്തസ്യ, | യാതൊരു ശിക്ഷയ്ക്കും പാത്രീഭവിക്കാത്തവനായി, |
| സുയശസ്വിനഃ, | മഹായശസ്വിയായി, |
| സത്പഥേ | സന്മാർഗ്ഗത്തിൽ |
| നിരതസ്യ ച, | എല്ലായ്പോഴും സ്ഥിതിചെയ്യുന്നവന്നു് |
| വനേഷു | വനങ്ങളിൽ |
| അയം | ഇപ്രകാരം |
| സന്ത്യാഗഃ, | ത്യജിക്കപ്പെട്ടു്, |
| വിവാസഃ | വസിക്കുക എന്നുള്ളതു് |
| ധർമ്മ-നിരോധനാത്, | ധർമ്മത്തിന്നു വിരോധമെന്നുള്ളതിനാൽ, |
| ശക്രസ്യ അപി | ദേവേന്ദ്രന്റെയുംകൂടി |
| ദ്യുതിം | തേജസ്സിനെ |
| നിർദഹേത്. | ദഹിപ്പിച്ചുകളയുന്നതാകുന്നു. |

തദലം ദേവി രാമസ്യ ശ്രിയാ വിഹതയാ ത്വയാ
ലോകതോഽപി ഹി തേ രക്ഷ്യഃ പരിവാദഃ ശുഭാനനേ. 30

| | |
|---|---|
| "ശുഭാനനേ! | "നല്ലതിനെത്തന്നെ അരുളിച്ചെയ്യുന്നവളായ |
| ദേവി! | ഹേ ദേവി! |
| തത് | അതുകയാൽ |
| ത്വയാ | ഭവതിയാൽ |
| വിഹതയാ | നിരോധിക്കപ്പെട്ടതായ |
| രാമസ്യ | ശ്രീരാമന്റെ |
| ശ്രിയാ | ഈ പട്ടാഭിഷേകത്താൽ |
| തേ അപി | ഭവതിക്കും |
| ലോകതഃ | ലോകവാസിജനത്തിൽനിന്നുള്ള |
| പരിവാദഃ | നിന്ദയെന്നുള്ളതു് |
| അലം | ഒട്ടും |
| രക്ഷ്യഃ ഹി." | ഉണ്ടാകാതിരിക്കത്തക്കവണ്ണം നോക്കേണ്ടതാണു്." |

ശ്രുത്വാ തു സിദ്ധാർത്ഥവചോ രാജാ ശ്രാന്തതരസ്വനഃ
ശോകോപഹതയാ വാചാ കൈകേയീമിദമബ്രവീത്. 31

| | |
|---|---|
| സിദ്ധാർത്ഥവചഃ | സിദ്ധാർത്ഥവാക്യത്തെ |
| ശ്രുത്വാ, | കേട്ടു്, |
| രാജാ, | മഹാരാജാവു്, |
| ശ്രാന്തതര-സ്വനഃ | ഒച്ചപൊങ്ങാത്തവനായി |
| കൈകേയീം | കൈകേയീദേവിയെ നോക്കി, |
| ശോകോപ-ഹതയാ | ദുഃഖംകൊണ്ടു് ഇടറുന്നതായ |
| വാചാ | വാക്കുകൊണ്ടു്, |
| തു | ഇതിനെക്കുറിച്ചു് |
| ഇദം | ഇപ്രകാരം |
| അബ്രവീത്. | അരുളിച്ചെയ്തു. |

ഏതദ്വചോ നേച്ഛസി പാപവൃത്തേ
ഹിതം ന ജാനാസി മമാത്മനോ വാ
ആസ്ഥായ മാർഗ്ഗം കൃപണം കുചേഷ്ടാ
ചേഷ്ടാ ഹി തേ സാധുപഥാദപേതാ. 32

| | | | |
|---|---|---|---|
| "പാപവൃത്തേ! | "പാപത്തിന്നു തുനിഞ്ഞവളേ! | ഇച്ഛസി ന- | കയ്ക്കൊള്ളുന്നില്ല- |
| കൃപണം | ഒരു കാര്യംകൊണ്ടുണ്ടാകുന്നതായ തിന്മയെന്തെന്നറിയാതിരിക്കുന്ന | മമ | എന്റേയും |
| മാർഗ്ഗം | മാർഗ്ഗത്തെ | ആത്മനഃ വാ | നിന്റേയും |
| ആസ്ഥായ, | അവലംബിച്ച്, | ഹിതം | ഹിതമിന്നതെന്ന് |
| കുചേഷ്ടാ | ദുഷ്ടവൃത്തികയ്ക്കൊണ്ടവളായ നീ | ജാനാസി ന- | നീ അറിയുന്നില്ല- |
| ഏതത് | ഈ | തേ | നിന്റെ |
| വചഃ | സദുപദേശത്തെ | ചേഷ്ടാ | തത്കാലപ്രവൃത്തി |
| | | സാധുപഥാത് | സജ്ജനങ്ങളുടെ മാർഗ്ഗത്തിൽനിന്ന് |
| | | അപേതാ ഹി. | എത്രയൊ ദൂരെക്കിടക്കുന്നു. |

അനുവ്രജിഷ്യാമ്യഹമദ്യ രാമം
രാജ്യം പരിത്യജ്യ സുഖം ധനം ച
സഹൈവ രാജ്ഞാ ഭരതേന ച ത്വം
യഥാസുഖം ഭുങ്ക്ഷ്വ ചിരായ രാജ്യം. 33

| | | | |
|---|---|---|---|
| "അദ്യ | "ഇപ്പോൾതന്നെ | രാജ്ഞാ | രാജാവായ |
| അഹം | ഞാൻ | ഭരതേന സഹ | ഭരതനോടുംകൂടിയിരുന്നുകൊണ്ട്, |
| രാജ്യം | രാജ്യത്തെയും | രാജ്യം | രാജ്യവിഭവത്തെ |
| സുഖം | സുഖത്തെയും | ചിരായ | ഏറെക്കാലം |
| ധനം ച | ധനത്തെയും | യഥാസുഖം ഏവ | നിന്റെ ഇഷ്ടംപോലെ തന്നെ |
| പരിത്യജ്യ | ഉപേക്ഷിച്ച്, | ഭുങ്ക്ഷ്വ." | അനുഭവിച്ച് സുഖിച്ചുകൊള്ളുക." |
| രാമം | ശ്രീരാമനെ | | |
| അനുവ്രജിഷ്യാമി | അനുഗമിച്ചുകളയാം; | | |
| ത്വം ച | നീ മാത്രം | | |

ഇത്യാർഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ അയോദ്ധ്യാകാണ്ഡേ ഷട്ത്രിംശഃ സർഗ്ഗഃ = മുപ്പത്താറാംസർഗ്ഗം സമാപ്തം.

ആദ്യം മുതൽ ശ്ലോകസംഖ്യ 3908; അയോദ്ധ്യാകാണ്ഡം ആദ്യം മുതൽ ശ്ലോകസംഖ്യ 1553.



# സപ്തത്രിംശഃ സർഗ്ഗഃ = മുപ്പത്തേഴാം സർഗ്ഗം.

[ചീരപരിധാനം = മരവുരിയുടുക്കുന്നത്.]

മഹാമാത്രവചഃ ശ്രുത്വാ രാമോ ദശരഥം തദാ
അന്വഭാഷത വാക്യം തു വിനയജ്ഞോ വിനീതവത്. 1

| | |
|---|---|
| തദാ | ആ സന്ദർഭത്തിൽ, |
| മഹാമാത്രവചഃ | മന്ത്രിമുഖ്യന്റെ വാക്യത്തെ |
| ശ്രുത്വാ | ചെവിക്കൊണ്ട്, |
| വിനയജ്ഞഃ | അർത്ഥം, ദേശം, കാലം, എന്നവയുടെ ഭേദമനുസരിച്ച് വർത്തിക്കേണ്ടതായ നടവടിയെ നന്നായറിഞ്ഞവനായ |
| രാമഃ, | ശ്രീരാമൻ, |
| ദശരഥം | ദശരഥമഹാരാജാവിനോടായി |
| വിനീതവത് | വിനയപുരസ്സരം |
| തു | ഈ സംഗതിയെക്കുറിച്ച് |
| വാക്യം | ഇപ്രകാരം വാക്യത്തെ |
| അന്വഭാഷത. | അരുളിച്ചെയ്തു. |

[''മഹാമാത്രവചഃ'' (മഹാൻ അമാത്യഃ അമാത്യഃ യസ്യ സഃ തസ്യ വചഃ) മഹാനായ അമാത്യൻ ആരുടേയോ, അപ്രകാരമുള്ള മഹാരാജാവിന്റെ വാക്ക് എന്നും, (ശിരോമണി).]

ത്യക്തഭോഗസ്യ മേ രാജൻ വനേ വന്യേന ജീവതഃ
കിം കാര്യമനുയാത്രേണ ത്യക്തസംഗസ്യ സർവ്വതഃ. 2

| | |
|---|---|
| " രാജൻ! | " മഹാരാജാവേ! |
| ത്യക്തഭോഗസ്യ, | ഭോഗങ്ങളെ പരിത്യജിച്ചവനും, |
| സർവ്വതഃ | സർവ്വപ്രകാരത്തിലും |
| ത്യക്തസംഗസ്യ, | സർവ്വത്തിലും ബന്ധമററവനും, |
| വന്യേന | വനത്തിൽ ലഭിക്കുന്നവയായ ഫലമൂലാദികൊണ്ട് |
| വനേ | വനത്തിൽ |
| ജീവതഃ | കാലം കഴിക്കുന്നവനും ആയ |
| മേ | എനിക്ക്, |
| അനുയാത്രേണ | പരിവാരങ്ങളെക്കൊണ്ട് |
| കിം കാര്യം? | എന്തു പ്രയോജനം? |

യോ ഹി ദത്ത്വാ ദ്വിപശ്രേഷ്ഠം കക്ഷ്യായാം കുരുതേ മനഃ
രജ്ജുസ്നേഹേന കിം തസ്യ ത്യജതഃ കുഞ്ജരോത്തമം. 3

| | |
|---|---|
| " യഃ | " യാതൊരുവൻ |
| ദ്വിപശ്രേഷ്ഠം | ശ്രേഷ്ഠമായ ആനയെ |
| ദത്ത്വാ, | കൊടുത്ത ശേഷം, |
| കക്ഷ്യായാം | ചങ്ങലയിൽ |
| മനഃ കുരുതേ ഹി, | ആശപ്പെടുന്നു എങ്കിൽ, |
| കുഞ്ജരോത്തമം | ഗജശ്രേഷ്ഠനെ |
| ത്യജതഃ | വെടിഞ്ഞ |
| തസ്യ | അവന്ന് |
| രജ്ജുസ്നേഹേന | ചങ്ങലയിലുള്ള ആശകൊണ്ട് |
| കിം. | എന്തുപ്രയോജനം? |

തഥാ മമ സതാം ശ്രേഷ്ഠ കിം ധ്വജിന്യാ ജഗത്പതേ
സർവ്വാണ്യേവാനുജാനാമി ചീരാണ്യേവാനയന്തു മേ. 4

| | |
|---|---|
| "സതാം ശ്രേഷ്ഠ! | " സജ്ജനശ്രേഷ്ഠനായ |
| ജഗത്പതേ! | മഹാരാജാവേ! |
| തഥാ | അപ്രകാരംതന്നെ, |
| ധ്വജിന്യാ | സേനകൊണ്ട് |
| മമ കിം? | എനിക്ക് എന്തുപ്രയോജനം? |
| സർവ്വാണി ഏവ | എല്ലാവററിനേയും |
| അനുജാനാമി; | ഞാൻ സമ്മതിക്കുന്നു; |
| മേ | എനിക്കുള്ള |
| ചീരാണി ഏവ | മരവുരികൾ മാത്രം |
| ആനയന്തു. | കൊണ്ടുവരട്ടെ. |

ഖനിത്രപിടകേ ചോഭേ മമാനയത ഗച്ഛതഃ
ചതുർദ്ദശ വനേ വാസം വർഷാണി വസതോ മമ. 5

| | | | |
|---|---|---|---|
| “ വനേ | “ വനത്തിൽ | വാസം | വാസംചെയ്യുന്നതിന്നായി |
| ചതുർദ്ദശ | പതിന്നാല്ല | | |
| വർഷാണി | സംവത്സരങ്ങൾ | മമ ച | എനിക്ക് വേണ്ടുന്നതായ |
| വസതഃ | വസിപ്പാൻപോകുന്നവനായി | ഖനിത്രപിടകേ | ഒരു കയ്യോട്ടും കൊട്ടയും |
| ഗച്ഛതഃ | പുറപ്പെട്ടുവന്നിരിക്കുന്നവനായ | ഉഭേ | രണ്ടും |
| മമ | എനിക്ക് | ആനയത.” | കൊണ്ടുവരപ്പെടട്ടെ.” |

അഥ ചീരാണി കൈകേയീ സ്വയമാഹൃത്യ രാഘവം
ഉവാച പരിധത്സ്വേതി ജനൌഘേ നിരപത്രപാ. 6

| | | | |
|---|---|---|---|
| അഥ | ഈ സന്ദർഭത്തിൽ | ചീരാണി | മരവുരികളെ |
| കൈകേയീ, | കൈകേയീരാജ്ഞി, | ആഹൃത്യ | കൊണ്ടുവന്ന് |
| ജനൌഘേ | ജനസമൂഹത്തിൽ | രാഘവം | ശ്രീരാഘവനെനോക്കി |
| നിരപത്രപാ | മാനക്കേടിനെ ഓർക്കാത്തവളായി | “ പരിധത്സ്വ” | “ ധരിച്ചുകൊൾക ” |
| | | ഇതി | എന്ന് |
| സ്വയം | താൻതന്നെ | ഉവാച. | ആജ്ഞാപിച്ചു. |

[“വസീത ചർമ്മ ചീരം വാ സായം സ്നായാത് പ്രഗേ തഥാ. ജടാശ്ച ബിഭൃയാന്നിത്യം ശ്മശ്രുലോമനഖാനി ച, യദ്ഭക്ഷ്യയേത്തതോ ദദ്യാദ്ബലിം ഭിക്ഷാം ച ശക്തിതഃ അമ്മൂലഫലഭിക്ഷാഭിരർച്ചയേദാശ്രമാഗതം.” എന്ന് ചീരപരിധാനാദി വാനപ്രസ്ഥാശ്രമധർമ്മങ്ങളെക്കുറിച്ച് മനു. “ബ്രഹ്മചാരീ ഭവേന്നിത്യം ന പത്നീം പ്രതിസംശ്രയേത് ” കൂർമ്മപുരാണം.]

സ ചീരേ പുരുഷവ്യാഘ്രഃ കൈകേയ്യാഃ പ്രതിഗൃഹ്യ തേ
സൂക്ഷ്മവസ്ത്രം പരിക്ഷിപ്യ മുനിവസ്ത്രാണ്യവസ്ത ഹ. 7

| | | | |
|---|---|---|---|
| പുരുഷവ്യാഘ്രഃ | പുരുഷോത്തമനായ | സൂക്ഷ്മവസ്ത്രം ഹ | നേരിയ പീതാംബരത്തെ |
| സഃ, | അദ്ദേഹം, | | |
| കൈകേയ്യാഃ | കൈകേയിവക്കൽനിന്ന് | പരിക്ഷിപ്യ, | കളഞ്ഞ് |
| തേ | ആ | മുനിവസ്ത്രാണി | താപസോചിതമായ ആ വസ്ത്രങ്ങളെ |
| ചീരേ | രണ്ടുമരവുരികളേയും | | |
| പ്രതിഗൃഹ്യ | വാങ്ങിക്കൊണ്ട് | അവസ്ത. | ധരിച്ചു. |

ലക്ഷ്മണശ്ചാപി തത്രൈവ വിഹായ വസനേ ശുഭേ
താപസാച്ഛാദനേ ചൈവ ജഗ്രാഹ പിതുരഗ്രതഃ. 8

| | | | |
|---|---|---|---|
| ലക്ഷ്മണഃ അപി | ലക്ഷ്മണനും | അഗ്രതഃ ഏവ | തിരുമുമ്പിൽവെച്ചുതന്നെ |
| ശുഭേ | വിലയേറിയ | | |
| വസനേ ച | വസ്ത്രത്തേയും ഉത്തരീയത്തേയും | വിഹായ | ത്യജിച്ച് |
| തത്ര ച | അപ്പോൾതന്നെ | താപസാച്ഛാദനേ ഏവ | താപസോചിതവസ്ത്രങ്ങളെത്തന്നെ |
| പിതുഃ | പിതാവിൻെറ | ജഗ്രാഹ. | ധരിച്ചു. |

അഥാത്മപരിധാനാൎത്ഥം സീതാ കൌശേയവാസിനീ
സമീക്ഷ്യ ചീരം സംത്രസ്താ പൃഷതീ വാഗുരാമിവ. 9

| | |
|---|---|
| കൌശേയവാസിനീ | പട്ടുവസ്ത്രം ധരിക്കുന്നവളായ |
| സീതാ, | സീതാദേവി, |
| ചീരം | ഒരു മരവുരിയെ |
| അഥ | അപ്പോൾ |
| ആത്മപരിധാനാൎത്ഥം | തനിക്കുധരിപ്പാൻവേണ്ടികൊണ്ടുവരപ്പെട്ടന്നതു് |
| സമീക്ഷ്യ, | കണ്ടു്, |
| പൃഷതീ | പെൺമാൻ |
| വാഗുരാം | തന്നെപ്പിടിപ്പാൻ ഇട്ടന്ന വലയെ കണ്ടാൽ |
| ഇവ, | എന്നപോലെ, |
| സംത്രസ്താ. | നടുങ്ങി. |

സാ വ്യപത്രപമാണേവ പ്രഗൃഹ്യ ച സുദുൎമ്മനാഃ
കൈകേയ്യാഃ കുശചീരേ തേ ജാനകീ ശുഭലക്ഷണാ. 10
അശ്രുസമ്പൂൎണ്ണനേത്രാ ച ധൎമ്മജ്ഞാ ധൎമ്മദൎശിനീ
ഗന്ധൎവ്വരാജപ്രതിമം ഭൎത്താരമിദമബ്രവീത്. 11

| | |
|---|---|
| ശുഭലക്ഷണാ | ഉത്തമഗുണസമ്പന്നയും |
| ധൎമ്മജ്ഞാ | പാതിവ്രത്യധൎമ്മത്തെ നന്നായറിഞ്ഞവളും |
| ധൎമ്മദൎശിനീ ച | ആ ധൎമ്മത്തെ അനുഷ്ഠാനം കൊണ്ടു് കാണിക്കുന്നവളുമായ |
| സാ | ആ |
| ജാനകീ, | ജാനകീദേവി, |
| തേ | ആ |
| കുശചീരേ ച, | രണ്ടു മരവുരികളേയും, |
| കൈകേയ്യാഃ | കൈകേയീദേവി വക്കൽ നിന്നു് |
| പ്രഗൃഹ്യ, | വാങ്ങിക്കൊണ്ടു്, |
| സുദുൎമ്മനാഃ | ഏറെ മനസ്താപം പൂണ്ടവളായി |
| അശ്രുസമ്പൂൎണ്ണനേത്രാ, | കണ്ണീർ തുളുമ്പുന്ന നേത്രങ്ങളാൎന്നവളായി, |
| ഗന്ധൎവ്വരാജപ്രതിമം | ഗന്ധൎവ്വരാജോപമനായ |
| ഭൎത്താരം | ഭൎത്താവിനെ നോക്കി, |
| വ്യപത്രപമാണാ ഇവ | അല്പം ലജ്ജയോടുകൂടിയവളായി, |
| ഇദം | ഇപ്രകാരം |
| അബ്രവീത്. | ചോദിച്ചു. |

കഥം നു ചീരം ബധ്നന്തി മുനയോ വനവാസിനഃ
ഇതി ഹ്യകുശലാ സീതാ സാ മുമോഹ മുഹുൎമ്മുഹുഃ. 12

| | |
|---|---|
| "വനവാസിനഃ | "വനവാസികളായ |
| മുനയഃ | മുനിമാർ |
| ചീരം | മരവുരി |
| കഥം നു | എന്തിന്നായിട്ടാണ് |
| ബധ്നന്തി?" | ഉടുക്കുന്നതു്?" |
| ഇതി | ഇങ്ങിനെ ചോദിച്ചു്, |
| അകുശലാ | ഉടുപ്പാനറിയാതെ കഷ്ടപ്പെടുന്നവളായ |
| സാ | ആ |
| സീതാ ഹി | സീതാദേവിയും |
| മുഹുഃ മുഹുഃ | സ്വല്പനേരം |
| മുമോഹ. | ഒന്നും ചെയ്യാൻ അറിയാത്തവളായി ഭ്രമിച്ചുകൊണ്ടു് നിന്നുപോയി |

കൃത്വാ കണ്ഠേ ച സാ ചീരമേകമാദായ പാണിനാ
തസ്ഥൗ ഹ്യകുശലാ സീതാ വ്രീഡിതാ ജനകാത്മജാ. 13

| | | | |
|---|---|---|---|
| സാ | ആ | പാണിനാ | കയ്യിൽ |
| ജനകാത്മജാ | ജനകസുതയായ | ആദായ ച, | വെച്ചുകൊണ്ടും, |
| സീതാ, | സീതാദേവി, | അകുശലാ ഹി | മുമ്പു പരിചയമില്ലാത്ത കാരണത്താൽ |
| ചീരം | മരവുരി ഒന്നിനെ | | |
| കണ്ഠേ | കഴുത്തിൽ | വ്രീഡിതാ | ലജ്ജയോടുകൂടിയവളായി |
| കൃത്വാ, | ധരിച്ചുകൊണ്ടും, | | |
| ഏകം | മറെറാന്നിനെ | തസ്ഥൗ. | നിന്നുകൊണ്ടിരുന്നു. |

തസ്യാസ്തത് ക്ഷിപ്രമാഗമ്യ രാമോ ധൎമ്മഭൃതാം വരഃ
ചീരം ബബന്ധ സീതായാഃ കൌശേയസ്യോപരി സ്വയം. 14

| | | | |
|---|---|---|---|
| ധൎമ്മഭൃതാം | ധൎമ്മനിഷ്ഠന്മാരിൽ വെച്ച് | തസ്യാഃ | അവളുടുത്തിരുന്ന |
| വരഃ | ഉത്തമനായ | കൌശേയസ്യ | വെൺപട്ടിന്നു |
| രാമഃ, | ശ്രീരാമൻ, | ഉപരി | മീതെയായി |
| ക്ഷിപ്രം | തൽക്ഷണം | തത് ചീരം | ആ മരവുരിയെ |
| സീതായാഃ | സീതാദേവിയുടെ | സ്വയം | താൻതന്നെ |
| ആഗമ്യ, | അടുക്കൽ വന്ന്, | ബബന്ധ. | ബന്ധിച്ചു. |

രാമം പ്രേക്ഷ്യ തു സീതായാ ബധ്നന്തം ചീരമുത്തമം
അന്തഃപുരഗതാ നാൎയ്യോ മുമുചുൎവ്വാരി നേത്രജം. 15

| | | | |
|---|---|---|---|
| അന്തഃപുരഗതാഃ | അന്തഃപുരത്തിലുള്ള | ബധ്നന്തം | ധരിപ്പിക്കുന്നവനായി |
| നാൎയ്യഃ | സ്ത്രീകൾ | പ്രേക്ഷ്യ, | കണ്ടു |
| ഉത്തമം | സൎവ്വോത്തമനായ | നേത്രജം | കണ്ണിൽനിന്നൊഴുകുന്ന |
| രാമം | ശ്രീരാമനെ | വാരി | അശ്രുജലത്തെ |
| സീതായാഃ തു | സീതാദേവിക്കുതന്നെ | മുമുചുഃ. | ധാരധാരയായ് ചൊരിഞ്ഞു. |
| ചീരം | മരവുരിയെ | | |

ഊചുശ്ച പരമായസ്താ രാമം ജ്വലിതതേജസം
വത്സ നൈവം നിയുക്തേയം വനവാസേ മനസ്വിനീ. 16

| | | | |
|---|---|---|---|
| പരമായസ്താഃ, | സഹിപ്പാൻകഴിയാത്ത ദുഃഖംപൂണ്ടവരായ അവർ, | " വത്സ! | " ഓമനയായ ഉണ്ണീ! |
| | | മനസ്വിനി | സൎവ്വസൽഗുണസമ്പന്നയായ |
| | | ഇയം ച | ഇവളാകട്ടെ |
| ജ്വലിത-തേജസം | തേജോമയനായി വിലസുന്ന | ഏവം | ഇപ്രകാരം |
| | | വനവാസേ | വനവാസത്തിന്നായി |
| രാമം | ശ്രീരാമനോടായി | നിയുക്താ ന. | നിയമിക്കപ്പെടാത്തവളാണല്ലോ. |
| ഊചുഃ; | പറഞ്ഞു; | | |

**പിതുർവ്വാക്യാനുരോധേന ഗതസ്യ വിജനം വനം**
**താവദ്ദർശനമസ്യാ നഃ സഫലം ഭവതു പ്രഭോ.** 17

| | | | |
|---|---|---|---|
| "പ്രഭോ! | "എന്തും ദോഷരഹിതമായി ചെയ്തു പൂർത്തിയാക്കുവാൻ ശക്തിയുള്ളവനെ! | വനം | കാട്ടിലേക്കു് |
| പിതുഃ | പിതാവിന്റെ | ഗതസ്യ താവത് | നീ പോയി മടങ്ങിവരുന്നതുവരെ |
| വാക്യാനുരോധേന | ആജ്ഞപ്രകാരം നടക്കേണമെന്നുള്ളതുകൊണ്ടു് | അസ്യാഃ | ഇവളുടെ |
| | | ദർശനം | ദർശനം |
| | | നഃ | ഞങ്ങൾക്കു് |
| | | സഫലം | സർവ്വമനോഭിലഷിതങ്ങളേയും തരുന്നതായി |
| വിജനം | ജനസഞ്ചാരഹീനമായ | ഭവതു. | ഭവിക്കട്ടെ. |

**ലക്ഷ്മണേന സഹായേന വനം ഗച്ഛസ്വ പുത്രക**
**നേയമർഹതി കല്യാണീ വസ്തും താപസവദ്വനേ.** 18

| | | | |
|---|---|---|---|
| "പുത്രക! | "പുത്ര! | ഇയം | ഇവൾ |
| സഹായേന | സഹായിയായി | താപസവത് | തപസ്വിനിയെപ്പോലെ |
| ലക്ഷ്മണേന | ലക്ഷ്മണനോടുംകൂടി | | |
| വനം | കാട്ടിലേക്കു് | വനേ | കാട്ടിൽ |
| ഗച്ഛസ്വ; | നീ ഗമിച്ചാലും; | വസ്തും | വസിപ്പാൻ |
| കല്യാണീ | ഭാഗ്യോചിതയായ | അർഹതി ന. | അർഹയല്ല. |

**കുരു നോ യാചനാം പുത്ര സീതാ തിഷ്ഠതു ഭാമിനീ**
**ധർമ്മനിത്യഃ സ്വയം സ്ഥാതും ന ഹീദാനീം ത്വമിച്ഛസി.** 19

| | | | |
|---|---|---|---|
| "പുത്ര! | "കുമാര! | ധർമ്മനിത്യഃ ഹി | പിതൃവാക്യ പരിപാലന ധർമ്മത്തെത്തന്നെ സർവ്വോപരി കയ്ക്കൊണ്ടിരിക്കുന്ന കാരണം |
| 'ഭാമിനീ | 'തേജോവതിയായ | | |
| സീതാ | സീത | | |
| തിഷ്ഠതു' | ഇവിടെത്തന്നെയിരിക്കട്ടെ,' എന്ന | ഇദാനീം | ഇപ്പോൾ |
| നഃ യാചനാം | ഞങ്ങളുടെ അപേക്ഷയെ | സ്വയം | നീയും |
| കുരു; | നീ സ്വീകരിച്ചാലും; | സ്ഥാതും | ഇവിടെ നില്പാൻ |
| ത്വം | നീ | ഇച്ഛസി ന." | സമ്മതിക്കയില്ലല്ലൊ." |

**താസാമേവം വിധാ വാചഃ ശൃണ്വൻ ദശരഥാത്മജഃ**
**ബബന്ധൈവ തദാ ചീരം സീതയാ തുല്യശീലയാ.** 20

| | | | |
|---|---|---|---|
| താസാം | അവരുടെ | തുല്യശീലയാ | തനിക്കു യോജിച്ച ശീലഗുണമുള്ളവളായ |
| ഏവം വിധാഃ | ഇപ്രകാരമുള്ള | | |
| വാചഃ | വാക്കുകളെ | സീതയാ | സീതാദേവിക്കു് |
| ശൃണ്വൻ | ശ്രവിച്ചവനായ | ചീരം | മരവുരി |
| ദശരഥാത്മജഃ, | ദാശരഥിയായ ശ്രീരാമൻ, | ബബന്ധ ഏവ. | ധരിപ്പിക്കുകതന്നെ ചെയ്തു. |
| തദാ | ആ സമയം | | |

["തുല്യശീലയാ സീതയാ" തന്നെപ്പോലെത്തന്നെ വനവാസത്തിൽ നിശ്ചയം കയ്ക്കൊണ്ടവളായ സീതയാൽ പ്രേരിക്കപ്പെട്ടു്, (എന്നു് വിഷമപദവിവൃതി); ഷഷ്ഠ്യർത്ഥത്തിൽ തൃതീയ, (ഗോ. രാ.)]

ചീരേ ഗൃഹീതേ തു തയാ സമീക്ഷ്യ നൃപതേർഗ്ഗുരുഃ
നിവാര്യ്യ സീതാം കൈകേയീം വസിഷ്ഠോ വാക്യമബ്രവീത്. 21

| | | | |
|---|---|---|---|
| തയാ | സീതാദേവിയാൽ | സീതാം | സീതാദേവിയെ |
| ചീരേ | മരവുരി | തു | ഇക്കാര്യ്യത്തിൽ |
| ഗൃഹീതേ, | ധരിക്കപ്പെട്ടപ്പോൾ, | നിവാര്യ്യ, | തടഞ്ഞ്, |
| നൃപതേഃ | മഹാരാജാവിന്റെ | കൈകേയീം | കൈകേയീരാജ്ഞിയെ |
| ഗുരുഃ | ഗുരുവായ | സമീക്ഷ്യ | മിഴിച്ചുനോക്കിക്കൊണ്ട് |
| വസിഷ്ഠഃ, | വസിഷ്ഠഭഗവാൻ, | വാക്യം | ഈ വാക്യത്തെ |
| | | അബ്രവീത്. | അരുളിച്ചെയ്തു. |

അതിപ്രവൃത്തേ ദുർമ്മേധേ കൈകേയി കുലപാംസനി
വഞ്ചയിത്വാ തു രാജാനം ന പ്രമാണേऽവതിഷ്ഠസേ. 22

| | | | |
|---|---|---|---|
| "ദുർമ്മേധേ! | "ബുദ്ധിശൂന്യയായി | രാജാനം | മഹാരാജാവിനെ |
| അതിപ്രവൃത്തേ! | അതിരുകവിഞ്ഞു നടക്കുന്നവളായി | വഞ്ചയിത്വാ, | തിരസ്കരിച്ച്, |
| | | തു | ഇക്കാര്യ്യത്തിൽ, |
| കുലപാംസനി! | രാജ്യത്തിന്നുതന്നെ അപകീർത്തിവിളയിക്കുന്നവളായ | പ്രമാണേ | ന്യായാന്യായമിന്നതെന്നുള്ളതിൽ |
| | | അവതിഷ്ഠസേ ന. | ഭവതി വർത്തിക്കാതിരിക്കുകയാണ് |
| കൈകേയി! | കൈകേയി! | | |

ന ഗന്തവ്യം വനം ദേവ്യാ സീതയാ ശീലവർജ്ജിതേ
അധിഷ്ഠാസ്യതി രാമസ്യ സീതാ പ്രകൃതമാസനം. 23

| | | | |
|---|---|---|---|
| "ശീലവർജ്ജിതേ! | "ന്യായവഴിയിൽ സ്ഥിതിചെയ്യാതിരിക്കുന്നവളേ! | രാമസ്യ | ശ്രീരാമനു |
| | | പ്രകൃതം | ചേരേണ്ടതായ |
| സീതയാ ദേവ്യാ | സീതാദേവിയാൽ | ആസനം | സിംഹാസനത്തിൽ |
| വനം | വനത്തിലേക്ക് | സീതാ | സീതാദേവി |
| ഗന്തവ്യം ന; | ഗമിക്കപ്പെടേണമെന്നുള്ളതില്ല; | അധിഷ്ഠാസ്യതി. | ആരോഹണം ചെയ്ത് രാജ്യം ഭരിക്കും. |

ആത്മാ ഹി ദാരാഃ സർവ്വേഷാം ദാരസംഗ്രഹവർത്തിനാം
ആത്മേയമിതി രാമസ്യ പാലയിഷ്യതി മേദിനീം. 24

| | | | |
|---|---|---|---|
| "ദാരസംഗ്രഹവർത്തിനാം | "ഗൃഹസ്ഥാശ്രമത്തിൽ വർത്തിക്കുന്നവരായ | ആത്മാ ഇതി, | ആത്മാവ്, എന്നുള്ളതു കൊണ്ട്, |
| | | രാമസ്യ | ശ്രീരാമന്റെ |
| സർവ്വേഷാം | എല്ലാവർക്കും | ആത്മാ | ആത്മാവായുള്ള |
| | | ഇയം | ഇവൾ |
| ദാരാഃ ഹി | പത്നിമാർ തന്നെയാണ് | മേദിനീം | രാജ്യത്തെ |
| | | പാലയിഷ്യതി. | പരിപാലിക്കാം. |

["അർദ്ധോ വാ ഏഷ ആത്മനോ യത് പത്നീ" എന്ന് ശ്രുതി.]

അഥ യാസ്യതി വൈദേഹീ വനം രാമേണ സംഗതാ
വയമത്രാനുയാസ്യാമഃ പുരം ചേദം ഗമിഷ്യതി. 25

| | | | |
|---|---|---|---|
| " രാമേണ | " ശ്രീരാമനോട | വയം | ഞങ്ങൾ |
| സംഗതാ | ഒന്നിച്ച് | അത്ര | അങ്ങോട്ട് |
| വൈദേഹീ ച | വൈദേഹിയും | അനുയാസ്യാമഃ- | കൂടത്തന്നെ പോകും- |
| വനം | വനത്തിലേക്ക് | ഇദം | ഈ |
| യാസ്യതി | എഴുന്നെള്ളുന്നു | പുരം | പട്ടണം മുഴുവനും |
| അഥ, | എന്നുവരികിൽ, | ഗമിഷ്യതി. | പോകും. [തന്നെ |

അന്തപാലാശ്ച യാസ്യന്തി സദാരോ യത്ര രാഘവഃ
സഹോപജീവ്യം രാഷ്ട്രം ച പുരം ച സപരിച്ഛദം. 26

| | | | |
|---|---|---|---|
| " രാഘവഃ | " ശ്രീരാഘവൻ | സഹോപജീവ്യം | രാജാവിനാൽ ബഹുമാനിക്കപ്പെട്ട |
| സദാരഃ | പത്നീസമേതനായി | | |
| യത്ര | എങ്ങോട്ടാണോ അവിടെക്ക് | രാഷ്ട്രം ച | നാട്ടുകാർ എല്ലാവരും, |
| അന്തപാലാഃ ച | രാജ്യത്തിന്റെ അതിർത്തികൾ കാക്കുന്നവരും, | പുരം ച | നഗരവാസികളും |
| | | സപരിച്ഛദം | എല്ലാസമ്പത്തുക്കളോടും |
| | | യാസ്യന്തി. | ചെന്നുകളയും. [കൂടി |

ഭരതശ്ച സശത്രുഘ്നശ്ചീരവാസാ വനേചരഃ
വനേ വസന്തം കാകുത്സ്ഥമനുയാസ്യതി പൂർവ്വജം. 27

| | | | |
|---|---|---|---|
| " ഭരതഃ ച | " ഭരതനും | വസന്തം | വസിക്കുന്ന |
| സശത്രുഘ്നഃ | ശത്രുഘ്നസഹിതനായി | പൂർവ്വജം | ജ്യേഷ്ഠനായ |
| ചീരവാസാഃ | മരവുരിധരിച്ചുകൊണ്ട് | കാകുത്സ്ഥം | ശ്രീരാമനെ |
| വനേചരഃ | വനവാസിയായി | അനുയാസ്യതി. | തുടൎന്നുചെല്ലും. |
| വനേ | കാട്ടിൽ | | |

തതഃ ശൂന്യാം ഗതജനാം വസുധാം പാദപൈഃ സഹ
ത്വാമേകാ ശാധി ദുർവൃത്താ പ്രജാനാമഹിതേ സ്ഥിതാ. 28

| | | | |
|---|---|---|---|
| " തതഃ | " ആകയാൽ | ഏകാ | ആരുമില്ലാതെ ഏകയായി |
| പ്രജാനാം | പ്രജകൾക്ക് | ഗതജനാം | ജനങ്ങൾ ഒഴിഞ്ഞുപോയതിനാൽ |
| അഹിതേ | അഹിതംചെയ്യുന്നതിൽ | ശൂന്യാം | ശൂന്യമായിത്തീൎന്ന |
| സ്ഥിതാ, | ബുദ്ധിവെച്ചവളായി | വസുധാം | രാജ്യത്തെ |
| ദുർവൃത്താ | ഹീനവൃത്തിയോടുകൂടിയവളായ | പാദപൈഃ സഹ | വൃക്ഷങ്ങളോടൊന്നിച്ചിരുന്നുകൊണ്ട് |
| ത്വാം, | ഭവതി, | ശാധി. | ആണ്ടുവരിക. |

[" പാദപൈഃ സഹ " എന്നു് പറഞ്ഞതുകൊണ്ടു് കാടായിത്തീൎന്ന നഗരത്തെ, എന്നു് സൂചന. (തിലകം).]

ന ഹി തദ്ഭവിതാ രാഷ്ട്രം യത്ര രാമോ ന ഭൂപതിഃ
തദ്വനം ഭവിതാ രാഷ്ട്രം യത്ര രാമോ നിവത്സ്യതി. 29

| | | | |
|---|---|---|---|
| " രാമഃ | " ശ്രീരാമൻ | രാമഃ | ശ്രീരാമൻ |
| ഭൂപതിഃ | രാജാവായി | നിവത്സ്യതി യത്ര | വസിക്കുന്നതു് എവിടേയൊ |
| യത്ര ന | എവിടെ ഇല്ലയൊ | | |
| തത് | അതു് | തത് വനം | അപ്രകാരമുള്ള കാടും |
| രാഷ്ട്രം | നാടായി | രാഷ്ട്രം ഹി | നാടായിത്തന്നെ |
| ഭവിതാ ന; | ഭവിക്കുകയില്ല; | ഭവിതാ. | ഭവിക്കും. |

ന ഹ്യദത്താം മഹീം പിത്രാ ഭരതഃ ശാസ്തുമൎഹതി
ത്വയി വാ പുത്രവദ്വസ്തും യദി ജാതോ മഹീപതേഃ. 30

| | | | |
|---|---|---|---|
| " ഭരതഃ ഹി | " ഭരതനാകട്ടെ | ശാസ്തും, | ഭരിപ്പാൻ തന്നെയാകട്ടെ, |
| മഹീപതേഃ | മഹാരാജാവിന്നു | | |
| ജാതഃ; | ജനിച്ചവൻ; | ത്വയി | ഭവതിയുടെ അടുക്കൽ |
| യദി | ആകയാൽ | പുത്രവത് | പുത്രനായിരുന്നു കൊ |
| പിത്രാ | പിതാവിനാൽ | വസ്തും വാ | വസിക്കുന്നതിന്നു [ണ്ടു് |
| അദത്താം | മനഃപൂൎവ്വമായ് നൽക | | തന്നെയാകട്ടേ, |
| മഹീം | രാജ്യത്തെ [പ്പെടാത്ത | അൎഹതി ന. | സമ്മതിക്കുകയില്ല. |

യദ്യപി ത്വം ക്ഷിതിതലാദ്ഗഗനം ചോത്പതിഷ്യസി
പിതൃവംശചരിത്രജ്ഞഃ സോഽന്യഥാ ന കരിഷ്യതി. 31

| | | | |
|---|---|---|---|
| " ത്വം | " ഭവതി | പിതൃവംശ-ചരിത്രജ്ഞഃ | പിതൃകുലത്തിലുള്ള അനുഷ്ഠാനങ്ങളെ അറിഞ്ഞവനായ |
| ക്ഷിതിതലാത് | ഭൂമിയിൽ നിന്നു് | | |
| ഗഗനം ച ഉത്പതി-ഷ്യസി യദി | ആകാശത്തിലേക്കു് തന്നെ പറക്കുമെന്നു വന്നാലും കൂടി, | സഃ അപി | അവൻ മാത്രം |
| | | അന്യഥാ | വേറെ വഴിയിൽ |
| | | കരിഷ്യതി ന. | നടക്കുകയില്ല. |

തത്ത്വയാ പുത്രഗൎദ്ധിന്യാ പുത്രസ്യ കൃതമപ്രിയം
ലോകേ ഹി ന സ വിദ്യേത യോ ന രാമമനുവ്രതഃ. 32

| | | | |
|---|---|---|---|
| " തത് | " ആകയാൽ | ലോകേ | ഈ ലോകത്തിൽ |
| പുത്രഗൎദ്ധിന്യാ | പുത്രവത്സലയായ | രാമം | ശ്രീരാമനെ |
| ത്വയാ, | ഭവതിയാൽ, | അനുവ്രതഃ ന | ശരണം പ്രാപിച്ചു് അനുഗമിക്കാത്തവൻ |
| പുത്രസ്യ | പുത്രന്നു് | | |
| അപ്രിയം | അനിഷ്ടമായുള്ളതാണു് | യഃ | യാതൊരുത്തനോ, |
| കൃതം; | ചെയ്യപ്പെട്ടിരിക്കുന്ന | സഃ | അപ്രകാരമുള്ളവൻ |
| ഹി, | എന്തെന്നാൽ, [തു്; | വിദ്യേത ന. | ആരുമില്ല. |

ദ്രക്ഷ്യസ്യദ്യൈവ കൈകേയി പശുവ്യാളമൃഗദ്വിജാൻ
ഗച്ഛതഃ സഹ രാമേണ പാദപാംശ്ച തദുന്മുഖാൻ. 33

| | | | |
|---|---|---|---|
| "കൈകേയി! | "കൈകേയി! | ഗച്ഛതഃ, | തുടൎന്നുചെല്ലുന്നവയാ |
| രാമേണ സഹ | ശ്രീരാമനോടുകൂടി | പാദപാൻ ച | വൃക്ഷങ്ങളേയുംകൂടി[യും, |
| പശുവ്യാള- മൃഗദ്വിജാൻ | ആടുമാടുകളേയും, ആന കുതിര പുലി കരടികളേയും, മാനുകളേയും പക്ഷികളേയും | തദുന്മുഖാൻ | അവൻ പോയവഴിക്കു ചരിഞ്ഞുനില്ക്കുന്നവ [യായും |
| | | അദ്യ ഏവ | ഇന്നുതന്നെ |
| | | ദ്രക്ഷ്യസി. | ഭവതിക്കു കാണാം. |

അഥോത്തമാന്യാഭരണാനി ദേവി
ദേഹി സ്നുഷായൈ വ്യപനീയ ചീരം
ന ചീരമസ്യാഃ പ്രവിധീയതേതി
ന്യവാരയത്തദ്വസനം വസിഷ്ഠഃ. 34

| | | | |
|---|---|---|---|
| "ദേവി! | "ദേവി! | സ്നുഷായൈ | മരുമകൾക്കായിക്കൊണ്ട് |
| അസ്യാഃ | ഇവൾക്ക് | ഉത്തമാനി | വിശേഷപ്പെട്ട |
| ചീരം | മരവുരി | ആഭരണാനി | ആടയാഭരണങ്ങളെ |
| പ്രവിധീയതേ ന | വിധിക്കപ്പെട്ടതല്ല- | ദേഹി-" ഇതി | നൽകിയാലും" എന്നി പ്രകാരം |
| അഥ | ഇപ്പോൾ | വസിഷ്ഠഃ | വസിഷ്ഠഭഗവാൻ |
| ചീരം | മരവുരിയെ | തദ്വസനം | ആ ചീരവസനത്തെ |
| വ്യപനീയ, | കളഞ്ഞ്, | ന്യവാരയത്. | അരുതെന്ന് തടഞ്ഞു. |

['പ്രവിധീയതേ ഇതി' എന്നതിൻെറ സന്ധി ''പ്രവിധീയതേതി'' എന്നായത് ആൎഷം.]

ഏകസ്യ രാമസ്യ വനേ നിവാസ-
സ്ത്വയാ വൃതഃ കേകയരാജപുത്രി
വിഭൂഷിതേയം പ്രതികൎമ്മനിത്യാ
വസത്വരണ്യേ സഹ രാഘവേണ. 35

| | | | |
|---|---|---|---|
| "കേകയ- രാജപുത്രി! | "ഹേ കേകയരാജ കുമാരി! | സഹ | കൂടി, |
| രാമസ്യ | ശ്രീരാമൻ | അരണ്യേ | കാനനത്തിൽ |
| ഏകസ്യ | ഒരുവനു മാത്രമാണ | പ്രതികൎമ്മ- നിത്യാ | ഓരോ വൈദിക കൃത്യത്തിനും ഒന്നിച്ചിരിക്കേണ്ടവളായ |
| വനേ | വനത്തിൽ [ല്ലോ | | |
| നിവാസഃ | വസിക്കുക എന്നത് | ഇയം, | ഇവൾ, |
| ത്വയാ | ഭവതിയാൽ | വിഭൂഷിതാ | നല്ല വസ്ത്രാഭരണാദികൾ ധരിച്ചവളായി |
| വൃതഃ- | ആവശ്യപ്പെടപ്പെട്ടത്— | | |
| രാഘവേണ | ശ്രീരാമനോടും | വസതു. | വസിക്കട്ടെ. |

യാനൈശ്ച മുഖ്യൈഃ പരിചാരകൈശ്ച
സുസംവൃതാ ഗച്ഛതു രാജപുത്രീ
വസ്ത്രൈശ്ച സൎവ്വൈഃ സഹിതൈൎവ്വിധാനൈർ-
നേയം വൃതാ തേ വരസംപ്രദാനേ. 36

| | | | |
|---|---|---|---|
| "മുഖ്യൈഃ | "ശ്രേഷ്ഠങ്ങളായ | വിധാനൈഃ | ആഭരണങ്ങളോടും |
| യാനൈഃ ച | വാഹനാദികളാലും | വസ്ത്രൈഃ ച | വസ്ത്രങ്ങളോടുംകൂടി |
| സഹിതൈഃ | കൂടെയുള്ള | ഗച്ഛതു- | എഴുന്നെള്ളട്ടെ- |
| പരിചാര- കൈഃ ച | പരിചാരകന്മാരാലും | തേ | ഭവതിക്ക് |
| സുസംവൃതാ | ഉപചരിക്കപ്പെട്ടവളായ | വരസംപ്രദാനേ | വരംതന്നതിൽ |
| രാജപുത്രീ, | രാജകുമാരിയായ ഇവൾ, | ഇയം | ഇത് |
| സർവ്വൈഃ | എല്ലാ | വൃതാ ന." | അരുതെന്ന് തടയപ്പെട്ടിട്ടില്ലല്ലൊ." |

തസ്മിംസ്തഥാ ജല്പതി വിപ്രമുഖ്യേ
ഗുരൌ നൃപസ്യാപ്രതിമപ്രഭാവേ
നൈവ സ്മ സീതാ വിനിവൃത്തഭാവാ
പ്രിയസ്യ ഭർത്തുഃ പ്രതികാരകാമാ. 37

| | | | |
|---|---|---|---|
| തസ്മിൻ | ആ | ഭർത്തുഃ | ഭർത്താവിന്റെ |
| അപ്രതിമ- പ്രഭാവേ | നിസ്തുല്യമഹിമയാർന്നവനും | പ്രതികാര- കാമാ, | ഇഷ്ടപ്രകാരം നടക്കുന്നതിൽ ദൃഢനിശ്ചയം പൂണ്ടവളായ |
| വിപ്രമുഖ്യേ | ബ്രാഹ്മണോത്തമനും | | |
| നൃപസ്യ | മഹാരാജാവിന്റെ | സീതാ, | സീതാദേവി, |
| ഗുരൌ, | കുലഗുരുവും ആയ അ | വിനിവൃത്ത- ഭാവാ | (മരവുരിയുടുക്കുന്നതിൽ നിന്ന്) മനസ്സിനെ പിൻവലിച്ചവളായി, |
| തഥാ | ഇപ്രകാരം [ദ്വേഹം | | |
| ജല്പതി, | അരുളിച്ചെയ്തസമയം, | | |
| പ്രിയസ്യ | പ്രേമപാത്രമായ | ഏവ ന സ്മ. | ഒട്ടും ഭവിച്ചില്ല. |

["പ്രതികാരകാമാ," (പ്രതികാരം, സദൃശകരണം, കാമയമാനാ) ഭർത്താവിനെപ്പോലെതന്നെ വനവാസത്തെ കാംക്ഷിക്കുന്നവളായി. (ഗോ. രാ.)]

ഇത്യാർഷേ ശ്രീമദ്രാമായണേ വാല്മീകീയെ ആദികാവ്യേ അയോദ്ധ്യാകാണ്ഡേ സപ്തത്രിംശഃ സർഗ്ഗഃ = മുപ്പത്തേഴാംസർഗ്ഗം, സമാപ്തം.

ആദ്യംമുതൽ ശ്ലോകസംഖ്യ 3945; അയോദ്ധ്യാകാണ്ഡം ആദ്യംമുതൽ ശ്ലോകസംഖ്യ 1590



## അഷ്ടത്രിംശഃ സർഗ്ഗഃ = മുപ്പത്തെട്ടാംസർഗ്ഗം.

[കൌസല്യാരക്ഷണപ്രാർത്ഥനാ = കൌസല്യയെ നല്ലവണ്ണം രക്ഷിപ്പാൻ അപേക്ഷിക്കുന്നത്.]

തസ്യാം ചീരം വസാനായാം നാഥവത്യാമനാഥവത്
പ്രചുക്രോശ ജനഃ സർവ്വോ ധിക് ത്വാം ദശരഥം ത്വിതി. 1

| | | | |
|---|---|---|---|
| ജനഃ | ജനങ്ങൾ | വസാനായാം | ധരിച്ചിരുന്നസമയം |
| സർവ്വഃ | എല്ലാവരും | ദശരഥം | ദശരഥമഹാരാജാവിനെ |
| നാഥവത്യാം | ലോകനാഥൻതന്നെ | ഇതി | ഇപ്രകാരം [നോക്കി |
| തസ്യാം | അവൾ [ഭർത്താവായുള്ള | പ്രചുക്രോശ | ഉറക്കെ പറഞ്ഞു |
| അനാഥവത് | അനാഥയെന്നപോലെ | "ത്വാം തു | "നിന്തിരുവടിക്കും ഈ |
| ചീരം | മരവുരി | ധിക്!" | കഷ്ടമോ!" |

തേന തത്ര പ്രണാദേന ദുഃഖിതഃ സ മഹീപതിഃ
ചിച്ഛേദ ജീവിതേ ശ്രദ്ധാം ധമ്മേ യശസി ചാത്മനഃ. 2

| | | | |
|---|---|---|---|
| തത്ര | അപ്പോൾ | ആത്മനഃ | തന്റെ |
| സഃ | ആ | ജീവിതേ | ജീവിതത്തിലും |
| മഹീപതിഃ, | മഹാരാജാവു്, | ധമ്മേ | ധമ്മത്തിലും |
| തേന | ആ | യശസി ച | കീത്തിയിലും |
| പ്രണാദേന | വൻമുഴക്കത്താൽ | ശ്രദ്ധാം | ആശയെ |
| ദുഃഖിതഃ, | ഏറെ ദുഃഖിച്ചവനായി | ചിച്ഛേദ. | ത്യജിച്ചുകളഞ്ഞു. |

സ നിഃശ്വസ്യോഷ്ണമൈക്ഷ്വാകസ്താം ഭാര്യാമിദമബ്രവീത്
കൈകേയി കുശചീരേണ ന സീതാ ഗന്തുമർഹതി. 3

| | | | |
|---|---|---|---|
| സഃ | ആ | അബ്രവീത് ; | അരുളിച്ചെയ്തു ; |
| ഐക്ഷ്വാകഃ ; | ദശരഥമഹാരാജാവു് ; | " കൈകേയി ! | " കൈകേയി ! |
| ഉഷ്ണം | ചുട്ടചുടെ | സീതാ | സീത |
| നിശ്വസ്യ, | നിശ്വസിച്ചു്, | കുശചീരേണ | വല്ക്കലമുടുത്തുകൊണ്ടു് |
| ഭാര്യാം | ഭാര്യയായ | ഗന്തും | പോകുവാൻ |
| താം | അവളോടായി | അർഹതി ന. | പാടുള്ളതല്ല. |
| ഇദം | ഇങ്ങിനെ | | |

സുകുമാരീ ച ബാലാ ച സതതം ച സുഖോചിതാ
നേയം വനസ്യ യോഗ്യേതി സത്യമാഹ ഗുരുർമ്മമ. 4

| | | | |
|---|---|---|---|
| " ഇയം ച | " ഇവളാകട്ടെ | ഇതി | എന്നിപ്രകാരമുള്ളതും |
| സുകുമാരീ ; | മൃദുവായ ശരീരത്തോടു [കൂടിയവൾ ; | സത്യം ച | സർവ്വപ്രകാരത്തിലും അനുവർത്തിക്കേണ്ടതും ആയ നിബന്ധനയെ തന്നെയാണു് |
| സതതം | എന്നും | | |
| സുഖോചിതാ | സൌഖ്യമായി കഴിയേണ്ടവളായ | | |
| ബാലാ ; | പുണ്യവതി ; | മമ | എന്റെ |
| ' വനസ്യ | ' വനവാസയോഗ്യമായ മരവുരിമുതലായവയ്ക്കു് | ഗുരുഃ ച | കുലഗുരുവും |
| യോഗ്യാ ന', | അനർഹയായവൾ,' | ആഹ. | ഇപ്പോൾ അരുളിച്ചെയ്തതു്. |

ഇയം ഹി കസ്യാപകരോതി കിംചിത്
തപസ്വിനീ രാജവരസ്യ കന്യാ
യാ ചീരമാസാദ്യ ജനസ്യ മദ്ധ്യേ
സ്ഥിതാ വിസംജ്ഞാ ശ്രമണീവ കാചിത്. 5

| | | | |
|---|---|---|---|
| " ഇയം ഹി | " ഇവളാകട്ടെ | തപസ്വിനീ | പാതിവ്രത്യനിഷ്ഠയോടുകൂടിയവളായ |
| രാജവരസ്യ | നൃപശ്രേഷ്ഠന്റെ | | |
| കന്യാ ; | പുത്രി ; | യാ, | യാതൊരു ഇവൾ, |
| വിസംജ്ഞാ | നല്ലപോലെ പഠിച്ചറിഞ്ഞവളായി | ജനസ്യ | ജനതതിയുടെ |
| | | മദ്ധ്യേ | മുമ്പിൽ |

| | |
|---|---|
| ചീരം | മരവുരി |
| ആസാദ്യ, | ഉടുത്തുകൊണ്ടു്, |
| കാചിത് | ഏതോ ഒരു സാധാരണ |
| ശ്രമണീ ഇവ | ഭിക്ഷുകിയെന്നപോലെ |
| സ്ഥിതാ ; | നില്ക്കുന്നു ; |
| കസ്യ | ആക്കു് |
| കിംചിത് | എന്തു് |
| അപകരോതി ? | കുററം തന്നെയാണു് ചെയ്തതു് ? |

[" വിസംജ്ഞാ ശ്രമണീ " = മുഗ്ദ്ധയായ തപസ്വിനി എന്നു് ഗോ. രാ.]

ചീരാണ്യപാസ്യാജ്ജനകസ്യ കന്യാ
നേയം പ്രതിജ്ഞാ മമ ദത്തപൂർവ്വാ
യഥാസുഖം ഗച്ഛതു രാജപുത്രീ
വനം സമഗ്രാ സഹ സർവ്വരത്നൈഃ. 6

| | |
|---|---|
| " ജനകസ്യ | " ജനകമഹാരാജാവിന്റെ |
| കന്യാ | പുത്രിയായ ഇവൾ |
| ചീരാണി | മരവുരികളെ |
| അപാസ്യാത് ; | കളയട്ടെ ; |
| ഇയം | ഈ |
| പ്രതിജ്ഞാ | നിബന്ധന |
| മമ | ഞാൻ കൊടുത്ത |
| ദത്തപൂർവ്വാ | വരത്തിൽ ഉൾപ്പെട്ടതു് |
| ന ; | അല്ല ; |
| രാജപുത്രീ | രാജകുമാരിയായ ഇവൾ |
| സർവ്വരത്നൈഃ സഹ | സർവ്വാഭരണങ്ങളോടും കൂടിയവളായി |
| സമഗ്രാ | സർവ്വസമൃദ്ധിയോടു കൂടിയവളായി |
| യഥാസുഖം | ഇഷ്ടപ്രകാരം |
| വനം | വനത്തിലേക്കു് |
| ഗച്ഛതു. | പോയ്ക്കൊള്ളട്ടെ. |

അജീവനാർഹേണ മയാ നൃശംസാ
കൃതാ പ്രതിജ്ഞാ നിയമേന താവത്
ത്വയാ ഹി ബാല്യാത് പ്രതിപന്നമേതത്
തന്മാം ദഹേദ്വേണുമിവാത്മപുഷ്പം. 7

| | |
|---|---|
| " അജീവനാർഹേണ | " മരിക്കാറായു് എന്ന കാരണംകൊണ്ടു തന്നെയായിരിക്കണം |
| മയാ | എന്നാൽ |
| നൃശംസാ | മഹാകഷ്ടമായുള്ളോയ |
| പ്രതിജ്ഞാ | ഈ പ്രതിജ്ഞ |
| കൃതാ ; | ചെയ്യപ്പെട്ടതു് ; |
| താവത് | ഇപ്പോൾ |
| ത്വയാ | നിന്നാൽ |
| ബാല്യാത് | ബുദ്ധിഹീനതയാൽ |
| നിയമേന ഹി | ധർമ്മനിബന്ധനയെന്നുള്ള ഒരുകാരണം |
| ഏതത് | ഇതു് [കൊണ്ടുതന്നെ |
| പ്രതിപന്നം ; | പ്രാപിക്കപ്പെട്ടു ; |
| തത് | അതിനാൽ, അതു്, |
| മാം | എന്നെ |
| ആത്മപുഷ്പം | സ്വന്തം പൂവു് |
| വേണും | മുളയെ |
| ഇവ, | എന്നപോലെ, |
| ദഹേത്. | നശിപ്പിക്കും. |

[മുള, പൂത്തു് അരിയായി കട്ടപിടിച്ചാൽ, നശിക്കുന്നതുപോലെ, എന്നിൽനിന്നുണ്ടായ പ്രതിജ്ഞ എന്നെ നശിപ്പിക്കാൻ കാരണമായ്ത്തീരും, എന്നു് താല്പര്യം.]

രാമേണ യദി തേ പാപേ കിംചിത് കൃതമശോഭനം
അപകാരഃ ക ഇഹ തേ വൈദേഹ്യാ ദർശിതോഽധമേ. 8

| | | | |
|---|---|---|---|
| "പാപേ ! | "പാപിഷ്ഠേ ! | വൈദേഹ്യാ | വൈദേഹിയാൽ |
| രാമേണ | ശ്രീരാമനാൽ | തേ | നിനക്ക് |
| തേ | നിനക്ക് | ഇഹ | ഈ ലോകത്തിൽ |
| കിംചിത് | വല്ലതും ഒരു | അപകാരഃ | സംഭവിച്ചിട്ടുള്ളതായ |
| അശോഭനം | അപരാധം | മേ | എന്റെ [അപചാരം, |
| കൃതം യദി; | ചെയ്യപ്പെട്ടു എന്നു തന്നെയിരിക്കട്ടേ; | ദർശിതഃ | മനസ്സാക്ഷിക്കൊക്കുന്നതായി, |
| അഥ, | എന്നാലും, | കഃ ? | എന്തൊന്നാണുള്ളത് ? |

[''മേ വൈദേഹ്യാ,'' എന്റെ വൈദേഹിയാൽ, ''തേ ദർശിതഃ അപകാരഃ കഃ ?'' നിനക്ക് കാണിക്കപ്പെട്ട അപകാരം എന്തൊന്നാണ് ? (വള്ളത്തോൾ), എന്നു ഗോ. രാ.]

മൃഗീവോത്ഫുല്ലനയനാ മൃദുശീലാ തപസ്വിനീ
അപകാരം കമിവ തേ കരോതി ജനകാത്മജാ. 9

| | | | |
|---|---|---|---|
| "മൃഗീ | "പെൺമാനിനെ | ജനകാത്മജാ | ജനകസുതയുമായ |
| ഇവ, | പോലെ | തേ | നിനക്ക് [ഇവൾ, |
| ഉത്ഫുല്ല നയനാ | സൌമ്യമായ നേത്രങ്ങളാർന്നവളും | കം | എന്ത് |
| | | അപകാരം | അപകാരത്തെയാണ് |
| മൃദുശീലാ | ശാന്തശീലയും, | ഇവ | സ്വല്പമെങ്കിലും |
| തപസ്വിനീ | പതിവ്രതാരത്നവും | കരോതി ? | ചെയ്യുന്നത് ? |

നനു പര്യാപ്തമേകം തേ പാപേ രാമവിവാസനം.
കിമേഭിഃ കൃപണൈർഭൂയഃ പാതകൈരപി തേ കൃതൈഃ. 10

| | | | |
|---|---|---|---|
| "പാപേ ! | "പാപിഷ്ഠേ ! | ഏഭിഃ | ഈ ബുദ്ധിശൂന്യതയെ |
| രാമവിവാസനം | ശ്രീരാമനെ നാടുകടത്തു | കൃപണൈഃ | കാണിക്കുന്നവയായ |
| ഏകം | ഒന്നുതന്നെ [ന്നതായ | പാതകൈഃ | പാപകൃത്യങ്ങളാൽ |
| തേ | നിനക്ക് | കൃതൈഃ | |
| പര്യാപ്തം നനു ? | മതിയാകുന്നില്ലേ ? | തേ അപി | നിനക്ക് ഇനിയും എ |
| ഭൂയഃ | അതിൽപിന്നെയും | കിം ? | ന്താണ് ലഭിക്കുക ? |

പ്രതിജ്ഞാതം മയാ താവത് ത്വയോക്തം ദേവി ശൃണ്വതാ
രാമം യദഭിഷേകായ ത്വമിഹാഗതമബ്രവീഃ. 11

| | | | |
|---|---|---|---|
| "ദേവി ! | "ദേവി ! | രാമം താവത്, | ശ്രീരാമനെപ്പററിമാത്ര |
| ത്വം | നീ | ത്വയാ | നിന്നാൽ [മാണ്, |
| അബ്രവീഃ | പ്രാർത്ഥിച്ചതു് | ഉക്തം | ആവശ്യപ്പെടപ്പെട്ട അതിനെ ചെയ്യാൻ |
| യത്, | യാതൊന്നോ, അതു് | ശൃണ്വതാ | വഴിപ്പെട്ട |
| അഭിഷേകായ | പട്ടാഭിഷേകത്തിന്നായി | മയാ | എന്നാൽ |
| ഇഹ | ഇവിടെ | പ്രതിജ്ഞാതം. | അതുമാത്രമാണ് പ്രതിജ്ഞചെയ്യപ്പെട്ടതു്. |
| ആഗതം | വന്ന | | |

തത്ത്വേതത് സമതിക്രമ്യ നിരയം ഗന്തുമിച്ഛസി
മൈഥിലീമപി യാ ഹി ത്വമീക്ഷസേ ചീരവാസിനീം. 12

| | | | |
|---|---|---|---|
| "യാ ത്വം | "യാതൊരു ആ നീ | ഈക്ഷസേ, | ഇഷ്ടപ്പെടുന്നു, |
| തത് | ഇപ്രകാരം | ഹി, | എന്നതുകൊണ്ട്, |
| ഏതത് തു | ഇതിനെയും | നിരയം | നരകത്തിൽ |
| സമതിക്രമ്യ | അതിക്രമിച്ച് | ഗന്തും | പോയ്ചേരുവാൻ |
| മൈഥിലീം അപി | മൈഥിലിയേയും | ഇച്ഛസി." | നീ ഭാവിക്കയാണ്." |
| ചീരവാസിനീം | മരവുരിയുടുപ്പിക്കുവാൻ | | |

ഇതീവ രാജാ വിലപൻ മഹാത്മാ ശോകസ്യ നാന്തം സ ദദൎശ കിംചിത്
ഭൃശാതുരത്വാച്ച പപാത ഭൂമൌ തേനൈവ പുത്രവ്യസനേ നിമഗ്നഃ. 13

| | | | |
|---|---|---|---|
| സഃ | ആ | ദദൎശ ന; | കാണാതിരുന്നു; |
| മഹാത്മാ | മഹാത്മാവായ | പുത്രവ്യസനേ | പുത്രനുനേരിട്ടതായ ദുഃഖത്തിൽ |
| രാജാ, | മഹാരാജാവ് | നിമഗ്നഃ | ആണ്ടവനായി, |
| ഇതി | ഇപ്രകാരം | തേന ഏവ | അക്കാരണത്താൽ തന്നെ |
| വിലപൻ, | പ്രലപനം ചെയ്യുന്നവനായി, | ഭൃശാതുരത്വാത് | ഏററവും അവശനായി |
| ശോകസ്യ | ദുഃഖത്തിന്റെ | ഭൂമൌ ച | വെറുംനിലത്തുതന്നെ |
| അന്തം | അക്കര | പപാത. | ഇരുന്നു. |
| കിംചിത് ഇവ | ഒട്ടും | | |

ഏവം ബ്രുവന്തം പിതരം രാമഃ സംപ്രസ്ഥിതോ വനം
അവാക്ശിരസമാസീനമിദം വചനമബ്രവീത്. 14

| | | | |
|---|---|---|---|
| വനം | വനത്തിലേക്ക് | ആസീനം | നിലത്തിരിക്കുന്നവനും ആയ |
| സംപ്രസ്ഥിതഃ | പ്രയാണത്തിന്നുതെയ്യാറായ | പിതരം | പിതാവിനോടായി |
| രാമഃ, | ശ്രീരാമൻ, | വചനം | ഒരു സംഗതി |
| ഏവം | ഇപ്രകാരം | ഇദം | ഇപ്രകാരം |
| ബ്രുവന്തം, | അരുളിച്ചെയ്യുന്നവനും | അബ്രവീത്. | ഉണൎത്തിച്ചു. |
| അവാക്ശിരസം | തലകുനിച്ചുകൊണ്ടിരിക്കുന്നവനും | | |

ഇയം ധാൎമ്മിക കൌസല്യാ മമ മാതാ യശസ്വിനീ
വൃദ്ധാ ചാക്ഷുദ്രശീലാ ച ന ച ത്വാം ദേവ ഗൎഹതേ. 15

| | | | |
|---|---|---|---|
| "ധാൎമ്മിക! | "ധൎമ്മനിരതനായ | യശസ്വിനീ ച | കീൎത്തിമതിയും ആയ |
| ദേവ! | മഹാരാജാവേ! | ഇയം | ഈ |
| മമ | എന്റെ | കൌസല്യാ, | കൌസല്യാദേവി, |
| മാതാ ച | മാതാവും | ത്വാം | നിന്തിരുവടിക്ക് |
| വൃദ്ധാ | വയസ്സുമൂതിന്നവളും | ഗൎഹതേ ന. | യാതൊരു മനസ്താപവും വരുത്താതെ നടന്നു വരുന്നു. |
| അക്ഷുദ്രശീലാ ച | ദുഃശീലമൊന്നുംതന്നെ യില്ലാത്തവളും | | |

മയാ വിഹീനാം വരദ പ്രപന്നാം ശോകസാഗരം
അദൃഷ്ടപൂൎവ്വവ്യസനാം ഭൂയഃ സംമന്തുമൎഹസി. 16

| | |
|---|---|
| "വരദ! | "അവരവൎക്കു വേണ്ടുന്നവയെ കൊടുപ്പാൻ സമൎത്ഥനായുള്ളോവേ! |
| മയാ | എന്നോട് |
| വിഹീനാം, | വേറിട്ടവളും, |
| ശോകസാഗരം | ദുഃഖാബ്ധിയിൽ |
| പ്രപന്നാം, | മുഴുകിയവളും, |
| അദൃഷ്ടപൂൎവ്വ-വ്യസനാം | ഇതുവരെയെല്ലാം വ്യസനമിന്നതെന്നറിയാത്തവളും ആയ ഇവളെ |
| ഭൂയഃ | ഇതുവരെ ഉണ്ടായിരുന്നതിലും അധികം |
| സംമന്തും | ബഹുമതിയോടെ നോക്കുവാൻ |
| അൎഹസി. | തിരുവുള്ളമുണ്ടാകേണം. |

പുത്രശോകം യഥാ നൎച്ഛേത് ത്വയാ പൂജ്യേന പൂജിതാ
മാം ഹി സംചിന്തയന്തീയമപി ജീവേത്തപസ്വിനീ. 17

| | |
|---|---|
| "തപസ്വിനീ, | "പുണ്യശാലിനിയായ |
| ഇയം | ഇവൾ |
| മാം ഹി | എന്നെത്തന്നെ |
| സംചിന്തയന്തീ അപി, | ചിന്തിച്ചുചിന്തിച്ചു ദുഃഖിച്ചിരിക്കുന്നവളെന്നാലും, |
| പൂജ്യേന | പൂജ്യനായ |
| ത്വയാ | നിന്തിരുവടിയാൽ |
| പുത്രശോകം | പുത്രശോകം |
| ഋച്ഛേത് ന യഥാ, | പ്രാപിക്കാതിരിക്കത്തക്കവണ്ണം, |
| പൂജിതാ | കൊണ്ടാടപ്പെട്ടവളായി |
| ജീവേത്. | കാലം കഴിക്കുമാറാകേണം. |

ഇമാം മഹേന്ദ്രോപമ ജാതഗൎദ്ധിനീം
തഥാ വിധാതും ജനനീം മമാൎഹസി
യഥാ വനസ്ഥേ മയി ശോകകൎശിതാ
ന ജീവിതം ന്യസ്യ യമക്ഷയം വ്രജേത്. 18

| | |
|---|---|
| "മഹേന്ദ്രോപമ! | "ഇന്ദ്രതുല്യനായുള്ളോവേ! |
| വനസ്ഥേ | വനവാസം കയ്ക്കൊണ്ടവനായ |
| മയി | എന്റെ സംഗതിയിൽ |
| ശോകകൎശിതാ, | ദുഃഖംകൊണ്ടു മാഴ്കുന്നവളായ ഇവൾ |
| ജീവിതം | പ്രാണനെ |
| ന്യസ്യ, | ഉപേക്ഷിച്ചു, |
| യമക്ഷയം | യമലോകത്തെ |
| വ്രജേത് ന യഥാ തഥാ | പ്രാപിച്ചുകളയാതിരിക്കത്തക്കവണ്ണം |
| മമ | എന്റെ |
| ജനനീം | മാതാവും |
| ജാതഗൎദ്ധിനീം | പുത്രവാത്സല്യവതിയും [ആയ |
| ഇമാം | ഇവളെ |
| വിധാതും | ആദരപൂൎവ്വം സമാധാനിപ്പിപ്പാൻ |
| അൎഹസി." | തിരുവുള്ളമുണ്ടാകേണം." |

ഇത്യാൎഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ അയോദ്ധ്യാകാണ്ഡേ
അഷ്ടത്രിംശഃ സൎഗ്ഗഃ = മുപ്പത്തെട്ടാംസൎഗ്ഗം സമാപ്തം.

ആദ്യം മുതൽ ശ്ലോകസംഖ്യ 3963; അയോദ്ധ്യാകാണ്ഡം ആദ്യംമുതൽ ശ്ലോകസംഖ്യ 1608.



# ഏകോനചത്വാരിംശഃ സർഗ്ഗഃ = മുപ്പത്തൊമ്പതാംസർഗ്ഗം.

[സീതാംപ്രതി കൌസല്യോപദേശഃ = കൌസല്യ സീതയെ ഉപദേശിക്കുന്നത്.]

രാമസ്യ വചനം ശ്രുത്വാ മുനിവേഷധരം ച തം
സമീക്ഷ്യ സഹ ഭാര്യ്യാഭീ രാജാ വിഗതചേതനഃ. 1

| | |
|---|---|
| ഭാര്യ്യാഭിഃ സഹ | ഭാര്യ്യമാരോടുംകൂടി |
| രാമസ്യ | ശ്രീരാമന്റെ |
| വചനം | വാക്യത്തെ |
| ശ്രുത്വാ | ചെവിക്കൊണ്ടവനായ |
| രാജാ, | മഹാരാജാവ്, |
| തം ച | അവനേയും |
| മുനിവേഷധരം | താപസവേഷം ധരിച്ചവനായി |
| സമീക്ഷ്യ | കണ്ട്, |
| വിഗതചേതനഃ. | വിസംജ്ഞനായി ഭവിച്ചു. |

നൈനം ദുഃഖേന സംതപ്തഃ പ്രത്യവൈക്ഷത രാഘവം
ന ചൈനമഭിസംപ്രേക്ഷ്യ പ്രത്യഭാഷത ദുർമ്മനാഃ. 2

| | |
|---|---|
| ദുഃഖേന | ദുഃഖത്താൽ |
| സംതപ്തഃ | പരിതപിച്ചുകൊണ്ടിരിക്കുന്നവനായി |
| ദുർമ്മനാഃ | മനസ്സുമുട്ടിയ ഇദ്ദേഹം, |
| ഏനം | ഈ |
| രാഘവം | ശ്രീരാഘവനെ |
| അഭിസംപ്രേക്ഷ്യ | നോക്കി |
| പ്രത്യഭാഷത ന; | ഒന്നും അരുളിച്ചെയ്യാൻ ശക്തിയററവനായിരുന്നു; |
| ഏനം | ഇദ്ദേഹത്തെ |
| പ്രത്യവൈക്ഷത ന ച. | കൺമിഴിച്ചുനോക്കുവാനുംകൂടി കഴിവുണ്ടായിരുന്നില്ല. |

സ മുഹൂർത്തമിവാസംജ്ഞോ ദുഃഖിതശ്ച മഹീപതിഃ
വിലലാപ മഹാബാഹൂ രാമമേവാനുചിന്തയൻ. 3

| | |
|---|---|
| സഃ | ആ |
| മഹാബാഹുഃ | മഹാബാഹുവായ |
| മഹീപതിഃ, | ചക്രവർത്തി മഹാരാജാവ്, |
| മുഹൂർത്തം ഇവ | അല്പനേരം |
| അസംജ്ഞഃ, | ബോധരഹിതനായി, |
| ച | പിന്നെ |
| രാമം ഏവ | ശ്രീരാമനെത്തന്നെ |
| അനുചിന്തയൻ | ചിന്തിച്ച്, ചിന്തിച്ച്, |
| ദുഃഖിതഃ | പരിതപിക്കുന്നവനായി |
| വിലലാപ. | ഇപ്രകാരം വിലപിച്ചു. |

മന്യേ ഖലു മയാ പൂർവ്വം വിവത്സാ ബഹവഃ കൃതാഃ
പ്രാണിനോ ഹിംസിതാ വാऽപി തസ്മാദിദമുപസ്ഥിതം. 4

| | |
|---|---|
| "പൂർവ്വം | "പൂർവ്വജന്മത്തിൽ |
| മയാ | എന്നാൽ |
| ബഹവഃ | അനേക |
| പ്രാണിനഃ | പ്രാണികൾ |
| ഹിംസിതാഃ | ഹിംസിക്കപ്പെട്ടവയായി |
| വിവത്സാഃ | കുഞ്ഞുങ്ങളുമായി വേർപിരിക്കപ്പെട്ടവയായി |
| കൃതാഃ ഖലു വാ? | ആക്കപ്പെട്ടുവോ എന്തോ? |
| തസ്മാത് അപി | ആയതുകൊണ്ടുതന്നെയാണ് |
| ഇദം | ഇപ്രകാരം |
| ഉപസ്ഥിതം | സംഭവിച്ചിരിക്കുന്നത് |
| മന്യേ. | എന്നു ഞാൻ വിചാരിക്കുന്നു. |

ന ത്വേവാനാഗതേ കാലേ ദേഹാച്ച്യവതി ജീവിതം
കൈകേയ്യാ ക്ലിശ്യമാനസ്യ മൃത്യുർമ്മമ ന വിദ്യതേ. 5

| | | | |
|---|---|---|---|
| "കാലേ | "കാലം | കൈകേയ്യാ | കൈകേയിയാൽ |
| അനാഗതേ, | വരാതിരുന്നാൽ, | ക്ലിശ്യമാനസ്യ | പ്രാണദ്രോഹം ചെയ്യപ്പെടുന്നവനായ |
| ദേഹാത് | ദേഹത്തിൽ നിന്ന് | മമ ഏവ | എനിക്കും |
| ജീവിതം | ജീവൻ | മൃത്യുഃ | മരണം |
| ച്യവതി ന; | വിട്ടുപോകയില്ല; | വിദ്യതേ ന. | നേരാതിരിക്കുന്നതു്. |
| തു | അതിനാൽതന്നെയാണു് | | |

യോഽഹം പാവകസങ്കാശം പശ്യാമി പുരതഃ സ്ഥിതം
വിഹായ വസനേ സൂക്ഷ്മേ താപസാച്ഛാദനാത്മജം. 6

| | | | |
|---|---|---|---|
| "യഃ | അപ്രകാരമുള്ളവനായ | താപസാച്ഛാദനാത്മജം | താപസോചിതങ്ങളായ വസ്ത്രങ്ങളെ ധരിച്ചവനായ പുത്രനെ |
| അഹം, | ഞാൻ | | |
| പുരതഃ സ്ഥിതം, | എന്റെ മുമ്പിൽ നില്ക്കുന്നവനായി | പാവകസങ്കാശം | അഗ്നിയെന്നപോലെ തപിപ്പിക്കുന്നവനായി |
| സൂക്ഷ്മേ വസനേ | നേരിയ വസ്ത്രങ്ങളെ | | |
| വിഹായ, | വെടിഞ്ഞു്, | പശ്യാമി. | കാണുന്നു. |

["പാവകസങ്കാശം" അഗ്നിയെന്നപോലെ പരിശുദ്ധമൂർത്തിയായി വിളങ്ങുന്നവൻ, എന്നും]

ഏകസ്യാഃ ഖലു കൈകേയ്യാഃ കൃതേഽയം ക്ലിശ്യതേ ജനഃ
സ്വാർത്ഥേ പ്രയതമാനായാഃ സംശ്രിത്യ നികൃതിം ത്വിമാം. 7

| | | | |
|---|---|---|---|
| "ഇമാം | "ഈ | പ്രയതമാനായാഃ | തുനിഞ്ഞിരിക്കുന്നവളായ |
| നികൃതിം തു | നീചമായ ഇഹലോകസുഖത്തെത്തന്നെ | കൈകേയ്യാഃ | കൈകേയി |
| സംശ്രിത്യ, | വലുതായികരുതി, | ഏകസ്യാഃ കൃതേ, | ഒരുവളുടെ നിമിത്തമായി, |
| സ്വാർത്ഥേ | തനിക്കൊരുവൾക്കുമാത്രം നന്മയുണ്ടെന്നു തോന്നുന്നകൃത്യത്തിൽ | അയം | ഈയുള്ള |
| | | ജനഃ ഖലു | ഇതുയും ജനവും |
| | | ക്ലിശ്യതേ." | ക്ലേശിക്കുന്നു." |

ഏവമുക്ത്വാ തു വചനം ബാഷ്പേണ പിഹിതേക്ഷണഃ
രാമേതി സകൃദേവോക്ത്വാ വ്യാഹർത്തും ന ശശാക ഹ. 8

| | | | |
|---|---|---|---|
| ഏവം | ഇപ്രകാരം | "രാമ!" ഇതി | "രാമ!" എന്നു് |
| വചനം | വാക്യത്തെ, | സകൃത് ഏവ | ഒരിക്കൽ മാത്രം |
| ഉക്ത്വാ | കേൾക്കത്തക്കവണ്ണം അരുളിച്ചെയ്തശേഷം, | ഉക്ത്വാ, | ഉറക്കെപ്പറഞ്ഞ്, |
| | | തു | അതിൽ പിന്നെ |
| ബാഷ്പേണ | കണ്ണീരാൽ | വ്യാഹർത്തും ഹ | വായതുറന്ന് സംസാരിപ്പാനും |
| പിഹിതേക്ഷണഃ, | മറയ്ക്കപ്പെട്ട നേത്രങ്ങളാനവനായി, | ശശാക ന. | കഴിയാതെ വർത്തിച്ചു. |

സംജ്ഞാം തു പ്രതിലഭ്യൈവ മുഹൂർത്താത് സ മഹീപതിഃ
നേത്രാഭ്യാമശ്രുപൂർണ്ണാഭ്യാം സുമന്ത്രമിദമബ്രവീത്. 9

| | | | |
|---|---|---|---|
| സഃ | ആ | അശ്രുപൂർണ്ണാഭ്യാം | കണ്ണീർ നിറഞ്ഞ |
| മഹീപതിഃ | അരചൻ | നേത്രാഭ്യാം | നേത്രങ്ങളോടുകൂടി |
| മുഹൂർത്താത് | അല്പനേരം കൊണ്ടു | സുമന്ത്രം | സുമന്ത്രരോടായി |
| ഏവ | തന്നെ | തു | ഇതിനെക്കുറിച്ച് |
| സംജ്ഞാം | സുബോധം | ഇദം | ഇപ്രകാരം |
| പ്രതിലഭ്യ, | വന്നവനായി, | അബ്രവീത്. | ആജ്ഞാപിച്ചു. |

ഔപവാഹ്യം രഥം യുക്ത്വാ ത്വമായാഹി ഹയോത്തമൈഃ
പ്രാപയൈനം മഹാഭാഗമിതോ ജനപദാത് പരം. 10

| | | | |
|---|---|---|---|
| "ത്വം | "ഭവാൻ | ഇതഃ | ഇവിടെനിന്ന് |
| ഔപവാഹ്യം | രാജോചിതമായ | മഹാഭാഗം | മഹാഭാഗ്യശാലിയായ |
| രഥം | രഥത്തെ | ഏനം | ഇവനെ, |
| ഹയോത്തമൈഃ } യുക്ത്വാ } | കുതിരകൾ പൂട്ടികെട്ടിക്കൊണ്ട് | ജനപദാത് | ജനസഞ്ചാരമുള്ള നാട്ടിൽനിന്ന് |
| | | പരം | അപ്പുറം |
| ആയാഹി; | വരിക; | പ്രാപയ. | കൊണ്ടുപോയാക്കുക. |

ഏവം മന്യേ ഗുണവതാം ഗുണാനാം ഫലമുച്യതേ
പിത്രാ മാത്രാ ച യത്സാധുർവ്വീരോ നിർവ്വാസ്യതേ വനം 11

| | | | |
|---|---|---|---|
| "ഗുണവതാം ച | "സജ്ജനങ്ങൾക്കുംകൂടി | വീരഃ | ധർമ്മത്തിൽനിന്ന് വ്യതിചലിക്കാത്ത വീരനമായ ഇവൻ |
| ഗുണാനാം | ധർമ്മകൃത്യങ്ങൾക്ക്, | | |
| ഫലം | പൂർവ്വകർമ്മംകൊണ്ടുണ്ടാകുന്നഫലം | പിത്രാ | പിതാവിനാലും |
| ഏവം | ഇപ്രകാരം വിപരീതമാകുമെന്ന് | മാത്രാ | മാതാവിനാലും |
| | | വനം } | കാട്ടിലേക്ക് പറഞ്ഞയക്കപ്പെടുന്നതെന്ന് |
| ഉച്യതേ; | പറയപ്പെടുന്നു; | നിർവ്വാസ്യതേ, } | |
| യത് | എന്നതുകൊണ്ടുതന്നെ | മന്യേ." | ഞാൻ വിചാരിക്കുന്നു." |
| സാധുഃ | പുണ്യാത്മാവും [യാണ് | | |

["ഗുണവതാം പുംസാം ഗുണാനാം ഫലം യത് ഉച്യതേ, തത് ഏവം (ഏവംവിധം) മന്യേ." ഗുണവാന്മാരുടെ ഗുണത്തിന്നുള്ള ഫലം പറയപ്പെടുന്നതു് ഇപ്രകാരം, അനുരൂപമല്ലാത്തതെന്നു തന്നെ ഞാൻ വിചാരിക്കുന്നു. എന്തെന്നാൽ സ്വമാതാപിതാക്കന്മാരാൽ പുണ്യാത്മാവായ ഇവൻ വനത്തിലേക്ക് അയക്കപ്പെടുന്നുവല്ലോ!" (ഗോ. രാ)]

രാജ്ഞോ വചനമാജ്ഞായ സുമന്ത്രഃ ശീഘ്രവിക്രമഃ
യോജയിത്വാഽഽയയൌ തത്ര രഥമശ്വൈരലംകൃതം. 12

| | | | |
|---|---|---|---|
| ശീഘ്രവിക്രമഃ | ആജ്ഞകളെ കാലതാമസംവരുത്താതെ ചെയ്വാൻ സമർത്ഥനായ | ആജ്ഞായ, | അനുസരിച്ച് |
| | | രഥം അലംകൃതം | രഥത്തെ അലങ്കരിച്ച് |
| സുമന്ത്രഃ, | സുമന്ത്രർ, | അശ്വൈഃ } യോജയിത്വാ } | കുതിരകളെ പൂട്ടിക്കെട്ടി |
| രാജ്ഞഃ | മഹാരാജാവിന്റെ | തത്ര | അവിടെ |
| വചനം | കല്പനയെ | ആയയൌ. | കൊണ്ടുവന്നു. |

തം രഥം രാജപുത്രായ സൂതഃ കനകഭൂഷിതം
ആചചക്ഷേഽഞ്ജലിം കൃത്വാ യുക്തം പരമവാജിഭിഃ. 13

| | | | |
|---|---|---|---|
| സൂതഃ | സാരഥിയായ സുമന്ത്രർ | പരമവാജിഭിഃ യുക്തം | വിശേഷപ്പെട്ട കുതിരകൾ പൂട്ടിക്കെട്ടപ്പെട്ടതായിരിക്കുന്നതിനെ |
| രാജപുത്രായ | രാജകുമാരനായ ശ്രീ രാമന്നായിക്കൊണ്ട് | തം | അദ്ദേഹത്തോട് |
| രഥം | രഥം | അഞ്ജലിം കൃത്വാ | അഞ്ജലിബന്ധം ചെയ്തുകൊണ്ട് |
| കനകഭൂഷിതം | സ്വർണ്ണാലംകൃതമായി | ആചചക്ഷേ. | അറിയിച്ചു. |

രാജാ സത്വരമാഹൂയ വ്യാപൃതം വിത്തസഞ്ചയേ
ഉവാച ദേശകാലജ്ഞോ നിശ്ചിതം സർവ്വതഃ ശുചിം. 14

| | | | |
|---|---|---|---|
| ദേശകാലജ്ഞഃ | കാലദേശാനുസൃതമായി ദോഷമെന്നിയെ വേണ്ടതു പ്രവൃത്തിപ്പാൻ വിവരമുള്ളവനായ | സർവ്വതഃ | എല്ലാററിലും |
| | | നിശ്ചിതം | തനിക്ക് വിശ്വസ്തനായ |
| | | വിത്തസഞ്ചയേ വ്യാപൃതം | ഭണ്ഡാരാദ്ധ്യക്ഷനെ |
| | | സത്വരം | ഉടനെ |
| രാജാ, | മഹാരാജാവ്, | ആഹൂയ, | വരുത്തിച്ച്, |
| ശുചിം | പരിശുദ്ധനായി | ഉവാച. | ഇങ്ങിനെ കല്പിച്ചു. |

വാസാംസി ച മഹാർഹാണി ഭൂഷണാനി വരാണി ച
വർഷാണ്യേതാനി സംഖ്യായ വൈദേഹ്യാഃ ക്ഷിപ്രമാനയ. 15

| | | | |
|---|---|---|---|
| " വൈദേഹ്യാഃ | " വൈദേഹിക്കായി | വാസാംസി ച | പീതാംബരങ്ങളേയും, |
| ഏതാനി | ഇത്രയും | വരാണി | ഉത്തമങ്ങളായ |
| വർഷാണി | സംവത്സരങ്ങൾക്കും | ഭൂഷണാനി ച | ആഭരണങ്ങളേയും |
| സംഖ്യായ | കണക്കാക്കി വേണ്ടത്തക്ക | ക്ഷിപ്രം | ശീഘ്രത്തിൽ |
| മഹാർഹാണി | ശ്രേഷ്ഠങ്ങളായ | ആനയ. " | കൊണ്ടുവരിക. " |

നരേന്ദ്രേണൈവമുക്തസ്തു ഗത്വാ കോശഗൃഹം തതഃ
പ്രായച്ഛത് സർവ്വമാഹൃത്യ സീതായൈ സർവ്വമേവ തത്. 16

| | | | |
|---|---|---|---|
| നരേന്ദ്രേണ | മഹാരാജാവിനാൽ | ഗത്വാ, | ചെന്ന്, |
| തു | ഈ വിഷയത്തിൽ | സർവ്വം ഏവ | എല്ലാററിനേയും |
| ഏവം | ഇപ്രകാരം | ആഹൃത്യ | എടുത്തുകൊണ്ട്, |
| ഉക്തഃ, | കല്പിക്കപ്പെട്ട അദ്ദേഹം | തത് സർവ്വം | അതെല്ലാം |
| തതഃ | അക്ഷണംതന്നെ | സീതായൈ | സീതാദേവിക്കായി |
| കോശഗൃഹം | ഭണ്ഡാരശാലയിൽ | പ്രായച്ഛത്. | സമർപ്പിച്ചു. |

സാ സുജാതാ സുജാതാനി വൈദേഹീ പ്രസ്ഥിതാ വനം
ഭൂഷയാമാസ ഗാത്രാണി തൈൎവ്വിചിത്രൈൎവ്വിഭൂഷണൈഃ. 17

| | |
|---|---|
| വനം | കാട്ടിലേക്ക് |
| പ്രസ്ഥിതാ | യാത്രപുറപ്പെട്ടവന്നവളും |
| സുജാതാ | അയോനിജയായി അവതരിച്ച |
| സാ, | മഹാലക്ഷ്മിയും ആയ |
| വൈദേഹീ, | വൈദേഹി, |
| സുജാതാനി | ലക്ഷണയുക്തങ്ങളായ |
| ഗാത്രാണി | തന്റെ അംഗങ്ങളെ, |
| തൈഃ | ആ |
| വിചിത്രൈഃ | വിശേഷപ്പെട്ട |
| വിഭൂഷണൈഃ | ആഭരണങ്ങളെക്കൊണ്ട് |
| ഭൂഷയാമാസ. | അലങ്കരിച്ചു. |

വ്യരാജയത വൈദേഹീ വേശ്മ തത്സുവിഭൂഷിതാ
ഉദ്യതോഽംശുമതഃ കാലേ ഖം പ്രഭേവ വിവസ്വതഃ. 18

| | |
|---|---|
| സുവിഭൂഷിതാ | നന്നായലംകൃതയായ |
| വൈദേഹീ, | വൈദേഹി, |
| കാലേ | സൂൎയ്യോദയത്തിൽ |
| ഉദ്യതഃ | ഉദിക്കുന്ന |
| അംശുമതഃ | കിരണങ്ങളോടുകൂടിയ |
| വിവസ്വതഃ | ആദിത്യന്റെ |
| പ്രഭാ | പ്രഭ |
| ഖം | ആകാശത്തെ |
| ഇവ, | എന്നപോലെ, |
| തത് | ആ |
| വേശ്മ | അരമനയെ |
| വ്യരാജയത. | പ്രകാശിപ്പിച്ചു. |

താം ഭുജാഭ്യാം പരിഷ്വജ്യ ശ്വശ്രൂൎവ്വചനമബ്രവീത്
അനാചരന്തീം കൃപണം മൂൎദ്ധ്ന്യുപാഘ്രായ മൈഥിലീം. 19

| | |
|---|---|
| ശ്വശ്രൂഃ, | ഭൎത്തൃമാതാവായ കൌസല്യാദേവി |
| കൃപണം | ദോഷയുക്തമായ യാതൊന്നും |
| അനാചരന്തീം | ചെയ്യാനിടവരുത്താതെ നടക്കുന്നവളായ |
| മൈഥിലീം, | മൈഥിലിയെ |
| ഭുജാഭ്യാം | ഇരുകൈകളെക്കൊണ്ടും |
| പരിഷ്വജ്യ, | തഴുകിയണച്ച്, |
| മൂൎദ്ധ്നി | ശിരസ്സിൽ |
| ഉപാഘ്രായ, | മുകൎന്ന്, |
| താം | അവളോടായി |
| വചനം | ഇപ്രകാരം ഹിതോപദേശം |
| അബ്രവീത്. | ചെയ്തു. |

അസത്യഃ സൎവ്വലോകേഽസ്മിൻ സതതം സത്കൃതാഃ പ്രിയൈഃ
ഭൎത്താരം നാനുമന്യന്തേ വിനിപാതഗതം സ്ത്രിയഃ. 20

| | |
|---|---|
| "അസ്മിൻ | "ഈ |
| സൎവ്വലോകേ, | മനുഷ്യലോകത്തിൽ |
| പ്രിയൈഃ | ഭൎത്താക്കന്മാരാൽ |
| സതതം | എല്ലായ്പോഴും |
| സത്കൃതാഃ, | ആദരിക്കപ്പെട്ടവരായി, |
| അസത്യഃ | ഉത്തമകുലപ്രസൂതകളല്ലാത്ത |
| സ്ത്രിയഃ, | സ്ത്രീകൾ, |
| വിനിപാതഗതം | പൂൎവ്വകൎമ്മഫലത്താൽ കഷ്ടദശയിലിരിക്കുന്നവനായ |
| ഭൎത്താരം | സ്വഭൎത്താവിനെ |
| അനുമന്യന്തേ ന. | ബഹുമാനിക്കാതിരിക്കുന്നു. |

ഏഷ സ്വഭാവോ നാരീണാമനുഭൂയ പുരാ സുഖം
അല്പാമപ്യാപദം പ്രാപ്യ ദുഷ്യന്തി പ്രജഹത്യപി 21

| | |
|---|---|
| " പുരാ | " മുമ്പെല്ലാം |
| സുഖം | തങ്ങടെ അഭീഷ്ടസിദ്ധി ലഭിച്ചതിനാലുള്ള സുഖത്തെ. |
| അനുഭൂയ, | അനുഭവിച്ച്, |
| ആപദം | കഷ്ടത്തെ |
| അല്പാം | സ്വല്പകാലത്തെക്കെന്നാലും, സ്വല്പമെന്നാലും, |
| പ്രാപ്യ അപി, | പ്രാപിച്ചുപോയെന്നാൽ, |
| ദുഷ്യന്തി ; | കുററംപറയുന്നു ; |
| പ്രജഹതി അപി; | പരിത്യജിക്കുകയും ചെയ്യുന്നു ; |
| ഏഷഃ | ഇത് |
| നാരീണാം | സ്ത്രീകളുടെ |
| സ്വഭാവഃ. | സ്വഭാവമാണ്. |

അസത്യശീലാ വികൃതാ ദുർഗ്രാഹ്യഹൃദയാഃ സദാ
യുവത്യഃ പാപസങ്കല്പാഃ ക്ഷണമാത്രവിരാഗിണഃ. 22

| | |
|---|---|
| " യുവത്യഃ | " യുവതികളായ സ്ത്രീകൾ ; |
| സദാ | എല്ലായ്പോഴും |
| അസത്യശീലാഃ ; | വിശ്വാസയോഗ്യകളല്ലാത്തവർ ; |
| വികൃതാഃ ; | കാമക്രോധാദിവികാരങ്ങൾക്ക് വശപ്പെട്ടവർ; |
| ദുർഗ്രാഹ്യഹൃദയാഃ | ഉള്ളിലുള്ളതെന്തെന്ന് ആരാലും ഗ്രഹിക്കപ്പെട്ടവാൻ കഴിയാത്തവർ ; |
| പാപസങ്കല്പാഃ | ദുഷ്ടപ്രവൃത്തികൾ ചെയ്യുന്നതിൽ യാതൊരു സങ്കോചവുമില്ലാത്തവർ; |
| ക്ഷണമാത്രവിരാഗിണഃ. | ഒരു ക്ഷണനേരം കൊണ്ട് ഭർത്തൃസ്നേഹമെന്നതിനെ വെടിയുന്നവർ. |

ന കുലം ന കൃതം വിദ്യാം ന ദത്തം നാപി സംഗ്രഹം
സ്ത്രീണാം ഗൃഹ്ണാതി ഹൃദയമനിത്യഹൃദയാ ഹി താഃ. 23

| | |
|---|---|
| " താഃ | " അവർ |
| അനിത്യഹൃദയാഃ ; | സ്നേഹിക്കേണ്ടുന്നവയെ സ്നേഹിക്കാതിരിക്കുന്ന സ്വഭാവത്തോടുകൂടിയവർ ; |
| ഹി | ആകയാൽ തന്നെയാണ് |
| സ്ത്രീണാം | സ്ത്രീകളുടെ |
| ഹൃദയം, | ഹൃദയം, |
| കുലം | സ്വന്തമോ, ഭർത്താവിന്റെയോ കുലത്തെ |
| ഗൃഹ്ണാതി ന ; | പിടിച്ചുകൊണ്ടു നില്ക്കാതിരിക്കുന്നത് ; |
| കൃതം | ചെയ്തതിന്നുള്ള നന്ദിയേയും |
| ന ; | വിലവെക്കാതിരിക്കുന്നത് ; |
| വിദ്യാം | മോക്ഷപ്രദമായ തത്വജ്ഞാനത്തെയും |
| ന ; | ഗണിക്കാതിരിക്കുന്നത്; |
| സംഗ്രഹം | പാണിഗ്രഹണമായി |
| ദത്തം അപി | ദാനംചെയ്യപ്പെട്ട വിവാഹത്തേയും |
| ന. | വിലവെക്കാതിരിക്കുന്നത്. |

[ഇപ്രകാരം കൈകേയിയെ മനസ്സിൽ വെച്ചുംകൊണ്ടാണ് കൌസല്യ അസതികളായ സ്ത്രീകളെ നിന്ദിച്ചത്. എന്ന് (ഗോ. രാ.)]

സാധ്വീനാം തു സ്ഥിതാനാം ഹി ശീലേ സത്യേ ശ്രുതേ ശമേ
സ്ത്രീണാം പവിത്രം പരമം പതിരേകോ വിശിഷ്യതേ. 24

| | | | |
|---|---|---|---|
| "ശീലേ | "പാതിവ്രത്യധൎമ്മത്തി[ലും | സാധ്വീനാം | പുണ്യവതികളായ |
| സത്യേ | പുണ്യത്തിലും | സ്ത്രീണാം, | സ്ത്രീകൾക്ക്, |
| ശ്രുതേ | ധൎമ്മോപദേശത്തിലും | പതിഃ | ഭൎത്താവ് |
| ശമേ | കാമക്രോധാദികൾക്ക് വഴിപ്പെടാതെ ഇന്ദ്രിയങ്ങളെ നിഗ്രഹിക്കുന്നതിലും, | ഏകഃ ഹി | ഒരുവൻതന്നെയാണ് |
| | | പരമം | സൎവ്വോത്കൃഷ്ടമായ |
| | | പവിത്രം തു | പാവനവസ്തു എന്ന് |
| സ്ഥിതാനാം | സ്ഥിരമായി നിലനില്ക്കുന്നവരായ | വിശിഷ്യതേ. | വിശദമായ് പറയപ്പെട്ടിരിക്കുന്നു. |

സ ത്വയാ നാവമന്തവ്യഃ പുത്രഃ പ്രവ്രാജിതോ മമ
തവ ദൈവതമസ്ത്വേഷോ നിൎദ്ധനഃ സധനോऽപി വാ. 25

| | | | |
|---|---|---|---|
| "പ്രവ്രാജിതഃ | "കാട്ടിലേക്കയക്കപ്പെട്ട | സധനഃ | ധനസമ്പന്നനായോ |
| സഃ | ആ | നിൎദ്ധനഃ | ധനരഹിതനായോ വ |
| മമ | എന്റെ | അപി വാ | ൎത്തിച്ചാലുംവേണ്ടതില്ല, |
| പുത്രഃ, | പുത്രൻ, | തവ | ഭവതിക്ക് |
| ത്വയാ | ഭവതിയാൽ | ദൈവതം | പ്രത്യക്ഷദൈവമായി |
| അവമന്തവ്യഃ ന; | അവമതിക്കപ്പെടരുത്; | അസ്തു." | എല്ലായ്പോഴും വിളങ്ങട്ടെ." |
| ഏഷഃ | ഇവൻ | | |

വിജ്ഞായ വചനം സീതാ തസ്യാ ധൎമ്മാൎത്ഥസംഹിതം
കൃതാഞ്ജലിരുവാചേദം ശ്വശ്രൂമഭിമുഖേ സ്ഥിതാ. 26

| | | | |
|---|---|---|---|
| സീതാ | സീതാദേവി | ശ്വശ്രൂം | തന്റെ അമ്മായിയമ്മയായ കൌസല്യാദേവിയോടായി |
| തസ്യാഃ | ആ കൌസല്യാദേവിയുടെ | | |
| വചനം | ഉപദേശത്തെ | ഇദം | ഇപ്രകാരം |
| വിജ്ഞായ, | തന്റെ അഭിപ്രായത്തിന്നൊത്തതായി നല്ലപോലെ അറിഞ്ഞ്, | ധൎമ്മാൎത്ഥസംഹിതം | യാതൊരു ധൎമ്മത്തിൽ നിന്ന് പുരുഷാൎത്ഥങ്ങളെല്ലാം പ്രാപിക്കപ്പെടുമോ, അപ്രകാരമുള്ള പല ധൎമ്മങ്ങളുടെയും സാരത്തെ |
| അഭിമുഖേ | നേക്കു | | |
| സ്ഥിതാ, | നിന്നു, | | |
| കൃതാഞ്ജലിഃ | കൈകൂപ്പിക്കൊണ്ട്, | ഉവാച. | അരുളിച്ചെയ്തു. |

കരിഷ്യേ സൎവ്വമേവാഹമാൎയ്യാ യദനുശാസ്തി മാം
അഭിജ്ഞാഽസ്മി യഥാ ഭൎത്തുൎവ്വൎത്തിതവ്യം ശ്രുതം ച മേ. 27

| | |
|---|---|
| " ഭൎത്തുഃ | " ഭൎത്താവിന്ന് |
| യഥാ | എപ്രകാരം |
| വൎത്തിതവ്യം | വശഗയായിവൎത്തിക്കേണമെന്നതിനെപററി |
| മേ ശ്രുതം; | ഞാൻ ഉപദേശിക്കപ്പെട്ടിട്ടുണ്ട്; |
| ച | എങ്കിലും വീണ്ടും |
| അഭിജ്ഞാ | നിന്തിരുവടിയാൽ ഓൎമ്മപ്പെടുത്തപ്പെട്ടവളായും |
| അസ്മി; | ഞാൻ ഭവിച്ചിരിക്കുന്നു; |
| ആൎയ്യാ | ശ്വശ്രൂവായ നിന്തിരുവടി |
| യത് | യാതൊന്നിനെ |
| മാം | എനിക്ക് |
| അനുശാസ്തി, | ഇപ്പോൾ ഉപദേശിക്കുന്നുവോ, |
| സൎവ്വം ഏവ | അതെല്ലാവററിനേയും |
| അഹം | ഞാൻ |
| കരിഷ്യേ. | ഭക്തിയോടുകൂടി ശിരസാ വഹിക്കുന്നുണ്ട്. |

ന മാമസജ്ജനേനാൎയ്യാ സമാനയിതുമൎഹതി
ധൎമ്മാദ്വിചലിതും നാഹമലം ചന്ദ്രാദിവ പ്രഭാ. 28

| | |
|---|---|
| " ആൎയ്യാ | " നിന്തിരുവടി |
| മാം | എന്നെ |
| അസജ്ജനേന | പാതിവ്രത്യധൎമ്മമിന്നതെന്നറിയാത്ത സ്ത്രീജനത്തിൽപെട്ട |
| സമാനയിതും അൎഹതി ന; | ഒരുത്തിയെന്ന് വിചാരിക്കാതിരുന്നാലും; |
| ചന്ദ്രാത് | ചന്ദ്രങ്കൽനിന്ന് |
| പ്രഭാ ഇവ | നിലാവ് എന്നപോലെ, |
| ധൎമ്മാത് | പാതിവ്രത്യധൎമ്മത്തിൽനിന്ന് |
| വിചലിതും | വ്യതിചലിപ്പാൻ |
| അഹം | ഞാൻ |
| അലം ന; | ഇടവരുത്തുകയില്ല. |

നാതന്ത്രീ വാദ്യതേ വീണാ നാചക്രോ വൎത്തതേ രഥഃ
നാപതിഃ സുഖമേധേത യാ സ്യാദപി ശതാത്മജാ. 29

| | |
|---|---|
| " വീണാ | " വീണ |
| അതന്ത്രീ | കമ്പിയില്ലാതെ |
| വാദ്യതേ ന; | മീട്ടുകയില്ല; |
| രഥഃ | രഥം |
| അചക്രഃ | ചക്രമില്ലാതെ |
| വൎത്തതേ ന; | ഉരുളുകയില്ല; |
| യാ | യാതൊരുവൾ |
| ശതാത്മജാ അപി | അനേകസന്താനങ്ങളുള്ളവളായിരുന്നാലും |
| അപതിഃ സ്യാത് | ഭൎത്താവില്ലെന്നുവരികിൽ |
| സുഖം | സുഖത്തെ |
| ഏധേത ന. | പ്രാപിക്കയില്ല. |

മിതം ദദാതി ഹി പിതാ മിതം മാതാ മിതം സുതഃ
അമിതസ്യ ഹി ദാതാരം ഭൎത്താരം കാ ന പൂജയേത്. 30

| | |
|---|---|
| " പിതാ | " പിതാവ് |
| മിതം ഹി | (ഐഹികസുഖം എന്ന കാരണത്താൽ) അല്പമാത്രത്തെത്തന്നെ |
| ദദാതി; | നൽകുന്നതു്; [യാണ് |
| മാതാ | മാതാവും |
| മിതം; | അല്പത്തെത്തന്നെ; |
| സുതഃ | പുത്രനും |
| മിതം; | അല്പത്തെത്തന്നെ; |
| അമിതസ്യ | എന്നാൽ ഐഹികാമുഷ്മികങ്ങളായ അളവററതിനെ |
| ദാതാരം | നൽകുന്നവനായ |
| ഭൎത്താരം | ഭൎത്താവിനെ |
| കാ ഹി | ഏതൊരുവളാണ് |
| പൂജയേത് ന? | പൂജിക്കാതിരിക്കുക? |

സാഽഹമേവംഗതാ ശ്രേഷ്ഠാ ശ്രുതധൎമ്മപരാവരാ
ആൎയ്യേ കിമവമന്യേയം സ്ത്രീണാം ഭൎത്താ ഹി ദൈവതം. 31

| | | | |
|---|---|---|---|
| “ സ്ത്രീണാം | “ സ്ത്രീകൾക്ക് | ശ്രുതധൎമ്മ-പരാവരാ | പാതിവ്രത്യധൎമ്മത്തിന്നപരിയായി മററൊന്നുമില്ലെന്ന് ഉപദേശിക്കപ്പെട്ടിരിക്കുന്ന[വളും ആയ |
| ഭൎത്താ ഹി | ഭൎത്താവൊരുവൻമാത്രമാണല്ലൊ | | |
| ദൈവതം; | പ്രത്യക്ഷദൈവമായുള്ളത്; | സാ | ആ |
| ആൎയ്യേ! | ആൎയ്യേ! | അഹം, | ഞാൻ, |
| ശ്രേഷ്ഠാ | സൎവ്വഭാഗ്യപ്രദമായി | അയം, | അപ്രകാരമുള്ള ഇദ്ദേ[ഹത്തെ |
| ഏവംഗതാ | ഈ വ്രതത്തെകൈക്കൊണ്ടവളും | കിം | എങ്ങിനെ |
| | | അവമന്യേ?” | അപമാനിക്കും?” |

സീതായാ വചനം ശ്രുത്വാ കൌസല്യാ ഹൃദയംഗമം
ശുദ്ധസത്വാ മുമോചാശ്രു സഹസാ ദുഃഖഹൎഷജം. 32

| | | | |
|---|---|---|---|
| സീതായാഃ | സീതാദേവിയുടെ | കൌസല്യാ, | കൌസല്യാദേവി, |
| ഹൃദയംഗമം | മനഃപൂൎവ്വമായ | സഹസാ | താനറിയാതെ |
| വചനം | ഈ അഭിപ്രായത്തെ | ദുഃഖഹൎഷജം | ദുഃഖത്താലും സന്തോഷത്താലും ഉളവായ |
| ശ്രുത്വാ, | കേട്ട് | | |
| ശുദ്ധസത്വാ | പരിശുദ്ധയും വിവേകത്തോടുകൂടിയവളുംആയ | അശ്രു | കണ്ണീർ |
| | | മുമോച. | ചൊരിഞ്ഞു. |

താം പ്രാഞ്ജലിരഭിക്രമ്യ മാതൃമദ്ധ്യേഽതിസത്കൃതാം
രാമഃ പരമധൎമ്മജ്ഞോ മാതരം വാക്യമബ്രവീത്. 33

| | | | |
|---|---|---|---|
| പരമ-ധൎമ്മജ്ഞഃ | പരമമായധൎമ്മത്തേയും, അനുചരിപ്പാനുള്ള മാൎഗ്ഗത്തേയും നന്നായറിഞ്ഞവനായ | അതി-സത്കൃതാം | ഏററവും ബഹുമാനിക്കപ്പെട്ടവളായ് വിളങ്ങുന്ന |
| | | താം മാതരം | അ സ്വന്തംമാതാവി[നെ |
| | | അഭിക്രമ്യ, | സമീപിച്ച്, |
| രാമഃ, | ശ്രീരാമൻ, | പ്രാഞ്ജലിഃ | കൈകൂപ്പിക്കൊണ്ട് |
| മാതൃമദ്ധ്യേ | മാതൃജനങ്ങളുടെയിടയിൽ | വാക്യം അബ്രവീത്. | ഇപ്രകാരം ഉണൎത്തിച്ചു. |

അംബ മാ ദുഃഖിതാ ഭൂസ്ത്വം പശ്യ ത്വം പിതരം മമ
ക്ഷയോഽപി വനവാസസ്യ ക്ഷിപ്രമേവ ഭവിഷ്യതി. 34

| | | | |
|---|---|---|---|
| “ അംബ! | “ അമ്മേ! | പശ്യ; | വേണ്ടുംവണ്ണം ശുശ്രൂഷിച്ച് വന്നാലും; |
| ത്വം | നിന്തിരുവടി | | |
| ദുഃഖിതാ | ദുഃഖിതയായി | വനവാസസ്യ | വനവാസത്തിന്റെ |
| മാ ഭൂഃ; | വൎത്തിക്കാതിരുന്നാലും; | ക്ഷയഃ അപി | അവസാനവും, |
| ത്വം | നിന്തിരുവടി | ക്ഷിപ്രം ഏവ | നാൾപോയതറിയാതെ തന്നെ, |
| മമ | എന്റെ | | |
| പിതരം | അച്ഛൻ തിരുമേനിയെ | ഭവിഷ്യതി. | വന്നുകളയും. |

സുപ്തായാസ്തേ ഗമിഷ്യന്തി നവ വൎഷാണി പഞ്ച ച
സാ സമഗ്രമിഹ പ്രാപ്തം മാം ദ്രക്ഷ്യസി സുഹൃദ്വൃതം. 35

| | |
|---|---|
| "തേ സുപ്തായാഃ | "നിന്തിരുവടി ഉറക്കം ഉറങ്ങി ഉണരുംമുമ്പ് |
| നവ ച | ഒമ്പതും. |
| പഞ്ച | അഞ്ചും |
| വൎഷാണി | കൊല്ലങ്ങൾ |
| ഗമിഷ്യന്തി ; | ഓടിപ്പോയ്ക്കളയും; |
| സാ | ആ നിന്തിരുവടി |
| മാം | എന്നെ |
| സമഗ്രം, | തുടങ്ങിയ കൃത്യത്തെ പൂൎത്തിയാക്കിയവനായി |
| ഇഹ | ഇവിടെ |
| പ്രാപ്തം | തിരിച്ചുവന്നവനായി |
| സുഹൃദ്വൃതം | മിത്രസമേതനായി |
| ദ്രക്ഷ്യസി. | കാണുമാറാകും." |

ഏതാവദഭിനീതാൎത്ഥമുക്ത്വാ സ ജനനീം വചഃ
ത്രയശ്ശതശതാൎദ്ധാ ഹി ദദൎശാവേക്ഷ്യ മാതരഃ. 36

| | |
|---|---|
| സഃ | ആ ശ്രീരാമൻ |
| ജനനീം | മാതാവായ കൌസല്യയോടായി |
| ഏതാവത് | ഇപ്രകാരം |
| അഭിനീതാൎത്ഥം | കേൾക്കുന്നവൎക്കും, പറയുന്നവൎക്കും, കാലത്തിന്നും യോജിച്ചതായ സൎവ്വാൎത്ഥങ്ങളുടെയും സാരമായ |
| വചഃ | വാക്യത്തെ |
| ഉക്ത്വാ, | അരുളിച്ചെയ്തശേഷം |
| ത്രയശ്ശതശതാൎദ്ധാഃ | മുന്നൂറ്റമ്പതുപേരേയും |
| അവേക്ഷ്യ ദദൎശ | വേറെവേറെ കണ്ടു യാത്രപറഞ്ഞു; |
| ഹി മാതരഃ | എന്തെന്നാൽ അവരെല്ലാവരും മാതാക്കന്മാരാണല്ലൊ. |

["അവേക്ഷ്യ ദദൎശ," വിവിച്യ ദദൎശ, എന്നു (തിലകം) "മാതരഃ" എന്നു പ്രഥമ വിഭക്തിയായി ഉപയോഗിച്ചിരിക്കുന്നതു "മാതൄഃ" എന്ന ദ്വിതീയയ്ക്കുപകരം ആൎഷമാണെന്നു, ചില വ്യാഖ്യാതാക്കന്മാരുടെ അഭിപ്രായം.]

താശ്ചാപി സ തഥൈവാൎത്താഃ മാതൄൎദ്ദശരഥാത്മജഃ
ധൎമ്മയുക്തമിദം വാക്യം നിജഗാദ കൃതാഞ്ജലിഃ. 37

| | |
|---|---|
| സഃ | ആ |
| ദശരഥാത്മജഃ | ദശരഥ രാജകുമാരൻ, |
| തഥാ ഏവ | അപ്രകാരംതന്നെ |
| ആൎത്താഃ | ദുഃഖിതകളായ |
| താഃ | ആ |
| മാതൄഃ അപി ച | മാതാക്കന്മാരെ എല്ലാവരേയും നോക്കി |
| കൃതാഞ്ജലിഃ, | കൈകൂപ്പിക്കൊണ്ടു, |
| ധൎമ്മയുക്തം | ധൎമ്മയുക്തമായ |
| ഇദം വാക്യം | ഈ വാക്യത്തെ |
| നിജഗാദ. | അരുളിച്ചെയ്തു. |

സംവാസാത് പരുഷം കിഞ്ചിദജ്ഞാനാദ്വാപി യത് കൃതം
തന്മേ സമനുജാനീത സൎവ്വാശ്ചാമന്ത്രയാമി വഃ. 38

| | |
|---|---|
| "മേ | "എന്റെ |
| സംവാസാത് അപി | അതി പരിചയം ഹേതുവായോ, |
| അജ്ഞാനാത് വാ കൃതം | അറിവില്ലായ്മകൊണ്ടോ ചെയ്യപ്പെട്ടതായ |
| പരുഷം | അപരാധം |
| യത് കിഞ്ചിത് | ഏതായിരുന്നാലും |
| തത് | അതിനെ |
| സമനുജാനീത ; | നിങ്ങൾ ക്ഷമിച്ചരുളിയാലും; |
| വഃ സൎവ്വാഃ ച | നിങ്ങൾ എല്ലാവരോടും |
| ആമന്ത്രയാമി." | ഞാൻ അനുമതി ചോദിച്ചുകൊള്ളുന്നു." |

വചനം രാഘവസ്യൈതദ്ധൎമ്മയുക്തം സമാഹിതം
ശുശ്രുവുസ്താഃ സ്ത്രിയഃ സൎവ്വാഃ ശോകോപഹതചേതസഃ. 39

| | | | |
|---|---|---|---|
| ശോകോപഹതചേതസഃ | ശോകത്താൽ മനസ്സു മുട്ടിയവരായ | ഏതത് വചനം | ഈ വചനത്തെ, |
| താഃ സ്ത്രിയഃ | ആ രാജ്ഞിമാർ | ധൎമ്മയുക്തം | ധൎമ്മാനുസൃതമെന്നും |
| സൎവ്വാഃ | എല്ലാവരും | സമാഹിതം | പ്രേമത്തെ പ്രത്യക്ഷീകരിക്കുന്നതെന്നും |
| രാഘവസ്യ | ശ്രീരാമന്റെ | ശുശ്രുവുഃ. | ബോധിച്ചു. |

ജജ്ഞേഽഥ താസാം സംനാദഃ ക്രൌഞ്ചീനാമിവ നിസ്വനഃ
മാനവേന്ദ്രസ്യ ഭാൎയ്യാണാമേവം വദതി രാഘവേ. 40

| | | | |
|---|---|---|---|
| രാഘവേ | ശ്രീരാമൻ | താസാം | അവരുടെ |
| ഏവം | മേൽപ്രകാരം | സംനാദഃ, | മുറവിളി, |
| വദതി | അരുളിച്ചെയ്തൊറെ, | ക്രൌഞ്ചീനാം | പെൺ ക്രൌഞ്ചങ്ങളുടെ |
| അഥ | ആ സമയം | | |
| മാനവേന്ദ്രസ്യ | മഹാരാജാവിന്റെ | നിസ്വനഃ ഇവ | കരച്ചൽ എന്നപോലെ |
| ഭാൎയ്യാണാം | രാജ്ഞിമാരായ | ജജ്ഞേ. | ഉണ്ടായി. |

മുരജപണവമേഘഘോഷവ-
　　ദ്ദശരഥവേശ്മ ബഭൂവ യത് പുരാ
വിലപിതപരിദേവനാകുലം
　　വ്യസനഗതം തദഭൂത് സുദുഃഖിതം. 41

| | | | |
|---|---|---|---|
| യത് ദശരഥവേശ്മ | യാതൊരു ദശരഥമഹാരാജാവിന്റെ അരമന, | ബഭൂവ, | വിളങ്ങിയിരുന്നുവോ, |
| മുരജപണവമേഘഘോഷവത്, | മൃദംഗം, മദ്ദളം എന്നവയുടെ ധ്വനികളാൽ ഇടിമുഴക്കം പോലെയുള്ള മുഴക്കത്തോടുകൂടിയതായി | തത് | അത് |
| | | വിലപിതപരിദേവനാകുലം | കരച്ചിലും മുറവിളിയും ചേൎന്ന് |
| | | വ്യസനഗതം | അതികഷ്ടദശയിലിരിക്കുന്നതായി |
| | | സുദുഃഖിതം | ഏററവും പരിതപിക്കത്തക്കതായി |
| പുരാ | ഇതിന്നുമുമ്പ് | അഭൂത്. | ഭവിച്ചു. |

ഇത്യാൎഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ അയോദ്ധ്യാകാണ്ഡേ
ഏകോനചത്വാരിംശഃ സൎഗ്ഗഃ = മുപ്പത്തൊമ്പതാംസൎഗ്ഗം സമാപ്തം.

ആദ്യം മുതൽ ശ്ലോകസംഖ്യ 4004; അയോദ്ധ്യാകാണ്ഡം ആദ്യം മുതൽ ശ്ലോകസംഖ്യ 1649.



# ചത്വാരിംശഃ സർഗ്ഗഃ = നാല്പതാം സർഗ്ഗം.

[പൌരാനുഗമനം = പൌരന്മാർ കൂടെ പോകുന്നത്.]

**അഥ രാമശ്ച സീതാ ച ലക്ഷ്മണശ്ച കൃതാഞ്ജലിഃ**
**ഉപസംഗൃഹ്യ രാജാനം ചക്രുർദ്ദീനാഃ പ്രദക്ഷിണം.** 1

| | | | |
|---|---|---|---|
| ദീനാഃ | കഷ്ടദശയിലിരിക്കുന്നവരായ | അഥ / കൃതാഞ്ജലിഃ | ഓരോരുത്തരും കൈകൂപ്പിക്കൊണ്ട് |
| രാമഃ ച | ശ്രീരാമനും | രാജാനം | രാജാവിനെ |
| സീതാ ച | സീതാദേവിയും | ഉപസംഗൃഹ്യ | കാൽതൊട്ടു വണങ്ങി |
| ലക്ഷ്മണഃ ച | ലക്ഷ്മണനും | പ്രദക്ഷിണം ചക്രുഃ. | പ്രദക്ഷിണംചെയ്തു. |

**തം ചാപി സമനുജ്ഞാപ്യ ധർമ്മജ്ഞഃ സീതയാ സഹ**
**രാഘവഃ ശോകസംമൂഢോ ജനനീമഭ്യവാദയത്.** 2

| | | | |
|---|---|---|---|
| ശോകസംമൂഢഃ | അത്തലാൽ മാഴ്കിയിരിക്കുന്നവനും | തം | അദ്ദേഹത്തെ |
| ധർമ്മജ്ഞഃ ച | ധർമ്മജ്ഞനുമായ | സമനുജ്ഞാപ്യ, | സമ്മതിപ്പിച്ച്, |
| രാഘവഃ, | ശ്രീരാമൻ, | അപി | അതിൽപിന്നെ |
| സീതയാ | സീതാദേവിയോടും | ജനനീം | സ്വന്തം മാതാവിനെ |
| സഹ, | കൂടി | അഭ്യവാദയത്. | നമസ്കരിച്ച് അഭിവാദനംചെയ്തു. |

**അനന്തരം ലക്ഷ്മണോ ഭ്രാതുഃ കൌസല്യാമഭ്യവാദയത്**
**അഥ മാതുഃ സുമിത്രായാ ജഗ്രാഹ ചരണൌ പുനഃ.** 3

| | | | |
|---|---|---|---|
| ലക്ഷ്മണഃ | ലക്ഷ്മണൻ, | അഥ പുനഃ | അതിൽപിന്നെ |
| ഭ്രാതുഃ | ജ്യേഷ്ഠന്റെ | മാതുഃ | മാതാവായ |
| അനന്തരം | ശേഷം | സുമിത്രായാഃ | സുമിത്രാദേവിയുടെ |
| കൌസല്യാം | കൌസല്യാദേവിയെ | ചരണൌ | പാദങ്ങളിൽ |
| അഭ്യവാദയത് | നമസ്കരിച്ച് അഭിവാദ്യംചെയ്തു, | ജഗ്രാഹ. | തൊട്ടുവണങ്ങി. |

**തം വന്ദമാനം രുദതീ മാതാ സൌമിത്രിമബ്രവീത്**
**ഹിതകാമാ മഹാബാഹും മൂർദ്ധ്ന്യുപാഘ്രായ ലക്ഷ്മണം.** 4

| | | | |
|---|---|---|---|
| രുദതീ | കരഞ്ഞുകൊണ്ടിരുന്നവളും | മഹാബാഹും | മഹാബാഹുവും |
| | | വന്ദമാനം | വന്ദിക്കുന്നവനും ആയ |
| ഹിതകാമാ | ദോഷരഹിതമായ ധർമ്മാനുഷ്ഠാനത്തിൽ ആസക്തയും ആയ | ലക്ഷ്മണം | ലക്ഷ്മണനെ |
| | | മൂർദ്ധ്നി | മൂർദ്ധാവിൽ |
| | | ഉപാഘ്രായ | ചുംബിച്ച് |
| മാതാ, | ആ മാതാവായ സുമിത്രാദേവി | തം | അദ്ദേഹത്തിന്ന് |
| സൌമിത്രിം | തന്റെ പുത്രനും | അബ്രവീത്. | ഇപ്രകാരം ഉപദേശം നൽകി. |

സൃഷ്ടസ്ത്വം വനവാസായ സ്വനുരക്തഃ സുഹൃജ്ജനേ
രാമേ പ്രമാദം മാ കാർഷീഃ പുത്ര ഭ്രാതരി ഗച്ഛതി. 5

| | |
|---|---|
| “ പുത്ര! | “ പുത്ര! |
| ത്വം | നീ |
| വനവാസായ | വനവാസത്തിന്നു വേണ്ടിത്തന്നെ |
| സൃഷ്ടഃ; | പിറന്നു; |
| സുഹൃജ്ജനേ | സകല പ്രജകൾക്കും |
| ഭ്രാതരി | ജ്യേഷ്ഠനും പ്രിയനും |
| ഗച്ഛതി | അന്യദേശങ്ങളിൽ ഇരിക്കുന്നവനും ആയ |
| രാമേ | ശ്രീരാമങ്കൽ |
| സ്വനുരക്തഃ | അപൂർവ്വഭക്തിയുക്തനായി, |
| പ്രമാദം | അപരാധമെന്നതിന്നു തന്നെ |
| മാ കാർഷീഃ. | ഇടവരുത്താതെ വർത്തിക്കുക. |

[ശ്രീരാമന്റെ കൂടെ വനവാസംചെയ്തു് അപ്രമത്തനായി കൈങ്കൎയ്യംചെയ്യുന്നതുതന്നെയാണ് നിണക്ക് ജന്മസാഫല്യം (തനിശ്ലോകി.)

നീ സുഹൃജ്ജനങ്ങളിൽ അനുരക്തനാണെന്നാലും, ജ്യേഷ്ഠനായ രാമൻ വനത്തിലേക്ക് പോകുന്നതുകൊണ്ട്, വനവാസത്തിന്നായ് അനുമതി നൽകപ്പെട്ടിരിക്കുന്നു. (തിലകം തീൎത്ഥീയം.)]

വ്യസനീ വാ സമൃദ്ധോ വാ ഗതിരേഷ തവാനഘ
ഏഷ ലോകേ സതാം ധൎമ്മോ യജ്ജ്യേഷ്ഠവശഗോ ഭവേത്. 6

| | |
|---|---|
| “ ലോകേ | “ ലോകത്തിൽ |
| ജ്യേഷ്ഠവശഗഃ | മൂത്തവൎക്കു വശപ്പെട്ടു നടക്കുക |
| യത് ഭവേത് | എന്നു യാതൊന്നുണ്ടോ |
| ഏഷഃ | അതാണ് |
| സതാം ധൎമ്മഃ; | പുണ്യാത്മാക്കളുടെ ധൎമ്മാനുഷ്ഠാനം |
| അനഘ! | ദോഷമററവനെ! |
| ഏഷഃ | ഇവനൊരുവനാണ്, |
| സമൃദ്ധഃ വാ | സകല സൌഭാഗ്യങ്ങളും തികഞ്ഞവനായാലും |
| വ്യസനീ വാ | നിർഭാഗ്യവാനായാലും |
| തവ ഗതിഃ. | നിനക്ക് ആശ്രയം. |

ഇദം ഹി വൃത്തമുചിതം കുലസ്യാസ്യ സനാതനം
ദാനം ദീക്ഷാ ച യജ്ഞേഷു തനുത്യാഗോ മൃധേഷു ച
ജ്യേഷ്ഠസ്യാപ്യനുവൃത്തിശ്ച രാജവംശസ്യ ലക്ഷണം. 7

| | |
|---|---|
| “ ഇദം ഹി | “ ഇതുതന്നെയാണ് |
| അസ്യ കുലസ്യ | ഈ ഉത്തമകുലത്തിന്നു, |
| ഉചിതം | പാരമ്പര്യവും |
| സനാതനം | ശാശ്വതവും ആയ |
| വൃത്തം; | അനുഷ്ഠാനം; |
| ജ്യേഷ്ഠസ്യ | ജ്യേഷ്ഠന്നു |
| അനുവൃത്തിഃ ച, | അനുസരണയോടുകൂടി നടക്കുക, |
| ദാനം, | പരിശുദ്ധമായിരിക്കുക, |
| യജ്ഞേഷു | മോക്ഷത്തെമാത്രം ലക്ഷ്യമാക്കി നടത്തുന്ന വൈദികകൃത്യങ്ങളിൽ |
| ദീക്ഷാ ച, | ശ്രദ്ധക്കുറവില്ലാതിരിക്കുക, |
| മൃധേഷു | യുദ്ധങ്ങളിൽ |
| തനുത്യാഗഃ ച | ശരീരത്യാഗം ചെയ്യുക, എന്നുള്ളവയായ |
| അപി | ഇവയിൽ ഓരോന്നും |
| രാജവംശസ്യ | ഈ രാജവംശത്തിന്നുള്ളതും |
| ലക്ഷണം.” | സൎവ്വരാലും കൊണ്ടാടപ്പെട്ടതും ആയ വിശേഷഗുണമാകുന്നു.” |

ലക്ഷ്മണം ത്വേവമുക്ത്വാ സാ സംസിദ്ധം പ്രിയരാഘവം
സുമിത്രാ ഗച്ഛ ഗച്ഛേതി പുനഃ പുനരുവാച തം 8
ഗമ്യതാമർത്ഥലാഭായ ക്ഷേമായ വിജയായ ച
ശത്രുപക്ഷവിനാശായ പുനഃ സന്ദർശനായ ച. 9

| | |
|---|---|
| സാ | ആ |
| സുമിത്രാ | സുമിത്രാദേവി, |
| പ്രിയരാഘവം തു, | ശ്രീരാമങ്കൽ ഭക്തിമൂലം കൈങ്കര്യം ചെയ്തുവന്നവനായിരുന്നതു കാരണം, |
| സംസിദ്ധം | മുക്തിക്ക് പാത്രീഭവിച്ചവനായ |
| ലക്ഷ്മണം | ലക്ഷ്മണനന്ന് |
| ഏവം ഉക്ത്വാ, | മേൽപ്രകാരം ഉപദേശം നൽകിയശേഷം, |
| "അർത്ഥലാഭായ | "ജന്മസാഫല്യത്തിന്നായും |
| ക്ഷേമായ | പരമപദപ്രാപ്തിക്കായും |
| വിജയായ | പെരുമയോടുകൂടി വിലസുന്നതിന്നായും, |
| ശത്രുപക്ഷവിനാശായ ച | അപരാധികളുടെ നാശത്തിന്നായും, |
| പുനഃ | ഇവയെല്ലാം ഉപരിയായിരിക്കുന്ന |
| സന്ദർശനായ ച | ഭക്തിയ്ക്കായും, |
| ഗമ്യതാം," | കൂടപ്പോകതന്നെ വേണം," |
| ഇതി തം | എന്നുപറഞ്ഞ് അവനോടായി |
| പുനഃ പുനഃ | പിന്നേയും |
| "ഗച്ഛ, ഗച്ഛ;" | "പുറപ്പെട്ട് പോയ്ക്കൊൾക" എന്ന് |
| ഉവാച. | ഉരചെയ്തു. |

["ആഗച്ഛ, ഗച്ഛ" എന്നാകുന്നു പാഠഭേദം, എന്ന് (സ.)]

രാമം ദശരഥം വിദ്ധി മാം വിദ്ധി ജനകാത്മജാം
അയോദ്ധ്യാമടവീം വിദ്ധി ഗച്ഛ താത യഥാസുഖം. 10

| | |
|---|---|
| "താത! | "ഉണ്ണി! |
| രാമം | ശ്രീരാമനെ |
| ദശരഥം | ദശരഥമഹാരാജാവെന്ന് |
| വിദ്ധി! | നീ കരുതി നടന്നുവന്നാലും; |
| ജനകാത്മജാം | ജനകാത്മജയെ |
| മാം | ഞാനെന്ന് |
| വിദ്ധി; | ഭാവിച്ച് നടന്നുവന്നാലും; |
| അടവീം | അരണ്യത്തെ |
| അയോദ്ധ്യാം | അയോദ്ധ്യയെന്ന് |
| വിദ്ധി | നീ ഭാവിച്ച്കൊണ്ടാടിയാലും; |
| യഥാസുഖം | യാതൊരുകുറവുമില്ലാതെ |
| ഗച്ഛ." | നീ പോയ്ക്കുന്നാലും." |

[ദശരഥചക്രവർത്തി നിന്നെ സ്നേഹിച്ചുവർത്തിക്കുന്നപോലെ ശ്രീരാമനും നിങ്കൽ വർത്തിക്കുമെന്നും, എന്നെപ്പോലെ സീതയും നിങ്കൽ വർത്തിക്കുമെന്നും, അയോദ്ധ്യയെപ്പോലെ വനവും നിനക്ക് സർവ്വ സുഖങ്ങളേയും നൽകുമെന്നുംകൂടി ഭാവം.

ഈ ശ്ലോകത്തിന്ന് മേല്പറഞ്ഞ സദുപദേശമായ അർത്ഥത്തിന്നുപുറമെ, ഇനിയും വേറെ ഉപദേശമായും, ശ്രീസീതാരാമന്മാരുടെ സൂക്ഷ്മതത്വത്തെ വിവരിക്കുന്നതായും ഭാവിരാമായണകഥയെ സൂചിപ്പിക്കുന്നതായും പലെ അർത്ഥങ്ങൾ വ്യാഖ്യാനങ്ങളിൽ പറയപ്പെടുന്നു:—

1. ശ്രീരാമനെ, "ദശഃ, പക്ഷി ഗരുഡഃ, രഥഃ യസ്യ തം ദശരഥം," പക്ഷിവാഹനനായ മഹാവിഷ്ണുവെന്ന് ധരിച്ചാലും; ജനകാത്മജയെ 'മ' യെന്ന് ലക്ഷ്മീദേവിയെന്ന്. ധരിച്ചാലും; അടവിയെ, അവരുടെ വാസസ്ഥാനമായ 'അപരാജിത' എന്ന പേരുള്ള 'അയോദ്ധ്യ'യെന്ന്, അതായത് വൈകുണ്ഠമെന്നും ധരിച്ചാലും. "ദേവാനാം പൂരയോദ്ധ്യാ" എന്ന് ശ്രുതി. ആകയാൽ

"ഗച്ഛതാ" പോകുന്നവനായ ശ്രീനാരായണനായ ശ്രീരാമന്റെ കൂടെ, സുഖമായി, "അത" പോയാലും.

2. രാമനെയും ദശരഥമഹാരാജാവിനെയും, നിരുപാധികസോപാധിക ഗുരുജനങ്ങളായി, അവർ തമ്മിലുള്ള വ്യത്യാസത്തെ അറിയുക. അപ്രകാരംതന്നെ എന്നെയും സീതയേയും, സോപാധികനിരുപാധികമാതാക്കന്മാരായറിയുക. അയോദ്ധ്യയേയും അടവിയേയും അറിഞ്ഞ് അടവിയെ നിരുപാധികപ്രാപ്യസ്ഥാനമായറിയുക.

3. ശ്രീരാമനെ, "ദശസു ഇന്ദ്രിയേഷു രഥോ ഗമനം യസ്യ തം," (പത്ത് ഇന്ദ്രിയങ്ങളേയും പ്രവേശിച്ചവൻ), "ദശഭ്യഃ ഇന്ദ്രിയേഭ്യഃ, രഥോ ഗതിഃ, വിഷയപ്രാപ്തിരിതിയാവത്, ഭയന തം" (ദശേന്ദ്രിയങ്ങൾക്കും വിഷയപ്രാപ്തി യാതൊരുവന്റെ ശക്തികൊണ്ടോ, അപ്രകാരമുള്ളവൻ), 'യച്ചക്ഷുഷാ ന പശ്യതി യേന ചക്ഷൂംഷി പശ്യതി, തദേവ ബ്രഹ്മത്വം വിദ്ധി,'' ഇത്യാദി ശ്രുതിവാക്യപ്രകാരം, ഇന്ദ്രിയാദികളുടെ വൃത്തി യാതൊന്നുകൊണ്ടോ അപ്രകാരമുള്ള പരമാത്മാവെന്നറിഞ്ഞാലും, ജനകാത്മജയെ, "മാം", ദേശകാലനാമരൂപാദികളെക്കൊണ്ട് പ്രപഞ്ചത്തിനും, അതിലുള്ള സർവ്വ വ്യക്തികൾക്കും പരിമിതിയെ കല്പിക്കുന്നവളായ മൂലപ്രകൃതിയെന്ന് അറിഞ്ഞാലും, അയോദ്ധ്യയെ, "അടഗതൌ," എന്ന ധാതുപ്രകാരം അടവി, (അതായത്, ഗമിച്ചുകൊണ്ടിരിക്കുന്നതായ, മാറിമാറിക്കൊണ്ടിരിക്കുന്നതായ, ജഗത്ത്) എന്നും അറിഞ്ഞാലും, ഇപ്രകാരം സൂക്ഷ്മതത്വത്തെ അറിഞ്ഞ് പരമാനന്ദസുഖത്തെ പ്രാപിച്ചാലും. (താത! യഥാ, സുഖം ഗച്ഛ!).

4. ദശരഥമഹാരാജാവിനെ, "രാമനായി," സ്വശക്തിയററവനായി അറിയുക. എന്നെ നിങ്ങൾ വനത്തിലേക്ക് പോയശേഷം, കൈകേയിയാൽ എന്റെ പിതൃഗൃഹത്തിലേക്ക് ഓട്ടിക്കപ്പെട്ടവളായും അറിഞ്ഞുകൊൾക, അരണ്യത്തെ ഭയപ്പെടുന്നപോലെ അയോദ്ധ്യയേയും എല്ലാവരും ഭയപ്പെടുമെന്നും അറിക. ഇനി ഇഷ്ടംപോലെ പോകേണമെങ്കിൽ പൊയ്ക്കൊൾക.

5. ദശരഥമഹാരാജാവിനെ, നിങ്ങൾ വേർപിരിഞ്ഞ കാരണത്താൽ, രാമനെന്ന്, അതായത് മൃതനെന്ന് ധരിക്കുക, അതിനാൽ എന്നെ, പതിപുത്രാദികളില്ലെന്ന കാരണത്താൽ കേവലം പിതാവിന്റെ പുത്രിയായി, വിധവയായി, അറിഞ്ഞുകൊൾക, അഥവാ പതിപുത്രാദിവിരഹദുഃഖത്താൽ സീതയെപ്പോലെ കാട്ടിൽ വസിക്കുന്നവളെന്നറിക; അയോദ്ധ്യയെ അരാജകത്വം ഹേതുവാൽ അടവിയെന്നും അറിക; ഇനി ഇഷ്ടമാണെന്നുവെച്ചാൽ പൊയ്ക്കൊൾക.

6. ശ്രീരാമൻ, ദശരഥമഹാരാജാവിനെപ്പോലെതന്നെ ഭാര്യയുടെ വാക്യത്തെ അനുസരിക്കുമെന്നറിയുക; (പൊൻമാനിന്റെ പിന്നാലെ പോകുമെന്ന സാരം). ഞാൻ നിന്നെ ശ്രീരാമന്റെ പിന്നാലെ പോകാൻ പറയുന്നതുപോലെ സീതയും നിന്നെ പോകാൻ പറയുമെന്നറിക; നിങ്ങൾ ഇപ്പോൾ അയോദ്ധ്യയെവിട്ട് പോകുന്നപോലെ അടവിയേയും വിടും എന്നറിക.

7. ദശരഥമഹാരാജാവ് രാമനെ പിരിഞ്ഞ് ദുഃഖിക്കുന്നതുപോലെ, സീതയെ പിരിഞ്ഞ് രാമനും ദുഃഖിക്കുമെന്നറിക; ഞാൻ നിങ്ങളെപ്പിരിഞ്ഞ് ദുഃഖിക്കുന്നപോലെ സീതയും, ദുഃഖിക്കും; അയോദ്ധ്യാനിവാസികൾ ദുഃഖിക്കുംപോലെ വനവാസികളും ദുഃഖിക്കും.

8. രാമനെ, രാവണവധാനന്തരം, "ദശസു ദിശാസു അപ്രതിഹതോ രഥോ യസ്യ തം ദശരഥം," പത്തുദിക്കിലും തടസ്ഥംകൂടാതെ സഞ്ചരിക്കുന്ന പുഷ്പകവിമാനത്തോടുകൂടിയവനായിരിക്കുമെന്നറിക; ദേവാസുരയുദ്ധങ്ങളിൽ ദശരഥമഹാരാജാവിന്റെ ഒന്നിച്ച് ഞാൻ എന്നപോലെ, ആ കാലത്തിൽ, പുഷ്പകവിമാനത്തിൽ രാമനോടൊന്നിച്ച് സീതയും സഞ്ചരിക്കും; അടവിയിൽ നിങ്ങൾക്ക് സ്വാധികാരമുണ്ടാകുന്നതുപോലെ, അയോദ്ധ്യയിലും ഉണ്ടാകുമെന്നറിയുക.

9. ശ്രീരാമനെ, പിതാവിനെ ശുശ്രൂഷിക്കുന്നപോലെ ശുശ്രൂഷിച്ചാലും; 'ഹേ ജനക!' (പുത്ര!) 'മാം,' സീതയെ, ആത്മജയെപ്പോലെ, സ്വന്തം പുത്രിയെപ്പോലെ ഉപചരിച്ചുവന്നാലും; അഥവാ 'ആത്മജയെ,' അതായത്, അയോനിജയായ സീതയെ, എന്നെ എന്നപോലെ ഉപചരിച്ചാലും. "യഥാ സുഖം," ശ്രീരാമൻ പോയ മാർഗ്ഗത്തിൽകൂടിത്തന്നെ സുഖമായി, നിസ്സംശയമായി, അഥവാ ശ്രീരാമന്ന് എപ്രകാരമായാൽ പ്രീതിയാകുമോ അപ്രകാരം; അഥവാ അയോദ്ധ്യയിൽ എപ്രകാരം സുഖമായിരിക്കുമോ, അപ്രകാരം, ഗമിച്ചാലും.

തതഃ സുമന്ത്രഃ കാകുത്സ്ഥം പ്രാഞ്ജലിർവാക്യമബ്രവീത്
വിനീതോ വിനയജ്ഞശ്ച മാതലിർവാസവം യഥാ. 11

| | |
|---|---|
| തതഃ | അതിൽപിന്നെ |
| വിനീതഃ, | വിനയസമ്പന്നനും, |
| വിനയജ്ഞഃ ച, | വിനയത്തിന്റെ മഹിമയെ അറിഞ്ഞവനും, |
| സുമന്ത്രഃ, | സുമന്ത്രർ, [ആയ |
| പ്രാഞ്ജലിഃ, | അഞ്ജലികൂപ്പിക്കൊണ്ട്, |
| മാതലിഃ | ഇന്ദ്രസാരഥിയായ മാതലി |
| വാസവം യഥാ, | ഇന്ദ്രനോടെന്നപോലെ, |
| കാകുത്സ്ഥം | ശ്രീരാമനോടായി |
| വാക്യം | ഇപ്രകാരം |
| അബ്രവീത്. | ഉണർത്തിച്ചു. |

രഥമാരോഹ ഭദ്രം തേ രാജപുത്ര മഹായശഃ
ക്ഷിപ്രം ത്വാം പ്രാപയിഷ്യാമി യത്ര മാം രാമ വക്ഷ്യസി. 12

| | |
|---|---|
| "മഹായശഃ! | "ത്രിലോകത്തിനും കീർത്തിയുണ്ടാക്കുന്നവനും |
| രാജപുത്ര! | ചക്രവർത്തികുമാരനും |
| രാമ! | ശ്രീരാമ! [ആയ |
| രഥം | തേരിൽ |
| ആരോഹ; | കയറിയാലും; |
| തേ ഭദ്രം! | നിന്തിരുവടിയുടെ അഭീഷ്ടം സാദ്ധ്യമായ്വരട്ടെ! |
| യത്ര | എവിടേക്ക് |
| മാം | എന്നെ |
| വക്ഷ്യസി | ആജ്ഞാപിക്കുന്നുവോ, അവിടേക്ക് |
| ത്വാം | നിന്തിരുവടിയെ |
| ക്ഷിപ്രം | വേഗത്തിൽ |
| പ്രാപയിഷ്യാമി. | ഞാൻ എത്തിക്കുന്നുണ്ട്. |

ചതുർദ്ദശ ഹി വർഷാണി വസ്തവ്യാനി വനേ ത്വയാ
താന്യുപക്രമിതവ്യാനി യാനി ദേവ്യാഽസി ചോദിതഃ. 13

| | |
|---|---|
| "ഹി | "എന്തെന്നാൽ, |
| ത്വയാ | നിന്തിരുവടിയാൽ |
| വനേ | കാട്ടിൽ |
| വസ്തവ്യാനി | കഴിച്ചുകൂട്ടേണ്ടതായുള്ള |
| യാനി താനി | യാതൊരു ആ |
| ചതുർദ്ദശ | പതിനാല് |
| വർഷാണി | സംവത്സരങ്ങളും, |
| ഉപക്രമിതവ്യാനി | ഇന്നുതൊട്ടു തുടങ്ങേണ്ടവയായി, |
| ദേവ്യാ | കൈകേയീദേവിയാൽ |
| ചോദിതഃ അസി." | അങ്ങ് നിയമിക്കപ്പെട്ടവനായിരിക്കുന്നു." |

തം രഥം സൂര്യസംകാശം സീതാ ഹൃഷ്ടേന ചേതസാ
ആരുരോഹ വരാരോഹാ കൃത്വാഽലംകാരമാത്മനഃ. 14

| | |
|---|---|
| ആത്മനഃ | തനിക്ക് |
| അലംകാരം | അലങ്കാരത്തെ |
| കൃത്വാ, | ചെയ്തുകൊണ്ടിരുന്നവളും, |
| വരാരോഹാ | സ്ത്രീരത്നവും ആയ |
| സീതാ, | സീതാദേവി, |
| സൂര്യസംകാശം | സൂര്യൻപോലെ പ്രകാശിക്കുന്നതായ |
| തം | ആ |
| രഥം | രഥത്തിൽ |
| ഹൃഷ്ടേന | സർവ്വപ്രകാരത്തിലും തൃപ്തിപൂണ്ട |
| ചേതസാ | മനസ്സോടുകൂടിയവളായി |
| ആരുരോഹ. | ആരോഹണംചെയ്തു. |

അഥോ ജ്വലനസംകാശം ചാമീകരവിഭൂഷിതം
തമാരുരുഹതുസ്തൂർണ്ണം ഭ്രാതരൌ രാമലക്ഷ്മണൌ. 15

| | | | |
|---|---|---|---|
| അഥോ | പിന്നെ | ചാമീകര- വിഭൂഷിതം | സ്വർണ്ണാലംകൃതവും ആയ |
| ഭ്രാതരൌ | സഹോദരന്മാരായ | തം | ആ തേരിൽ |
| രാമലക്ഷ്മണൌ | ശ്രീരാമലക്ഷ്മണന്മാർ | തൂർണ്ണം | വിരവോടെ |
| ജ്വലന- സംകാശം | അഗ്നിപോലെ ഉജ്വലിച്ചുകൊണ്ടിരിക്കുന്നതും | ആരുരുഹതുഃ. | കയറി. |

വനവാസം ഹി സംഖ്യായ വാസാംസ്യാഭരണാനി ച
ഭർത്താരമനുഗച്ഛന്ത്യൈ സീതായൈ ശ്വശുരോ ദദൌ
തഥൈവായുധജാതാനി ഭ്രാതൃഭ്യാം കവചാനി ച. 16
രഥോപസ്ഥേ പ്രതിന്യസ്യ സചർമ്മ കഠിനം ച തത്
സീതാതൃതീയാനാരൂഢാൻ ദൃഷ്ട്വാ ധൃഷ്ടമചോദയത്
സുമന്ത്രഃ സംമതാനശ്വാൻ വായുവേഗസമാൻ ജവേ. 17

| | | | |
|---|---|---|---|
| ശ്വശുരഃ | ഭർത്താവിന്റെ പിതാവായ ദശരഥമഹാരാജാവ്, | സചർമ്മ | തോൽ കൊണ്ടു കെട്ടപ്പെട്ട |
| ഭർത്താരം | ഭർത്താവിനെ | തത് | ആ |
| അനുഗച്ഛന്ത്യൈ | അനുഗമിക്കുന്നവളായ | കഠിനം ച | കുടയേയും, |
| സീതായൈ, | സീതാദേവിക്കായ്ക്കൊണ്ട്, | രഥോപസ്ഥേ | രഥത്തിന്റെ നടുവിൽ |
| വനവാസം | വനവാസകാലത്തെ | പ്രതിന്യസ്യ, | വെച്ച്, |
| സംഖ്യായ, | കണക്കാക്കി, | സീതാ- തൃതീയാൻ | സീതയടങ്ങിയ ആ മൂന്നുപേരേയും |
| വാസാംസി | വേണ്ടേടത്തോളം വസ്ത്രങ്ങളേയും | ആരൂഢാൻ | രഥാരോഹണം ചെയ്തവരായി |
| ആഭരണാനി ച | ആഭരണങ്ങളെയും | ദൃഷ്ട്വാ, | കണ്ട്, |
| ദദൌ ഹി; | നൽകിയല്ലൊ; | സുമന്ത്രഃ, | സുമന്ത്രൻ, |
| തഥാ ഏവ | ആയവ എല്ലാററിനേയും | ജവേ | വേഗതയിൽ |
| ഭ്രാതൃഭ്യാം | ജ്യേഷ്ഠാനുജന്മാർക്കുള്ള | വായുവേഗ- സമാൻ | വായുവേഗ തുല്യങ്ങളെന്ന് |
| ആയുധജാതാനി | ആയുധവർഗ്ഗങ്ങളേയും, | സംമതാൻ | സമ്മതിക്കപ്പെട്ടവയായ |
| കവചാനി ച | കവചങ്ങളേയും | അശ്വാൻ | കുതിരകളെ |
| | | ധൃഷ്ടം | ധൈര്യസമേതം |
| | | അചോദയത്. | നടത്തി. |

പ്രയാതേ തു മഹാരണ്യം ചിരരാത്രായ രാഘവേ
ബഭൂവ നഗരേ മൂർച്ഛാ ബലമൂർച്ഛാ ജനസ്യ ച. 18

| | | | |
|---|---|---|---|
| രാഘവേ | ശ്രീരാമൻ | ജനസ്യ ച | ജനസമൂഹത്തിന്നാസകലം |
| ചിരരാത്രായ | ഏറെക്കാലത്തെക്കായി | | |
| മഹാരണ്യം | മഹാവനത്തിലേക്ക് | ബലമൂർച്ഛാ | മഹത്തായ ഒരു മായയായ |
| പ്രയാതേ തു, | എഴുന്നെള്ളിയപ്പോൾ, | | |
| നഗരേ | നഗരത്തിൽ | മൂർച്ഛാ ബഭൂവ. | ചിത്തഭ്രമം ഉണ്ടായി. |

തത്സമാകുലസംഭ്രാന്തം മത്തസംകുപിതദ്വിപം
ഹയശിംജിതനിർഘോഷം പുരമാസീന്മഹാസ്വനം. 19

| | | | |
|---|---|---|---|
| **തത്** പുരം | ആ നഗരം | ഹയശിംജിത- നിർഘോഷം | ഘണഘണശബ്ദമാന്ന കുതിരകളുടെ ചിനയ്ക്കലോടുകൂടിയതായും |
| **സമാകുല- സംഭ്രാന്തം** | ചിത്തംകലങ്ങി ഭ്രമിച്ചവയായ | മഹാസ്വനം | മഹാശബ്ദത്തോടുകൂടിയതായും |
| **മത്ത- സംകുപിത- ദ്വിപം** | മദിച്ച് കോപിച്ച ആനകളോടുകൂടിയതായും | ആസീത്. | ഭവിച്ചു. |

**തതഃ സബാലവൃദ്ധാ സാ പുരീ പരമപീഡിതാ**
**രാമമേവാഭിദുദ്രാവ ഘർമ്മാൎത്തഃ സലിലം യഥാ.** 20

| | | | |
|---|---|---|---|
| **തതഃ** | അപ്പോൾ | സലിലം | വെള്ളത്തിനെ |
| **സബാലവൃദ്ധാ** | ബാലന്മാരും വൃദ്ധന്മാരും അടക്കം | **യഥാ,** | എന്നവണ്ണം, |
| **സാ പുരീ,** | ആ നഗരവാസിജനം, | പരമപീഡിതാ | അതിദുഃഖത്തോടുകൂടിയതായി |
| **ഘർമ്മാൎത്തഃ** | വെയിൽകൊണ്ടു ക്ഷീണിച്ചവൻ | രാമം ഏവ | ശ്രീരാമനെത്തന്നെ |
| | | **അഭിദുദ്രാവ.** | തുടൎന്നുചെന്നു. |

**പാൎശ്വതഃ പൃഷ്ഠതശ്ചാപി ലംബമാനാസ്തദുന്മുഖാഃ**
**ബാഷ്പപൂൎണ്ണമുഖാഃ സൎവ്വേ തമൂചുർഭൃശനിസ്വനാഃ.** 21

| | | | |
|---|---|---|---|
| സൎവ്വേ | എല്ലാവരും | തദുന്മുഖാഃ അപി | അദ്ദേഹത്തെത്തന്നെ നോക്കിക്കൊണ്ടു |
| **ബാഷ്പ- പൂൎണ്ണമുഖാഃ** | കണ്ണീരൊലുന്ന മുഖത്തോടുകൂടിയവരായി | ലംബമാനാഃ | പിൻതുടൎന്നുചെല്ലുന്നവരായി |
| പാൎശ്വതഃ | ഇരുഭാഗങ്ങളിൽനിന്നും | ഭൃശനിസ്വനാഃ | ഉറക്കെ |
| പൃഷ്ഠതഃ ച | പിന്നിൽനിന്നും | തം | ആ സാരഥിയോടായി |
| | | ഊചുഃ. | പറഞ്ഞു. |

**സംയച്ഛ വാജിനാം രശ്മീൻ സൂത യാഹി ശനൈഃ ശനൈഃ**
**മുഖം ദ്രക്ഷ്യാമ രാമസ്യ ദുർദൎശം നോ ഭവിഷ്യതി.** 22

| | | | |
|---|---|---|---|
| "സൂത! | "സുമന്ത്രരേ! | മുഖം | തിരുമുഖമണ്ഡലത്തെ |
| വാജിനാം | കുതിരകളുടെ | ദ്രക്ഷ്യാമഃ; | ഞങ്ങൾ കണ്ടാനന്ദിക്കട്ടെ! |
| **രശ്മീൻ** | കടിഞ്ഞാണുകളെ | നഃ | ഞങ്ങൾക്ക് |
| സംയച്ഛ; | വലിച്ചുനിൎത്തുക; | ദുർദൎശം | കാണ്മാൻ കഴിയാത്തതായി |
| ശനൈഃ ശനൈഃ | മെല്ലെ മെല്ലെ | ഭവിഷ്യതി. | തീരുവാനാണല്ലൊ പോകുന്നത്. |
| യാഹി; | പോയാലും; | | |
| **രാമസ്യ** | ശ്രീരാമന്റെ | | |

ആയസം ഹൃദയം നൂനം രാമമാതുരസംശയം
യദ്ദേവഗർഭപ്രതിമേ വനം യാതി ന ഭിദ്യതേ. 23

| | | | |
|---|---|---|---|
| "രാമമാതുഃ | "ശ്രീരാമമാതാവിന്റെ | ദേവഗർഭപ്രതിമേ | ദേവകുമാരസദൃശനായ |
| ഹൃദയം | ഹൃദയം | വനം | കാട്ടിലേക്ക് [അദ്ദേഹം |
| ആയസം, | ഇരുമ്പുകൊണ്ടുണ്ടാക്കിയതുതന്നെ, | യാതി, | എഴുന്നെള്ളുമ്പോൾ, |
| അസംശയം; | സംശയമില്ല; | നൂനം | ഈ സമയത്തിലും |
| യത് | എന്തെന്നാൽ | ഭിദ്യതേ ന. | ചിതറിപ്പോകാതിരിക്കുന്നുവല്ലൊ. |

കൃതകൃത്യാ ഹി വൈദേഹീ ഛായേവാനുഗതാ പതിം
ന ജഹാതി രതാ ധർമ്മേ മേരുമർക്കപ്രഭാ യഥാ. 24

| | | | |
|---|---|---|---|
| "വൈദേഹീ | "വൈദേഹീദേവി | ഛായാ ഇവ | നിഴൽപോലെയും |
| ധർമ്മേ | പാതിവ്രത്യധർമ്മത്തിൽ | പതിം | ഭർത്താവിനെ |
| രതാ, | നിഷ്ഠയോടുകൂടിയവളാ | അനുഗതാ | അനുഗമിക്കുന്നവളായി |
| അർക്കപ്രഭാ | സൂര്യന്റെകാന്തി [യി, | ജഹാതി ന, | വിട്ടുപിരിയാതിരിക്കുന്നു, |
| മേരും | മേരുഗിരിയെ | ഹി, | എന്നുള്ളതുകൊണ്ട്, |
| യഥാ, | എന്നപോലെയും, | കൃതകൃത്യാ. | കൃതകൃത്യതന്നെ. |

അഹോ ലക്ഷ്മണ സിദ്ധാർത്ഥഃ സതതം പ്രിയവാദിനം
ഭ്രാതരം ദേവസംകാശം യസ്ത്വം പരിചരിഷ്യസി. 25

| | | | |
|---|---|---|---|
| "അഹോ, | "അല്ലേ, | ഭ്രാതരം | ജ്യേഷ്ഠനെ |
| ലക്ഷ്മണ! | ലക്ഷ്മണ! | പരിചരിഷ്യസി | കൈങ്കര്യം ചെയ്വാൻ പോകുന്നുവോ, |
| യഃ | യാതൊരുഭവാൻ | ത്വം | അപ്രകാരമുള്ള അങ്ങ് ഒരുവൻമാത്രമാണ് |
| ദേവസംകാശം | ദേവതുല്യനും | സിദ്ധാർത്ഥഃ. | കൃതാർത്ഥൻ. |
| സതതം പ്രിയവാദിനം | സദാ പ്രിയമായിത്തന്നെ ആരോടും സംസാരിക്കുന്നവനും ആയ | | |

മഹത്യേഷാ ഹി തേ സിദ്ധിരേഷ ചാഭ്യുദയോ മഹാൻ
ഏഷ സ്വർഗ്ഗസ്യ മാർഗ്ഗശ്ച യദേനമനുഗച്ഛസി. 26

| | | | |
|---|---|---|---|
| "ഏനം | "ഇദ്ദേഹത്തിന്ന് | ഏഷാ ഹി | ഇതൊന്നുതന്നെയാണ് |
| അനുഗച്ഛസി; | വശഗനായി ഭവാൻ വ | മഹതി | സർവ്വോത്കൃഷ്ടമായ |
| തേ | അങ്ങയ്ക്ക് [ർത്തിക്കുന്നു; | സിദ്ധിഃ; | മോക്ഷത്തെ നൽകുന്ന |
| ഏഷഃ ച | ഇതുതന്നെയാണ് | യത് | ആകയാൽ [ത്; |
| മഹാൻ | സർവ്വോത്കൃഷ്ടമായ് | ഏഷഃ | ഇത് |
| അഭ്യുദയഃ; | മോക്ഷസാധനമായ ഇഹത്തിൽ ചെയ്യേണ്ടതായ വൈദികകൃത്യം; | സ്വർഗ്ഗസ്യ | പരമപദപ്രാപ്തിക്കുള്ള |
| | | മാർഗ്ഗഃ ച." | ഉപായംതന്നെയാണല്ലൊ." |

ഏവം വദന്തസ്തേ സോഢും ന ശേകുർബ്ബാഷ്പമാഗതം
നരാസ്തമനുഗച്ഛന്തഃ പ്രിയമിക്ഷ്വാകുനന്ദനം. 27

| | | | |
|---|---|---|---|
| തേ | ആ | വദന്തഃ | പറഞ്ഞുകൊണ്ടുതന്നെ |
| നരാഃ, | ആളുകൾ, | അനുഗച്ഛന്തഃ, | പിൻതുടരുന്നവരായി, |
| തം | ആ | ആഗതം | ഒഴുകിയ |
| പ്രിയം | അപൂർവ്വലഭ്യനായ | ബാഷ്പം | കണ്ണീരിനെ |
| ഇക്ഷ്വാകുനന്ദനം | ഇക്ഷ്വാകുകുലപ്രസൂതനെ | സോഢും | നിർത്തുവാൻ |
| | | ശേകുഃ ന. | കഴിയാത്തവരായി ഭവിച്ചു. |
| ഏവം | ഇപ്രകാരം | | |

അഥ രാജാ വൃതഃ സ്ത്രീഭിർദ്ദീനാഭിർദ്ദീനചേതനഃ
നിർജ്ജഗാമ പ്രിയം പുത്രം ദ്രക്ഷ്യാമീതി ബ്രുവൻ ഗൃഹാത്. 28

| | | | |
|---|---|---|---|
| അഥ | അതേസമയത്തിൽ | വൃതഃ | ചൂഴപ്പെട്ടവനായി, |
| ദീനചേതനഃ | ബുദ്ധിക്ഷയിച്ചിരുന്നവനായ | 'പ്രിയം പുത്രം ദ്രക്ഷ്യാമി' | ഓമനക്കുമാരനെ ആവോളം നോക്കാമല്ലൊ,' |
| രാജാ, | ചക്രവർത്തിമഹാരാജാവ്, | ഇതി | എന്നു |
| ദീനാഭിഃ | ദുഃഖിതകളായ | ബ്രുവൻ | അരുളിച്ചെയ്തുകൊണ്ട് |
| സ്ത്രീഭിഃ | രാജ്ഞിമാരാൽ | ഗൃഹാത് | അരമനയിൽനിന്ന് |
| | | നിർജ്ജഗാമ. | പുറത്തേക്കെഴുന്നെള്ളി. |

ശുശ്രുവേ ചാഗ്രതഃ സ്ത്രീണാം രുദന്തീനാം മഹാസ്വനഃ
യഥാ നാദഃ കരേണൂനാം ബദ്ധേ മഹതി കുഞ്ജരേ. 29

| | | | |
|---|---|---|---|
| മഹതി | ഒരു വമ്പിച്ച | യഥാ | എപ്രകാരമോ, അപ്രകാരം |
| കുഞ്ജരേ | കാട്ടാന | രുദന്തീനാം | വാവിട്ടു മുറയിടുന്ന |
| ബദ്ധേ | കെട്ടിലകപ്പെട്ടതു കാണുമ്പോൾ, | സ്ത്രീണാം | സ്ത്രീകളുടെ |
| | | മഹാസ്വനഃ | വലുതായ ആർത്തസ്വരം |
| കരേണൂനാം | പിടിയാനകളുടെ | അഗ്രതഃ ച | മുമ്പിൽതന്നെ |
| നാദഃ | ശബ്ദം | ശുശ്രുവേ. | കേൾക്കപ്പെട്ടു. |

പിതാ ച രാജാ കാകുത്സ്ഥഃ ശ്രീമാൻ സന്നസ്തദാ ബഭൗ
പരിപൂർണ്ണഃ ശശീ കാലേ ഗ്രഹേണോപപ്ലുതോ യഥാ. 30

| | | | |
|---|---|---|---|
| തദാ | ആ സമയം | ഗ്രഹേണ ഉപപ്ലുതഃ | രാഹുഗ്രസ്തനായ |
| പിതാ ച | പിതാവും | | |
| ശ്രീമാൻ | ശ്രീമാനും | പരിപൂർണ്ണഃ ശശീ | പൂർണ്ണചന്ദ്രൻ |
| രാജാ | മഹാരാജാവുമായ | യഥാ, | എന്നപോലെ |
| കാകുത്സ്ഥഃ, | ദശരഥചക്രവർത്തി, | സന്നഃ | നിഷ്പ്രഭനായി |
| കാലേ | പർവ്വകാലത്തിൽ | ബഭൗ. | ഭവിച്ചു. |

സ ച ശ്രീമാനചിന്ത്യാത്മാ രാമോ ദശരഥാത്മജഃ
സൂതം സംചോദയാമാസ ത്വരിതം വാഹ്യതാമിതി. 31

| | | | |
|---|---|---|---|
| അചിന്ത്യാത്മാ | അഗോചരകർമ്മാവും, | സൂതം | സാരഥിയെ നോക്കി |
| ശ്രീമാൻ | ശ്രീയുക്തനും, | " ത്വരിതം | " വേഗത്തിൽ |
| സഃ ച | മഹാവിഷ്ണുവും | വാഹ്യതാം," | തെളിക്കപ്പെടട്ടെ," |
| ദശരഥാത്മജഃ | ദശരഥാത്മജനായി വിലസുന്നവനും ആയ | ഇതി | എന്ന് |
| രാമഃ, | ശ്രീരാമൻ, | സംചോദയാമാസ. | ആവശ്യപ്പെട്ടു. |

രാമോ യാഹീതി സൂതം തം തിഷ്ഠേതി സ ജനസ്തദാ
ഉഭയം നാശകത് സൂതഃ കർത്തുമദ്ധ്വനി ചോദിതഃ. 32

| | | | |
|---|---|---|---|
| രാമഃ | ശ്രീരാമൻ | ഇതി ; | എന്നും പറകയായി ; |
| തം | ആ | അദ്ധ്വനി | യാത്രയെപ്പററി |
| സൂതം | സാരഥിയോടായി | ഉഭയം | അന്യോന്യവിരുദ്ധങ്ങളായ ഇവ രണ്ടും |
| " യാഹി," | " തെളിച്ചാലും," ; | ചോദിതഃ | ചെയ്യേണമെന്ന് ആവശ്യപ്പെടപ്പെട്ടവനായ |
| ഇതി, | എന്നും | സൂതഃ, | സൂതൻ, |
| തദാ | അതേസമയം | കർത്തും അശകത് ന. | ഒന്നും ചെയ്യാൻ കഴിയാതെവർത്തിച്ചു. |
| സഃ | ആ | | |
| ജനഃ | ജനതതി | | |
| " തിഷ്ഠ " | " നില്ക്കുക," | | |

നിർഗ്ഗച്ഛതി മഹാബാഹൌ രാമേ പൌരജനാശ്രുഭിഃ
പതിതൈരഭ്യവഹിതം പ്രശശാമ മഹീരജഃ. 33

| | | | |
|---|---|---|---|
| മഹാബാഹൌ | മഹാബാഹുവായ | പതിതൈഃ | കണ്ണിൽ നിന്നു ഒഴുകിയ |
| രാമേ | ശ്രീരാമൻ | പൌരജനാശ്രുഭിഃ | നാട്ടാരുടെ അശ്രുക്കൾ കൊണ്ട് |
| നിർഗ്ഗച്ഛതി, | എഴുന്നെള്ളുന്നസമയം, | പ്രശശാമ. | നനയ്ക്കപ്പെട്ടതായി, അമർന്നു. |
| അഭ്യവഹിതം | പൊങ്ങിയതായ | | |
| മഹീരജഃ | പൂഴി, | | |

രുദിതാശ്രുപരിക്ലിന്നം ഹാഹാകൃതമചേതനം
പ്രയാണേ രാഘവസ്യാസീത് പുരം പരമപീഡിതം. 34

| | | | |
|---|---|---|---|
| രാഘവസ്യ | ശ്രീരാമന്റെ | ഹാഹാകൃതം | 'ഹാ, ഹാ' എന്ന ശബ്ദത്തോടു കൂടിയതായി, |
| പ്രയാണേ | യാത്രയിൽ | | |
| പുരം | ആ പട്ടണം, | പരമപീഡിതം | ഏററവും ദുഃഖിച്ചതായി |
| രുദിതാശ്രുപരിക്ലിന്നം | കണ്ണീരാൽ നനയ്ക്കപ്പെട്ടതായി, | അചേതനം | പ്രജ്ഞയററതായി |
| | | ആസീത്. | ഭവിച്ചു. |

സുസ്രാവ നയനൈഃ സ്ത്രീണാമാസ്രമായാസസംഭവം
മീനസംക്ഷോഭചലിതൈഃ സലിലം പങ്കജൈരിവ. 35

| | | | |
|---|---|---|---|
| സ്ത്രീണാം | സ്ത്രീകളുടെ | മീനസംക്ഷോഭചലിതൈഃ | മത്സ്യങ്ങളാൽ കലക്കപ്പെട്ടു ചലിക്കുന്ന |
| നയനൈഃ | നയനങ്ങളിൽ നിന്ന് | പങ്കജൈഃ | താമരകളിൽ നിന്ന് |
| ആയാസസംഭവം | അസഹ്യമായ ദുഃഖത്താലുണ്ടായതായ | സലിലം | (അവയിൽ തങ്ങിയ) [വെള്ളം |
| | | ഇവ | എന്നപോലെ |
| ആസ്രം | അശ്രുജലം | സുസ്രാവ. | നാലുപാടും ചിതറി. |

ദൃഷ്ട്വാ തു നൃപതിഃ ശ്രീമാനേകചിത്തഗതം പുരം
നിപപാതൈവ ദുഃഖേന ഹതമൂല ഇവ ദ്രുമഃ. 36

| | | | |
|---|---|---|---|
| ശ്രീമാൻ | ശ്രീമാനായ | തു | തന്മൂലമുള്ള |
| നൃപതിഃ | മഹാരാജാവ്, | ദുഃഖേന | ദുഃഖത്താൽ, |
| പുരം | നഗരത്തെ | ഹതമൂലഃ | വേരറുത്ത |
| ഏകചിത്തഗതം | ഒരേ ഒരു വിചാരത്തോടു കൂടിയതായി | ദ്രുമഃ | വൃക്ഷം |
| | | ഇവ ഏവ | എന്ന പോലെതന്നെ |
| ദൃഷ്ട്വാ, | കണ്ട്, | നിപപാത. | നിലത്തു പതിച്ചു. |

തതോ ഹലഹലാശബ്ദോ ജജ്ഞേ രാമസ്യ പൃഷ്ഠതഃ
നരാണാം പ്രേക്ഷ്യ രാജാനം സീദന്തം ഭൃശദുഃഖിതം. 37

| | | | |
|---|---|---|---|
| രാജാനം | മഹാരാജാവിനെ | രാമസ്യ | ശ്രീരാമൻെറ |
| ഭൃശദുഃഖിതം | ഏററവും ദുഃഖിക്കുന്നവനായി | പൃഷ്ഠതഃ, | പിൻ ഭാഗത്തിൽ, |
| സീദന്തം | പ്രജ്ഞയററു വീണു കിടക്കുന്നവനായി | നരാണാം | ജനങ്ങളുടെ |
| പ്രേക്ഷ്യ, | കണ്ടിട്ട്, | ഹലഹലാശബ്ദഃ | 'അയ്യോ അയ്യോ' എന്നകുഴപ്പം |
| തതഃ, | അക്കാരണത്താൽ, | ജജ്ഞേ. | ഉണ്ടായി. |

ഹാ രാമേതി ജനാഃ കേചിദ്രാമമാതേതി ചാപരേ
അന്തഃപുരം സമൃദ്ധം ച ക്രോശന്തഃ പര്യദേവയൻ. 38

| | | | |
|---|---|---|---|
| സമൃദ്ധം | എപ്പോഴും സന്തോഷമായ്ത്തന്നെ വർത്തിച്ചിരുന്ന | ഇതി, | എന്നും, |
| | | അപരേ ച | മററു ചിലർ |
| | | 'ഹാ | 'അയ്യോ |
| അന്തഃപുരം ച | അന്തഃപുരത്തിലും | രാമമാതഃ' | രാമമാതാവേ!' |
| കേചിത് | ചില | ഇതി | എന്നും |
| ജനാഃ, | ജനങ്ങൾ, | ക്രോശന്തഃ | മുറയിട്ടുകൊണ്ട് |
| 'രാമ' | 'രാമ!' | പര്യദേവയൻ. | ദുഃഖിച്ചു. |

[“രാമമാതഃ ഇതി” എന്നുള്ളതിൻെറ സന്ധി, “രാമമാതേതി” എന്ന്, ആർഷം.]

അന്വീക്ഷമാണോ രാമസ്തു വിഷണ്ണം ഭ്രാന്തചേതസം
രാജാനം മാതരം ചൈവ ദദൎശാനുഗതൌ പഥി. 39

| | | | |
|---|---|---|---|
| ഭ്രാന്തചേതസം | ബുദ്ധിയററവനായി | രാജാനം | മഹാരാജാവിനേയും |
| വിഷണ്ണം ഏവ, | ദുഃഖിച്ചുകൊണ്ടിരിക്കുന്നതിനെക്കുറിച്ചുത | മാതരം ച | മാതാവിനേയും |
| തു | ഈ സമയത്തിലും [ന്നെ | പഥി | വഴിയിൽ |
| അന്വീക്ഷമാണഃ | ചിന്തിച്ചുകൊണ്ടിരുന്നവനായ | അനുഗതൌ | പിന്നാലെ എഴുന്നെള്ളിക്കൊണ്ടിരിക്കുന്നവരായി |
| രാമഃ, | ശ്രീരാമൻ, | ദദൎശ. | കണ്ടു. |

സ ബദ്ധ ഇവ പാശേന കിശോരോ മാതരം യഥാ
ധൎമ്മപാശേന സംയുക്തഃ പ്രകാശം നാഭ്യുദൈക്ഷത. 40

| | | | |
|---|---|---|---|
| പാശേന ബദ്ധഃ | വലയിലകപ്പെട്ട | സംയുക്തഃ | ബന്ധിക്കപ്പെട്ടവനായ |
| കിശോരഃ | മാൻകുട്ടി | സഃ | ആ ശ്രീരാമൻ, |
| മാതരം | തള്ളയോട് | പ്രകാശം ന | അവൎക്ക് കണ്ണിലകപ്പെടാത്ത വിധത്തിലിരിപ്പാൻ |
| യഥാ ഇവ | എപ്രകാരമോ, അപ്രകാരം, | | |
| ധൎമ്മപാശേന | ധൎമ്മപാശത്താൽ | അഭ്യുദൈക്ഷത. | നിശ്ചയിച്ചു. |

പദാതിനൌ ച യാനാൎഹാവദുഃഖാൎഹൌ സുഖോചിതൌ
ദൃഷ്ട്വാ സംചോദയാമാസ ശീഘ്രം യാഹീതി സാരഥിം. 41

| | | | |
|---|---|---|---|
| യാനാൎഹൌ | വാഹനത്തിൽ മാത്രം സഞ്ചരിപ്പാൻ അൎഹന്മാരും | പദാതിനൌ ച | കാൽ നടയായിവന്നുകൊണ്ടിരിക്കുന്നവരും ആയ അവർ രണ്ടു [പേരേയും |
| | | ദൃഷ്ട്വാ, | കണ്ടിട്ട്, |
| അദുഃഖാൎഹൌ | ദുഃഖത്തിന്നു പാത്രമല്ലാത്തവരും | സാരഥിം | സാരഥിയോടായി |
| | | "ശീഘ്രം | "വേഗത്തിൽ |
| | | യാഹി" | പോവുക," |
| സുഖോചിതൌ | സുഖത്തിന്നു മാത്രം അൎഹതയുള്ളവരും | ഇതി | എന്ന് |
| | | സംചോദയാമാസ. | ആവശ്യപ്പെട്ടു. |

ന ഹി തത് പുരുഷവ്യാഘ്രോ ദുഃഖജം ദൎശനം പിതുഃ
മാതുശ്ച സഹിതും ശക്തസ്തോത്രാൎദ്ദിത ഇവ ദ്വിപഃ. 42

| | | | |
|---|---|---|---|
| പുരുഷവ്യാഘ്രഃ | പുരുഷോത്തമനായ അദ്ദേഹം | ദൎശനം | അനുഭവത്തെ, |
| | | തോത്രാൎദ്ദിതഃ | കുന്തംകൊണ്ടു കുത്ത [പ്പെട്ട |
| പിതുഃ | പിതാവിന്റെയും | ദ്വിപഃ | ആന |
| മാതുഃ ച | മാതാവിന്റെയും | ഇവ | എന്ന പോലെ, |
| തത് | ആ | സഹിതും ഹി | ഒട്ടും സഹിപ്പാൻ |
| ദുഃഖജം | കഷ്ടംകൊണ്ടുണ്ടായ | ശക്തഃ ന. | ശക്തനായില്ല. |

പ്രത്യഗാരമിവായാന്തീ വത്സലാ വത്സകാരണാത്
ബദ്ധവത്സാ യഥാ ധേനു രാമമാതാഽഭ്യധാവത. 43

| | | | |
|---|---|---|---|
| വത്സലാ | പുത്രവാത്സല്യവതി | അഗാരം പ്രതി | തൊഴുത്തിന്നു നേരെ |
| രാമമാതാ, | ശ്രീരാമമാതാവ്, [യായ | ആയാന്തീ | ഓടുന്നത് |
| ബദ്ധവത്സാ | കെട്ടിയിട്ട പശുക്കുട്ടി | യഥാ ഇവ | എപ്രകാരമോ അപ്രകാരം |
| ധേനുഃ | പശു [യോടു കൂടിയ | അഭ്യധാവത. | പിന്നാലെ ഓടിക്കൊണ്ടിരുന്നു. |
| വത്സ-കാരണാത് | കുട്ടിക്കുവേണ്ടി | | |

തഥാ രുദന്തീം കൌസല്യാം രഥം തമനുധാവതീം
ക്രോശന്തീം രാമ രാമേതി ഹാ സീതേ ലക്ഷ്മണേതി ച. 44
രാമലക്ഷ്മണസീതാർത്ഥം സ്രവന്തീം വാരി നേത്രജം
അസകൃത് പ്രൈക്ഷത തദാ നൃത്യന്തീമിവ മാതരം. 45

| | | | |
|---|---|---|---|
| മാതരം | മാതാവായ | 'ലക്ഷ്മണ!' | 'ലക്ഷ്മണ!' |
| കൌസല്യാം | കൌസല്യാദേവിയെ, | ഇതി | എന്നും |
| രാമലക്ഷ്മണ-സീതാർത്ഥം | ശ്രീരാമനേയും ലക്ഷ്മണനേയും സീതയേയും ചിന്തിച്ചുകൊണ്ട്, | ക്രോശന്തീം | ഉറക്കെ |
| | | രുദന്തീം, | മുറയിടുന്നവളായും, |
| | | തഥാ | മേൽവിവരിച്ചപ്രകാരം |
| നേത്രജം | കണ്ണിൽനിന്ന് പെരു | തം രഥം | ആ രഥത്തെ നോക്കി |
| വാരി | കണ്ണുനീർ [കിയ | നൃത്യന്തീം ഇവ | കാലിടറിവെച്ചുകൊണ്ട് |
| സ്രവന്തീം, | വാർത്തുകൊണ്ടിരിക്കുന്നവളായും, | അനുധാവതീം, | പിന്നിലോടിവരുന്നവ |
| 'ഹാ രാമ! രാമ!' | 'ഹാ രാമ! രാമ!' | തദാ | അപ്പോൾ [ളായും, |
| ഇതി | എന്നിങ്ങിനെയും | അസകൃത് | പലപ്രാവശ്യം |
| 'സീതേ!' ച | 'സീതേ!' എന്നും | പ്രൈക്ഷത. | കണ്ടു. |

തിഷ്ഠേതി രാജാ ചുക്രോശ യാഹി യാഹീതി രാഘവഃ
സുമന്ത്രസ്യ ബഭൂവാത്മാ ചക്രയോരിവ ചാന്തരാ. 46

| | | | |
|---|---|---|---|
| രാജാ ച | മഹാരാജാവാകട്ടെ | രാഘവഃ; | ശ്രീരാമൻ; |
| 'തിഷ്ഠ' | 'നില്ക്കുക' | സുമന്ത്രസ്യ | സുമന്ത്രരുടെ |
| ഇതി | എന്ന് | ആത്മാ | ചിത്തം |
| ചുക്രോശ; | നിലവിളിച്ചു; | ചക്രയോഃ | രണ്ടു ചക്രങ്ങളുടെ |
| 'യാഹി, യാഹി' ഇതി | 'പോകട്ടെ പോകട്ടെ,' എന്നായി | അന്തരാ ഇവ | ഇടയിൽപെട്ടതുപോലെ |
| | | ബഭൂവ. | ആയ്ത്തീർന്നു. [ലെ |

നാശ്രൌഷമിതി രാജാനമുപാലബ്ധോഽപി വക്ഷ്യസി
ചിരം ദുഃഖസ്യ പാപിഷ്ഠമിതി രാമസ്തമബ്രവീത്. 47

| | | | |
|---|---|---|---|
| “ഉപാലബ്ധഃ | “നിത്താതിരുന്നതിന്ന് കുററം കല്പിക്കപ്പെടുന്നു | ന അശ്രൌഷം, | ഞാൻ കല്പനയെ ക്രട്ടാക്കാത്തതാണ്, |
| അപി | എന്നുവരികിൽ, | ഇതി | എന്ന് |
| ചിരം | താമസിക്കുന്നതുകൊണ്ട് | രാജാനം | മഹാരാജാവിനോട്, |
| ദുഃഖസ്യ | ദുഃഖത്തിന്റെ | വക്ഷ്യസി,' | ഉണൎത്തിക്കാമല്ലൊ, 'എന്ന് |
| പാപിഷ്ഠം | അസഹ്യത വദ്ധിക്കും | രാമഃ | ശ്രീരാമൻ |
| ഇതി, | എന്നുള്ളതിനാൽ, | തം | ആ സൂതനോട് |
| | | അബ്രവീത്. | അരുളിച്ചെയ്തു. |

[“ന അശ്രൌഷം” ഞാൻ കേട്ടില്ല എന്നു രാജാവിനോട് പറയുക. അങ്ങിനെ കളവുപറയുന്നതെന്തിനാണെന്നാൽ ‘ദുഃഖസ്യ ചിരം’, ദുഃഖത്തിന്റെ വിളംബം, അതി ദുഃസഹമാകുന്നു.ഗോ. രാ.

“ദുഃഖസ്യ പാപിഷ്ഠം ചിരം ഇതി ഹേതോഃ ശീഘ്രം ഗച്ഛ ഇതി രാമസ്തമബ്രവീത്” കാലതാമസം അതിയായ ദുഃഖത്തിന്നു ഹേതുവാകയാൽ വേഗം പോവുക എന്ന് ശ്രീരാമൻ പറഞ്ഞു. തിലകം.

“ചിരകാലവിളംബനംകൊണ്ട് ദുഃഖത്തെ അധികമാക്കുന്നത് കളവുപറയുന്നതിനേക്കാൾ പാപിഷ്ഠമാണ്, ദോഷകരമാണ്” സൎവ്വാൎത്ഥസാരം.

മേല്പറഞ്ഞ വ്യാഖ്യാനങ്ങളിലെല്ലാം ശ്രീരാമൻ സുമന്ത്രരോട് അസത്യംപറവാനായി പറയുന്നു എന്നുള്ളതുകൊണ്ട്, അത് ആദൎശപുരുഷനായ ശ്രീരാമന്ന് യോജിക്കുന്നതല്ലെന്നു കാണുക.

“ശ്രു” ധാതുവിന്ന് “അനുസരിക്കുക” എന്നൎത്ഥം സാധാരണയാണ്. ഭാഷയിലുംകൂടി, “അവൻ പറഞ്ഞതു കേട്ടില്ല” എന്നതിന്ന് ‘അനുസരിച്ചില്ല’ എന്ന അൎത്ഥം സ്പഷ്ടമാണല്ലൊ.]

രാമസ്യ സ വചഃ കുൎവ്വന്നനുജ്ഞാപ്യ ച തം ജനം
വ്രജതോƒപി ഹയാൻ ശീഘ്രം ചോദയാമാസ സാരഥിഃ. 48

| | | | |
|---|---|---|---|
| സഃ | ആ | ജനം ച | ആൾക്കൂട്ടത്തെയും |
| സാരഥിഃ | സാരഥി | അനുജ്ഞാപ്യ, | വിടചൊല്ലിക്കൊണ്ട്, |
| രാമസ്യ | ശ്രീരാമന്റെ | വ്രജതഃ | പോയ്ക്കൊണ്ടിരുന്ന |
| വചഃ അപി | ഇഷ്ടപ്രകാരംതന്നെ | ഹയാൻ | കുതിരകളെ |
| കുൎവ്വൻ, | ചെയ്യുന്നവനായി, | ശീഘ്രം, | വേഗത്തിൽ, |
| തം | ആ | ചോദയാമാസ. | തെളിച്ചു |

ന്യവൎത്തത ജനോ രാജ്ഞോ രാമം കൃത്വാ പ്രദക്ഷിണം
മനസാƒപ്യശ്രുവേഗൈശ്ച ന ന്യവൎത്തത മാനുഷം. 49

| | | | |
|---|---|---|---|
| രാജ്ഞഃ | രാജാവിന്റെ | അശ്രുവേഗൈഃ | തെരുതെരെ വീഴുന്ന അശ്രുക്കൾകാരണം, |
| ജനഃ, | ആളുകൾ, | മാനുഷം- അപി ച | മനുഷ്യപ്രയത്നംകൊണ്ടു ചെയ്യപ്പെടാവുന്നതിൽ (കണ്ണീർവാൎക്കുക എന്ന) ഇതൊന്നുമാത്രം |
| രാമം | ശ്രീരാമനെ | | |
| പ്രദക്ഷിണം കൃത്വാ, | പ്രദക്ഷിണംചെയ്തു, | | |
| ന്യവൎത്തത ; | അവിടെത്തന്നെനിന്നു; | | |
| മനസാ | അദ്ദേഹത്തിലുള്ള പ്രേമാതിശയത്താൽ | ന്യവൎത്തത ന. | നില്ക്കാതിരുന്നു. |

[“മാനുഷം” (മനുഷ്യസമൂഹം) “മനസാ അശ്രുവേഗൈഃ ച” (മനസ്സുകൊണ്ടും അശ്രുക്കൾകൊണ്ടും മാത്രം) “ന ന്യവൎത്തത,” (പിൻതിരിഞ്ഞില്ല; അശ്രുക്കൾ ഒഴുകിക്കൊണ്ടിരുന്നു: മനസ്സും പിന്നാലെ പൊയ്ക്കൊണ്ടിരുന്നു എന്നു സാരം.(ഗോ. രാ.)]

യമിച്ഛേത് പുനരായാന്തം നൈനം ദൂരമനുവ്രജേത്
ഇത്യമാത്യാ മഹാരാജമൂചുർദശരഥം വചഃ 50

| | |
|---|---|
| അമാത്യാഃ | മന്ത്രിമാർ |
| ദശരഥം മഹാരാജം | ദശരഥമഹാരാജാവിനോടായി |
| ഊചുഃ; | ഉണർത്തിച്ചു; |
| "യം | "യാതൊരുവനെ |
| പുനഃ | വീണ്ടും [ന്ന് |
| ആയാന്തം | തിരിച്ചെത്തേണ്ടവനെ |

| | |
|---|---|
| ഇച്ഛേത് | ഇച്ഛിക്കുന്നുവോ, |
| ഏനം | അവനെ |
| ദൂരം | വളരെ ദൂരം |
| അനുവ്രജേത് ന" | അനുഗമിക്കരുത്" |
| ഇതി | എന്നാണ് |
| വചഃ. | മൂറ. |

തേഷാം വചഃ സർവ്വഗുണോപപന്നം
പ്രസ്വിന്നഗാത്രഃ പ്രവിഷണ്ണരൂപഃ
നിശമ്യ രാജാ കൃപണഃ സഭാര്യോ
വ്യവസ്ഥിതസ്തം സുതമീക്ഷമാണഃ. 51

| | |
|---|---|
| കൃപണഃ | എന്തു ചെയ്യേണമെന്നറിയാതിരുന്നവനായ |
| രാജാ, | മഹാരാജാവ്, |
| സർവ്വഗുണോപപന്നം | സകലനന്മകളും ഉണ്ടാകുന്നതിന്ന് ആവശ്യ[കമായ |
| തേഷാം | അവരുടെ |
| വചഃ | ആ വാക്കിനെ |
| നിശമ്യ, | കേട്ട്, |
| തം | ആ |
| സുതം | പ്രിയപുത്രനെ |

| | |
|---|---|
| ഈക്ഷമാണഃ | നോക്കിക്കൊണ്ടുതന്നെ |
| പ്രസ്വിന്നഗാത്രഃ | വിയർത്തൊലിച്ച് |
| പ്രവിഷണ്ണരൂപഃ | അതിയായ ദുഃഖം കൊണ്ടുള്ള വിവശതയെ പ്രദർശിപ്പിക്കുന്നവനായി |
| സഭാര്യഃ | കൌസല്യാദേവിയോടുകൂടി |
| വ്യവസ്ഥിതഃ. | നിന്ന ദിക്കിൽ തന്നെ നിന്നുപോയി. |

ഇത്യാർഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ അയോദ്ധ്യാകാണ്ഡേ ചത്വാരിംശഃ സർഗ്ഗഃ = നാല്പതാംസർഗ്ഗം സമാപ്തം.

ആദ്യം മുതൽ ശ്ലോകസംഖ്യ 4055; അയോദ്ധ്യാകാണ്ഡം ആദ്യം മുതൽ ശ്ലോകസംഖ്യ 1700.



## ഏകചത്വാരിംശഃ സർഗ്ഗഃ = നാല്പത്തൊന്നാംസർഗ്ഗം

[നഗരസംക്ഷോഭഃ = നഗരത്തിലുള്ള കുഴപ്പം].

തസ്മിംസ്തു പുരുഷവ്യാഘ്രേ വിനിര്യാതേ കൃതാഞ്ജലൗ
ആർത്തശബ്ദോ ഹി സംജജ്ഞേ സ്ത്രീണാമന്തഃപുരേ മഹാൻ. 1

| | |
|---|---|
| തസ്മിൻ | ആ |
| പുരുഷവ്യാഘ്രേ | പുരുഷോത്തമൻ |
| കൃതാഞ്ജലൗ | അഞ്ജലികൂപ്പിക്കൊണ്ട് |
| വിനിര്യാതേ തു, | പ്രയാണംചെയ്തസ[മയം, |
| സ്ത്രീണാം | രാജ്ഞിമാരുടെ |

| | |
|---|---|
| മഹാൻ ഹി | പെരുതായ |
| ആർത്തശബ്ദഃ | ആർത്തസ്വരത്തിലുള്ള സംഭാഷണം |
| അന്തഃപുരേ | അന്തഃപുരത്തിൽ |
| സംജജ്ഞേ. | ഇപ്രകാരം ഉണ്ടായി. |

അനാഥസ്യ ജനസ്യാസ്യ ദുർബ്ബലസ്യ തപസ്വിനഃ
യോ ഗതിഃ ശരണം ചാസീത് സ നാഥഃ ക്വ നു ഗച്ഛതി. 2

| | | | |
|---|---|---|---|
| " യഃ | " യാതൊരുവൻ | ശരണം | ആശ്രയവും |
| അനാഥസ്യ | അനാഥയായും | ഗതിഃ ച | ഗതിയുമായി |
| ദുർബ്ബലസ്യ | ബലഹീനനായും | ആസീത്, | വർത്തിച്ചിരുന്നുവോ, |
| തപസ്വിനഃ, | പരിതപിക്കത്തക്കവനായും ഉള്ളവനും, | സഃ | അപ്രകാരമുള്ള |
| | | നാഥഃ, | ലോകരക്ഷകൻ |
| അസ്യ | ഈയുള്ള | ക്വ നു | എവിടേയ്ക്കോ |
| ജനസ്യ, | ജനത്തിന്നു, | ഗച്ഛതി. | പോകയാണ്. |

ന ക്രുധ്യത്യഭിശപ്തോഽപി ക്രോധനീയാനി വർജ്ജയൻ
ക്രുദ്ധാൻ പ്രസാദയൻ സർവ്വാൻ സമദുഃഖഃ ക്വചിദ്ഗതഃ 3
കൗസല്യായാം മഹാതേജാ യഥാ മാതരി വർത്തതേ
തഥാ യോ വർത്തതേഽസ്മാസു മഹാത്മാ ക്വ നു ഗച്ഛതി. 4

| | | | |
|---|---|---|---|
| " യഃ | " യാതൊരുവൻ | മാതരി | പെററമ്മയായ |
| ക്രോധനീയാനി | മററുള്ളവർക്ക് അപരാധമായ്തീരുന്നവയെ | കൗസല്യായാം | കൗസല്യാദേവിയിങ്കിൽ |
| വർജ്ജയൻ, | തീരെ വർജ്ജിച്ച്, | യഥാ | എപ്രകാരം |
| ക്രുദ്ധാൻ | കോപിച്ചവരായ | വർത്തതേ, | നടന്നുവരുന്നുണ്ടോ, |
| സർവ്വാൻ | സർവ്വരേയും | തഥാ | അപ്രകാരംതന്നെ |
| പ്രസാദയൻ, | സമാധാനപ്പെടുത്തുന്നവനായി, | അസ്മാസു | നമ്മുടെ സംഗതിയിലും |
| അഭിശപ്തഃ അപി | ദൂഷ്യം പറയപ്പെട്ടവനെന്നാലും | വർത്തതേ, | നടക്കുന്നുവോ, |
| ക്വചിത് | അല്പമെങ്കിലും | ഗതഃ | എല്ലാവരാലും അറിയപ്പെട്ട |
| ക്രുദ്ധ്യതി ന, | കോപിക്കാതിരിക്കുന്നുവോ, | മഹാതേജാഃ | മഹാതേജസ്വിയും |
| സമദുഃഖഃ | മററൊരുത്തൻെറ ദുഃഖത്തെ, തനിക്കെന്നപോലെ, കൂടെയിരുന്ന് അനുഭവിക്കുന്നുവോ, | മഹാത്മാ | മഹാത്മാവായും ആയ അവൻ |
| | | ക്വ നു | എങ്ങോ |
| | | ഗച്ഛതി. | പോകുന്നു. |

കൈകേയ്യാ ക്ലിശ്യമാനേന രാജ്ഞാ സംചോദിതോ വനം
പരിത്രാതാ ജനസ്യാസ്യ ജഗതഃ ക്വ നു ഗച്ഛതി. 5

| | | | |
|---|---|---|---|
| " ജഗതഃ | " ജഗത്തിന്നും, | ക്ലിശ്യമാനേന | ക്ലേശപ്പെടുത്തപ്പെട്ട |
| അസ്യ | ഈ | രാജ്ഞാ | മഹാരാജാവിനാൽ |
| ജനസ്യ, | ജനസമൂഹത്തിന്നും, | വനം | വനവാസത്തിന്നായി |
| പരിത്രാതാ | രക്ഷകനായ രാമൻ, | സംചോദിതഃ | നിയമിക്കപ്പെട്ടവനായി, |
| കൈകേയ്യാ | കൈകേയീദേവിയാൽ | ക്വ നു ഗച്ഛതി. | എങ്ങോ പോകുന്നു. |

അഹോ നിശ്ചേതനോ രാജാ ജീവലോകസ്യ സംപ്രിയം
ധർമ്മ്യം സത്യവ്രതം രാമം വനവാസേ പ്രവത്സ്യതി. 6

| | | | |
|---|---|---|---|
| “ അഹോ! | “ എന്തത്ഭുതം! | ധർമ്മ്യം | ധർമ്മനിഷ്ഠനും |
| രാജാ | മഹാരാജാവ്, | സത്യവ്രതം | പറഞ്ഞവാക്കിളക്കാത്തവനും ആയ |
| നിശ്ചേതനഃ | സ്വബോധമററവനായി | രാമം | ശ്രീരാമനെ |
| ജീവലോകസ്യ | സർവ്വജീവജാലത്തിന്നും | വനവാസേ | വനവാസത്തിന്നായി |
| സംപ്രിയം | അത്യന്തപ്രീതിഭാജനവും | പ്രവത്സ്യതി.” | പറഞ്ഞയക്കുന്നു.” |

ഇതി സർവ്വാ മഹിഷ്യസ്താ വിവത്സാ ഇവ ധേനവഃ
രുരുദുശ്ചൈവ ദുഃഖാർത്താഃ സസ്വരം ച വിചുക്രുശുഃ. 7

| | | | |
|---|---|---|---|
| താഃ മഹിഷ്യഃ | ആ രാജ്ഞിമാർ | ദുഃഖാർത്താഃ | പരിതപിക്കുന്നവരായി, |
| സർവ്വാഃ ച, | എല്ലാവരും, | സസ്വരം | വാവിട്ട്, |
| വിവത്സാഃ | കുട്ടികളെ വിട്ടുപിരിഞ്ഞ | ഇതി ഏവ | മേൽപ്രകാരം |
| ധേനവഃ | പശുക്കൾ | വിചുക്രുശുഃ | മുറവിളികൂട്ടി |
| ഇവ, | എന്നപോലെ, | രുരുദുഃ ച. | വിലപിച്ചു. |

സ തമന്തഃപുരേ ഘോരമാർത്തശബ്ദം മഹീപതിഃ
പുത്രശോകാഭിസംതപ്തഃ ശ്രുത്വാ ചാസീത് സുദുഃഖിതഃ. 8

| | | | |
|---|---|---|---|
| പുത്രശോകാഭിസംതപ്തഃ | പുത്രശോകത്താലുരുകുന്നവനായ | ഘോരം | ഘോരമായ |
| സഃ | ആ | തം ആർത്തശബ്ദം | ആ ആർത്തനാദത്തെ |
| മഹീപതിഃ ച | മഹാരാജാവും | ശ്രുത്വാ, | കേട്ട്, |
| അന്തഃപുരേ | അന്തഃപുരത്തിൽ, | സുദുഃഖിതഃ | അത്യന്തദുഃഖിതനായി |
| | | ആസീത്. | ഭവിച്ചു. |

നാഗ്നിഹോത്രാണ്യഹൂയന്ത നാപചൻ ഗൃഹമേധിനഃ
അകുർവ്വന്ന പ്രജാഃ കാര്യം സൂര്യശ്ചാന്തരധീയത. 9

| | | | |
|---|---|---|---|
| അഗ്നിഹോത്രാണി | അഗ്നിഹോത്രം മുതലായ വൈദികകൃത്യങ്ങൾ | പ്രജാഃ | ജനങ്ങൾ |
| അഹൂയന്ത ന; | ചെയ്യപ്പെട്ടില്ല; | കാര്യം | അവരവർ ചെയ്യേണ്ടതായ കൃത്യങ്ങളെ |
| ഗൃഹമേധിനഃ | ഗൃഹസ്ഥന്മാർ | അകുർവ്വൻ ന; | ചെയ്കയുണ്ടായില്ല; |
| അപചൻ ന | തങ്ങടെ വീട്ടിൽ ആഹാരം പാകംചെയ്തില്ല; | സൂര്യഃ ച | സൂര്യഭഗവാനും |
| | | അന്തരധീയത. | അന്തർദ്ധാനം ചെയ്തു. |

[തങ്ങടെ ദുഃഖംകൊണ്ടും അഗ്നി കെട്ടുപോയതുകൊണ്ടും ഹോമം ചെയ്യാതിരുന്നു. (ഗൊ. രാ.) പകൽ ഇനിയും ബാക്കിയുണ്ടായിരുന്നിട്ടും ദുർദ്ദിവസംപോലെ സൂര്യൻ മറഞ്ഞു. (തിലകം).]

വ്യസൃജൻ കബളാന്നാഗാ ഗാവോ വത്സാന്ന പായയൻ
പുത്രം പ്രഥമജം ലബ്ധ്വാ ജനനീ നാഭ്യനന്ദത. 10

| | | | |
|---|---|---|---|
| നാഗാഃ | സർപ്പങ്ങൾ | ജനനീ | പെററമാതാവും, |
| കബളാൻ | ഇരകളെ | പ്രഥമജം | സർവ്വോത്കൃഷ്ടനായ |
| വ്യസൃജൻ; | വിട്ടുകളഞ്ഞു; [കളെ | പുത്രം | സ്വപുത്രനെ |
| ഗാവഃ വത്സാൻ | പശുക്കൾ പശുക്കുട്ടി- | ലബ്ധ്വാ | കണ്മുമ്പിൽ കണ്ടിട്ടും |
| പായയൻ ന; | കുടിപ്പിക്കാതിരുന്നു; | അഭ്യനന്ദത ന. | സന്തോഷിക്കാതിരുന്നു. |

ത്രിശങ്കുർല്ലോഹിതാംഗശ്ച ബൃഹസ്പതിബുധാവപി
ദാരുണാഃ സോമമഭ്യേത്യ ഗ്രഹാഃ സർവ്വേ വ്യവസ്ഥിതാഃ. 11

| | | | |
|---|---|---|---|
| ത്രിശംകുഃ | ത്രിശങ്കുനക്ഷത്രവും, | അഭ്യേത്യ | ബാധിച്ചുകൊണ്ട് |
| ലോഹിതാംഗഃ | ചൊവ്വയും, | സർവ്വേ ഗ്രഹാഃ | എല്ലാ ഗ്രഹങ്ങളും |
| ബൃഹസ്പതി- ബുധൌ ച | വ്യാഴബുധന്മാരും, | ദാരുണാഃ | ലോകത്തിന്നു നാശത്തെ വിളയിക്കുന്നവ |
| സോമം അപി | ചന്ദ്രനേയും | വ്യവസ്ഥിതാഃ. | സ്ഥിതിചെയ്തു. [യായി |

[എല്ലാ ഗ്രഹങ്ങളും ചന്ദ്രനോടുകൂടിഃചന്ന എന്നു പറഞ്ഞത് അസാധാരണ ഗതികൊണ്ടോ വക്രഗതികൊണ്ടോ ആണെന്നു ചിലരുടെ പക്ഷം. 'അഭ്യേത്യ' എന്നത് ദൃഷ്ടിയും, യോഗവും രണ്ടിനേയും കുറിക്കുന്നു എന്നു, പക്ഷാന്തരം. 'ദാരുണാഃ' എന്നു പറഞ്ഞതുകൊണ്ടു, 6, 8, 12, എന്നിത്യാദിയായ ദുഃസ്ഥാനങ്ങളിൽ നില്ക്കുന്നവ എന്നും പറയുന്നു. "ത്രിശങ്കുഃ" ഇക്ഷ്വാകുകുലകൂടസ്ഥനായ നക്ഷത്രം എന്നു ഗൊ. രാ. "ത്രിഷു ശംകുരിവ ശങ്കുഃ" ദ്വാദശാഷ്ടമജന്മസ്ഥാനങ്ങളിൽ മുള്ളുപോലെ പാപകരനായിനില്ക്കുന്ന ശനി എന്നു (സ) ഇങ്ങിനെ ത്രിശങ്കുവും ചന്ദ്രനുമായ് സമാഗമിക്കുകയില്ല എന്നതിനെ പരിഹരിക്കുന്നു.]

നക്ഷത്രാണി ഗതാർച്ചീംഷി ഗ്രഹാശ്ച ഗതതേജസഃ
വിശാഖാശ്ച സധൂമാശ്ച നഭസി പ്രചകാശിരേ. 12

| | | | |
|---|---|---|---|
| നഭസി | ആകാശത്തിൽ | ഗതതേജസഃ | തേജസ്സററിരുന്നു; |
| നക്ഷത്രാണി | നക്ഷത്രങ്ങൾ | വിശാഖാഃ ച | വിശാഖനക്ഷത്രങ്ങളും |
| ഗതാർച്ചീംഷി; | പ്രകാശമില്ലാതിരുന്നു; | സധൂമാഃ ച | ധൂമകേതുക്കളോടുകൂടിയ |
| ഗ്രഹാഃ ച | ഗ്രഹങ്ങളും | പ്രചകാശിരേ. | കാണപ്പെട്ടു. [വയായി |

[ഇക്ഷ്വാകുകുലനക്ഷത്രമായ വിശാഖം ധൂമഗ്രസ്തമാകയാൽ ചക്രവർത്തിക്കുള്ള ആപത്തിനെ സൂചിപ്പിക്കുന്നു. ഗൊ. രാ. "വിശാഖാഃ" (മാർഗ്ഗത്തിൽനിന്നു തെററിയവയായി), എന്നു തിലകം.]

കാലികാനിലവേഗേന മഹോദധിരിവോദ്ധതഃ
രാമേ വനം പ്രവ്രജിതേ നഗരം പ്രചചാല തത്. 13

| | | | |
|---|---|---|---|
| രാമേ വനം പ്രവ്രജിതേ, | ശ്രീരാമൻ കാട്ടിലേക്ക് എഴുന്നെള്ളുമ്പോൾ, | മഹോദധിഃ | വൻകടൽ |
| തത് നഗരം, | ആ നഗരം, | ഉദ്ധതഃ ഇവ | ക്ഷോഭിച്ച് പൊങ്ങിക്കലങ്ങുന്നതുപോലെ |
| കാലികാനില- വേഗേന | കാർമേഘങ്ങളോടുകൂടിയ കൊടുങ്കാററിനാൽ | പ്രചചാല. | ഇളകിമറിഞ്ഞു. |

ദിശഃ പര്യ്യാകുലാഃ സർവ്വാസ്തിമിരേണ സമാവൃതാഃ
ന ഗ്രഹോ നാപി നക്ഷത്രം പ്രചകാശേ ന കിഞ്ചന. 14

| | | | |
|---|---|---|---|
| സർവ്വാഃ ദിശഃ | എല്ലാപ്രദേശങ്ങളും | ന; | പ്രകാശിച്ചില്ല; |
| തിമിരേണ | കൂരിരുൾകൊണ്ട് | നക്ഷത്രം | നക്ഷത്രം |
| സമാവൃതാഃ, | മൂടപ്പെട്ടവയായി, | ന; | പ്രകാശിച്ചില്ല; |
| പര്യ്യാകുലാഃ; | കുഴങ്ങി; | കിഞ്ചന അപി | (സപ്തർഷികൾ മുതലായ) യാതൊന്നുംതന്നെ |
| ഗ്രഹഃ | നവഗ്രഹമൊന്നും | പ്രചകാശേ ന. | പ്രകാശിച്ചില്ല. |

അകസ്മാന്നാഗരഃ സർവ്വോ ജനോ ദൈന്യമുപാഗമത്
ആഹാരേ ച വിഹാരേ ച ന കശ്ചിദകരോന്മനഃ. 15

| | | | |
|---|---|---|---|
| നാഗരഃ | നഗരത്തിലുള്ള | കശ്ചിത് | ഒരുത്തനെങ്കിലും |
| ജനഃ | ജനം | ആഹാരേ ച | ഊണിലാവട്ടെ |
| സർവ്വഃ, | എല്ലാം, | വിഹാരേ ച | കൈകാലനക്കുന്നതിലും കൂടിയാവട്ടെ |
| അകസ്മാത് | ദൈവേച്ഛയാൽ പെട്ടെന്നു, | | |
| ദൈന്യം | ദീനതയെ | മനഃ അകരോത് ന. | മനസ്സിനെ ചെലുത്തിയതേയില്ല. |
| ഉപാഗമത്; | പ്രാപിച്ചു; | | |

ശോകപര്യ്യായസന്തപ്തഃ സതതം ദീർഘമുച്ഛ്വസൻ
അയോദ്ധ്യായാം ജനഃ സർവ്വഃ ശുശോച ജഗതീപതിം. 16

| | | | |
|---|---|---|---|
| അയോദ്ധ്യായാം | അയോദ്ധ്യയിൽ | ഉച്ഛ്വസൻ | നിശ്വസിച്ചുകൊണ്ട് |
| സർവ്വഃ ജനഃ | സർവ്വജനവും | ജഗതീപതിം | ലോകനായകനെ ചിന്തിച്ച്, |
| ശോകപര്യ്യായസന്തപ്തഃ | ശോകാധിക്യത്താൽ ഉരുകി | സതതം | ഇടവിടാതെ |
| ദീർഘം | ദീർഘമായി | ശുശോച. | ദുഃഖിച്ചു. |

ബാഷ്പപര്യ്യാകുലമുഖോ രാജമാർഗ്ഗഗതോ ജനഃ
ന ഹൃഷ്ടോ ലക്ഷ്യതേ കശ്ചിത് സർവ്വഃ ശോകപരായണഃ
ന വാതി പവനഃ ശീതോ ന ശശീ സൌമ്യദർശനഃ. 17

| | | | |
|---|---|---|---|
| രാജമാർഗ്ഗഗതഃ | രാജവീഥിയിലുണ്ടായിരുന്ന | കശ്ചിത് | ഒരുവനും |
| ജനഃ സർവ്വഃ, | ജനം എല്ലാം, | ലക്ഷ്യതേ ന; | കാണപ്പെടുന്നില്ല; |
| ബാഷ്പപര്യ്യാകുലമുഖഃ | കണ്ണീർ കൊണ്ട് കലങ്ങിയ മുഖത്തോടുകൂടിയതായി, | പവനഃ | മാരുതൻ |
| ശോകപരായണഃ; | ശോകത്തിലാണ്ടിരിക്കയായി; | ശീതഃ | ശീതളമായി |
| ഹൃഷ്ടഃ | മററുവല്ല കാരണത്താലും സന്തുഷ്ടനായി | വാതി ന; | വീശുന്നില്ല; |
| | | ശശീ | ചന്ദ്രനും |
| | | സൌമ്യദർശനഃ ന. | കാണ്മാൻ കൌതുകപ്രദനല്ലാതിരുന്നു. |

ന സൂൎയ്യസ്തപതേ ലോകം സൎവ്വം പൎയ്യാകുലം ജഗത്
അനൎത്ഥിനഃ സുതാഃ സ്ത്രീണാം ഭൎത്താരോ ഭ്രാതരസ്തഥാ
സൎവ്വേ സൎവ്വം പരിത്യജ്യ രാമമേവാന്വചിന്തയൻ. 18

| | | | |
|---|---|---|---|
| സൂൎയ്യഃ | സൂൎയ്യൻ | സ്ത്രീണാം | (കൈകേയിയുടെ ദുഷ്ടതയെ ഓൎത്ത്) സ്ത്രീകളെക്കുറിച്ച് |
| ലോകം | ലോകത്തെ | | |
| തപതേ ന; | പ്രകാശിപ്പിക്കുന്നില്ല; | | |
| ജഗത് സൎവ്വം | ലോകം മുഴുവനും | അനൎത്ഥിനഃ; | അനൎത്ഥബുദ്ധികളാ |
| പൎയ്യാകുലം; | കുഴപ്പം പൂണ്ടിരുന്നു; | സൎവ്വേ | സൎവ്വരും [യ്ത്തീൎന്നു; |
| സുതാഃ | പുത്രന്മാരായാലും | സൎവ്വം പരിത്യജ്യ | സൎവ്വത്തിനേയും മറന്ന് |
| ഭ്രാതരഃ | സഹോദരന്മാരായാലും | രാമം ഏവ | ശ്രീരാമനെമാത്രം |
| ഭൎത്താരഃ തഥാ | ഭൎത്താക്കന്മാരായാലും | അന്വചിന്തയൻ. | സദാ ചിന്തിച്ചുകൊണ്ടിരുന്നു. |

യേ തു രാമസ്യ സുഹൃദഃ സൎവ്വേ തേ മൂഢചേതസഃ
ശോകഭാരേണ ചാക്രാന്താഃ ശയനം ന ജഹുസ്തദാ. 19

| | | | |
|---|---|---|---|
| രാമസ്യ | ശ്രീരാമന്റെ | ആക്രാന്താഃ, | ബാധിക്കപ്പെട്ടവരായി, |
| സുഹൃദഃ | ആപ്തമിത്രന്മാർ | മൂഢചേതസഃ, | മനസ്സുമുട്ടിയവരായി, |
| യേ തു | യാതൊരുവരോ | തദാ | ആ സമയം [നിന്ന് |
| തേ സൎവ്വേ | അവർ എല്ലാവരും | ശയനം | കിടന്ന കിടപ്പിൽ- |
| ശോകഭാരേണ | ശോകാധിക്യത്താൽ | ജഹുഃ ന ച. | എഴുന്നേററതേയില്ല. |

തതസ്ത്വയോദ്ധ്യാ രഹിതാ മഹാത്മനാ
പുരന്ദരേണേവ മഹീ സപൎവ്വതാ
ചചാല ഘോരം ഭയശോകപീഡിതാ
സനാഗയോധാശ്വഗണാ നനാദ ച. 20

| | | | |
|---|---|---|---|
| സപൎവ്വതാ | മണ്ഡപങ്ങളോന്നും | രഹിതാ | ത്യജിക്കപ്പെട്ടതായി, |
| സനാഗയോധാശ്വഗണാ ച | ആന, യോദ്ധാവ്, കുതിര എന്നവയുടെ കൂട്ടങ്ങളോടുകൂടിയതും ആയ | തതഃ | തന്മൂലം, |
| | | ഭയശോകപീഡിതാ | ആപത്തുകൊണ്ടും ദുഃഖംകൊണ്ടും പീഡിക്കപ്പെട്ടതായി |
| അയോദ്ധ്യാ മഹീ തു, | അയോദ്ധ്യാനഗരം, | ഘോരം | അതിഘോരമായി |
| മഹാത്മനാ | മഹാത്മാവായ | | |
| ഇവ | സാക്ഷാൽ | നനാദ; | മുറവിളി കൂട്ടി; |
| പുരന്ദരേണ | മഹാവിഷ്ണുവിനാൽ | ചചാല. | തലകീഴായി മറിഞ്ഞു. |

ഇത്യാൎഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ അയോദ്ധ്യാകാണ്ഡേ
ഏകചത്വാരിംശഃ സൎഗ്ഗഃ = നാല്പത്തൊന്നാംസൎഗ്ഗം സമാപ്തം.

ആദ്യംമുതൽ ശ്ലോകസംഖ്യ 4075; അയോദ്ധ്യാകാണ്ഡം ആദ്യംമുതൽ ശ്ലോകസംഖ്യ 1720.



## ദ്വിചത്വാരിംശഃ സൎഗ്ഗഃ = നാല്പത്തിരണ്ടാംസൎഗ്ഗം.

[രാജ്ഞഃ കൌസല്യാഗൃഹപ്രവേശഃ = രാജാവ് കൌസല്യയുടെ ഗൃഹത്തിലേക്ക പോകുന്നതു്.]

യാവത്തു നിൎയ്യതസ്തസ്യ രജോരൂപമദൃശ്യത
നൈവേക്ഷ്വാകുവരസ്താവത് സംജഹാരാത്മചക്ഷുഷീ 1
യാവദ്രാജാ പ്രിയം പുത്രം പശ്യത്യത്യന്തധാൎമ്മികം
താവദ്വ്യവൎദ്ധതേവാസ്യ ധരണ്യാം പുത്രദൎശനേ. 2

| | | | |
|---|---|---|---|
| ഇക്ഷ്വാകുവരഃ | ഇക്ഷ്വാകുവംശശ്രേഷ്ഠ | തസ്യ | ആ ശ്രീരാമന്റെ |
| രാജാ, | മഹാരാജാവ്, [നായ | രജോരൂപം | രഥഃവേഗത്താലുണ്ടായ പൊടിപടലം |
| പ്രിയം | പ്രിയപ്പെട്ടവനും | ധരണ്യാം | ഭൂമിയിൽ |
| അത്യന്ത-ധാൎമ്മികം | അത്യന്തധൎമ്മശാലിയും ആയ | വ്യവൎദ്ധത; | പൊങ്ങിക്കാണപ്പെട്ടു; |
| പുത്രം ഇവ | പുത്രനെത്തന്നെ | യാവത് താവത് | എത്രത്തോളം അങ്ങിനെ |
| യാവത് | ഏതുവരെ | അദൃശ്യത | കാണപ്പെട്ടുവോ |
| പശ്യതി, | നോക്കികൊണ്ടിരുന്നു | താവത് | അത്രത്തോളം |
| താവത് | അതുവരെയും, [വോ, | ആത്മചക്ഷുഷീ | തന്റെ രണ്ടു നേത്രങ്ങളേയും |
| അസ്യ | ഇദ്ദേഹത്തിന്ന് | തു ഏവ സംജഹാര ന. | അട്ടിക്കിൽനിന്നു അദ്ദേഹം തിരിച്ചതേ ഇല്ല. |
| പുത്രദൎശനേ | പുത്രനെ കാണുന്ന സംഗതിയിൽ | | |
| നിൎയ്യതഃ | യാത്രപൊയ്ക്കൊണ്ടിരുന്നവനായ | | |

ന പശ്യതി രജോƒപ്യസ്യ യദാ രാമസ്യ ഭൂമിപഃ
തദാƒƒൎത്തശ്ച വിഷണ്ണശ്ച പപാത ധരണീതലേ. 3

| | | | |
|---|---|---|---|
| ഭൂമിപഃ | മഹാരാജാവ് | പശ്യതി ന, | കാണാതിരുന്നുവോ, |
| അസ്യ | ഈ | തദാ | അപ്പോൾ |
| രാമസ്യ | ശ്രീരാമന്റെ | ആൎത്തഃ ച | അത്തൽപ്പെട്ട് |
| രജഃ അപി | (രഥഗതികൊണ്ടുണ്ടായ) ധൂളിയുംകൂടി | വിഷണ്ണഃ ച | മനസ്സുമുട്ടിയവനായി |
| | | ധരണീതലേ | നിലത്ത് |
| യദാ | എപ്പോൾ | പപാത. | പതിച്ചുപോയി. |

തസ്യ ദക്ഷിണമന്വാഗാത് കൌസല്യാ ബാഹുമംഗനാ
വാമം ചാസ്യാന്വഗാത് പാൎശ്വം കൈകേയീ ഭരതപ്രിയാ. 4

| | | | |
|---|---|---|---|
| അംഗനാ | സ്ത്രീരത്നമായ | ഭരതപ്രിയാ | ഭരതപ്രിയയായ |
| കൌസല്യാ | കൌസല്യാദേവി | കൈകേയീ ച | കൈകേയിയും |
| തസ്യ | അദ്ദേഹത്തിന്റെ | അസ്യ | അദ്ദേഹത്തിന്റെ |
| ദക്ഷിണം | വലത്തെ | വാമം | ഇടതു |
| ബാഹും | കൈതൊട്ട് | പാൎശ്വം | ഭാഗത്തിൽ |
| അന്വാഗാത്; | പൊന്തിപ്പാൻ അടുത്തു; | അന്വഗാത്. | നിന്നു. |

ത്വാം നയേന ച സംപന്നോ ധൎമ്മേണ വിനയേന ച
ഉവാച രാജാ കൈകേയീം സമീക്ഷ്യ വ്യഥിതേന്ദ്രിയഃ. 5

| | | | |
|---|---|---|---|
| നയേന | രാജനീതിയോടും | രാജാ, | മഹാരാജാവ്, |
| ധൎമ്മേണ | ധൎമ്മാനുഷ്ഠാനത്തോടും | ത്വാം | ആ |
| വിനയേന ച | സദാചാരത്തോടും | കൈകേയീം | കൈകേയീദേവിയെ |
| സംപന്നഃ | കൂടിയവനും, | സമീക്ഷ്യ | നോക്കി |
| വ്യഥിതേന്ദ്രിയഃ ച | ഇന്ദ്രിയങ്ങൾ തളൎന്നിരുന്നവനും ആയ | ഉവാച. | ഇങ്ങിനെ കല്പിച്ചരുളി. |

കൈകേയി മാ മമാംഗാനി സ്പ്രാക്ഷീസ്ത്വം ദുഷ്ടചാരിണീ
ന ഹി ത്വാം ദ്രഷ്ടുമിച്ഛാമി ന ഭാൎയ്യാ ന ച ബാന്ധവീ. 6

| | | | |
|---|---|---|---|
| "കൈകേയി! | "കൈകേയി! | മമ | എന്റെ |
| ദുഷ്ടചാരിണീ | പാപംചെയ്യാൻ തുനിഞ്ഞവളായ | അംഗാനി | അംഗങ്ങളെ |
| ത്വം, | നീ, | മാ സ്പ്രാക്ഷീഃ; | നീ തൊടേണ്ടതില്ല; |
| ബാന്ധവീ ന ഹി | ബന്ധുവല്ലെന്നുള്ള കാരണത്താൽ | ത്വാം ദ്രഷ്ടും ച | നിന്നെ കണ്ണിന്നെതിരിൽ കാണ്മാൻകൂടി |
| ഭാൎയ്യാ | ഭാൎയ്യയായി | ഇച്ഛാമി ന. | എനിക്കിഷ്ടമില്ല. |
| ന; | ഇരിക്കേണ്ടതില്ല; | | |

യേ ച ത്വാമനുജീവന്തി നാഹം തേഷാം ന തേ മമ
കേവലാൎത്ഥപരാം ഹി ത്വാം ത്യക്തധൎമ്മാം ത്യജാമ്യഹം. 7

| | | | |
|---|---|---|---|
| "ത്വാം ച | "നിന്നേയും | കേവലാൎത്ഥപരാം | നിസ്സാരമായ അൎത്ഥം ഒന്നിനെമാത്രം ഇഷ്ടപ്പെട്ടവളായി |
| യേ | യാതൊരുവൻ | ത്യക്തധൎമ്മാം | ധൎമ്മത്തെ തീരെ ഉപേക്ഷിച്ചവളായി |
| അനുജീവന്തി | ദ്വേഷബുദ്ധിയില്ലാതെ നോക്കുന്നുവോ | ഹി | ഇരിക്കുന്നകാരണം, |
| തേഷാം | അവൎക്കുചേൎന്നവൻ | ത്വാം | നിന്നെ |
| അഹം ന; | അല്ല ഞാൻ; | അഹം | ഞാൻ |
| തേ | അവരും | ത്യജാമി. | ത്യജിച്ചിരിക്കുന്നു. |
| മമ ന | എന്നെ ചേൎന്നവരല്ല. | | |

അഗൃഹ്ണാം യച്ച തേ പാണിമഗ്നിം പൎയ്യണയം ച യത്
അനുജാനാമി തത്സൎവ്വമസ്മിൻ ലോകേ പരത്ര ച. 8

| | | | |
|---|---|---|---|
| "അസ്മിൻ | "ഈ | അഗ്നിം | അഗ്നിയെ |
| ലോകേ | ലോകത്തിലും, | പൎയ്യണയം | പ്രദക്ഷിണം ചെയ്യിച്ച് പരിഗ്രഹിച്ചു |
| പരത്ര ച | പരലോകത്തിലല്ലെന്നാൽ ഇനിയുള്ള ജന്മത്തിലും, | | |
| തേ | നിന്റെ | യത് ച | എന്നതിനേയും, |
| പാണിം | പാണിഗ്രഹണം | തത് സൎവ്വം | അതെല്ലാററിനേയും |
| അഗൃഹ്ണാം | ഞാൻചെയ്തു | | |
| യത് ച, | എന്നതിനേയും | അനുജാനാമി. | ഞാൻ ത്യജിക്കുന്നു. |

ഭരതശ്ചേത് പ്രതീതഃ സ്യാദ്രാജ്യം പ്രാപ്യൈദമവ്യയം
യന്മേ സ ദദ്യാത് പ്രീത്യർത്ഥം മാം മാ തദ്ദത്തമാഗമത്. 9

| | | | |
|---|---|---|---|
| "പ്രതീതഃ | "സന്തോഷത്തോടുകൂടി | മേ | എന്റെ |
| ഭരതഃ, | ഭരതൻ, [യവനായി | പ്രീത്യർത്ഥം | ഹിതത്തിന്നായി |
| ഇദം രാജ്യം | ഈ രാജ്യത്തെ | യത് | യാതൊരു ചരമകൃത്യ |
| അവ്യയം | അമോഘഫലപ്രദമായ് | ദദ്യാത്, | ചെയ്യുന്നുവോ, [ത്തെ |
| പ്രാപ്യ സ്യാത് ചേത് | പ്രാപിച്ച് കയ്യേല്ക്കുന്നു വെങ്കിൽ, | തത് ദത്തം | അങ്ങിനെ ചെയ്തത് |
| | | മാം | എന്നെ |
| സഃ | അവൻ | മാ ആഗമത്." | പ്രാപിക്കാതിരിക്കട്ടെ." |

["ഭരതൻ, നിന്നാൽ നൽകപ്പെട്ട രാജ്യത്തെപ്രാപിച്ച്, (പ്രതീതഃ സ്യാത്) വിവേകയുക്തനായിരുന്നാൽ, (അതദ്ദത്തം) എന്നാൽ പ്രീതിപൂർവ്വം നൽകപ്പെടാത്ത ആ രാജ്യത്തെ, (മേ പ്രീത്യർത്ഥം ദദ്യാത് ചേത്) എന്റെ പ്രീതിക്കായി കയ്യേറ്റുള്ളാതിരിക്കുന്നപക്ഷംമാത്രം, (മാം പ്രീത്യാ ആഗമത്) എനിക്ക് പ്രീതിപാത്രമായി ഭവിക്കുന്നതാകുന്നു. അല്ലെന്നാൽ അവനാൽ ദത്തമായ യാതൊന്നും എന്നെ തൃപ്തിപ്പെടുത്തുകയില്ല. (കതകം).]

അഥ രേണുസമുദ്ധ്വസ്തം തമുത്ഥാപ്യ നരാധിപം
ന്യവർത്തത തദാ ദേവീ കൌസല്യാ ശോകകർശിതാ. 10

| | | | |
|---|---|---|---|
| തദാ | ആ സമയം | തം നരാധിപം | ആ അരചനെ |
| ശോകകർശിതാ | ശോകാക്രാന്തയായ | ഉത്ഥാപ്യ അഥ | താങ്ങിയെഴുന്നേല്പിച്ച ശേഷം, |
| കൌസല്യാദേവീ | കൌസല്യാദേവി, | | |
| രേണുസമുദ്ധ്വസ്തം | പൊടിപുരണ്ടുകിടന്നിരുന്ന | ന്യവർത്തത. | ഒന്നുംപറയാതെ അടുത്തുനിന്നുകൊണ്ടിരുന്നു. |

ഹത്വേവ ബ്രാഹ്മണം കാമാത് സ്പൃഷ്ട്വാഽഗ്നിമിവ പാണിനാ
അന്വതപ്യത ധർമ്മാത്മാ പുത്രം സംചിന്ത്യ താപസം. 11

| | | | |
|---|---|---|---|
| ധർമ്മാത്മാ | ആ പുണ്യാത്മാവ് | ബ്രാഹ്മണം | പരതത്വത്തെ |
| കാമാത്, | ലോകവ്യാപാരങ്ങളിലുള്ള അഭിനിവേശംമൂലം, | ഹത്വാ ഇവ | കൈ വെടിഞ്ഞപോലെയായി, |
| അഗ്നിം | തീയ്യിനെ | താപസം | താപസവേഷം കയ്യേൊണ്ടവനായ |
| പാണിനാ | കൈകൊണ്ട് | പുത്രം | പുത്രനെ |
| സ്പൃഷ്ട്വാ ഇവ, | തൊട്ടവനെന്നപോലെയായി, | സംചിന്ത്യ | ഓർത്ത് |
| | | അന്വതപ്യത. | അനുതപിച്ചു. |

['ബ്രാഹ്മണം ഹത്വാ ഇവ' ബ്രഹ്മഹത്തിചെയ്തവനെന്നപോലെ, എന്നും.]

നിവൃത്യൈവ നിവൃത്യൈവ സീദതോ രഥവർത്മസു
രാജ്ഞോ നാതിബഭൌ രൂപം ഗ്രസ്തസ്യാംശുമതോ യഥാ. 12

| | | | |
|---|---|---|---|
| രഥവർത്മസു | രഥംപോയ മാർഗ്ഗങ്ങളിൽ | രാജ്ഞഃ രൂപം | രാജാവിന്റെ ദേഹം |
| | | ഗ്രസ്തസ്യ | രാഹുഗ്രസ്തനായ |
| നിവൃത്യ ഏവ നിവൃത്യ ഏവ | തിരിഞ്ഞു തിരിഞ്ഞു നോക്കിക്കൊണ്ട്, | അംശുമതഃ യഥാ | സൂര്യന്റേതെന്നപോലെ |
| സീദതഃ | ദുഃഖിക്കുന്നവനായ | അതിബഭൌ ന. | ശോഭിച്ചതേയില്ല. |

വിലലാപ ച ദുഃഖാർത്തഃ പ്രിയം പുത്രമനുസ്മരൻ
നഗരാന്തമനുപ്രാപ്തം ബുദ്ധ്വാ പുത്രമഥാബ്രവീത്. 13

| | |
|---|---|
| പ്രിയം | തനിക്ക് പ്രിയമായി നടന്നുവന്നിരുന്ന |
| പുത്രം | പുത്രനെ |
| അനുസ്മരൻ, | ചിന്തിച്ചുചിന്തിച്ച്, |
| ദുഃഖാർത്തഃ | ദുഃഖത്തെ ഒതുക്കുവാൻ കഴിയാത്തവനായി |
| വിലലാപ; | വിലപിച്ചു; |
| പുത്രം | പുത്രനെ |
| നഗരാന്തം | നഗരത്തിന്റെ അതിർത്തി |
| അനുപ്രാപ്തം | കടന്നവനായി |
| ബുദ്ധ്വാ | മനസ്സിലോർത്ത്, |
| അഥ ച | ഇപ്രകാരം |
| അബ്രവീത്. | അരുളിച്ചെയ്തു. |

വാഹനാനാം ച മുഖ്യാനാം വഹതാം തം മമാത്മജം
പദാനി പഥി ദൃശ്യന്തേ സ മഹാത്മാ ന ദൃശ്യതേ. 14

| | |
|---|---|
| "മമ | "എന്റെ |
| തം | ആ |
| ആത്മജം, | പ്രിയപുത്രനെ, |
| വഹതാം | വഹിച്ചുകൊണ്ടുപോയ |
| മുഖ്യാനാം | ശ്രേഷ്ഠങ്ങളായ |
| വാഹനാനാം | കുതിരകളുടെ |
| പദാനി | കുളമ്പടികൾ |
| പഥി | വഴിയിൽ |
| ദൃശ്യന്തേ; | കാണപ്പെടുന്നുണ്ട്; |
| സഃ | ആ |
| മഹാത്മാ ച | മഹാത്മാവാകട്ടെ |
| ദൃശ്യതേ ന. | കാണപ്പെടുന്നില്ല. |

യഃ സുഖേഷൂപധാനേഷു ശേതേ ചന്ദനരൂഷിതഃ
വീജ്യമാനോ മഹാർഹാഭിഃ സ്ത്രീഭിർമ്മമ സുതോത്തമഃ 15
സ നൂനം ക്വചിദേവാദ്യ വൃക്ഷമൂലമുപാശ്രിതഃ
കാഷ്ഠം വാ യദി വാഽശ്മാനമുപധായ ശയിഷ്യതേ. 16

| | |
|---|---|
| "മമ | "എന്റെ |
| സുതോത്തമഃ, | ഉത്തമപുത്രനായി, |
| ചന്ദനരൂഷിതഃ, | കളഭക്കൂട്ടണിഞ്ഞവനായി, |
| മഹാർഹാഭിഃ | ഉത്തമകളായ |
| സ്ത്രീഭിഃ | സ്ത്രീകളാൽ |
| വീജ്യമാനഃ | ചാമരങ്ങൾ കൊണ്ട് വീശപ്പെട്ടവനായി, |
| സുഖേഷു ഉപധാനേഷു | മൃദുമെത്തകളിൽ |
| യഃ | യാതൊരുവൻ |
| ശേതേ, | ശയിച്ചിരുന്നുവോ, |
| സഃ ഏവ | അവൻ തന്നെ, |
| അദ്യ നൂനം | ഇതു മുതൽക്ക് |
| ക്വചിത് | വല്ലതുമൊരു |
| വൃക്ഷമൂലം | വൃക്ഷമൂലത്തെ |
| ഉപാശ്രിതഃ, | പ്രാപിച്ചവനായി, |
| കാഷ്ഠം വാ | വല്ലമുട്ടിയോ |
| യദി വാ | അല്ലെന്നാൽ |
| അശ്മാനം | കല്ലോ |
| ഉപധായ | തലയണയായി വെച്ച് |
| ശയിഷ്യതേ. | ഉറങ്ങുന്നതായിരിക്കും. |

ഉത്ഥാസ്യതി ച മേദിന്യാഃ കൃപണഃ പാംസുകുണ്ഠിതഃ
വിനിശ്വസൻ പ്രസ്രവണാത് കരേണൂനാമിവർഷഭഃ. 17

| | | | |
|---|---|---|---|
| "കൃപണഃ | "കഷ്ടദശയിലിരിക്കുന്ന അവൻ | പ്രസ്രവണാത് | മലഞ്ചോലകളിൽ നിന്നു |
| മേദിന്യാഃ | വെറും നിലത്തിലുള്ള | കരേണൂനാം ഋഷഭഃ | പിടിയാനകളുടെ കൊമ്പൻ |
| പാംസുകുണ്ഠിതഃ ച, | പൊടിപുരണ്ടവനായി, | ഇവ | എന്നപോലെ |
| വിനിശ്വസൻ | ദീർഘമായി നിശ്വസിച്ചു കൊണ്ട്, | ഉത്ഥാസ്യതി. | ഉറക്കമുണരുമാറാകും. |

ദ്രക്ഷ്യന്തി നൂനം പുരുഷാ ദീർഘബാഹും വനേചരാഃ
രാമമുത്ഥായ ഗച്ഛന്തം ലോകനാഥമനാഥവത്. 18

| | | | |
|---|---|---|---|
| "അനാഥവത് | "സ്വപിതാവിനാൽ ഉപേക്ഷിക്കപ്പെട്ട്, | രാമം | ശ്രീരാമനെ |
| ഉത്ഥായ | പുറപ്പെട്ട് | വനേചരാഃ | വനത്തിൽ വസിക്കുന്നവരായ |
| ഗച്ഛന്തം | പോകുന്നവനും, | പുരുഷാഃ | പുണ്യവാന്മാർ |
| ദീർഘബാഹും | ആജാനുബാഹുവും | നൂനം | ഇനി |
| ലോകനാഥം | ലോകനാഥനുമായ | ദ്രക്ഷ്യന്തി. | കണ്ടാനന്ദിക്കും. |

സാ നൂനം ജനകസ്യേഷ്ടാ സുതാ സുഖസദോചിതാ
കണ്ടകാക്രമണക്ലാന്താ വനമദ്യ ഗമിഷ്യതി. 19

| | | | |
|---|---|---|---|
| "ജനകസ്യ ഇഷ്ടാ സുതാ | "ജനകമഹാരാജാവിന്റെ പ്രിയസുതയും | അദ്യ നൂനം | ഇതുമുതല്ക്ക് |
| സുഖസദോചിതാ | എന്നും സുഖത്തിന്നുമാത്രം പാത്രീഭവിക്കേണ്ടവളും ആയ | വനം | കാട്ടിൽ |
| സാ, | അവൾ, | കണ്ടകാക്രമണക്ലാന്താ | മുള്ളുകൾതറച്ച് വേദനപ്പെടുന്നവളായി |
| | | ഗമിഷ്യതി. | കഴിച്ചുകൂട്ടേണ്ടിവരുമല്ലോ. |

അനഭിജ്ഞാ വനാനാം സാ നൂനം ഭയമുപൈഷ്യതി
ശ്വാപദാനർദ്ദിതം ശ്രുത്വാ ഗംഭീരം രോമഹർഷണം. 20

| | | | |
|---|---|---|---|
| "വനാനാം | "വനങ്ങളെക്കുറിച്ച് | ശ്രുത്വാ, | കേട്ട്, |
| അനഭിജ്ഞാ | പരിചയമില്ലാത്ത | രോമഹർഷണം | രോമാഞ്ചമുണ്ടാകുന്ന |
| സാ, | അവൾ, | ഭയം | ഭീതിയെ |
| ഗംഭീരം | ഘോരമായ | നൂനം | ഇനി |
| ശ്വാപദാനർദ്ദിതം | കാട്ടുമൃഗങ്ങളുടെ ശബ്ദത്തെ | ഉപൈഷ്യതി. | പ്രാപിക്കേണ്ടിവരുമല്ലോ. |

സകാമാ ഭവ കൈകേയി വിധവാ രാജ്യമാവസ
ന ഹി തം പുരുഷവ്യാഘ്രം വിനാ ജീവിതുമുത്സഹേ. 21

| | |
|---|---|
| "കൈകേയി! | "കൈകേയി! |
| ത്വം | ആ |
| പുരുഷവ്യാഘ്രം | പുരുഷോത്തമനെ |
| വിനാ, | വെടിഞ്ഞ്, |
| ജീവിതും | ജീവിച്ചിരിപ്പാൻ |
| ഉത്സഹേ ന; | ഞാൻ ഉദ്യമിക്കുന്നില്ല; |
| ഹി, | ആകയാൽ, |
| വിധവാ | വിധവയായി |
| രാജ്യം | രാജ്യത്തിൽ |
| ആവസ; | നീ വാണുകൊൾക; |
| സകാമാ | അഭീഷ്ടം സാധിച്ചവളായി |
| ഭവ." | നീ വൎത്തിച്ചുകൊൾക." |

ഇത്യേവം വിലപൻ രാജാ ജനൌഘേനാഭിസംവൃതഃ
അപസ്നാത ഇവാരിഷ്ടം പ്രവിവേശ ഗൃഹോത്തമം. 22

| | |
|---|---|
| ജനൌഘേന | ജനതതിയാൽ |
| അഭിസംവൃതഃ | ചൂഴപ്പെട്ട |
| രാജാ | മഹാരാജാവ്, |
| ഇതി ഏവം | ഇപ്രകാരമെല്ലാം |
| വിലപൻ, | പ്രലപിക്കുന്നവനായി, |
| അരിഷ്ടം | കാണ്മാൻ കൊള്ളാതെ അമംഗളകരമായിരുന്ന |
| ഗൃഹോത്തമം | അരമനയിലേക്ക്, |
| അപസ്നാതഃ ഇവ | പുലകുളിച്ചവൻ എന്നപോലെ |
| പ്രവിവേശ. | മടങ്ങി. |

ശൂന്യചത്വരവേശ്മാന്താം സംവൃതാപണദേവതാം
ക്ലാന്തദുൎബ്ബലദുഃഖാൎത്താം നാത്യാകീൎണ്ണമഹാപഥാം 23
താമവേക്ഷ്യ പുരീം സൎവ്വാം രാമമേവാനുചിന്തയൻ
വിലപൻ പ്രാവിശദ്രാജാ ഗൃഹം സൂൎയ്യ ഇവാംബുദം 24
മഹാഹ്രദമിവാക്ഷോഭ്യം സുപൎണ്ണേന ഹൃതോരഗം
രാമേണ രഹിതം വേശ്മ വൈദേഹ്യാ ലക്ഷ്മണേന ച. 25

| | |
|---|---|
| രാജാ, | മഹാരാജാവ്, |
| താം | ആ |
| പുരീം | പട്ടണം |
| സൎവ്വാം | മുഴവനും, |
| ശൂന്യചത്വര-വേശ്മാന്താം | ചത്വരങ്ങളിലുള്ള ഭവനദ്വാരങ്ങളെല്ലാം ആളില്ലാതെ ശൂന്യമായിരിക്കുന്നതായും |
| സംവൃതാപണ-ദേവതാം | അങ്ങാടികളും അമ്പലങ്ങളും ഇരുണ്ട് കിടക്കുന്നതായും |
| നാത്യാകീൎണ്ണ-മഹാപഥാം | രാജവീഥികൾ അങ്ങിങ്ങുമാത്രം ചിലരോടുകൂടിയതായും |
| ക്ലാന്തദുൎബ്ബല-ദുഃഖാൎത്താം | ദുഃഖത്താൽ തളൎന്ന് ഒന്നിനും വയ്യാതിരിക്കുന്നവരോടുകൂടിയതായും |
| അവേക്ഷ്യ, | കണ്ട് |
| രാമം ഏവ | ശ്രീരാമൻ ഒരുവനെ മാത്രം |
| അനുചിന്തയൻ, | ചിന്തിക്കുന്നവനായി, |
| വിലപൻ, | കണ്ണീർവാൎത്തു വിലപിക്കുന്നവനായി, |
| സുപൎണ്ണേന | ഗരുഡനാൽ |
| ഹൃതോരഗം | സൎപ്പങ്ങളില്ലാതാക്കപ്പെട്ട |
| അക്ഷോഭ്യം | അഗാധമായ |
| മഹാഹ്രദം ഇവ | വൻതടാകത്തെ എന്നപോലെ |
| രാമേണ | ശ്രീരാമനോടും |
| വൈദേഹ്യാ | വൈദേഹിയോടും |
| ലക്ഷ്മണേന ച | ലക്ഷ്മണനോടും |
| രഹിതം | കൂടാതിരിക്കുന്നതായ |
| വേശ്മ ഗൃഹം, | അരമനമന്ദിരത്തിൽ, |
| സൂൎയ്യഃ | സൂൎയ്യൻ |
| അംബുദം ഇവ | കാൎമ്മേഘത്തിൽ എന്നവിധം |
| പ്രാവിശത്. | പ്രവേശിച്ചു. |

അഥ ഗദ്ഗദശബ്ദസ്തു വിലപൻ മനുജാധിപഃ
ഉവാച മൃദു മന്ദാൎത്ഥം വചനം ദീനമസ്വരം. 26

| | | | |
|---|---|---|---|
| അഥ | അതിൽപിന്നെ | ദീനം | മനോവേദനയെ വെളിപ്പെടുത്തുന്നതും |
| മനുജാധിപഃ, | മഹാരാജാവ്, | | |
| വിലപൻ തു | വിലപിച്ചുകൊണ്ടിരിക്കുന്നവനായ്ത്തന്നെ | മന്ദാൎത്ഥം | ജീവിതത്തിലുള്ള നിരാശയെ കാണിക്കുന്ന |
| ഗദ്ഗദശബ്ദഃ | അസ്പഷ്ടമായി, | വചനം | വാക്യത്തെ [ത്തും ആയ |
| മൃദു | വയ്യായ്മയെ കാണിക്കുന്നതും | അസ്വരം | പതുക്കെ |
| | | ഉവാച. | അരുൾചെയ്തു. |

കൌസല്യായാ ഗൃഹം ശീഘ്രം രാമമാതുൎന്നയന്തു മാം
ന ഹ്യന്യത്ര മമാശ്വാസോ ഹൃദയസ്യ ഭവിഷ്യതി. 27

| | | | |
|---|---|---|---|
| " രാമമാതുഃ | " ശ്രീരാമമാതാവായ | മമ | എന്റെ |
| കൌസല്യായാഃ | കൌസല്യയുടെ | ഹൃദയസ്യ | ചിത്തത്തിന്ന് |
| ഗൃഹം | മന്ദിരത്തിൽ | അന്യത്ര | മറെറാരേടിക്കിലും |
| മാം | എന്നെ | ആശ്വാസഃ | ദുഃഖത്തിന്ന് അല്പമെങ്കിലും ആശ്വാസമെന്നുള്ളത് |
| ശീഘ്രം | ഉടനെ | | |
| നയന്തു; | കൊണ്ടുപോയാക്കട്ടെ; | | |
| ഹി | എന്തെന്നാൽ | ഭവിഷ്യതി ന." | ഉണ്ടാകയില്ല." |

ഇതി ബ്രുവന്തം രാജാനമനയൻ ദ്വാരദൎശിനഃ
കൌസല്യായാ ഗൃഹം തത്ര ന്യവേശ്യത വിനീതവത്. 28

| | | | |
|---|---|---|---|
| ഇതി | ഇപ്രകാരം | ഗൃഹം | അരമനയിലേക്ക് |
| ബ്രുവന്തം | ഉരചെയ്യുന്ന | അനയൻ; | എടുത്തുകൊണ്ടുപോയി; |
| രാജാനം, | മഹാരാജാവിനെ, | തത്ര | അവിടെ |
| ദ്വാരദൎശിനഃ, | ദ്വാരപാലകന്മാർ, | വിനീതവത് | ആജ്ഞയെ പ്രീതിയോടെ ചെയ്യുന്നവരായി |
| കൌസല്യായാഃ | കൌസല്യയുടെ | ന്യവേശ്യത. | കിടത്തപ്പെട്ടു. |

തതസ്തസ്യ പ്രവിഷ്ടസ്യ കൌസല്യായാ നിവേശനം
അധിരുഹ്യാപി ശയനം ബഭൂവ ലുലിതം മനഃ. 29

| | | | |
|---|---|---|---|
| കൌസല്യായാഃ | കൌസല്യാദേവിയുടെ | തസ്യ | അദ്ദേഹത്തിന്റെ |
| നിവേശനം | മന്ദിരത്തിൽ | മനഃ | ചിത്തം |
| പ്രവിഷ്ടസ്യ, | പ്രവേശിച്ചവനായി, | ലുലിതം അപി | പുണ്ണാക്കപ്പെട്ടതായ്ത്തന്നെ |
| ശയനം | മഞ്ചത്തിൽ | | |
| അധിരുഹ്യ-തഃ, | ശയിച്ചിരുന്നവനായിട്ടും, | ബഭൂവ. | വൎത്തിച്ചു. |

പുത്രദ്വയവിഹീനം ച സ്നുഷയാഽപി വിവൎജ്ജിതം
അപശ്യദ്ഭവനം രാജാ നഷ്ടചന്ദ്രമിവാംബരം. 30

| | | | |
|---|---|---|---|
| രാജാ | മഹാരാജാവ് | ഭവനം, | മന്ദിരത്തെ, |
| പുത്രദ്വയ-വിഹീനം | രണ്ടുപുത്രന്മാരുമില്ലാതിരിക്കുന്നതും | നഷ്ടചന്ദ്രം | ചന്ദ്രനില്ലാത്ത |
| സ്നുഷയാ ച | മരുമകളാലും | അംബരം | ആകാശം |
| വിവൎജ്ജിതം അപി | വെടിയപ്പെട്ടതും ആയ | ഇവ | എന്നപോലെ |
| | | അപശ്യത്. | കണ്ടു ദുഃഖിച്ചു. |

തച്ച ദൃഷ്ട്വാ മഹാരാഃജാ ഭുജമുദ്യമ്യ വീൎയ്യവാൻ
ഉച്ചൈഃസ്വരേണ ചുക്രോശ ഹാ രാഘവ ജഹാസി മാം 31
സുഖിതാ ബത തം കാലം ജീവിഷ്യന്തി നരോത്തമാഃ
പരിഷ്വജന്തോ യേ രാമം ദ്രക്ഷ്യന്തി പുനരാഗതം. 32

| | | | |
|---|---|---|---|
| വീൎയ്യവാൻ | ധൈൎയ്യശാലിയായ | ബത ! | ഞാനെന്തുപാപം ചെയ്തു ! |
| മഹാരാജഃ | മഹാരാജാവ് | പുനഃ | വീണ്ടും |
| തത് | അതിനെ | ആഗതം | തിരിച്ചെത്തിയവനായ |
| ദൃഷ്ട്വാ ച | ചിന്തിച്ചുതന്നെ | രാമം | ശ്രീരാമനെ |
| ഭുജം | കൈ | പരിഷ്വജന്തഃ | ചുഴ്ന്നുകൊണ്ട്, |
| ഉദ്യമ്യ | പൊന്തിച്ചുകൊണ്ട് | തം | ആ |
| ഉച്ചൈഃ-സ്വരേണ | ഉച്ചസ്വരത്തിൽ | കാലം | കാലംവരയ്ക്കും |
| | | യേ | ആർ |
| ചുക്രോശ ; | ഇങ്ങിനെ വിലപിച്ചു ; | ജീവിഷ്യന്തി | ജീവിച്ചിരിക്കുമോ, |
| “ഹാ ! | “അയ്യോ ! | ദ്രക്ഷ്യന്തി | കണ്ടാനന്ദിക്കുമോ, അപ്രകാരമുള്ളവർതന്നെ |
| രാഘവ ! | ശ്രീരാമ ! | | |
| മാം | എന്നെ | നരോത്തമാഃ ; | പുരുഷശ്രേഷ്ഠന്മാർ ; |
| ജഹാസി ! | നീ വെടിയുന്നുവല്ലൊ ! | സുഖിതാഃ.” | അഭീഷ്ടംസാധിച്ചവർ.” |

അഥ രാത്ര്യാം പ്രപന്നായാം കാളരാത്ര്യാമിവാത്മനഃ
അൎദ്ധരാത്രേ ദശരഥഃ കൌസല്യാമിദമബ്രവീത്. 33

| | | | |
|---|---|---|---|
| അഥ | അതിൽപിന്നെ | പ്രപന്നായാം | അസഹ്യമായ ദുഃഖത്തെ വിളയിക്കുന്നതായ |
| ദശരഥഃ | ദശരഥമഹാരാജാവ്, | രാത്ര്യാം | ആ രാത്രിയിൽ, |
| ആത്മനഃ | തന്റെ | അൎദ്ധരാത്രേ | പാതിരസമയത്തിൽ |
| കാളരാത്ര്യാം | ആപ്തബന്ധുവിനെ ദഹിപ്പിച്ചരാത്രിയിൽ | കൌസല്യാം | കൌസല്യാദേവിയോടായി |
| | | ഇദം | ഇപ്രകാരം |
| ഇവ, | എന്നപോലെ, | അബ്രവീത്. | അരുളിച്ചെയ്തു. |

രാമം മേഽനുഗതാ ദൃഷ്ടിരദ്യാപി ന നിവൎത്തതേ
ന ത്വാ പശ്യാമി കൌസല്യേ സാധു മാം പാണിനാ സ്പൃശ 34

| | | | |
|---|---|---|---|
| മേ ദൃഷ്ടിഃ | "ഇന്ദ്രിയങ്ങളെക്കൊണ്ട് ഗ്രഹിപ്പാനുള്ള തായ എൻെറ ശക്തി മുഴുവനും | കൌസല്യേ | കൌസല്യേ |
| അപി | | ത്വാ | നിന്നെ |
| | | പശ്യാമി ന; | ഞാൻ കണ്ണുകൊണ്ട് കാണുന്നില്ല; |
| രാമം | ശ്രീരാമൻെറ കൂടെപോയിരിക്കുന്നു; | മാം | എന്നെ |
| അനുഗതാ; | | സാധു | മെല്ലെയൊന്ന് |
| അദ്യ | ഇനിയും | പാണിനാ | കരത്താൽ |
| നിവൎത്തതേ ന; | തിരിച്ചെത്തുന്നില്ല; | സ്പൃശ." | തലോടിയാലും." |

['എൻെറ സൎവ്വേന്ദ്രിയങ്ങളും പരപുരുഷനായ ശ്രീരാമങ്കൽ ലയിച്ചിരിക്കുന്നു.' എന്നു വ്യംഗ്യം.]

തം രാമമേവാനുവിചിന്തയന്താ
സമീക്ഷ്യ ദേവീ ശയനേ നരേന്ദ്രം
ഉപോപവിശ്യാധികമാൎത്തരൂപാ
വിനിശ്വസന്തീ വിലലാപ കൃച്ഛ്രം. 35

| | | | |
|---|---|---|---|
| ദേവീ, | കൌസല്യാദേവി | സമീക്ഷ്യ, | കണ്ട് |
| നരേന്ദ്രം | ആ പുരുഷോത്തമനായ | ശയനേ | മഞ്ചത്തിൽ |
| രാമം ഏവ | ശ്രീരാമനെത്തന്നെ | ഉപോപവിശ്യ | അടുത്തിരുന്ന്, |
| അനുവിചിന്തയന്താ, | സദാ ചിന്തിച്ചുകൊണ്ടിരിക്കുന്നവളായി, | അധികം | മുമ്പിലും അധികമായി |
| | | ആൎത്തരൂപാ | ആൎത്തിപൂണ്ടവളായി |
| കൃച്ഛ്രം | അസഹ്യമായ ദൈന്യതയിൽ വൎത്തിക്കുന്നവനായി | വിനിശ്വസന്തീ | നിശ്വസിച്ചുകൊണ്ട്, |
| | | വിലലാപ. | വിലപിച്ചു. |

ഇത്യാൎഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ അയോദ്ധ്യാകാണ്ഡേ
ദ്വിചത്വാരിംശഃ സൎഗ്ഗഃ = നാല്പത്തിരണ്ടാംസൎഗ്ഗം സമാപ്തം.
ആദ്യം മുതൽ ശ്ലോകസംഖ്യ 4110; അയോദ്ധ്യാകാണ്ഡം ആദ്യംമുതൽ ശ്ലോകസംഖ്യ 1755.



## ത്രിചത്വാരിംശഃ സൎഗ്ഗഃ = നാല്പത്തിമൂന്നാംസൎഗ്ഗം.

[കൌസല്യാവിലാപഃ = കൌസല്യാദേവിയുടെ വിലാപം.]

തതഃ സമീക്ഷ്യ ശയനേ സന്നം ശോകേന പാൎത്ഥിവം
കൌസല്യാ പുത്രശോകാൎത്താ തമുവാച മഹീപതിം. 1

| | | | |
|---|---|---|---|
| പുത്രശോകാൎത്താ | പുത്രശോകത്താൽ മാഴ്കിയവളായ | സന്നം | കൈകാലുകൾ ഇളകാതെ കിടന്നിരുന്ന |
| | | തം | ആ |
| കൌസല്യാ, | കൌസല്യാദേവി, | പാൎത്ഥിവം | ഭൂമിപനായ |
| തതഃ | അതിനാൽ, | മഹീപതിം | അരചനെ |
| ശയനേ | മഞ്ചത്തിൽ | സമീക്ഷ്യ | നോക്കി |
| ശോകേന | ശോകത്താൽ | ഉവാച. | ഇപ്രകാരം ഉരചെയ്തു. |

രാഘവേ നരശാൎദ്ദൂലേ വിഷം മുക്ത്വാ ഹി ജിഹ്മഗാ
വിചരിഷ്യതി കൈകേയീ നിൎമ്മുക്തേവ ഹി പന്നഗീ. 2

| | | | |
|---|---|---|---|
| ജിഹ്മഗാ ഹി | "ചതിപ്രവൃത്തി ചെയ്യുന്നവളായ | വിഷം | വിഷത്തെ |
| കൈകേയീ | കൈകേയി, | മുക്ത്വാ, | കക്കിയശേഷം, |
| നരശാൎദ്ദൂലേ | പുരുഷോത്തമനായ | നിൎമ്മുക്താ | ഇഷ്ടംപോലെ ഇഴയുന്ന |
| രാഘവേ ഹി | ശ്രീരാമനിൽതന്നെ | പന്നഗീ ഇവ | സൎപ്പം എന്നപോലെ |
| | | വിചരിഷ്യതി. | കഷ്ടത്തെ വിളയിക്കും. |

വിവാസ്യ രാമം സുഭഗാ ലബ്ധകാമാ സമാഹിതാ
ത്രാസയിഷ്യതി മാം ഭൂയോ ദുഷ്ടാഹിരിവ വേശ്മനി. 3

| | | | |
|---|---|---|---|
| രാമം | "ശ്രീരാമനെ | സുഭഗാ, | പെരുമയേറിയ അമ്മ |
| വിവാസ്യ | കാട്ടിലേക്കയച്ച്, | മാം, | എന്നെ, [റാണിയായി, |
| ലബ്ധകാമാ, | അഭീഷ്ടസിദ്ധിവന്നവളായ്, | വേശ്മനി | ഗൃഹത്തിനുള്ളിൽ |
| | | ദുഷ്ടാഹിഃ ഇവ | മൂൎഖസൎപ്പമെന്നപോലെ, |
| സമാഹിതാ | എല്ലാവരാലും സമ്മതിക്കപ്പെട്ട | ഭൂയഃ | മുമ്പത്തിലും അധികം |
| | | ത്രാസയിഷ്യതി. | കഴക്കുവാൻപോകുന്നു. |

അഥ സ്മ നഗരേ രാമശ്ചരൻ ഭൈക്ഷം ഗൃഹേ വസേത്
കാമകാരോ വരം ദാതുമപി ദാസം മമാത്മജം. 4

| | | | |
|---|---|---|---|
| രാമഃ | "ശ്രീരാമൻ, | മമ ആത്മജം | എന്റെ പ്രിയ പുത്രനെ |
| നഗരേ | നഗരത്തിൽ | ദാസം | അടിമയായി |
| ഭൈക്ഷം ചരൻ | യാചിച്ചുപജീവിക്കുന്ന | ദാതും | നിയമിപ്പാനാണ് |
| ഗൃഹേ | ഗൃഹത്തിൽ [വനായി, | കാമകാരഃ അപി | തിരുവുള്ളമെങ്കിൽകൂടി |
| വസേത് സ്മ; | വസിക്കാമായിരുന്നു | വരം. | അത് എത്രയോ ഭേദമായിരുന്നു. |
| അഥ | കൂടാതെ [വല്ലോ; | | |

പാതയിത്വാ തു കൈകേയ്യാ രാമം സ്ഥാനാദ്യഥേഷ്ടതഃ
പ്രദിഷ്ടോ രക്ഷസാം ഭാഗഃ പൎവ്വണീവാഹിതാഗ്നിനാ. 5

| | | | |
|---|---|---|---|
| രാമം | "ശ്രീരാമനെ | ഭാഗഃ | ദേവന്മാൎക്കുള്ള ഹവിൎഭാഗം, |
| സ്ഥാനാത് | തന്റെ പദവിയിൽ | | |
| പാതയിത്വാ തു | ബഹിഷ്കരിച്ച്, [നിന്നു | പൎവ്വണി | ഏതൊ ഒരു സമയത്തിൽ |
| കൈകേയ്യാഃ | കൈകേയിക്കായി, | | |
| യഥേഷ്ടതഃ | ഇഷ്ടംപോലെ | | |
| പ്രദിഷ്ടഃ, | നൽകപ്പെട്ടു എന്നത്, | രക്ഷസാം | രാക്ഷസൎക്കായി നൽകപ്പെട്ടു |
| ആഹിതാഗ്നിനാ | വിവാഹം മുതൽ ഔപാസാഗ്നി കെടാതെ സൂക്ഷിച്ച് പൂജിച്ചുവരുന്ന ഒരുവനാൽ | ഇവ. | എന്നപോലെയിരിക്കുന്നു. |

["പൎവ്വണി" ദൎശപൂൎണ്ണമാസങ്ങളിൽ, "രക്ഷോഭ്യഃ സ്വാഹാ" എന്നു രക്ഷസ്സുകൾക്കായി ഉമിയെ ഹോമിക്കുന്നതുപോലെ രാക്ഷസഭാഗമായ വനപ്രദേശം ശ്രീരാമന്നായ് നൽകപ്പെട്ടു. (മാ. തി.]

ഗജരാജഗതിർവ്വീരോ മഹാബാഹുർദ്ധനുർദ്ധരഃ
വനമാവിശതേ നൂനം സഭാര്യ്യഃ സഹലക്ഷ്മണഃ. 6

| | | | |
|---|---|---|---|
| "ഗജരാജഗതിഃ | "ആനത്തലവന്റെ ഗതിയോടുകൂടിയവനും | സഹലക്ഷ്മണഃ | ലക്ഷ്മണനോടും കൂടി |
| മഹാബാഹുഃ | ആജാനുബാഹുവും ആയ | ധനുർദ്ധരഃ | ധനുഷ്പാണിയായി |
| വീരഃ, | പ്രിയസുതൻ, | നൂനം | ഇനിമേൽ |
| സഭാര്യ്യഃ | ഭാര്യ്യയോടും | വനം | കാട്ടിനെ |
| | | ആവിശതേ. | വസതിയാക്കിയിരിക്കുന്നു. |

വനേ ത്വദൃഷ്ടദുഃഖാനാം കൈകേയ്യാനുമതേ ത്വയാ
ത്യക്താനാം വനവാസായ കാ ന്വവസ്ഥാ ഭവിഷ്യതി. 7

| | | | |
|---|---|---|---|
| "ത്വയാ | "നിന്തിരുവടിയാൽ | അദൃഷ്ടദുഃഖാനാം | ദുഃഖമെന്തെന്നറിയാത്തവരും ആയവൎക്ക് |
| കൈകേയ്യാനുമതേ | കൈകേയിയുടെ ഇഷ്ടപ്രകാരം | വനേ, | വനത്തിൽ, |
| വനവാസായ | വനവാസത്തിന്നായി | തു | ഇപ്പോൾ |
| ത്യക്താനാം | അയക്കപ്പെട്ടവരും | കാ നു അവസ്ഥാ | എന്തൊരു ഗതിയാണോ |
| | | ഭവിഷ്യതി? | നേരുക? |

തേ രത്നഹീനാസ്തരുണാഃ ഫലകാലേ വിവാസിതാഃ
കഥം വത്സ്യന്തി കൃപണാഃ ഫലമൂലൈഃ കൃതാശനാഃ. 8

| | | | |
|---|---|---|---|
| "തരുണാഃ | "യൌവ്വനദശയിലിരിക്കുന്ന | കൃപണാഃ | അനാഥകളായി |
| തേ, | അവർ, | വിവാസിതാഃ | വനവാസത്തിന്നയക്കപ്പെട്ടവരായി |
| ഫലകാലേ | സുഖങ്ങളെ അനുഭവിക്കേണ്ടകാലത്തിൽ | ഫലമൂലൈഃ | പഴങ്ങളും കിഴങ്ങുകളും |
| രത്നഹീനാഃ | സകലഭാഗ്യവിഹീനന്മാരായി | കൃതാശനാഃ | തിന്നുന്നവരായി |
| | | കഥം | എങ്ങിനെയാണോ |
| | | വത്സ്യന്തി? | ജീവിച്ചിരിക്കുക? |

അപീദാനീം സ കാലഃ സ്യാന്മമ ശോകക്ഷയഃ ശിവഃ
സഭാര്യ്യം ച സഹ ഭ്രാത്രാ പശ്യേയമിഹ രാഘവം. 9

| | | | |
|---|---|---|---|
| "രാഘവം | "ശ്രീരാമനെ | മമ | എനിക്ക് |
| ഭ്രാത്രാ സഹ | അനുജനോടുകൂടിയും | ശോകക്ഷയഃ; | ശോകത്തിന്റെ അവസാനം; |
| സഭാര്യ്യം | പത്നീസമേതനായും | ശിവഃ | മംഗളകരമായ ഇത് |
| ഇഹ | ഇങ്ങു | ഇദാനീം | ഇപ്പോൾ |
| പശ്യേയം; | എനിക്ക് കാണുമാറാകേണം; | അപി സ്യാത്? | വരുമെന്നതുമുണ്ടാകുമോ? |
| സഃ | ആ | | |
| കാലഃ ച | കാലം മാത്രമാണ് | | |

ശ്രുത്വൈവോപസ്ഥിതൌ വീരൌ കദാ ഽയോദ്ധ്യാ ഭവിഷ്യതി
യശസ്വിനീ ഹൃഷ്ടജനാ സൂച്ഛ്രിതധ്വജമാലിനീ. 10

| | | | |
|---|---|---|---|
| “ യശസ്വിനീ | “ കീൎത്തിയാൎന്ന | കദാ ഏവ | ഏതുകാലത്താണോ |
| അയോദ്ധ്യാ | അയോദ്ധ്യാപുരം, | ഹൃഷ്ടജനാ | സന്തുഷ്ടരായ ജനങ്ങ |
| വീരൌ | പുരുഷോത്തമന്മാരായ | | ളോടുകൂടിയതായി |
| | അവർ രണ്ടുപേരും | സൂച്ഛ്രിത- } | ഉയരെക്കെട്ടപ്പെട്ട |
| ഉപസ്ഥിതൌ | തിരിച്ചെത്തിയവരായി | ധ്വജമാലിനീ } | ധ്വജങ്ങളാൎന്നതായി |
| ശ്രുത്വാ | അറിഞ്ഞ്, | ഭവിഷ്യതി ? | ഭവിപ്പാൻപോകുന്നത് ? |

കദാ പ്രേക്ഷ്യ നരവ്യാഘ്രാവരണ്യാത് പുനരാഗതൌ
നന്ദിഷ്യതി പുരീ ഹൃഷ്ടാ സമുദ്ര ഇവ പൎവ്വണി. 11

| | | | |
|---|---|---|---|
| “ പുരീ | “ ഈ പട്ടണം, | സമുദ്രഃ | സമുദ്രം |
| അരണ്യാത് | കാട്ടിൽനിന്ന് | ഇവ | എന്നപോലെ, |
| പുനഃ ആഗതൌ | തിരിച്ചെത്തിയവരായ | കദാ | ഏതുകാലത്താണോ |
| നരവ്യാഘ്രൌ | ആ രണ്ടു പുരുഷോത്ത | ഹൃഷ്ടാ | ഉത്സാഹംപൂണ്ടതായി |
| പ്രേക്ഷ്യ, | കണ്ട്, [മന്മാരെ | നന്ദിഷ്യതി. | ഉത്സവംകൊണ്ടാടു |
| പൎവ്വണി | പൎവ്വകാലത്തിൽ | | വാൻ പോകുന്നത് ? |

കദാ ഽയോദ്ധ്യാം മഹാബാഹുഃ പുരീം വീരഃ പ്രവേക്ഷ്യതി
പുരസ്കൃത്യ രഥേ സീതാം വൃഷഭോ ഗോവധൂമിവ. 12

| | | | |
|---|---|---|---|
| “ മഹാബാഹുഃ | “ ആജാനുബാഹുവും | പുരസ്കൃത്യ | പാൎശ്വഭാഗത്തിൽ |
| വൃഷഭഃ | സൎവ്വോത്തമനും ആയ | | വെച്ചുകൊണ്ട് |
| വീരഃ, | പ്രിയപുത്രൻ, | അയോദ്ധ്യാം } | അയോദ്ധ്യാനഗര |
| രഥേ | രഥത്തിൽ | പുരീം } | ത്തിൽ |
| ഇവ | സാക്ഷാൽ | കദാ | ഏതുകാലത്തിലാണോ |
| ഗോവധൂം | ഭൂസുതയായ | പ്രവേക്ഷ്യതി. | പ്രവേശിപ്പാൻപോകു |
| സീതാം | സീതയെ | | ന്നത് ? |

കദാ പ്രാണിസഹസ്രാണി രാജമാൎഗ്ഗേ മമാത്മജൌ
ലാജൈരവകിരിഷ്യന്തി പ്രവിശന്താവരിന്ദമൌ. 13

| | | | |
|---|---|---|---|
| “ പ്രാണി- } | “ അനേകം ജനതതി | മമ ആത്മജൌ | എന്റെ രണ്ടു കുമാര |
| സഹസ്രാണി } | കൾ, | | ന്മാരെയും |
| അരിന്ദമൌ | ജയശാലികളും | ലാജൈഃ | പൊരികൾ കൊണ്ട് |
| രാജമാൎഗ്ഗേ | രാജവീഥിയിൽ | കദാ | എപ്പോഴാണോ |
| പ്രവിശന്തൌ | എഴുന്നെള്ളുന്നവരും | അവ- } | വൎഷിപ്പാൻ പോകു |
| | ആയ | കിരിഷ്യന്തി? } | ന്നത്? |

പ്രവിശന്തൌ കദാഽയോദ്ധ്യാം ദ്രക്ഷ്യാമി ശുഭകുണ്ഡലൌ
ഉദഗ്രായുധനിസ്ത്രിംശൌ സശൃംഗാവിവ പര്വ്വതൌ. 14

| | | | |
|---|---|---|---|
| "സശൃംഗൌ | "ശിഖരങ്ങളോടു | ഉദഗ്രായുധ-നിസ്ത്രിംശൌ | ധനുസ്സുകളും ഖഡ്ഗങ്ങളും ധരിച്ചവരായി |
| പര്വ്വതൌ | രണ്ടു പർവ്വതങ്ങൾ | അയോദ്ധ്യാം | അയോദ്ധ്യയിൽ |
| ഇവ, | പോലെയുള്ള അവരെ | പ്രവിശന്തൌ | പ്രവേശിക്കുന്നവരായി |
| ശുഭകുണ്ഡലൌ | അണികുണ്ഡലങ്ങൾ ധരിച്ചവരായി | കദാ | എന്നാണോ |
| | | ദ്രക്ഷ്യാമി? | ഞാൻ കാണുക? |

കദാ സുമനസഃ കന്യാ ദ്വിജാതീനാം ഫലാനി ച
പ്രദിശന്ത്യഃ പുരീം ഹൃഷ്ടാഃ കരിഷ്യന്തി പ്രദക്ഷിണം 15

| | | | |
|---|---|---|---|
| "ദ്വിജാതീനാം | "ബ്രഹ്മക്ഷത്രവൈശ്യജാതികളിലുള്ള | ഫലാനി ച | ഫലങ്ങളെയും |
| കന്യാഃ, | സുമംഗലികൾ, | പ്രദിശന്ത്യഃ | സമർപ്പിക്കുന്നവരായി, |
| ഹൃഷ്ടാഃ | സന്തുഷ്ടിയാർന്നവരായി, | പ്രദക്ഷിണം | മംഗളകരമായ ആരാത്തികത്തെ |
| പുരീം | പട്ടണത്തിൽ, | കദാ | എപ്പോഴാണ് |
| സുമനസഃ | പുഷ്പങ്ങളെയും | കരിഷ്യന്തി? | ചെയ്യുക? |

[ആരാത്തികം എന്നത്, വീഥികളിൽക്കൂടി ഘോഷയാത്രചെയ്യുന്ന സമയത്തിലും മററും, മഞ്ഞളും നൂറും കലക്കിയ വെള്ളംകൊണ്ടു സുമംഗലികളായ സ്ത്രീകൾ ഉഴിയുന്നതായ മംഗളകൃത്യമാകുന്നു.]

കദാ പരിണതോ ബുദ്ധ്യാ വയസാ ചാമരപ്രഭഃ
അഭ്യുപൈഷ്യതി ധര്മ്മജ്ഞഃ സുവർഷ ഇവ ലാലയൻ. 16

| | | | |
|---|---|---|---|
| "ബുദ്ധ്യാ | "ജ്ഞാനം കൊണ്ടു | സുവർഷഃ | ആദ്യത്തെവൃഷ്ടി |
| പരിണതഃ | പരിപക്വതയെ പ്രാപിച്ചവനും, | ഇവ | എന്നപോലെ, |
| വയസാ | വയസ്സുകൊണ്ടു | ലാലയൻ, | ഉള്ളം കുളുർപ്പിച്ചുകൊണ്ടു |
| അമരപ്രഭഃ | ദേവതുല്യനും | കദാ | എപ്പോഴാണ് |
| ധര്മ്മജ്ഞഃ ച, | ധർമ്മജ്ഞനുമായ അവൻ, | അഭ്യുപൈഷ്യതി.? | വന്നുചേരുന്നത്.? |

[വയസ്സുകൊണ്ടു ദേവതുല്യൻ, എന്നതുകൊണ്ടു ഇരുപത്തഞ്ചുവയസ്സ്, എന്നു താല്പര്യം. ദേവന്മാർക്കു എന്നും ഇരുപത്തഞ്ചുവയസ്സാകുന്നു. ഗോ. രാ.]

നിസ്സംശയം മയാ മന്യേ പുരാ വീര കദര്യയാ
പാതുകാമേഷു വത്സേഷു മാതൄണാം ശാതിതാഃ സ്തനാഃ. 17

| | | | |
|---|---|---|---|
| "വീര! | "നാഥ! | വത്സേഷു | പശുക്കുട്ടികളുടെ സംഗതിയിൽ, |
| പുരാ | മുമ്പൊരിക്കൽ | മാതൄണാം | പശുക്കളുടെ |
| കദര്യയാ മയാ | ദുഃസ്വഭാവയായ എന്നാൽ | സ്തനാഃ | അകിടുകൾ |
| | | നിസ്സംശയം | നിശ്ചയമായി |
| പാതുകാമേഷു | പാൽകുടിക്കുന്നതിന്നായ് ഓടിവന്ന | ശാതിതാഃ | തടുക്കപ്പെട്ടിരിക്കേണമെന്നു |
| | | മന്യേ. | ഞാൻ വിചാരിക്കുന്നു. |

സാഽഹം ഗൌരിവ സിംഹേന വിവത്സാ വത്സലാ കൃതാ
കൈകേയ്യാ പുരുഷവ്യാഘ്ര ബാലവത്സേവ ഗൌഷ്ബലാത്. 18

| | | | |
|---|---|---|---|
| "പുരുഷവ്യാഘ്ര! | "പുരുഷോത്തമനായുള്ളോവേ! | അഹം, | ഞാൻ, |
| ബാലവത്സാ | ഇളംകുട്ടിയോടുകൂടിയതും | സിംഹേന | ഒരു സിംഹത്താൽ |
| വത്സലാ | കുട്ടിയിൽ അതിവാത്സല്യത്തോടുകൂടിയതും | ഗൌഃ | പശു |
| ഗൌഃ | പശു | ബലാത് | ബലാത്കാരമായി |
| ഇവ | എന്നപോലുള്ളവളായ | വിവത്സാ | കുട്ടിയില്ലാതാക്കപ്പെട്ടുന്നതു |
| സാ | ആ | ഇവ | പോലെ, |
| | | കൈകേയ്യാ | കൈകേയിയാൽ |
| | | കൃതാ. | ആക്കപ്പെട്ടു. |

ന ഹി താവദ്ഗുണൈർജ്ജുഷ്ടം സർവ്വശാസ്ത്രവിശാരദം
ഏകപുത്രാ വിനാ പുത്രമഹം ജീവിതുമുത്സഹേ. 19

| | | | |
|---|---|---|---|
| "ഏകപുത്രാ | "ഒരേ ഒരു പുത്രനുള്ളവളായ | സർവ്വശാസ്ത്രവിശാരദം | സർവ്വശാസ്ത്രനിപുണനം ആയ |
| അഹം | ഞാൻ | പുത്രം ഹി | ആ ഒരു പുത്രനേയും |
| താവദ്ഗുണൈഃ | സർവ്വോത്കൃഷ്ടങ്ങളായ ഗുണങ്ങളെക്കൊണ്ട് | വിനാ | വേർ പിരിഞ്ഞ് |
| ജുഷ്ടം, | കൊണ്ടാടപ്പെട്ടവനും, | ജീവിതും | ജീവിച്ചിരിപ്പാൻ |
| | | ഉത്സഹേ ന. | യത്നിക്കുന്നില്ല. |

ന ഹി മേ ജീവിതേ കിംചിത് സാമർത്ഥ്യമിഹ കല്പ്യതേ
അപശ്യന്ത്യാഃ പ്രിയം പുത്രം മഹാബാഹും മഹാബലം. 20

| | | | |
|---|---|---|---|
| "മഹാബാഹും | "ആജാനുബാഹുവും | മേ, | എനിക്ക്, |
| മഹാബലം | അതിബലവാനും ആയ | ജീവിതേ | ജീവിച്ചിരിക്കുന്നതിൽ |
| പ്രിയം പുത്രം | ഓമനക്കുമാരനെ | കിംചിത് ഹി | യാതൊന്നും തന്നെ |
| ഇഹ | ഈ ലോകത്തിൽ | സാമർത്ഥ്യം | പ്രയോജനമായി |
| അപശ്യന്ത്യാഃ | കാണ്മാൻ സാധിക്കാതായ്പോയ | കല്പ്യതേ ന. | കരുതപ്പെടുന്നില്ല. |

അയം ഹി മാം ദീപയതേ സമുത്ഥിതസ്തനൂജശോകപ്രഭവോ ഹുതാശനഃ
മഹീമിമാം രശ്മിഭിരുദ്ധതപ്രഭോ യഥാ നിദാഘേ ഭഗവാൻ ദിവാകരഃ. 21

| | | | |
|---|---|---|---|
| "സമുത്ഥിതഃ | "നട്ടുച്ചയിലുള്ള | യഥാ, | എപ്രകാരമോ അപ്രകാരം, |
| ഉദ്ധതപ്രഭഃ | ഉഗ്രതേജസ്സാന്ന | അയം | ഈ |
| ദിവാകരഃ ഭഗവാൻ | സൂര്യഭഗവാൻ | തനൂജശോകപ്രഭവഃ | പുത്രശോകത്താലുണ്ടായിരിക്കുന്ന |
| രശ്മിഭിഃ | സ്വരശ്മികളെക്കൊണ്ട് | ഹുതാശനഃ | അഗ്നി |
| നിദാഘേ | വേനൽ കാലത്തിൽ | മാം | എന്നെ |
| ഇമാം മഹീം ഹി | ഈ ഭൂമിയെയാസകലം | ദീപയതേ." | ദഹിപ്പിക്കുന്നു." |

ഇത്യാർഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ അയോദ്ധ്യാകാണ്ഡേ
ത്രിചത്വാരിംശഃ സർഗ്ഗഃ = നാല്പത്തിമൂന്നാംസർഗ്ഗം സമാപ്തം.
ആദ്യംമുതൽ ശ്ലോകസംഖ്യ 4131; അയോദ്ധ്യാകാണ്ഡം ആദ്യംമുതൽ ശ്ലോകസംഖ്യ 1776.



# ചതുശ്ചത്വാരിംശഃ സൎഗ്ഗഃ = നാല്പത്തിനാലാംസൎഗ്ഗം.

[സുമിത്രാശ്വാസനം = സുമിത്രാദേവി ആശ്വസിപ്പിക്കുന്നത്.]

വിലപന്തീം തഥാ താം തു കൌസല്യാം പ്രമദോത്തമാം
ഇദം ധൎമ്മേ സ്ഥിതാ ധൎമ്മ്യം സുമിത്രാ വാക്യമബ്രവീത്. 1

| | |
|---|---|
| തഥാ | ഇപ്രകാരം |
| വിലപന്തീം | പ്രലപിച്ചുകൊണ്ടിരു[ന്ന |
| പ്രമദോത്തമാം | നാരീരത്നമായ |
| താം കൌസല്യാം, | ആ കൌസല്യാദേവിയോടായി, |
| ധൎമ്മേ | ധൎമ്മരഹസ്യങ്ങളിൽ |
| സ്ഥിതാ, | ഉപദേശം സിദ്ധിച്ചവ[ളായ |
| സുമിത്രാ, | സുമിത്രാദേവി, |
| തു | ആ സമയം |
| ഇദം | ഇപ്രകാരം |
| ധൎമ്മ്യം വാക്യം | സൂക്ഷ്മജ്ഞാനത്തെ പ്രദശിപ്പിക്കുന്ന വാക്യത്തെ |
| അബ്രവീത്. | ഉരചെയ്തു. |

തവാൎയ്യേ സദ്ഗുണൈൎയ്യുക്തഃ സ പുത്രഃ പുരുഷോത്തമഃ
കിം തേ വിലപിതേനൈവം കൃപണം രുദിതേന വാ. 2

| | |
|---|---|
| "ആൎയ്യേ! | "ജ്യേഷ്ഠത്തി; |
| സദ്ഗുണൈഃ | അനന്തകല്യാണ ഗുണ |
| യുക്തഃ | ക്കൂടിയ [ങ്ങളോടു |
| തവ, പുത്രഃ, | അവിടത്തെ പുത്രൻ, |
| പുരുഷോത്തമഃ | പുരുഷോത്തമനായ |
| സഃ; | സാക്ഷാൽ മഹാവിഷ്ണു തന്നെ; |
| കൃപണം | വാസ്തവമറിയാതെ |
| ഏവം | ഇങ്ങിനെ |
| തേ | അവിടത്തേക്ക് |
| വിലപിതേന | പ്രലപിക്കുന്നതിന്നോ |
| രുദിതേന വാ കിം.? | കണ്ണീരൊഴുക്കുന്നതിന്നോ എന്താണുള്ളത്.? |

യസ്തവാൎയ്യേ ഗതഃ പുത്രസ്ത്യക്ത്വാ രാജ്യം മഹാബലഃ
സാധു കുൎവ്വൻ മഹാത്മാനം പിതരം സത്യവാദിനം. 3

| | |
|---|---|
| "ആൎയ്യേ! | "ആൎയ്യേ! |
| തവ | ഭവതിയുടെ |
| മഹാബലഃ | അപ്രമേയബലശാലി |
| പുത്രഃ | പുത്രൻ [യായ |
| യഃ, | യാതൊരുവനൊ അ |
| മഹാത്മാനം | മഹാത്മാവായ [വൻ, |
| പിതരം | പിതാവിനെ |
| സാധു | കുറവെന്നിയേ |
| സത്യവാദിനം | പറഞ്ഞവാക്കിളക്കാത്തവനാക്കി |
| കുൎവ്വൻ, | ചെയ്യുന്നവനായി, |
| രാജ്യം ത്യക്ത്വാ | രാജ്യത്തെ ത്യജിച്ചു |
| ഗതഃ. | വനത്തിലേക്കുപോയിരിക്കുന്നു. |

ശിഷ്ടൈരാചരിതേ സമ്യക്ശശ്വത് പ്രേത്യഫലോദയേ
രാമോ ധൎമ്മേ സ്ഥിതഃ ശ്രേഷ്ഠോ ന സ ശോച്യഃ കദാചന. 4

| | |
|---|---|
| "ശിഷ്ടൈഃ | "ജ്ഞാനികളാൽ |
| ആചരിതേ | അനുഷ്ഠിച്ചുവരപ്പെട്ട |
| പ്രേത്യ-ഫലോദയേ | പരമപദപ്രാപ്തി നൽകുന്നതായ |
| ധൎമ്മേ | ധൎമ്മത്തിൽ |
| സമ്യക് | നിസ്സംദേഹമാകുംവണ്ണം |
| ശശ്വത് | എന്നും |

| | |
|---|---|
| സ്ഥിതഃ | അചഞ്ചലഭക്തിയായ് |
| രാമഃ, | ശ്രീരാമൻ, |
| ശ്രേഷ്ഠഃ; | സാക്ഷാൽ മഹാവിഷ്ണുവാകുന്നു; |
| സഃ | അവൻ |
| കദാചന | ഒരിക്കലും |
| ശോച്യഃ ച ന. | കഷ്ടപ്പെടുന്നു എന്നു് ശോചിക്കത്തക്കവനല്ല. |

വൎത്തതേ ചോത്തമാം വൃത്തിം ലക്ഷ്മണോഽസ്മിൻ സദാഽനഘഃ
ദയാവാൻ സൎവ്വഭൂതേഷു ലാഭസ്തസ്യ മഹാത്മനഃ. 5

| | |
|---|---|
| "സൎവ്വഭൂതേഷു | "ഇതുവരെയുള്ള എല്ലാ കാൎയ്യങ്ങളിലും |
| അസ്മിൻ | ഈ ശ്രീരാമന്റെ വിഷയത്തിൽ |
| ദയാവാൻ | കൈങ്കൎയ്യം ചെയ്തുവന്ന [വനായ |
| ലക്ഷ്മണഃ, | ലക്ഷ്മണൻ, |
| ഉത്തമാം | പരമപദപ്രാപ്തിഹേതുഭൂതമായ |
| വൃത്തിം ച | കൈങ്കൎയ്യത്തെയും |
| സദാ | സൎവ്വദേശകാലാവസ്ഥകളിലും |
| അനഘഃ | അത്യന്തഭക്തിയുക്തനാ [യി |
| വൎത്തതേ; | ചെയ്തുവരുന്നു; |
| മഹാത്മനഃ | തത്വജ്ഞനായ |
| തസ്യ | അവന്നു് |
| ലാഭഃ. | ഇതുതന്നെ കൃതകൃത്യത. |

[ഗായത്രിയിലെ അഞ്ചാമത്തെ അക്ഷരമാണ് ഈ ശ്ലോകത്തിൽ ആദ്യാക്ഷരമായി വിന്യസിക്കപ്പെട്ടിട്ടുള്ളതെന്ന് ഗോവിന്ദരാജമതം.]

അരണ്യവാസേ യദ്ദുഃഖം ജാനതീ വൈ സുഖോചിതാ
അനുഗച്ഛതി വൈദേഹീ ധൎമ്മാത്മാനം തവാത്മജം. 6

| | |
|---|---|
| "സുഖോചിതാ | "പാതിവ്രത്യധൎമ്മത്തെ അറിയുന്നവളായ |
| വൈദേഹീ വൈ | വൈദേഹിയും |
| അരണ്യവാസേ | വനവാസത്തിൽ |
| യത് ദുഃഖം | ഉള്ള ദുഃഖത്തെ |
| ജാനതീ, | കൂടെവൎത്തിച്ചു് അനുഭവിക്കുന്നവളായി, |
| തവ | അവിടുത്തെ |
| ധൎമ്മാത്മാനം | ധൎമ്മാത്മാവായ |
| ആത്മജം | പുത്രനെ |
| അനുഗച്ഛതി. | അനുസരിക്കുന്നു. |

കീൎത്തിഭൂതാം പതാകാം യോ ലോകേ ഭ്രമയതി പ്രഭുഃ
ദമസത്യവ്രതപരഃ കിം ന പ്രാപ്തസ്തവാത്മജഃ. 7

| | |
|---|---|
| "ലോകേ | "ലോകത്തിൽ |
| യഃ | യാതൊരുവൻ |
| പ്രഭുഃ | ഏതിനേയും ചെയ്വാൻ ശക്തനായി |
| ദമസത്യവ്രതപരഃ | അധൎമ്മത്തിൽ മനസ്സു വെക്കാതിരിക്കുക, പറഞ്ഞ വാക്കിളക്കാതിരിക്കുക, ധൎമ്മപ്രകാരം നടക്കുക, എന്നിവയിൽ തല്പരനായി |
| കീൎത്തിഭൂതാം | സൎവ്വരാലും പ്രശംസിക്കപ്പെടുന്നതായ |
| പതാകാം | കല്യാണഗുണസന്തതിയെ |
| ഭ്രമയതി | എങ്ങും പരത്തുന്നുവോ, അപ്രകാരമുള്ള |
| തവ | നിന്തിരുവടിയുടെ |
| ആത്മജഃ | തൃക്കുമാരൻ, |
| പ്രാപ്തഃ ന | വൎത്തിക്കേണ്ട സ്ഥലത്തല്ല വൎത്തിക്കുന്നത്, |
| കിം? | എങ്ങനെ? [എന്നുള്ളത് |

["കീൎത്തിയാകുന്ന കൊടിക്കൂറയെ പാറിക്കുന്ന" എന്നും. "കിം ന പ്രാപ്തഃ", എന്നുതന്നെയാണ് സാധിക്കാത്തത്, എന്നും.]

വ്യക്തം രാമസ്യ വിജ്ഞായ ശൌചം മാഹാത്മ്യമുത്തമം
ന ഗാത്രമംശുഭിഃ സൂര്യ്യഃ സന്താപയിതുമർഹതി. 8

| | | | |
|---|---|---|---|
| “സൂര്യ്യഃ | “ആദിത്യഭഗവാൻ | വിജ്ഞായ, | ഓർത്ത്, |
| രാമസ്യ | ശ്രീരാമന്റെ | അംശുഭിഃ | കിരണങ്ങളാൽ |
| ശൌചം, | ത്രികരണശുദ്ധിയേയും, | ഗാത്രം | ഗാത്രത്തെ |
| ഉത്തമം | നിസ്തുല്യമായ | സന്താപ- | |
| മാഹാത്മ്യം, | മാഹാത്മ്യത്തേയും | യിതും | തപിപ്പിക്കുകയില്ല. |
| വ്യക്തം | തിരുവവതാരത്തേയും | അർഹതി ന. | |

[ഇതിലും വരുന്ന ശ്ലോകങ്ങളിലും “ഭയാദസ്യാഗ്നിസ്തപതി ഭയാത്തപതി സൂര്യ്യഃ. ഭയാദിന്ദ്രശ്ചാഗ്നിശ്ച മൃത്യുർദ്ധാവതി പഞ്ചമഃ”, “തമേവ ഭാന്തമനുഭാതിസർവ്വം”, “ഭീഷാസ്മാദ്വാതഃ പവതെ” ഇത്യാദി ശ്രുതിവാക്യസാരങ്ങളും അടങ്ങിയിരിക്കുന്നു.]

ശിവഃ സർവ്വേഷു കാലേഷു കാനനേഭ്യോ വിനിഃസൃതഃ
രാഘവം യുക്തശീതോഷ്ണഃ സേവിഷ്യതി സുഖോഽനിലഃ. 9

| | | | |
|---|---|---|---|
| “അനിലഃ | “വായുഭഗവാൻ | യുക്തശീതോഷ്ണഃ | വേണ്ടത്തക്ക ശീതോഷ്ണങ്ങളോടുകൂടിയവനായി |
| കാനനേഭ്യഃ | തരുനിരതിങ്ങിയ വനങ്ങളിൽനിന്ന് | ശിവഃ | ആരോഗ്യപ്രദമായി |
| വിനിഃസൃതഃ, | വീശുന്നവനായി, | സുഖഃ | സുഖപ്രദനായി |
| സർവ്വേഷു | എല്ലാ | രാഘവഃ | ശ്രീരാമനെ |
| കാലേഷു | കാലങ്ങളിലും | സേവിഷ്യതി. | സേവിക്കും. |

ശയാനമനഘം രാത്രൌ പിതേവാഭിപരിഷ്വജൻ
രശ്മിഭിഃ സംസ്പൃശൻ ശീതൈശ്ചന്ദ്രമാ ഹ്ലാദയിഷ്യതി. 10

| | | | |
|---|---|---|---|
| “ചന്ദ്രമാഃ | “ചന്ദ്രൻ, | പിതാ | പിതാവ് |
| രാത്രൌ | രാത്രിയിൽ | ഇവ | എന്നപോലെ |
| ശയാനം | പള്ളികൊണ്ട ദോഷര- | അഭിപരി- | അണച്ച് |
| അനഘം | ഹിതനായവനെ | ഷ്വജൻ | |
| ശീതൈഃ | ശീതളങ്ങളായ | സംസ്പൃശൻ | തലോടുന്നവനായി, |
| രശ്മിഭിഃ | കിരണങ്ങളാൽ, | ഹ്ലാദയിഷ്യതി. | ആഹ്ലാദിപ്പിക്കും. |

ദദൌ ചാസ്ത്രാണി ദിവ്യാനി യസ്മൈ ബ്രഹ്മാ മഹൌജസേ
ദാനവേന്ദ്രം ഹതം ദൃഷ്ട്വാ തിമിധ്വജസുതം രണേ 11
സ ശൂരഃ പുരുഷവ്യാഘ്രഃ സ്വബാഹുബലമാശ്രിതഃ
അസന്ത്രസ്തോഽപ്യരണ്യസ്ഥോ വേശ്മനീവ നിവത്സ്യതി 12

| | | | |
|---|---|---|---|
| “തിമിധ്വജ- | “തിമിധ്വജപുത്രനായ | ബ്രഹ്മാ | ബ്രഹ്മാവ് |
| സുതം | | മഹൌജസേ | ദിവ്യശക്തിയാന്ന |
| ദാനവേന്ദ്രം | രാക്ഷസേന്ദ്രനെ | യസ്മൈ | യാതൊരുവന്ന് |
| രണേ | പോരിൽ | ദിവ്യാനി- | ദിവ്യാസ്ത്രങ്ങളെ |
| ഹതം | കൊല്ലപ്പെട്ടവനായി | അസ്ത്രാണി | |
| ദൃഷ്ട്വാ, | കണ്ട്, | ദദൌ ച, | ഉപദേശിച്ചുവോ, അ |

| | | | |
|---|---|---|---|
| ശൂരഃ | ലോകൈകവീരനും | വേശ്മനി | സ്വഭവനത്തിൽ |
| പുരുഷവ്യാഘ്രഃ | പുരുഷോത്തമനും ആയ | ഇവ | എന്നപോലെ, |
| സഃ | ശ്രീരാമൻ | അരണ്യസ്ഥഃ അപി | വനഗതനായിരുന്നാലും |
| സ്വബാഹുബലം | തന്റെ പ്രകൃതിസിദ്ധമായ വീര്യത്തെ | അസംത്രസ്തഃ | അചഞ്ചലമനസ്കനായി |
| ആശ്രിതഃ, | ആശ്രയിച്ചവനായി, | നിവത്സ്യതി. | വസിക്കുന്നതാണ്. |

[“വൈജയന്തമിതിഖ്യാതം പുരം യത്ര തിമിധ്വജഃ” എന്ന് അയോ. കാണ്ഡം. 9-ാം സർഗ്ഗത്തിൽ പറഞ്ഞിരിക്കുന്ന ശംബരാസുരനെന്നവന്റെ പുത്രനായ അസുരനെ ശ്രീരാമൻ ഹനിച്ചുവെന്നും, ബ്രഹ്മാവ് പ്രീതനായി അസ്ത്രങ്ങൾ കൊടുത്തുവെന്നും, ഗോവിന്ദരാജീയം മുതലായ ചില വ്യാഖ്യാനങ്ങളുടെ മതം. ഇക്കഥ വേറെ എങ്ങും പറഞ്ഞിട്ടില്ലെങ്കിലും അയോ. 2-ാംസർഗ്ഗത്തിൽ “യദാ വ്രജതി സംഗ്രാമം ഗ്രാമാർത്ഥേ നഗരസ്യ വാ ഗത്വാ സൌമിത്രിസഹിതോ നാവിജിത്യ നിവർത്തതേ”, എന്ന ശ്ലോകത്തിൽ അന്തർഭവിച്ചതായ് വിചാരിക്കേണമെന്ന് അഭിപ്രായം. രാമാനുജൻ മുതലായ മററുചിലരാകട്ടെ, തിമിധ്വജനായ ശംബരന്റെ പുത്രൻ സുബാഹുവാണെന്നും, സുബാഹുവിനെ വധിച്ച ശ്രീരാമന്ന് വിശ്വാമിത്രൻ ദിവ്യാസ്ത്രങ്ങളെ കൊടുത്തതിനെയാണ് ഇതിൽ പറഞ്ഞിരിക്കുന്നതെന്നും പറയുന്നു. ഈ പക്ഷത്തിൽ ‘ബ്രഹ്മാ, എന്ന പദത്തിന്ന് ‘തപസ്സുകൊണ്ട് ബ്രാഹ്മണത്വത്തെ പ്രാപിച്ചവൻ’ അഥവാ ‘ത്രിശങ്കുസ്വർഗ്ഗം മുതലായവയെ സൃഷ്ടിച്ചവൻ, ആയ വിശ്വാമിത്രൻ’ എന്നർത്ഥം. ഇതിൽ സുബാഹുവിനെ വധിച്ചതിന്നുമുമ്പുതന്നെ അസ്ത്രോപദേശം കഴിഞ്ഞിരിക്കുന്നു, എന്ന ആക്ഷേപത്തിന്ന്, “ഹതം” എന്ന പദത്തിന്ന് “ഹതപ്രായനായ” എന്നർത്ഥവും ചിലർ കല്പിക്കുന്നു. “തിമി ധ്വജങ്ങളായിട്ടുള്ളവർ”, സുന്ദോപസുന്ദന്മാർ, അവരുടെ സുതൻ, സുബാഹു. എന്നും ചിലരുടെ പക്ഷം.]

യസ്യേഷുപഥമാസാദ്യ വിനാശം യാന്തി ശത്രവഃ
കഥം ന പൃഥിവീ തസ്യ ശാസനേ സ്ഥാതുമർഹതി. 13

| | | | |
|---|---|---|---|
| “യസ്യ | “യാതൊരുവന്റെ | തസ്യ | അപ്രകാരമുള്ള ഇവന്റെ |
| ഇഷുപഥം | ബാണങ്ങൾക്കെതിരായി | ശാസനേ | അധികാരത്തിൽ |
| ആസാദ്യ | നില്ക്കുന്ന | സ്ഥാതും | വർത്തിപ്പാൻ |
| ശത്രവഃ | ശത്രുക്കൾ | പൃഥിവീ | ലോകം |
| വിനാശം | നാശത്തെ | കഥം | എങ്ങിനെ |
| യാന്തി, | പ്രാപിക്കുന്നുവോ, | അർഹതി ന. | ഇഷ്ടപ്പെടാതിരിക്കും? |

യാ ശ്രീഃ ശൌര്യം ച രാമസ്യ യാ ച കല്യാണസത്ത്വതാ
നിവൃത്താരണ്യവാസഃ സഃ ക്ഷിപ്രം രാജ്യമവാപ്സ്യതി. 14

| | | | |
|---|---|---|---|
| “രാമസ്യ | “ശ്രീരാമന്ന് | യാ ച; | യാതൊന്നോ അതും ഉണ്ട്; |
| ശ്രീഃ | അമാനുഷദിവ്യശക്തി | സഃ | അപ്രകാരമുള്ള അവൻ |
| യാ | യാതൊന്നോ അതും, | ക്ഷിപ്രം | കാലംപോയതറിയാതെതന്നെ |
| ശൌര്യം ച | അനിതരസാധാരണമായ വീര്യവും | നിവൃത്താരണ്യവാസഃ | അരണ്യവാസത്തെ പരിപൂർത്തിയാക്കിയവനായി |
| കല്യാണസത്ത്വതാ | സർവ്വജനമനോഹരവും ദിവ്യവും ആയ സാത്വികഗുണം | രാജ്യം | രാജ്യത്തെ |
| | | അവാപ്സ്യതി. | പ്രാപിക്കും. |

സൂൎയ്യസ്യാപി ഭവേത് സൂൎയ്യോ ഹ്യഗ്നേരഗ്നിഃ പ്രഭോഃ പ്രഭുഃ
ശ്രിയഃ ശ്രീശ്ച ഭവേദഗ്ര്യാ കീൎത്ത്യാഃ കീൎത്തിഃ ക്ഷമാക്ഷമാ. 15
ദൈവതം ദേവതാനാം ച ഭൂതാനാം ഭൂതസത്തമഃ
തസ്യ കേ ഹ്യഗുണാ ദേവി വനേ വാപ്യഥവാ പുരേ. 16

| | |
|---|---|
| “ദേവി! | “ആൎയ്യേ! |
| ദേവതാനാം | ദൈവങ്ങൾക്കും |
| ദൈവതം, | ദൈവമായും, |
| ഭൂതാനാം | ഭക്തന്മാൎക്ക് |
| ഭൂതസത്തമഃ | ത്രൈലോക്യത്തിലുള്ള സൎവ്വത്തിലുംവെച്ച് ഉത്തമനായ് വിളങ്ങുന്നവനായും, |
| സൂൎയ്യസ്യ അപി | സൂൎയ്യഭഗവാന്നും |
| സൂൎയ്യഃ | പ്രകാശത്തെ നൽകുന്ന [വനായും, |
| ഭവേത്; | വൎത്തിക്കുന്നു; |
| അഗ്നേഃ | അഗ്നിഭഗവാന്നും |
| അഗ്നിഃ ച, | ദഹിപ്പിക്കുന്നശക്തിയെനൽകുന്നവനായും, |
| പ്രഭോഃ | ലോകനിയന്താവിന്നും |
| പ്രഭുഃ, | അധിഷ്ഠാതാവായും, |
| ശ്രിയഃ | ദിവ്യശക്തിക്ക് |
| ശ്രീഃ, | ശക്തിയെ പ്രദാനം ചെയ്യുന്നവനായും, |
| കീൎത്ത്യാഃ | ദിവ്യതേജസ്സിന്ന് |
| അഗ്ര്യാ | ഉത്തമമായ |
| കീൎത്തിഃ ച, | തേജസ്സിനെ നൽകുന്നവനായും, |
| ക്ഷമാക്ഷമാ | സൎവ്വാധാരഭൂതയായ പൃഥിവിക്കും ആധാരഭൂതനായും, |
| ഭവേത്; | വൎത്തിക്കുന്നു; |
| ഹി | ആകയാൽ |
| തസ്യ | ആ ശ്രീരാമന്ന് |
| പുരേ | അരമനയിലാകട്ടെ, |
| അഥവാ | അല്ലെന്നാൽ |
| വനേ അപി വാ | വനത്തിൽതന്നെയാകട്ടെ, |
| അഗുണാഃ | നന്മവിളയിക്കാത്തവ [രായി |
| കേ ഹി? | ആരുണ്ടാകും? |

[“ന തത്ര സൂൎയ്യോ ഭാതി ന ചന്ദ്രതാരകം നേമാ വിദ്യുതോ ഭാന്തി കുതോയമഗ്നിഃ, തമേവ ഭാന്തമനുഭാതി സൎവ്വം തസ്യ ഭാസാ സൎവ്വമിദം വിഭാതി”, “അഹം വൈശ്വാനരോ ഭൂത്വാ പ്രാണിനാം ദേഹമാശ്രിതഃ”, “തസ്യ നാമമഹദ്യശഃ,” “യസ്മിൻ ദ്യൌഃ പൃഥിവീ ചാന്തരിക്ഷം” “തം ദൈവതാനാം പരമം ച ദൈവതം” ഇത്യാദി ശ്രുതിവാക്യാൎത്ഥങ്ങൾ വിവക്ഷിക്കപ്പെട്ടിരിക്കുന്നു. “ബ്രഹ്മ ഹ ദേവേഭ്യോ വിജിഗ്യേ” ഇത്യാദിയായുള്ള കേനോപനിഷദ്വാക്യങ്ങളും കാണുക.]

പൃഥിവ്യാ സഹ വൈദേഹ്യാ ശ്രിയാ ച പുരുഷൎഷഭഃ
ക്ഷിപ്രം തിസൃഭിരേതാഭിഃ സഹ രാമോഽഭിഷേക്ഷ്യതേ. 17

| | |
|---|---|
| “സഃ | “അപ്രകാരമുള്ള |
| പുരുഷൎഷഭഃ | പുരുഷോത്തമനായ |
| രാമഃ, | ശ്രീരാമൻ, |
| ഏതാഭിഃ | ഈ |
| തിസൃഭിഃ | മൂവ്വരായ |
| പൃഥിവ്യാ | ഭൂമിദേവിയോടും |
| വൈദേഹ്യാ | സീതാദേവിയോടും |
| ശ്രിയാ ച | രാജ്യലക്ഷ്മിയോടും |
| സഹ ഹ | കൂടിത്തന്നെ |
| ക്ഷിപ്രം | താമസിയാതെ |
| അഭിഷേക്ഷ്യതേ. | അഭിഷേകം ചെയ്യിക്കപ്പെടും. |

ദുഃഖജം വിസൃജന്ത്യാസ്രം നിഷ്ക്രാമന്തമുദീക്ഷ്യ യം
അയോദ്ധ്യായാം ജനാഃ സൎവ്വേ ശോകവേഗസമാഹതാഃ 18
കുശചീരധരം വീരം ഗച്ഛന്തമപരാജിതം
സീതേവാനുഗതാ ലക്ഷ്മീസ്തസ്യ കിം നാമ ദുൎല്ലഭം. 19

| | |
|---|---|
| അയോദ്ധ്യായം | അയോദ്ധ്യാനഗരത്തിൽ |
| സർവ്വഃ | എല്ലാ |
| ജനഃ, | ജനവും, |
| അപരാജിതം | ആരാലും ഒരിക്കലും ജയിക്കപ്പെട്ടുവാൻ കഴിയാത്ത |
| വീരം | ലോകൈകവീരനായ |
| യം, | യാതൊരുവനെ, |
| കുശചീരധരം | മരവുരിയുടുത്തവനായി |
| നിഷ്ക്രാമന്തം | പുറപ്പെട്ട് |
| ഗച്ഛന്തം | വനത്തിലേക്ക് യാത്രയാകുന്നവനായി |
| ഉദീക്ഷ്യ, | കണ്ട്, |
| ശോകവേഗസമാഹതഃ | ശോകാധിക്യത്താൽ പീഡിക്കപ്പെട്ടവരായി, |
| ദുഃഖജം | ദുഃഖംകൊണ്ടുണ്ടായ |
| അസ്രം | കണ്ണീർ |
| വിസൃജന്തി, | വാക്കുന്നുവോ, |
| ഇവ | സാക്ഷാൽ |
| ലക്ഷ്മീഃ | ലക്ഷ്മീദേവിയായ |
| സീതാ | സീത |
| അനുഗതാ | അനുഗമിക്കുന്നുവോ, |
| തസ്യ | അപ്രകാരമുള്ളവന്ന് |
| ദുർല്ലഭം നാമ | ദുർല്ലഭമായുള്ളത് |
| കിം ? | എന്തൊന്നാണ് ? |

ധനുർഗ്രഹവരോ യസ്യ ബാണഖഡ്ഗാസ്ത്രഭൃത് സ്വയം
ലക്ഷ്മണോ വ്രജതി ഹ്യഗ്രേ തസ്യ കിം നാമ ദുർല്ലഭം. 20

| | |
|---|---|
| " യസ്യ | " യാതൊരുവന്റെ |
| അഗ്രേ | മുമ്പിലായി |
| ധനുർഗ്രഹവരഃ | വില്ലാളിവീരനായ |
| ലക്ഷ്മണഃ | ലക്ഷ്മണൻ |
| ബാണഖഡ്ഗാസ്ത്രഭൃത് | അമ്പും, വാളും, അസ്ത്രങ്ങളും ധരിച്ചവനായി, |
| സ്വയം | ഇഷ്ടംപോലെ |
| വ്രജതി, | ചെല്ലുന്നുവോ, |
| തസ്യ ഹി | അപ്രകാരമുള്ളവന്നു |
| ദുർല്ലഭം നാമ | അശക്യമായത് |
| കിം ? | എന്തൊന്നാണുള്ളത് ? |

നിവൃത്തവനവാസം തം ദ്രഷ്ടാസി പുനരാഗതം
ജഹി ശോകം ച മോഹം ച ദേവി സത്യം ബ്രവീമി തേ. 21

| | |
|---|---|
| " തേ | " ഭവതിയോട് |
| സത്യം ബ്രവീമി; | ഞാൻ സത്യമായും പറയുന്നു; |
| ശോകം ച | ദുഃഖത്തെയും |
| മോഹം ച | വാസ്തവമറിയായ്കകൊണ്ടുള്ള അജ്ഞാനത്തേയും |
| ജഹി; | വിട്ടൊഴിച്ചാലും; |
| ദേവി! | ആര്യേ! |
| തം | ശ്രീരാമനെ |
| നിവൃത്തവനവാസം | വനവാസപൂർത്തിവരുത്തിയവനായി |
| പുനഃ | വീണ്ടും |
| ആഗതം | തിരിച്ചെഴുന്നെള്ളിയവനായി |
| ദ്രഷ്ടാസി. | ഭവതി കണ്ടാനന്ദിക്കമാറാകും. |

ശിരസാ ചരണാവേതൌ വന്ദമാനമനിന്ദിതേ
പുനർദ്രക്ഷ്യസി കല്യാണി പുത്രം ചന്ദ്രമിവോദിതം. 22

| | |
|---|---|
| " അനിന്ദിതേ! | " കല്മഷരഹിതയായ |
| കല്യാണി! | കീർത്തിമതി! |
| ഏതൌ ചരണൌ | ഈ രണ്ടുപാദങ്ങളേയും |
| ശിരസാ | തലകുനിച്ച് |
| വന്ദമാനം | സേവിക്കുന്നവനായ |
| പുത്രം | പുത്രനെ, |
| ഉദിതം ചന്ദ്രം | പൂർണ്ണചന്ദ്രനെ |
| ഇവ, | എന്നവിധം, |
| പുനഃ | മുമ്പേതിലും അധികമായി |
| ദ്രക്ഷ്യസി. | ഭവതി കണ്ടാനന്ദിക്കമാറാകും. |

പുനഃ പ്രവിഷ്ടം ദൃഷ്ട്വാ തമഭിഷിക്തം മഹാശ്രിയം
സമുത്സ്രക്ഷ്യസി നേത്രാഭ്യാം ക്ഷിപ്രമാനന്ദജം പയഃ. 23

| | | | |
|---|---|---|---|
| "തം | "ശ്രീരാമനെ | നേത്രാഭ്യാം | ഇരുകണ്ണുകളിൽനിന്നും |
| ക്ഷിപ്രം | താമസിയാതെ | ആനന്ദജം പയഃ | ആനന്ദാശ്രുവിനെ |
| അഭിഷിക്തം, | പട്ടാഭിഷിക്തനായി, | പുനഃ | വീണ്ടും |
| മഹാശ്രിയം | പെരുമയേറിയ ചെങ്കോൽ | സമുത്സ്രക്ഷ്യസി. | ഭവതി പൊഴിക്കുമാറാകും. |
| പ്രവിഷ്ടം, | ചെലുത്തുന്നവനായി, | | |
| ദൃഷ്ട്വാ | കണ്ടാനന്ദിച്ച്, | | |

മാ ശോകോ ദേവി ദുഃഖം വാ ന രാമേ ദൃശ്യതേഽശിവം
ക്ഷിപ്രം ദ്രക്ഷ്യസി പുത്രം തം സസീതം സഹലക്ഷ്മണം. 24

| | | | |
|---|---|---|---|
| "ദേവി! | "ജ്യേഷ്ഠത്തി! | ദുഃഖം വാ | മനശ്ചാഞ്ചല്യമാകട്ടെ |
| രാമേ | ശ്രീരാമങ്കൽ | മാ; | കയ്ക്കൊള്ളേണ്ടതില്ല; |
| അശിവം | ദുഃഖിപ്പിക്കുന്ന യാതൊന്നുംതന്നെ | ക്ഷിപ്രം | ഉടനെ |
| ദൃശ്യതേ ന; | അടുക്കുകയില്ല; | തം പുത്രം | ആ പുത്രനെ |
| ശോകഃ | (ആകയാൽ) മനോവേദനയാകട്ടെ | സസീതം | സീതാസമേതനായും |
| | | സഹലക്ഷ്മണം | ലക്ഷ്മണസഹിതനായും |
| | | ദ്രക്ഷ്യസി. | ഭവതി കാണാറാകും. |

ത്വയാഽശേഷോ ജനശ്ചായം സമാശ്വാസ്യോ യദാഽനഘേ
കിമിദാനീമിദം ദേവി കരോഷി ഹൃദി വിക്ലബം. 25

| | | | |
|---|---|---|---|
| "അനഘേ! | "ദുഃഖമെന്നതറിയാത്ത | ഇദം കിം? | ഇതെന്താണ്? |
| ദേവി! | ഹേ ദേവി! | ത്വയാ | നിന്തിരുവടിയാലാണല്ലൊ |
| യദാ, | ഇപ്രകാരമിരിക്കെ | അയം | ഇങ്ങുള്ള |
| ഇദാനീം, | ഇപ്പോൾ, | അശേഷഃ ജനഃ ച | എല്ലാ ജനവും |
| ഹൃദി | ഉള്ളിൽ | സമാശ്വാസ്യഃ | ആശ്വസിപ്പിക്കപ്പെടേണ്ടത്. |
| വിക്ലബം കരോഷി; | ഭവതി ദുഃഖത്തിനു വഴികൊടുക്കുന്നു; | | |

നാർഹാ ത്വം ശോചിതും ദേവി യസ്യാസ്തേ രാഘവഃ സുതഃ
ന ഹി രാമാത് പരോ ലോകേ വിദ്യതേ സത്പഥേ സ്ഥിതഃ. 26

| | | | |
|---|---|---|---|
| "ദേവി! | "ദേവി! | സത്പഥേ | ഉത്തമഗുണവിഷയത്തിൽ |
| യസ്യാഃ | യാതൊരു, അപ്രകാരമുള്ള | സ്ഥിതഃ | നിലനിന്ന് കൊണ്ടാടപ്പെട്ടവനായി |
| തേ, | നിന്തിരുവടിക്ക്, | വിദ്യതേ ന; | ഇല്ലതന്നെ; |
| രാഘവഃ | ശ്രീരാഘവൻ | ഹി | ആകയാൽ |
| സുതഃ; | പുത്രനാകുന്നു; | ത്വം | നിന്തിരുവടി |
| ലോകേ | ഈ ലോകത്തിൽ | ശോചിതും | ദുഃഖിക്കുന്നതിന്ന് |
| രാമാത് | ശ്രീരാമനെക്കാളും | അർഹാ ന. | പാത്രഭൂതയല്ല. |
| പരഃ | മറെറാരുവൻ | | |

അഭിവാദയമാനം തം ദൃഷ്ട്വാ സസുഹൃദം സുതം
മുദാഽശ്രു മോക്ഷ്യസേ ക്ഷിപ്രം മേഘലേഖേവ വാർഷികീ. 27

| | | | |
|---|---|---|---|
| " തം | " ആ | ദൃഷ്ട്വാ, | കണ്ട്, |
| സുതം | പ്രിയകുമാരനെ | മുദാ, | സന്തോഷത്താൽ |
| ക്ഷിപ്രം | ശീഘ്രത്തിൽ, | വാർഷികീ | മഴക്കാലത്തിലെ |
| സസുഹൃദം | സീതാലക്ഷ്മണ സമേതനായി, | മേഘലേഖാ | കാർനിര |
| | | ഇവ, | എന്നപോലെ, |
| അഭിവാദയമാനം | അടികുപ്പി വണങ്ങുന്നവനായി | അശ്രു മോക്ഷ്യസേ. | ഭവതി കണ്ണീർ പൊഴിക്കും. |

പുത്രസ്തേ വരദഃ ക്ഷിപ്രമയോദ്ധ്യാം പുനരാഗതഃ
കരാഭ്യാം മൃദുപീനാഭ്യാം ചരണൌ പീഡയിഷ്യതി. 28

| | | | |
|---|---|---|---|
| " വരദഃ | " സർവ്വോത്തമമായ മോക്ഷത്തെ നൽകുന്നവനായ | ആഗതഃ, | തിരിച്ചെഴുന്നെള്ളിയവനായി, |
| തേ പുത്രഃ, | നിന്തിരുവടിയുടെ പുത്രൻ, | മൃദുപീനാഭ്യാം | തടിച്ചുരുണ്ട് മൃദുക്കളായ |
| അയോദ്ധ്യാം | അയോദ്ധ്യയിലേക്ക് | കരാഭ്യാം | രണ്ടു കരങ്ങളാലും |
| പുനഃ | വീണ്ടും | ചരണൌ | തിരുവടികളെ |
| ക്ഷിപ്രം | ഉടനെ | പീഡയിഷ്യതി. | തൊട്ടുവണങ്ങുന്നതാണ്. |

അഭിവാദ്യ നമസ്യന്തം ശൂരം സസുഹൃദം സുതം
മുദാഽസ്രൈഃ പ്രോക്ഷസി പുനർമ്മേഘരാജിരിവാചലം. 29

| | | | |
|---|---|---|---|
| " അഭിവാദ്യ | " അഭിവാദനംചെയ്ത് | ആസ്രൈഃ | ബാഷ്പങ്ങളെക്കൊണ്ട്, |
| നമസ്യന്തം | നമസ്കരിക്കുന്നവനും, | മേഘരാജിഃ | മേഘനിര |
| സസുഹൃദം | സീതാലക്ഷ്മണസമേതനും, | അചലം | പർവ്വതത്തെ |
| | | ഇവ, | എന്നപോലെയും, |
| ശൂരം | അചഞ്ചലമനസ്കനുമായ | പുനഃ, | അതിലുമധികമായും, |
| സുതം, | പുത്രനെ, | പ്രോക്ഷസി." | ഭവതി വർഷിക്കുമാറാകും." |
| മുദാ | ആനന്ദാധിക്യത്താൽ | | |

ആശ്വാസയന്തീ വിവിധൈശ്ച വാക്യൈർവ്വാക്യോപചാരേ കുശലാഽനവദ്യാ
രാമസ്യ താം മാതരമേവമുക്ത്വാ ദേവീ സുമിത്രാ വിരരാമ രാമാ. 30

| | | | |
|---|---|---|---|
| വാക്യോപചാരേ | ശാസ്ത്രപ്രമാണാനുഷ്ഠാനത്തിൽ | രാമസ്യ മാതരം | ശ്രീരാമമാതാവായ |
| അനവദ്യാ | കുറവററ | താം | ആ കൌസല്യാദേവിയെ, |
| കുശലാ | നൈപുണ്യവതിയും, | വിവിധൈഃ | പലവാററായ |
| | | വാക്യൈഃ ച | വാക്യങ്ങളാലും |
| രാമാ | ആക്കും മനസ്സമാധാനമുണ്ടാക്കുവാൻ തക്ക സാമർത്ഥ്യമുള്ളവളും | ഏവം | ഇപ്രകാരം |
| | | ഉക്ത്വാ | പറഞ്ഞ് |
| | | ആശ്വാസയന്തീ | സമാധാനിപ്പിക്കുന്നവളായി, |
| സുമിത്രാ ദേവീ, | സുമിത്രാദേവി, [ആ്യ | വിരരാമ. | വിരമിച്ചു. |

നിശമ്യ തല്ലക്ഷ്മണമാതൃവാക്യം
രാമസ്യ മാതുൎന്നരദേവപത്ന്യാഃ
സദ്യഃ ശരീരേ വിനനാശ ശോകഃ
ശരദ്ഗതോ മേഘ ഇവാല്പതോയഃ 31

| | | | |
|---|---|---|---|
| തല്ലക്ഷ്മണമാതൃവാക്യം | ലക്ഷ്മണമാതാവായ സുമിത്രയുടെ ആ വാക്യത്തെ | അല്പതോയഃ | അല്പം മാത്രം വെള്ളത്തോടു കൂടിയ |
| നിശമ്യ, | കേട്ടറിഞ്ഞ്, | ശരദ്ഗതഃ മേഘഃ | ശരത്കാലമേഘം |
| നരദേവപത്ന്യാഃ | മഹാരാജ്ഞിയായ | ശരീരേ ഇവ | സ്വശരീരത്തിൽതന്നെ എന്നപോലെ, |
| രാമസ്യ മാതുഃ, | ശ്രീരാമമാതാവിന്ന്, | സദ്യഃ | ഉടനടി |
| ശോകഃ, | മനസ്സിലുണ്ടായിരുന്ന ദുഃഖം, | വിനനാശ. | ഇല്ലാതായി. |

ഇത്യാൎഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ അയോദ്ധ്യാകാണ്ഡേ ചതുശ്ചത്വാരിംശഃ സൎഗ്ഗഃ = നാല്പത്തിനാലാംസൎഗ്ഗം സമാപ്തം.

ആദ്യം മുതൽ ശ്ലോകസംഖ്യ 4162; അയോദ്ധ്യാകാണ്ഡം ആദ്യം മുതൽ ശ്ലോകസംഖ്യ 1807.



## പഞ്ചചത്വാരിംശഃ സൎഗ്ഗഃ = നാല്പത്തഞ്ചാം സൎഗ്ഗം.

[പൌരാനുഗമനം = പൌരന്മാർ കൂടെപ്പോകുന്നത്.]

അനുരക്താ മഹാത്മാനം രാമം സത്യപരാക്രമം
അനുജഗ്മുഃ പ്രയാന്തം തം വനവാസായ മാനവാഃ. 1

| | | | |
|---|---|---|---|
| മാനവാഃ, | പ്രജകൾ, | വനവാസായ | വനവാസത്തിന്നായി |
| മഹാത്മാനം | മഹാത്മാവും | പ്രയാന്തം | എഴുന്നെള്ളുന്ന |
| സത്യപരാക്രമം | സത്യപരാക്രമനുമായ | | |
| രാമം | ശ്രീരാമനെ | തം | അദ്ദേഹത്തെ |
| അനുരക്താഃ, | അചഞ്ചലഭക്തിപൂണ്ടവരായി, | അനുജഗ്മുഃ. | പിൻതുടൎന്നുചെന്നു. |

നിവൎത്തിതേऽപി ച ബലാത് സുഹൃദ്വൎഗ്ഗേ ച രാജനി
നൈവ തേ സംന്യവൎത്തന്ത രാമസ്യാനുഗതാ രഥം. 2

| | | | |
|---|---|---|---|
| സുഹൃദ്വൎഗ്ഗേ | ബന്ധുവൎഗ്ഗവും | രാമസ്യ | ശ്രീരാമന്റെ |
| രാജനി ച | മഹാരാജാവും | രഥം | രഥത്തെ |
| ബലാത് | ശാസ്ത്രവിധിയനുസരിച്ച് | അനുഗതാഃ | അനുഗമിച്ചവരായ |
| | | തേ ഏവ ച | അവർ എല്ലാവരും |
| നിവൎത്തിതേ അപി, | മടങ്ങിയസമയത്തിലും, | സംന്യവൎത്തന്ത ന. | മടങ്ങിപ്പോകാതിരിന്നു. |

["യമിച്ഛേത് പുനരായാന്തം നൈനം ദൂരമനുവ്രജേത്", തിരിച്ചുവരേണ്ടവരായ ബന്ധുക്കൾ യാത്രയാകുമ്പോൾ അധികം ദൂരം അനുയാത്രചെയ്യരുതെന്ന് ശാസ്ത്രവിധി.]

അയോദ്ധ്യാനിലയാനാം ഹി പുരുഷാണാം മഹായശാഃ
ബഭൂവ ഗുണസംപന്നഃ പൂൎണ്ണചന്ദ്ര ഇവ പ്രിയഃ. 3

| | |
|---|---|
| **അയോദ്ധ്യാനിലയാനാം** | അയോദ്ധ്യാവാസികളായ |
| **പുരുഷാണാം** | ആളുകൾക്ക്, |
| **ഗുണസംപന്നഃ** | സകലഗുണസമ്പന്നനും |
| **മഹായശാഃ** | മഹായശസ്വിയും ആയ അദ്ദേഹം |
| **പൂൎണ്ണചന്ദ്രഃ** | പൂൎണ്ണചന്ദ്രൻ |
| **ഇവ ഹി** | എന്നപോലെതന്നെ |
| **പ്രിയഃ** | എല്ലാവരാലും കൊണ്ടാടപ്പെട്ടവനായി |
| **ബഭൂവ.** | വിളങ്ങിയിരുന്നു. |

സ യാച്യമാനഃ കാകുത്സ്ഥഃ സ്വാഭിഃ പ്രകൃതിഭിസ്തദാ
കുൎവ്വാണഃ പിതരം സത്യം വനമേവാന്വപദ്യത. 4

| | |
|---|---|
| **തദാ** | ആ സമയം |
| **സഃ കാകുത്സ്ഥഃ,** | ആ കാകുത്സ്ഥൻ, |
| **സ്വാഭിഃ** | തന്റെ |
| **പ്രകൃതിഭിഃ** | പ്രജകളാൽ |
| **യാച്യമാനഃ ഏവ,** | പ്രാൎത്ഥിക്കപ്പെട്ടവനായിരുന്നിട്ടും, |
| **പിതരം** | പിതാവിനെ |
| **സത്യം കുൎവ്വാണഃ** | സത്യസന്ധനാക്കുന്നവനായി, |
| **വനം** | വനവാസത്തിൽതന്നെ |
| **അന്വപദ്യത.** | സൎവ്വോത്കൃഷ്ടമെന്നു വെച്ചാസക്തിപൂണ്ടു. |

അവേക്ഷമാണഃ സസ്നേഹം ചക്ഷുഷാ പ്രപിബന്നിവ
ഉവാച രാമഃ സസ്നേഹം താഃ പ്രജാഃ സ്വാഃ പ്രജാ ഇവ. 5

| | |
|---|---|
| **രാമഃ** | ശ്രീരാമൻ, |
| **താഃ പ്രജാഃ** | ആ പ്രജകളെ |
| **സസ്നേഹം** | സ്നേഹപുരസ്സരം, |
| **സ്വാഃ പ്രജാഃ** | സ്വന്തം സന്തതികളെ |
| **ഇവ** | എന്നപോലെ, |
| **അവേക്ഷമാണഃ** | കരുതുന്നവനായി, |
| **ചക്ഷുഷാ** | ചക്ഷുസ്സിനാൽ |
| **പ്രപിബൻ** | കടാക്ഷിച്ചരുളുന്നവനായി |
| **സസ്നേഹം ഇവ** | സ്നേഹയുക്തമായ ഈ വാക്യത്തെ |
| **ഉവാച.** | അരുളിച്ചെയ്തു. |

യാ പ്രീതിൎബ്ബഹുമാനശ്ച മയ്യയോദ്ധ്യാനിവാസിനാം
മത്പ്രിയാൎത്ഥം വിശേഷേണ ഭരതേ സാ നിവേശ്യതാം. 6

| | |
|---|---|
| **“ അയോദ്ധ്യാനിവാസിനാം** | അയോദ്ധ്യാവാസികൾക്ക് |
| **മയി** | എന്റെ പേരിലുള്ള |
| **ബഹുമാനഃ** | ബഹുമാനവും |
| **യാ പ്രീതിഃ** | യാതൊരു ഭക്തിയോ |
| **സാ ച,** | അതും മുഴുവനും |
| **മത്പ്രിയാൎത്ഥം,** | എന്റെ ഇഷ്ടപ്രകാരം ചെയ്യയാണെങ്കിൽ, |
| **വിശേഷേണ** | എങ്കലുള്ളതിലും അധികമായി |
| **ഭരതേ** | ഭരതന്റെ പേരിൽ |
| **നിവേശ്യതാം.** | വെക്കപ്പെടട്ടെ. |

സ ഹി കല്യാണചാരിത്രഃ കൈകേയ്യാനന്ദവർദ്ധനഃ
കരിഷ്യതി യഥാവദ്വഃ പ്രിയാണി ച ഹിതാനി ച. 7

| | | | |
|---|---|---|---|
| "സഃ | "അവൻ | യഥാവത് | പൂർവ്വാചാരപ്രകാരം |
| കൈകേയ്യാനന്ദവർദ്ധനഃ | കൈകേയീമാതാവിന്റെ ഇഷ്ടപ്രകാരം നടക്കുന്നവനായും | വഃ | നിങ്ങൾക്ക് [തന്നെ |
| ഹി | | ഹിതാനി ച | ന്യായമായുള്ളവയേയും |
| കല്യാണചാരിത്രഃ | സൽഗുണങ്ങളോടുകൂടിയവനായും | പ്രിയാണി ച | നന്മവിളയിക്കുന്നവയേയും |
| | | കരിഷ്യതി. | ചെയ്യും. |

ജ്ഞാനവൃദ്ധോ വയോബാലോ മൃദുർവീര്യഗുണാന്വിതഃ
അനുരൂപഃ സ വോ ഭർത്താ ഭവിഷ്യതി ഭയാപഹഃ. 8

| | | | |
|---|---|---|---|
| "സഃ | "അവൻ | വീര്യഗുണാന്വിതഃ | വീര്യഗുണയുക്തൻ; |
| വയോബാലഃ; | ഏതു ജീവദശയിലും പരിശുദ്ധിയാന്നവൻ, | വഃ | നിങ്ങൾക്ക് |
| ജ്ഞാനവൃദ്ധഃ; | ഐഹികാമുഷ്മിക ജ്ഞാനനിപുണൻ, | ഭയാപഹഃ | യാതൊരു കുറവും വരുത്താത്തവനായി |
| | | അനുരൂപഃ | കൊണ്ടാടത്തക്കവ[നായ |
| മൃദുഃ; | എല്ലാവർക്കും പ്രിയമായി നടക്കുന്നവൻ; | ഭർത്താ | അരചനായി |
| | | ഭവിഷ്യതി. | വിളങ്ങും. |

സ ഹി രാജഗുണൈര്യുക്തോ യുവരാജഃ സമീക്ഷിതഃ
അപി ചാപി മയാ ശിഷ്ടൈഃ കാര്യം വോ ഭർത്തൃശാസനം. 9

| | | | |
|---|---|---|---|
| "രാജഗുണൈഃ | "രാജാക്കന്മാർക്കു വേണ്ടത്തക്ക ഗുണങ്ങളോടു | ഭർത്തൃശാസനം ഹി | മഹാരാജാവിന്റെ കല്പനയെന്നുവെച്ചാൽ |
| യുക്തഃ | കൂടിയവനായ | മയാ അപി | എന്നാൽ തന്നെയും |
| സഃ, | അവൻ, | ശിഷ്ടൈഃ ച | ശ്രേഷ്ഠന്മാരായ നിങ്ങളാലും |
| വഃ അപി | നിങ്ങൾക്കെല്ലാവർക്കും | കാര്യം. | ഭക്തിപൂർവ്വം അനുസരിക്കേണ്ടതാകുന്നു. |
| യുവരാജഃ | യുവരാജാവായി | | |
| സമീക്ഷിതഃ; | നിയമിക്കപ്പെട്ടിരിക്കുന്നു; | | |

ന സംതപ്യേദ്യഥാ ചാസൗ വനവാസം ഗതേ മയി
മഹാരാജസ്തഥാ കാര്യോ മമ പ്രിയചികീർഷയാ. 10

| | | | |
|---|---|---|---|
| "മമ | "എന്റെ | മഹാരാജഃ | ദശരഥമഹാരാജാവ് |
| പ്രിയചികീർഷയാ, | ഇഷ്ടപ്രകാരം നടക്കുകയാണെങ്കിൽ, | യഥാ | എപ്രകാരമായാൽ |
| മയി | ഞാൻ | സംതപ്യേത് ന | ദുഃഖിക്കാതിരിക്കുമോ |
| വനവാസം | വനവാസത്തിന്നു | തഥാ ച | അപ്രകാരം തന്നെ |
| ഗതേ, | പോയശേഷം, | കാര്യഃ." | നിങ്ങൾ വർത്തിക്കേണ്ടതാണ്." |
| അസൗ | ഈ | | |

യഥാ യഥാ ദാശരഥിൎദ്ധൎമ്മ ഏവ സ്ഥിതോƒഭവത്
തഥാ തഥാ പ്രകൃതയോ രാമം പതിമകാമയൻ. 11

| | | | |
|---|---|---|---|
| ദാശരഥിഃ | ശ്രീരാമൻ | തഥാ തഥാ | അത്രയ്ക്കത്രയും |
| ധൎമ്മേ ഏവ | ധൎമ്മമൊന്നിൽതന്നെ | പ്രകൃതയഃ | പ്രജകൾ |
| സ്ഥിതഃ | നിലനിന്നവനായി | രാമം | ശ്രീരാമനെ |
| യഥാ യഥാ | എത്രയ്ക്കെത്ര | പതിം | രാജാവായി |
| അഭവത് | വൎത്തിച്ചുവൊ, | അകാമയൻ. | ആഗ്രഹിച്ചു. |

ബാഷ്പേണ പിഹിതം ദീനം രാമഃ സൌമിത്രിണാ സഹ
ചകൎഷേവ ഗുണൈൎബ്ബദ്ധ്വാ ജനം പുരനിവാസിനം. 12

| | | | |
|---|---|---|---|
| സൌമിത്രിണാ | ലക്ഷ്മണനോടു | ഗുണൈഃ | തന്നെ വിട്ടുയക്കേണ്ടതി നല്ല കാരണങ്ങളെ ക്കൊണ്ട് |
| സഹ | ഒന്നിച്ചിരുന്ന | | |
| രാമഃ; | ശ്രീരാമൻ, | | |
| ബാഷ്പേണ | കണ്ണീർകൊണ്ട് | ബദ്ധ്വാ, | മറുത്തിട്ടും, |
| പിഹിതം, | മങ്ങി, | | |
| ദീനം | കഷ്ടദശയിലിരിക്കുന്ന | ചകൎഷ ഇവ. | (തന്റെ അടുക്കലേക്ക്) പിടിച്ചുവലിച്ചതായി ട്ടാണ് ഭവിച്ചത്. |
| പുരനിവാസിനം ജനം | പുരവാസിജനത്തെ, | | |

[തന്റെ സൽഗുണങ്ങൾകൊണ്ട് ജനത്തെ ബന്ധിച്ച്, തന്റെ അടുക്കലേക്ക് വലിച്ചപോലായി. എന്ന അൎത്ഥം സ്പഷ്ടം.]

തേ ദ്വിജാസ്ത്രിവിധം വൃദ്ധാ ജ്ഞാനേന വയസൌജസാ
വയഃപ്രകമ്പശിരസഃ ദൂരാദൂചുരിദം വചഃ. 13

| | | | |
|---|---|---|---|
| ജ്ഞാനേന | ജ്ഞാനംകൊണ്ടും | വയഃപ്രകമ്പശിരസഃ | പ്രായാധിക്യത്താൽ വിറയ്ക്കുന്ന ശിരസ്സോടുകൂടിയവരായി |
| വയസാ | വയസ്സുകൊണ്ടും | | |
| ഓജസാ | തപസ്സുകൊണ്ടും | | |
| ത്രിവിധം | ഈ മൂന്നുകൊണ്ടും | ദൂരാത് | ദൂരത്തിൽനിന്നുതന്നെ |
| വൃദ്ധാഃ | യോഗ്യന്മാരായ | ഇദം വചഃ | ഇപ്രകാരം വാക്യത്തെ |
| തേ ദ്വിജാഃ, | അവിടെയുണ്ടായിരുന്ന ബ്രാഹ്മണർ, | ഊചുഃ. | ഉരചെയ്തു. |

വഹന്തോ ജവനാ രാമം ഭോ ഭോ ജാത്യാസ്തുരംഗമാഃ
നിവൎത്തദ്ധ്വം ന ഗന്തവ്യം ഹിതാ ഭവത ഭൎത്തരി. 14

| | | | |
|---|---|---|---|
| "ഭോ ഭോ! | "ഹേ, ഹേ! | ഗന്തവ്യം ന; | പോകുന്നത് ന്യായമല്ല; |
| രാമം | ശ്രീരാമനെ | നിവൎത്തദ്ധ്വം; | നിങ്ങൾ തിരിച്ചുവരുവിൻ |
| വഹന്തഃ | വഹിച്ചുകൊണ്ടുപോകുന്ന | | |
| ജാത്യാഃ | ശ്രേഷ്ഠങ്ങളായ | ഭൎത്തരി | യജമാനന്റെ പേരിൽ |
| ജവനാഃ | ദ്രുതഗതിയാൎന്ന | ഹിതാഃ | കൃതജ്ഞതയുള്ളവരായി |
| തുരംഗമാഃ! | കുതിരകളെ! | ഭവത. | ഇരിപ്പിൻ. |

പ്രശാന്തഗീതോത്സവനൃത്തവാദിനീ
വ്യപാസ്തഹൎഷാ പിഹിതാപണോദയാ
തദാ ഹ്യയോദ്ധ്യാ നഗരീ ബഭൂവ സാ
മഹാൎണ്ണവഃ സംക്ഷുഭിതോദകോ യഥാ. 37

| | | | |
|---|---|---|---|
| തദാ | ആ സമയം | പ്രശാന്ത-ഗീതോത്സവ-നൃത്തവാദിനീ | പാട്ടും, ഉത്സാഹവും, കൃത്തും, വാദ്യവും ഇല്ലാത്തതായി, |
| സാ | ആ | വ്യപാസ്തഹൎഷാ | ഉത്സാഹമററതായി, |
| അയോദ്ധ്യാ നഗരീ, | അയോദ്ധ്യാനഗരം, | പിഹിതാ-പണോദയാ ഹി | പൂട്ടിക്കിടന്ന പീടിക വാതിലുകളോടുകൂടിയതായി |
| സംക്ഷുഭി-തോദകഃ | വെള്ളമെല്ലാം ചോരാസ്സോയ | ബഭൂവ. | ഭവിച്ചു. |
| മഹാൎണ്ണവഃ യഥാ | വൻകടൽ എന്നപോലെ | | |

ഇത്യാൎഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ അയോദ്ധ്യാകാണ്ഡേ
അഷ്ടചത്വാരിംശഃ സൎഗ്ഗഃ = നാല്പത്തെട്ടാംസൎഗ്ഗം സമാപ്തം.
ആദ്യംമുതൽ ശ്ലോകസംഖ്യ 4285; അയോദ്ധ്യാകാണ്ഡം ആദ്യംമുതൽ ശ്ലോകസംഖ്യ 1930



## ഏകോനപഞ്ചാശഃ സൎഗ്ഗഃ = നാല്പത്തൊമ്പതാംസൎഗ്ഗം.

[കോസലാത്യാഗഃ = കോസലരാജ്യത്തെ വിട്ടുന്നത്.]

രാമോഽപി രാത്രിശേഷേണ തേനൈവ മഹദന്തരം
ജഗാമ പുരുഷവ്യാഘ്രഃ പിതുരാജ്ഞാമനുസ്മരൻ. 1

| | | | |
|---|---|---|---|
| പിതുഃ | പിതാവിൻെറ | തേന | ആ |
| ആജ്ഞാം ഏവ | ആജ്ഞയെത്തന്നെ | രാത്രി-ശേഷേണ അപി | രാത്രിപുലരുന്നതിന്ന് മുമ്പുതന്നെ |
| അനുസ്മരൻ | നിറവേററുന്നതിൽ ദൃഢനിശ്ചയമാന്ന | | |
| പുരുഷവ്യാഘ്രഃ | പുരുഷോത്തമനായ | മഹദന്തരം | വളരെദൂരം |
| രാമഃ, | ശ്രീരാമൻ, | ജഗാമ. | യാത്രചെയ്തു. |

തസ്യൈവ ഗച്ഛതസ്ത്വസ്യ വ്യപായാദ്രജനീ ശിവാ
ഉപാസ്യ തു ശിവാം സന്ധ്യാം വിഷയാന്തം വ്യഗാഹത. 2

| | | | |
|---|---|---|---|
| തഥാ | അപ്രകാരം | ശിവാം | പുണ്യകരമായ |
| ഗച്ഛതഃ | യാത്രചെയ്തിരുന്ന | സന്ധ്യാം | പ്രാതഃസന്ധ്യയെ |
| തസ്യ | അദ്ദേഹത്തിന്ന് | ഉപാസ്യ; | ഉപാസിച്ച് |
| രജനീ ഏവ | രാത്രിയും | വിഷയാന്തം | അനേകം നാട്ടനഗരങ്ങളാന്ന (ഉത്തരകോസലരാജ്യത്തിൻെറ) തെക്കെഅതൃത്തിയിൽ |
| ശിവാ | ശുഭമായി | | |
| വ്യപായാത്; | കഴിഞ്ഞു; | | |
| തു | ആ സമയം | വ്യഗാഹത. | എത്തി. |

ഗ്രാമാൻ വികൃഷ്ടസീമാന്താൻ പുഷ്പിതാനി വനാനി ച
പശ്യന്നതിയയൗ ശീഘ്രം ശനൈരിവ ഹയോത്തമൈഃ
ശൃണ്വൻ വാചോ മനുഷ്യാണാം ഗ്രാമസംവാസവാസിനാം. 3

| | |
|---|---|
| വികൃഷ്ട- സീമാന്താൻ | നന്നായി പൂട്ടപ്പെട്ട നിലങ്ങളോടുകൂടിയ |
| ഗ്രാമാൻ | ഗ്രാമങ്ങളേയും |
| പുഷ്പിതാനി | പുഷ്പിച്ച |
| വനാനി ച | ഉദ്യാനങ്ങളേയും |
| പശ്യൻ | നോക്കിക്കൊണ്ട് |
| ഗ്രാമസംവാസ- വാസിനാം | ഗ്രാമഭവനങ്ങളിൽ വസിക്കുന്ന |
| മനുഷ്യാണാം | ജനങ്ങളുടെ |
| വാചഃ | ഇപ്രകാരമുള്ള വാക്കുകളെ |
| ശൃണ്വൻ, | കേൾക്കുന്നവനായ അദ്ദേഹം, |
| ശീഘ്രം ഇവ | തൽക്ഷണംതന്നെ |
| ശനൈഃ | നിശ്ശബ്ദമായി |
| ഹയോത്തമൈഃ | കുതിരകളെ നടത്തിച്ചുകൊണ്ട് |
| അതിയയൗ. | ആരുംകാണാതെ മറഞ്ഞു. |

വിഗർഹിതാം ഹി കൈകേയീം ക്രൂരാം ക്രൂരേണ കർമ്മണാ
രാജാനം ധിഗ് ദശരഥം കാമസ്യ വശമാഗതം. 4

| | |
|---|---|
| " ക്രൂരാം | " ദയയററവളെന്ന് |
| വിഗർഹിതാം | എല്ലാവരാലും നിന്ദിക്കപ്പെട്ടവളായ |
| കൈകേയീം | കൈകേയിക്കും, |
| കാമസ്യ | സർവ്വോത്തമമായി ആഗ്രഹിക്കപ്പെട്ട ധർമ്മത്തിന്ന് |
| വശം ആഗതം | അധീനപ്പെട്ടവനായ |
| ദശരഥം രാജാനം ഹി | ദശരഥമഹാരാജാവിനും തന്നെ, |
| കർമ്മണാ, | ഒരൊററ ധർമ്മകൃത്യം മൂലം, |
| ക്രൂരേണ | എല്ലാവർക്കും ദുഃഖത്തെ വിളയിക്കുന്നതിനാൽ, |
| ധിക്! | എന്തുകഷ്ടം നേരിട്ടിരിക്കുന്നുവോ! |

ഹാ നൃശംസാദ്യ കൈകേയി പാപാ പാപാനുബന്ധിനീ
തീക്ഷ്ണാ സംഭിന്നമര്യാദാ തീക്ഷ്ണേ കർമ്മണി വർത്തതേ. 5

| | |
|---|---|
| " ഹാ! | " എന്താശ്ചര്യം! |
| തീക്ഷ്ണാ | തീവ്രഭക്തികൊണ്ട് ഭർത്താവിന്റെ ഇഷ്ടം പോലെ നടക്കുന്നവളെന്ന് |
| നൃശംസാ | ലോകരാൽ പ്രശംസിക്കപ്പെട്ടവളായ |
| കൈകേയീ, | കൈകേയീരാജ്ഞി, |
| അദ്യ | ഇപ്പോൾ |
| പാപാനു- ബന്ധിനീ, | ദുർദ്ദശയെ പ്രാപിച്ചവളായി, |
| സംഭിന്ന- മര്യാദാ, | ഇതുവരെ അനുഷ്ഠിച്ചുവന്ന മര്യാദയെ മുറിച്ചെറിഞ്ഞവളായി, |
| പാപാ | ദുഷ്ടയായി, |
| തീക്ഷ്ണേ | എല്ലാവർക്കും അഹിതമായ |
| കർമ്മണി | കൃത്യത്തിൽ |
| വർത്തതേ. | വർത്തിക്കുന്നു. |

യാ പുത്രമീദൃശം രാജ്ഞഃ പ്രവാസയതി ധാർമ്മികം
വനവാസേ മഹാപ്രാജ്ഞം സാനുക്രോശം ജിതേന്ദ്രിയം. 6

| | | | |
|---|---|---|---|
| "രാജ്ഞഃ | "മഹാരാജാവിന്റെ | ജിതേന്ദ്രിയം | ജിതേന്ദ്രിയനും ആയ |
| ഈദൃശം | ഇമ്മാതിരി ഉത്തമഗുണങ്ങളാൎന്നവനും | പുത്രം | പുത്രനെ |
| ധാൎമ്മികം | ധൎമ്മശാലിയും, | യാ | യാതൊരു അവർ തന്നെ |
| മഹാപ്രാജ്ഞം | മഹാബുദ്ധിമാനും, | വനവാസേ | വനവാസത്തിന്നായി |
| സാനുക്രോശം | ദയാലുവും, | പ്രവാസയതി. | പറഞ്ഞയക്കുന്നു. |

കഥം നാമ മഹാഭാഗാ സീതാ ജനകനന്ദിനീ
സദാ സുഖേഷ്വഭിരതാ ദുഃഖാന്യനുഭവിഷ്യതി. 7

| | | | |
|---|---|---|---|
| "മഹാഭാഗാ | "മഹാഭാഗ്യവതിയും | ജനകനന്ദിനീ | ജനകപുത്രിയും ആയ |
| സദാ | ഇതുവരേയും എല്ലായ്പോഴും | സീതാ | സീതാദേവി |
| | | ദുഃഖാനി | കഷ്ടങ്ങളെ |
| സുഖേഷു | സൌഖ്യമായി | കഥം നാമ | എങ്ങിനെതന്നെ |
| അഭിരതാ, | വൎത്തിച്ചിരുന്നവളും, | അനുഭവിഷ്യതി? | സഹിക്കും? |

അഹോ ദശരഥോ രാജാ നിഃസ്നേഹഃ സ്വസുതം പ്രിയം
പ്രജാനാമനഘം രാമം പരിത്യക്തുമിഹേച്ഛതി. 8

| | | | |
|---|---|---|---|
| "അഹോ! | "എന്തൊരാശ്ചൎയ്യം! | രാമം | ശ്രീരാമനെ |
| ദശരഥഃ രാജാ | ദശരഥമഹാരാജാവ്, | ഇഹ | ഇപ്പോൾ |
| പ്രജാനാം | ജനങ്ങൾക്കു | നിഃസ്നേഹഃ | ദയയെന്നിയെ |
| പ്രിയം | പ്രിയപ്പെട്ടവനും, | പരിത്യക്തും | നാട്ടിൽനിന്നു് തുരത്തുവാൻ |
| അനഘം | നിരപരാധിയും | | |
| സ്വസുതം | സ്വന്തം പുത്രനും ആയ | ഇച്ഛതി!" | സമ്മതിക്കുന്നുവല്ലൊ!" |

ഏതാ വാചോ മനുഷ്യാണാം ഗ്രാമസംവാസവാസിനാം
ശൃണ്വന്നതിയയൌ വീരഃ കോസലാൻ കോസലേശ്വരഃ. 9

| | | | |
|---|---|---|---|
| വീരഃ | ധൎമ്മവീരനും | മനുഷ്യാണാം | ജനങ്ങളുടെ |
| കോസലേശ്വരഃ | അയോദ്ധ്യയ്ക്കു് സ്വാമിയുമായ അദ്ദേഹം | ഏതാഃ | ഈ |
| | | വാചഃ | വാക്കുകളെ |
| ഗ്രാമസംവാസവാസിനാം | ഗ്രാമവീടുകളിൽ വസിക്കുന്ന | ശൃണ്വൻ, | കേട്ടുകൊണ്ടു്, |
| | | കോസലാൻ | കോസലരാജ്യങ്ങളെ |
| | | അതിയയൌ. | കടന്നു. |

തതോ വേദശ്രുതിം നാമ ശീതതോയവഹാം നദീം
ഉത്തീൎയ്യാഭിമുഖഃ പ്രായാദഗസ്ത്യാദ്ധ്യുഷിതാം ദിശം. 10

| | | | |
|---|---|---|---|
| തതഃ | അനന്തരം | ഉത്തീൎയ്യ, | കടന്നു്, |
| ശീതതോയവഹാം | ശീതളവാഹിനിയായ | അഗസ്ത്യാദ്ധ്യുഷിതാം | അഗസ്ത്യമഹൎഷി വസിക്കുന്നതായ |
| വേദശ്രുതിം നാമ | വേദശ്രുതി എന്ന | ദിശം അഭിമുഖഃ | തെക്കുദിക്കുനോക്കി |
| നദീം | നദി | പ്രായാത്. | പ്രയാണംചെയ്തു. |

[വേദശ്രുതി എന്ന നദി കിഴക്കുപടിഞ്ഞാറായി ഒഴുകി തമസയിൽ ദക്ഷിണതീരത്തിൽ ചെന്നു ചേരുന്ന ഒരു ഉപപോഷകനദിയാകുന്നു.]

ഗത്വാ തു സുചിരം കാലം തതഃ ശീതജലാം നദീം
ഗോമതീം ഗോയുതാനൂപാമതരത്സാഗരംഗമാം. 11

| | | | |
|---|---|---|---|
| സുചിരം | ഏറെ | ഗോയുതാനൂപാം | ഇരുകരകളിലും പശുക്കളാർന്നും |
| കാലം | നേരം | സാഗരംഗമാം | സമുദ്രത്തിലോട്ടൊഴുകുന്നതുമായ |
| ഗത്വാ | യാത്രചെയ്തു് | ഗോമതീം നദീം | ഗോമതീനദിയെ |
| തതഃ | അതിൽപിന്നെ | അതരത്. | തരണംചെയ്തു. |
| തു | ഇപ്പോൾ | | |
| ശീതജലാം | കുളുർത്തജലമാർന്നും | | |

ഗോമതീം ചാപ്യതിക്രമ്യ രാഘവഃ ശീഘ്രഗൈർഹയൈഃ
മയൂരഹംസാഭിരുതാമതരത്സ്യന്ദികാം നദീം. 12

| | | | |
|---|---|---|---|
| രാഘവഃ | ശ്രീരാമൻ | മയൂരഹംസാഭിരുതാം | മയിലുകളാലും ഹംസങ്ങളാലും ശബ്ദിക്കപ്പെട്ട |
| ഗോമതീം | ഗോമതീനദിയെ | സ്യന്ദികാം | സ്യന്ദികയെന്ന |
| അതിക്രമ്യ ച, | കടന്നശേഷം, | നദീം | നദിയെ |
| ശീഘ്രഗൈഃ | വേഗത്തിൽ പോകുന്ന | അതരത്. | കടന്നു. |
| ഹയൈഃ അപി | കുതിരകളോടുകൂടിത്തന്നെ, | | |

['സ്യന്ദികാ' എന്നത് ഗംഗാഗോമതീസംഗമത്തിന്നു കുറെ നാഴിക മുകളിലായി ഗോമതിയുടെ ദക്ഷിണതീരത്തിൽ ചെന്നുചേരുന്ന 'സോയി' (Sai) എന്ന പോഷകനദിയാകുന്നു.]

സ മഹീം മനുനാ രാജ്ഞാ ദത്താമിക്ഷ്വാകവേ പുരാ
സ്ഫീതാം രാഷ്ട്രാവൃതാം രാമോ വൈദേഹീമന്വദർശയത്. 13

| | | | |
|---|---|---|---|
| സഃ | ആ | ഇക്ഷ്വാകവേ | ഇക്ഷ്വാകുമഹാരാജാവിന്നായി |
| രാമഃ | ശ്രീരാമൻ | ദത്താം, | നൽകപ്പെട്ടതായും, |
| വൈദേഹീം, | വൈദേഹിയോട് | സ്ഫീതാം | സർവ്വസമ്പത്സമൃദ്ധിയോടുകൂടിയതായും, |
| മഹീം | തങ്ങൾ കടന്നതായ ആ കോസലരാജ്യത്തെപ്പററി, | രാഷ്ട്രാവൃതാം | അനേക ദേശങ്ങളോടുകൂടിയതായും, |
| പുരാ | പണ്ടുകാലത്തിൽ | അന്വദർശയത്. | ഉള്ള ചരിത്രത്തെപ്പററി ഉരചെയ്തു. |
| മനുനാ രാജ്ഞാ | മനുചക്രവർത്തിയാൽ | | |

സൂത ഇത്യേവമാഭാഷ്യ സാരഥിം തമഭീക്ഷ്ണശഃ
ഹംസമത്തസ്വരഃ ശ്രീമാനുവാച പുരുഷർഷഭഃ. 14

| | | | |
|---|---|---|---|
| സാരഥിം | സാരഥിയോട്, | ശ്രീമാൻ | ത്രിലോക പ്രസിദ്ധനും ആയ ശ്രീരാമൻ, |
| അഭീക്ഷ്ണശഃ | കൂടെക്കൂടെ, | തം | അദ്ദേഹത്തെ |
| ഹംസമത്തസ്വരഃ | ശുദ്ധാന്തഃകരണത്തോടുകൂടി കളമധുരസ്വരത്തിൽ | "സൂത," | "സൂത," |
| ആഭാഷ്യ, | സംഭാഷണം ചെയ്തുകൊണ്ട്, | ഇതി, | എന്ന് വിളിച്ച്, |
| പുരുഷർഷഭഃ | പുരുഷോത്തമനും | ഏവം | ഇപ്രകാരം |
| | | ഉവാച. | അരുളിച്ചെയ്തു. |

കദാഽഹം പുനരാഗമ്യ സരയ്വാഃ പുഷ്പിതേ വനേ
മൃഗയാം പര്യടിഷ്യാമി മാത്രാ പിത്രാ ച സംഗതഃ. 15

| | | | |
|---|---|---|---|
| "അഹം | "ഞാൻ | പുഷ്പിതേ | പുഷ്പിച്ചതായ |
| പുനഃ | വീണ്ടും | വനേ | വനത്തിൽ |
| മാത്രാ | മാതാവിനോടും | ആഗമ്യ | ചെന്ന് |
| പിത്രാ ച | പിതാവിനോടും | കദാ | എപ്പോഴാണ് |
| സംഗതഃ, | ചേൎന്നശേഷം, | മൃഗയാം പര്യ-ടിഷ്യാമി? | വേട്ടയാടുന്നത്? |
| സരയ്വാഃ | സരയൂനദിയുടെ | | |

രാജൎഷീണാം ഹി ലോകേഽസ്മിൻ രത്യൎത്ഥം മൃഗയാ വനേ
കാലേ വൃതാം താം മനുജൈൎദ്ധന്വിനാമഭികാംക്ഷിതാം 16
അത്യൎത്ഥമഭികാംക്ഷാമി മൃഗയാം സരയൂവനേ
രതിൎഹ്യേഷാഽതുലാ ലോകേ രാജൎഷിഗണസംമതാ. 17

| | | | |
|---|---|---|---|
| "അസ്മിൻ | "ഈ | ധന്വിനാം | വില്ലാളികളായ |
| ലോകേ, | ലോകത്തിൽ, | രാജൎഷീണാം | രാജൎഷികൾക്ക് |
| വനേ, | വനത്തിൽ, | രത്യൎത്ഥം | വിനോദമായി കാലം കഴിക്കുന്നതിന്നായി |
| ഏഷാ മൃഗയാ | വേട്ടചെയ്യുയെന്നുള്ള ഇത്, | കാലേ | വിധിക്കപ്പെട്ട കാലത്തിൽ |
| രാജൎഷിഗണ-സംമതാ | രാജൎഷിഗണങ്ങളാൽ സമ്മതിക്കപ്പെട്ട | അഭി-കാംക്ഷിതാം | അനുഗ്രഹിക്കപ്പെടുന്നതും ആയ |
| അതുലാ | ദോഷരഹിതമായ | മൃഗയാം | നായാട്ടിനെ |
| രതിഃ ഹി; | വിനോദമാകുന്നു; | സരയൂവനേ | സരയൂനദിക്കരയിലുള്ള കാട്ടിൽ, |
| താം ഹി, | അപ്രകാരമുള്ളതും, | അത്യൎത്ഥം | അത്യന്തം |
| ലോകേ | ലോകത്തിൽ | അഭി-കാംക്ഷാമി." | ഞാൻ കാംക്ഷിക്കുന്നു. |
| മനുജൈഃ | മനുഷ്യരാൽ | | |
| വൃതാം, | സമ്മതിക്കപ്പെട്ടതും, | | |

സ തമധ്വാനമൈക്ഷ്വാകഃ സൂതം മധുരയാ ഗിരാ
തം തമൎത്ഥമഭിപ്രേത്യ യയൌ വാക്യമുദീരയൻ. 18

| | | | |
|---|---|---|---|
| സഃ | ആ | മധുരയാ | മനോഹരമായ |
| ഐക്ഷ്വാകഃ | ശ്രീരാമൻ | ഗിരാ | മൊഴിയോടുകൂടി |
| സൂതം | സാരഥിയോട് | ഉദീരയൻ, | ചെയ്തുകൊണ്ട്, |
| തം തം അൎത്ഥം അഭിപ്രേത്യ | അതാത് പ്രസക്തിക്കനുസരിച്ചു പോലെ | തം | ആ |
| വാക്യം | സംഭാഷണത്തെ | അധ്വാനം | വഴി |
| | | യയൌ. | കടന്നു. |

ഇത്യാൎഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ അയോദ്ധ്യാകാണ്ഡേ
ഏകോനപഞ്ചാശഃ സൎഗ്ഗഃ = നാല്പത്തൊമ്പതാംസൎഗ്ഗം സമാപ്തം.

ആദ്യംമുതൽ ശ്ലോകസംഖ്യ 4303; അയോദ്ധ്യാകാണ്ഡം ആദ്യംമുതൽ ശ്ലോകസംഖ്യ 1948.



## പഞ്ചാശഃ സർഗ്ഗഃ = അമ്പതാംസർഗ്ഗം.

[ഗുഹസമാഗമഃ = ഗുഹനെ കാണുന്നത്.]

വിശാലാൻ കോസലാൻ രമ്യാൻ യാത്വാ ലക്ഷ്മണപൂർവ്വജഃ
അയോദ്ധ്യാഭിമുഖോ ധീമാൻ പ്രാഞ്ജലിർവ്വാക്യമബ്രവീത്. 1

| | |
|---|---|
| ധീമാൻ | മഹാപ്രാജ്ഞനായ |
| ലക്ഷ്മണപൂർവ്വജഃ, | ലക്ഷ്മണാഗ്രജൻ, |
| വിശാലാൻ | വിശാലങ്ങളും |
| രമ്യാൻ | ഭംഗിയേറിയവയുമായ |
| കോസലാൻ | കോസലനാട്ടുകളെ |
| യാത്വാ, | കടന്നശേഷം, |
| പ്രാഞ്ജലിഃ, | അഞ്ജലികൂപ്പികൊണ്ട്, |
| അയോദ്ധ്യാഭിമുഖഃ | അയോദ്ധ്യയെനോക്കി പ്രാർത്ഥിച്ചുകൊണ്ട് |
| വാക്യം | ഇപ്രകാരം വാക്യത്തെ |
| അബ്രവീത്. | അരുളിച്ചെയ്തു. |

ആപൃച്ഛേ ത്വാം പുരി ശ്രേഷ്ഠേ കാകുത്സ്ഥപരിപാലിതേ
ദൈവതാനി ച യാനി ത്വാം പാലയന്ത്യാവസന്തി ച. 2

| | |
|---|---|
| "കാകുത്സ്ഥപരിപാലിതേ! | "കാകുത്സ്ഥന്മാരാൽ പരിപാലിക്കപ്പെട്ടുവരുന്ന |
| ശ്രേഷ്ഠേ പുരി! | ഉത്തമ നഗരമേ! |
| ത്വാം ച | ഭവതിയോടും, |
| ത്വാം | ഭവതിയെ |
| ആവസന്തി | അടുത്തിരുന്ന് |
| പാലയന്തി | പരിപാലിക്കുന്ന |
| ദൈവതാനി യാനി ച | ദേവന്മാർ യാതൊരുവരോ അവരോടും |
| ആപൃച്ഛേ. | ഞാൻ യാത്രപറയുന്നു. |

നിവൃത്തവനവാസസ്ത്വാമനൃണോ ജഗതീപതേഃ
പുനർദ്രക്ഷ്യാമി മാത്രാ ച പിത്രാ ച സഹ സംഗതഃ. 3

| | |
|---|---|
| "നിവൃത്തവനവാസഃ | "വനവാസത്തെ പൂർത്തിചെയ്ത് |
| ജഗതീപതേഃ | മഹാരാജാവിന്ന് |
| അനൃണഃ | ചെയ്യേണ്ടതായ കൃത്യത്തെ ചെയ്തവനായി |
| മാത്രാ ച | മാതാവോടും |
| പിത്രാ ച | പിതാവോടും |
| സഹ | കൂടി |
| സംഗതഃ, | ചേർന്നവനായി, |
| ത്വാം പുനഃ | ഭവതിയെ വീണ്ടും |
| ദ്രക്ഷ്യാമി." | ഞാൻ കണ്ടാനന്ദിക്കാം." |

തതോ രുചിരതാമ്രാക്ഷോ ഭുജമുദ്യമ്യ ദക്ഷിണം
അശ്രുപൂർണ്ണമുഖോ ദീനോഽബ്രവീജ്ജാനപദം ജനം. 4

| | |
|---|---|
| തതഃ | അപ്പിക്കൽ, |
| ജാനപദം ജനം, | നാട്ടുപുറത്തിലുള്ള ജനസമൂഹത്തോടായി, |
| ദീനഃ | (അവരുടെ ദുഃഖത്തെ കണ്ട്) അനുതപിക്കുന്നവനായി, |
| രുചിരതാമ്രാക്ഷഃ, | തേജോമയങ്ങളായ കലങ്ങിയ നേത്രങ്ങളാർന്നവനായി |
| അശ്രുപൂർണ്ണമുഖഃ, | അശ്രുക്കൾ നിറഞ്ഞ മുഖത്തോടുകൂടിയവനായ അദ്ദേഹം |
| ദക്ഷിണം | വലത്തെ |
| ഭുജം | കൈ |
| ഉദ്യമ്യ | ഉയർത്തിക്കൊണ്ട് |
| അബ്രവീത്. | ഇങ്ങിനെയരുളിച്ചെയ്തു. |

അനുക്രോശോ ദയാ ചൈവ യഥാൎഹാ മയി വഃ കൃതഃ
ചിരം ദുഃഖസ്യ പാപീയോ ഗമ്യതാമൎത്ഥസിദ്ധയേ. 5

| | | | |
|---|---|---|---|
| "മയി | "എന്റെ സംഗതി [യിൽ | അൎത്ഥസിദ്ധയേ | കാൎയ്യസിദ്ധിക്കു വേണ്ടി |
| വഃ | നിങ്ങളുടെ | ഗമ്യതാം; | എനിക്ക് പോകുവാൻ സമ്മതംനൽകിയാലും; |
| ദയാ ച | അനുതാപവും | ദുഃഖസ്യ ചിരം | ദുഃഖത്തിന്നു ഇനിയും വഴികൊടുക്കുന്നത് |
| അനുക്രോശഃ | ആദരവചനവും | പാപീയഃ." | ഇതിലുമധികം കഷ്ടമാണ്." |
| യഥാൎഹം ഏവ | ഉള്ളവണ്ണംതന്നെ | | |
| കൃതഃ; | എന്നാൽ ഗ്രഹിക്കപ്പെട്ടു; | | |

["അൎത്ഥസിദ്ധയേ ഗമ്യതാം" സ്വന്തം കാൎയ്യങ്ങൾ വേണ്ടപോലെ ചെയ്യാൻപോയാലും; എന്നും.]

തേഽഭിവാദ്യ മഹാത്മാനം കൃത്വാ ചാപി പ്രദക്ഷിണം
വിലപന്തോ നരാ ഘോരം വ്യതിഷ്ഠന്ത ക്വചിത് ക്വചിത്. 6

| | | | |
|---|---|---|---|
| തേ | ആ | ഘോരം | മനസ്സുരുകുമാറ് |
| നരാഃ | ജനങ്ങൾ | വിലപന്തഃ, | വിലപിക്കുന്നവരായി, |
| മഹാത്മാനം | ആ മഹാപുരുഷനെ | ക്വചിത് ക്വചിത് | അങ്ങുമിങ്ങും |
| അഭിവാദ്യ ച | വന്ദിച്ച് | വ്യതിഷ്ഠന്ത അപി. | നിന്നു കൊണ്ടുതന്നെയിരുന്നു. |
| പ്രദക്ഷിണം കൃത്വാ, | പ്രദക്ഷിണം ചെയ്തു, | | |

തഥാ വിലപതാം തേഷാമതൃപ്താനാം ച രാഘവഃ
അചക്ഷുൎവ്വിഷയം പ്രായാദ്യഥാൎക്കഃ ക്ഷണദാമുഖേ. 7

| | | | |
|---|---|---|---|
| രാഘവഃ ച | ശ്രീരാമനും, | ക്ഷണദാമുഖേ | വൈകുന്നേരത്തിൽ |
| തഥാ | അപ്രകാരം | അൎക്കഃ | സൂൎയ്യൻ |
| അതൃപ്താനാം | മനഃസമാധാനംവരാതെ | യഥാ, | എപ്രകാരമോ അപ്രകാരം, |
| വിലപതാം | വിലപിക്കുന്നവരായ | പ്രായാത്. | വേഗത്തിൽ എഴുന്നെള്ളി. |
| തേഷാം | അവൎക്ക് | | |
| അചക്ഷുൎവ്വിഷയം, | കണ്ണെത്താതിരിക്കുംവരെ, | | |

തതോ ധാന്യധനോപേതാൻ ദാനശീലജനാഞ്ശിവാൻ
അകുതശ്ചിദ്ഭയാൻ രമ്യാൻ ചൈത്യയൂപസമാവൃതാൻ 8

| | | | |
|---|---|---|---|
| തതഃ | അവിടെനിന്നും | ശിവാൻ | ദുഃഖമററവയും, |
| പുരുഷവ്യാഘ്രഃ, | ആ പുരുഷോത്തമൻ | അകുതശ്ചിദ്-ഭയാൻ | നിൎഭയമായുള്ളവയും, |
| രഥേന, | രഥത്തിലിരുന്നുകൊണ്ടുതന്നെ, | രമ്യാൻ | രമണീയങ്ങളും, |
| ധാന്യധനോ-പേതാൻ | ധനധാന്യങ്ങൾ നിറഞ്ഞവയും | ചൈത്യയൂപ-സമാവൃതാൻ | യജ്ഞയൂപസ്തംഭങ്ങളാൽ നിറയപ്പെട്ടവയും |
| ദാനശീല-ജനാൻ | ദാനശീലന്മാരായ ജനങ്ങളോടുകൂടിയവയും, | | |

ഉദ്യാനാമ്രവണോപേതാൻ സംപന്നസലിലാശയാൻ
തുഷ്ടപുഷ്ടജനാകീൎണ്ണാൻ ഗോപഗോകുലസേവിതാൻ 9

രക്ഷണീയാന്നരേന്ദ്രാണാം ബ്രഹ്മഘോഷാഭിനാദിതാൻ
രഥേന പുരുഷവ്യാഘ്രഃ കോസലാനത്യവൎത്തത. 10

| | |
|---|---|
| ഉദ്യാനാമ്രവണോപേതാൻ | പൂന്തോപ്പുകളും മാന്തോപ്പുകളും നിറഞ്ഞവയും, |
| സംപന്നസലിലാശയാൻ | വെള്ളം നിറഞ്ഞ രുചിരങ്ങളായ കുളങ്ങളോടുകൂടിയവയും |
| തുഷ്ടപുഷ്ടജനാകീൎണ്ണാൻ | സൎവ്വസമൃദ്ധിയാൎന്ന സന്തുഷ്ടിപൂണ്ട ജനങ്ങളാൎന്നവയും |
| ഗോപഗോകുലസേവിതാൻ | ഗോപന്മാരും പശുക്കളും നിറഞ്ഞുള്ളവയും |
| നരേന്ദ്രാണാം | അന്യരാജാക്കന്മാൎക്ക് |
| രക്ഷണീയാൻ, | അടുപ്പാൻ കഴിയാത്തവയും, |
| ബ്രഹ്മഘോഷാഭിനാദിതാൻ | വേദഘോഷങ്ങൾ എങ്ങും മുഴങ്ങുന്നവയും ആയ |
| കോസലാൻ | കോസലരാജ്യങ്ങളെ |
| അത്യവൎത്തത. | കടന്നുചെന്നു. |

മദ്ധ്യേന മുദിതം സ്ഫീതം രമ്യോദ്യാനസമാകുലം
രാജ്യം ഭോഗ്യം നരേന്ദ്രാണാം യയൌ ധൃതിമതാം വരഃ. 11

| | |
|---|---|
| ധൃതിമതാം | കയ്യേററകൃത്യത്തെ പൂൎത്തിയാക്കുന്നവരിൽ |
| വരഃ | മുമ്പനായ അദ്ദേഹം |
| മുദിതം | സന്തുഷ്ടിയുളവാക്കുന്നതും |
| സ്ഫീതം | സമൃദ്ധവും |
| രമ്യോദ്യാനസമാകുലം | രമ്യോദ്യാനങ്ങളാൽ നിറയപ്പെട്ടതും, |
| നരേന്ദ്രാണാം | രാജാക്കന്മാൎക്ക് |
| ഭോഗ്യം | കൊണ്ടാടത്തക്ക കാഴ്ചയായിരിക്കുന്നതും ആയ |
| രാജ്യം | രാജ്യത്തിൽ |
| മദ്ധ്യേന | യാത്രക്കാർ പോകുന്ന മാൎഗ്ഗത്തിലൂടെതന്നെ |
| യയൌ. | എഴുന്നെള്ളി. |

തതസ്ത്രിപഥഗാം ദിവ്യാം ശീതതോയാമശൈവലാം
ദദൎശ രാഘവോ ഗംഗാം പുണ്യാമൃഷിനിഷേവിതാം. 12

| | |
|---|---|
| തതഃ | അതിൽപിന്നെ |
| രാഘവഃ, | ശ്രീരാമൻ, |
| ത്രിപഥഗാം | സ്വൎഗ്ഗത്തിലും, ഭൂമിയിലും, പാതാളത്തിലും പ്രവഹിക്കുന്നതും |
| അശൈവലാം | പായലില്ലാതെ |
| ശീതതോയാം, | കുളുൎത്ത നീരോട്ടമുള്ളതും |
| ദിവ്യാം | ദിവ്യവൈഭവത്തോടുകൂടിയതായി |
| പുണ്യാം | സദ്ഗതിനൽകുന്നതും |
| ഋഷിനിഷേവിതാം | ഋഷികളാൽ പൂജിക്കപ്പെടുന്നതുമായ |
| ഗംഗാം | ഗംഗാനദിയെ |
| ദദൎശ. | സന്ദൎശിച്ചു. |

ആശ്രമൈരവിദൂരസ്ഥൈഃ ശ്രീമദ്ഭിഃ സമലംകൃതാം
കാലേऽപ്സരോഭിർഹൃഷ്ടാഭിഃ സേവിതാംഭോഹ്രദാം ശിവാം 13
ദേവദാനവഗന്ധൎവ്വൈഃ കിന്നരൈരുപശോഭിതാം
നാനാഗന്ധൎവ്വപത്നീഭിഃ സേവിതാം സതതം ശിവാം 14
ദേവാക്രീഡശതാകീൎണ്ണാം ദേവോദ്യാനയുതാം നദീം
ദേവാൎത്ഥമാകാശഗമാം വിഖ്യാതാം ദേവപദ്മിനീം 15
ജലാഘാതാട്ടഹാസോഗ്രാം ഫേനനിൎമ്മലഹാസിനീം
ക്വചിദ്വേണീകൃതജലാം ക്വചിദാവൎത്തശോഭിതാം 16
ക്വചിത്സ്തിമിതഗംഭീരാം ക്വചിദ്വേഗജലാകുലാം
ക്വചിദ്ഗംഭീരനിൎഘോഷാം ക്വചിദ്ഭൈരവനിസ്വനാം 17

| | |
|---|---|
| അവിദൂരസ്ഥൈഃ | സമീപത്തിലുള്ള |
| ശ്രീമദ്ഭിഃ | പുണ്യങ്ങളായ |
| ആശ്രമൈഃ | ആശ്രമങ്ങളാൽ |
| സമലംകൃതാം, | അലങ്കരിക്കപ്പെട്ടതും, |
| കാലേ | തക്കസമയത്തിൽ |
| ഹൃഷ്ടാഭിഃ | സന്തുഷ്ടകളായ |
| അപ്സരോഭിഃ | അപ്സരസ്ത്രീകളാൽ |
| സേവിതാംഭോഹ്രദാം, | ജലക്രീഡചെയ്യപ്പെട്ട കയങ്ങളോടുകൂടിയതും, |
| ശിവാം, | ആരോഗ്യപ്രദമായതും, |
| ദേവദാനവഗന്ധൎവ്വൈഃ | ദേവദാനവഗന്ധൎവ്വന്മാരാലും, |
| കിന്നരൈഃ | കിന്നരന്മാരാലും |
| ഉപശോഭിതാം, | ആശ്രയിക്കപ്പെട്ടതും, |
| നാനാഗന്ധൎവ്വപത്നീഭിഃ | അനേക ഗന്ധൎവ്വപത്നികളാൽ |
| സേവിതാം, | കൊണ്ടാടപ്പെട്ടതും, |
| സതതം | എല്ലായ്പോഴും |
| ശിവാം, | ഉത്സവാഘോഷമാൎന്നതും, |
| ദേവാക്രീഡശതാകീൎണ്ണാം | ക്രീഡിക്കുന്ന പല ദേവകളാൽ നിറയപ്പെട്ടതും |
| ദേവോദ്യാനയുതാം, | ദേവന്മാൎക്കുള്ള പല ഉദ്യാനങ്ങളോടുകൂടിയതും |
| ദേവാൎത്ഥം | ദേവന്മാൎക്കുവേണ്ടി |
| ആകാശഗമാം, | ആകാശത്തെ പ്രാപിച്ചതും, |
| വിഖ്യാതാം, | ത്രിലോകപ്രസിദ്ധിയാൎന്നതും, |
| ദേവപദ്മിനീം | ദേവന്മാൎക്കുള്ള താമരകൾ പൂക്കുന്ന |
| നദീം, | നദിയായുള്ളതും, |
| ജലാഘാതാട്ടഹാസോഗ്രാം, | തിരതല്ലുന്നതിനാലുള്ള വൻഘോഷമാൎന്നതും, |
| ഫേനനിൎമ്മലഹാസിനീം | നുരകളാകുന്ന വെൺപുഞ്ചിരി തൂകുന്നതും, |
| ക്വചിത് വേണീകൃതജലാം | ഒരിടം ഗംഗ, യമുന, സരസ്വതി എന്ന ത്രിവേണികളുടെസംഗമജലമാൎന്നുള്ളതും, |
| ക്വചിത് | ചിലേടം |
| ആവൎത്തശോഭിതാം | നീർച്ചുഴികളാൽ മനോഹരമായതും, |
| ക്വചിത് | ചിലേടം |
| സ്തിമിതഗംഭീരാം | അനക്കമില്ലാതെ ഗംഭീരമായിരിക്കുന്നതും, |
| ക്വചിത് | ചിലേടം |
| വേഗജലാകുലാം, | ഒഴുകുന്ന അപാരജലത്തോടുകൂടിയതും, |
| ക്വചിത് | ചിലേടം |
| ഗംഭീരനിൎഘോഷാം | ഭീതിവിളയിക്കുന്നതായ നിശ്ശബ്ദതയാൎന്നതും |
| ക്വചിത് | ചിലേടം |
| ഭൈരവനിസ്വനാം, | ഭയങ്കരശബ്ദത്തോടുകൂടിയതും, |

ദേവസംഘാപ്ലുതജലാം നിമ്മലോത്പലസംകുലാം
കചിദാഭോഗപുളിനാം കചിന്നിമ്മലവാലുകാം 18
ഹംസസാരസസംഘുഷ്ടാം ചക്രവാകോപകൂജിതാം
സദാ മത്തൈശ്ച വിഹഗൈരഭിസന്നാദിതാന്തരാം
കചിത്തീരരുഹൈർവൃക്ഷൈർമ്മാലാഭിരുപശോഭിതാം 19
കചിത് ഫുല്ലോല്പലച്ഛന്നാം കചിത് പദ്മവനാകുലാം
കചിത് കുമുദഷണ്ഡൈശ്ച കുഡ്മളൈരുപശോഭിതാം 20
നാനാപുഷ്പരജോധ്വസ്താം സമദാമിവ ച കചിത്
വ്യപേതമലസംഘാതാം മണിനിമ്മലദർശനാം 21
ദിശാഗജൈർവ്വനഗജൈർമ്മത്തൈശ്ച വരവാരണൈഃ
ദേവോപവാഹ്യൈശ്ച മുഹുഃ സന്നാദിതവനാന്തരാം 22
പ്രമദാമിവ യത്നേന ഭൂഷിതാം ഭൂഷണോത്തമൈഃ
ഫലൈഃ പുഷ്പൈഃ കിസലയൈഃ വൃതാം ഗുല്മൈർദ്വിജൈസ്തഥാ 23
ശിംശുമാരൈശ്ച നക്രൈശ്ച ഭുജംഗൈശ്ച നിഷേവിതാം
വിഷ്ണുപാദച്യുതാം ദിവ്യാമപാപാം പാപനാശിനീം 24
താം ശങ്കരജടാജൂടാദ് ഭ്രഷ്ടാം സാഗരതേജസാ
സമുദ്രമഹിഷീം ഗംഗാം സാരസക്രൌഞ്ചനാദിതാം
ആസസാദ മഹാബാഹുഃ ശൃംഗബേരപുരം പ്രതി. 25

ദേവസംഘാപ്ലുതജലാം, — ദേവഗണങ്ങൾ സ്നാനം ചെയ്യുന്ന ജലമാർന്നതും,
നിമ്മലോത്പലസംകുലാം, — നിമ്മലമായ താമരപ്പൂക്കൾ നിറഞ്ഞുള്ളതും,
കചിത് — ചിലേടം
ആഭോഗപുളിനാം — വിശാലമായ മണൽതിട്ടകളാർന്നതും,
കചിത് — ചിലേടം
നിമ്മലവാലുകാം, — നിമ്മലമായ ക്രഴാങ്കല്ലുകളോടുകൂടിയതും,
ഹംസസാരസസംഘുഷ്ടാം — ഹംസങ്ങളും നീർക്കോഴികളും ശബ്ദിക്കുന്നതും,
ചക്രവാകോപകൂജിതാം — ചക്രവാകങ്ങളാൽ കൂജനംചെയ്യപ്പെട്ടതും,
സദാ — എല്ലായ്പോഴും
മത്തൈഃ — മദിച്ച
വിഹഗൈഃ — പക്ഷികളാൽ
അഭിസന്നാദിതാന്തരാം ച, — ഒന്നിച്ചുകൂടി ശബ്ദിക്കപ്പെട്ട സ്ഥലങ്ങളാർന്നതും,
കചിത് — ചിലേടം
മാലാഭിഃ — വരിവരിയായി
തീരരുഹൈഃ — കരകളിൽ മുളച്ച
വൃക്ഷൈഃ — വൃക്ഷങ്ങളാൽ
ഉപശോഭിതാം, — രമണീയമായതും,
കചിത് — ചിലേടം,
ഫുല്ലോത്പലച്ഛന്നാം, — വികസിച്ച നീലോല്പലങ്ങളാൽ മൂടപ്പെട്ടതും
കചിത് — ചിലേടം
പദ്മവനാകുലാം — താമരനിരകൾ നിറഞ്ഞുള്ളതും,
കചിത് — ചിലേടം
കുമുദഷണ്ഡൈഃ — ആമ്പൽനിരകളാൽ
കുഡ്മളൈഃ — എല്ലായ്പോഴും വികസിച്ചിരിക്കുന്നവയായി
ഉപശോഭിതാം, — പരിലസിക്കുന്നതും,

| | |
|---|---|
| മണിനിൎമ്മല-ദൎശനാം ച, | വൈഡൂൎയ്യം പോലെ നിൎമ്മലമായ് കാണപ്പെടുന്നതും, |
| കച്ചിത് | ചിലേടം |
| സമദാം | മദംപൂണ്ട നാരിയെന്ന |
| ഇവ | പോലെ |
| നാനാപുഷ്പ-രജോധ്വസ്താം, | പല പൂമ്പൊടികളാൽ വിവൎണ്ണയായ് |
| വ്യപേതമല-സംഘാതാം ച, | മാലിന്യസംബന്ധം തന്നെയില്ലാത്തതും |
| വരവാരണൈഃ | ഗജശ്രേഷ്ഠന്മാരായ |
| ദിശാഗജൈഃ | അഷ്ടദിഗ്ഗജങ്ങളാലും |
| മത്തൈഃ | മദിച്ച |
| വനഗജൈഃ ച | കാട്ടാനകളാലും |
| ദേവാപവാഹ്യൈഃ ച | ദിവ്യവാഹനങ്ങളാലും |
| മുഹുഃ | ഇടവിടാതെ |
| സന്നാദിത-വനാന്തരാം, | ശബ്ദിക്കപ്പെട്ട വനപ്രദേശങ്ങളോടു കൂടിയതും, |
| ഭൂഷ-ണോത്തമൈഃ | ഉത്തമാലങ്കാരങ്ങളാകുന്ന |
| ഫലൈഃ | ഫലങ്ങളാലും |
| പുഷ്പൈഃ | പുഷ്പങ്ങളാലും |
| കിസലയൈഃ | ഇളം തളിരുകളാലും |
| ഗുല്മൈഃ | പടിക്കെട്ടുകളാലും (ചെടിക്കൂട്ടങ്ങളാലും) |
| തഥാ | അപ്രകാരംതന്നെ |
| ഝഷൈഃ | മത്സ്യങ്ങളാലും |
| വൃതാം | ശോഭിക്കപ്പെട്ടതും, |
| യതോന | ശൃംഖലയോടുകൂടി |
| ഭൂഷിതാം | അലങ്കരിക്കപ്പെട്ട |

| | |
|---|---|
| പ്രമദാം ഇവ, | യുവതിയെപ്പോലിരിക്കുന്നതും, |
| ശിംശുമാരൈഃ ച | നീർനായ്ക്കളാലും |
| നക്രൈഃ ച | മുതലകളാലും |
| ഭുജംഗൈഃ ച | വെള്ളപ്പാമ്പുകളാലും, |
| നിഷേവിതാം, | വസിക്കപ്പെട്ടതും, |
| ദിവ്യാം | ത്രിലോകവാസികളാലും കൊണ്ടാടപ്പെട്ടതായി |
| വിഷ്ണു-പാദച്യുതാം | വിഷ്ണുപാദത്തിൽനിന്ന് ഉൽപത്തിയായതും, |
| അപാപാം | പാപമററതും, |
| പാപനാശിനീം | പാപങ്ങളെ നശിപ്പിക്കുന്നതും, |
| സാഗര-തേജസാ | സഗരവംശജനായ ഭഗീരഥൻെറ തപോവൈഭവത്താൽ |
| ശങ്കരജടാ-ജൂടാത് | പരമശിവൻെറ ജടമുടിയിൽനിന്ന് |
| ഭ്രഷ്ടാം, | ഇറങ്ങിയതും, |
| സാരസ-ക്രൌഞ്ച-നാദിതാം | കുളക്കോഴികളാലും ക്രൌഞ്ചങ്ങളാലും ശബ്ദിക്കപ്പെട്ടതും |
| സമുദ്ര-മഹിഷീം ച | സമുദ്രരാജാവിൻെറ പത്നിയും ആയ |
| താം | ആ |
| ഗംഗാം | ഗംഗാനദിയെ |
| മഹാബാഹുഃ | മഹാബാഹുവായ ശ്രീരാമൻ |
| ശൃംഗബേര-പുരം പ്രതി | ശൃംഗവേരപുരത്തിന്നടുത്തായി |
| ആസസാദ. | പ്രാപിച്ചു. |

[ശൃംഗവേരപുരം എന്നത് അല്ലഹാബാദിന്നു താഴെ ഗംഗാതീരത്തിൽ ഇപ്പോൾ മിർസാപുരം (Mirzapur) എന്ന നഗരത്തിന്നടുത്താണെന്ന് ഒരു പക്ഷം. അല്ലഹാബാദിന്നു, 22 നാഴിക ദൂരെ വടക്കുപടിഞ്ഞാറായി ഇപ്പോഴുള്ള "സംഗ്രൗർ" (Sangravur) എന്ന ചെറുഗ്രാമമാണെന്നും ഒരു പക്ഷം. ഈ ഗ്രാമത്തിന്നരികായി ഇപ്പോൾ ഗംഗ ഒഴുകുന്നില്ലെങ്കിലും അതിൻെറ ഒരു ശാഖ അതിനെ കുറിക്കുന്നതായ് പറയപ്പെടുന്നു.]

താമൂർമ്മികലിലാവൎത്താമന്വവേക്ഷ്യ മഹാരഥഃ
സുമന്ത്രമബ്രവീത് സൂതമിഹൈവാദ്യ വസാമഹേ. 26

| | | | |
|---|---|---|---|
| മഹാരഥഃ | മഹാരഥനായ അദ്ദേഹം | സൂതം സുമന്ത്രം | സൂതനായ സുമന്ത്രരോ |
| ഊൎമ്മികലിലാവൎത്താം | അലകളോടുചേൎന്നു ചുഴികളാൎന്ന | അബ്രവീത്; | അരുളിച്ചെയ്തു; [ടായി |
| | | "അദ്യ | "ഇന്നു് |
| താം | ആ നദിയെ | ഇഹ ഏവ | ഇവിടെത്തന്നെ |
| അന്വവേക്ഷ്യ, | ആദരിച്ചശേഷം, | വസാമഹേ. | കഴിച്ചുകൂട്ടുക. |

അവിദൂരാദയം നദ്യാ ബഹുപുഷ്പപ്രവാളവാൻ
സുമഹാനിംഗുദീവൃക്ഷോ വസാമോഽത്രൈവ സാരഥേ. 27

| | | | |
|---|---|---|---|
| "സാരഥേ! | "സുമന്ത്രരെ! | സുമഹാൻ | വമ്പിച്ച |
| നദ്യാഃ | നദിയുടെ | ഇംഗുദീവൃക്ഷഃ | ഇംഗുദീവൃക്ഷം (ഓട |
| അവിദൂരാത് | അരികത്തായി | അയം; | ഇതാ ഉണ്ടു്; [മരം) |
| ബഹുപുഷ്പപ്രവാളവാൻ | ഏറെ പൂക്കളും ഇലകളുമാൎന്ന | അത്ര ഏവ | ഇതിൻെറ ചുവട്ടിൽ |
| | | വസാമഃ. | നാം ഇറങ്ങുക. |

ദ്രക്ഷ്യാമഃ സരിതാം ശ്രേഷ്ഠാം സംമാന്യസലിലാം ശിവാം
ദേവദാനവഗന്ധൎവ്വമൃഗമാനുഷപക്ഷിണാം. 28

| | | | |
|---|---|---|---|
| ദേവദാനവഗന്ധൎവ്വമൃഗമാനുഷപക്ഷിണാം | ദേവന്മാൎക്കും, ദാനവന്മാൎക്കും, ഗന്ധൎവ്വന്മാൎക്കും, മൃഗങ്ങൾക്കും, നരന്മാൎക്കും, പക്ഷികൾക്കും, | ശിവാം | സൎവ്വശോഭനയായി |
| | | സരിതാം | നദികളിൽവെച്ചു് |
| | | ശ്രേഷ്ഠാം | ശ്രേഷ്ഠയായി വിളങ്ങുന്നതും ആയ ഇതിനെ |
| സംമാന്യസലിലാം | പൂജിക്കത്തക്കതായ തീൎത്ഥമാൎന്നതും | ദ്രക്ഷ്യാമഃ." | നാം സേവിക്കുക." |

ലക്ഷ്മണശ്ച സുമന്ത്രശ്ച ബാഢമിത്യേവ രാഘവം
ഉക്ത്വാ തമിംഗുദീവൃക്ഷം തദോപയയതുൎഹയൈഃ. 29

| | | | |
|---|---|---|---|
| ലക്ഷ്മണഃ ച | ലക്ഷ്മണനും | തദാ | അതിൽപിന്നെ |
| സുമന്ത്രഃ ച, | സുമന്ത്രരും, | തം | ആ |
| രാഘവം | ശ്രീരാഘവനോടു് | ഇംഗുദീവൃക്ഷം | ഇംഗുദീവൃക്ഷത്തെ |
| 'ബാഢം ഏവം' | 'അങ്ങിനെയാകട്ടെ' | ഹയൈഃ | കുതിരകളോടുകൂടി, |
| ഇതി ഉക്ത്വാ, | എന്നു് ഉണൎത്തിച്ചു്, | ഉപയയതുഃ. | സമീപിച്ചു. |

രാമോഽഭിയായ തം രമ്യം വൃക്ഷമിക്ഷ്വാകുനന്ദനഃ
രഥാദവാതരത് തസ്മാത് സഭാൎയ്യഃ സഹലക്ഷ്മണഃ. 30

| | | | |
|---|---|---|---|
| ഇക്ഷ്വാകുനന്ദനഃ | ഇക്ഷ്വാകുകുലതിലകനായ | അഭിയായ, | കണ്ടറിഞ്ഞു്, |
| | | തസ്മാത് | അതിനാൽ |
| രാമഃ, | ശ്രീരാമൻ, | രഥാത് | രഥത്തിൽനിന്നു് |
| തം വൃക്ഷം | ആ വൃക്ഷത്തെ | സഭാൎയ്യഃ | ഭാൎയ്യാസഹിതനായി |
| രമ്യം | സൌകൎയ്യമുള്ളതുതന്നെയെന്നു് | സഹലക്ഷ്മണഃ | ലക്ഷ്മണനോടുംകൂടി |
| | | അവാതരത്. | ഇറങ്ങി. |

സുമന്ത്രോഽപ്യവതീൎയ്യാസ്മാന്മോചയിത്വാ ഹയോത്തമാൻ
വൃക്ഷമൂലഗതം രാമമുപതസ്ഥേ കൃതാഞ്ജലിഃ. 31

| | | | |
|---|---|---|---|
| സുമന്ത്രഃ അപി | സുമന്ത്രരും | വൃക്ഷമൂലഗതം | മരച്ചുവട്ടിൽ എഴുന്നെള്ളിയിരുന്ന |
| അസ്മാത് | ഇതിൽനിന്നു് | | |
| അവതീൎയ്യ, | താഴത്തിറങ്ങി, | രാമം | ശ്രീരാമന്റെ മുമ്പാകെ |
| ഹയോത്തമാൻ | ശ്രേഷ്ഠഹയങ്ങളെ | കൃതാഞ്ജലിഃ | അഞ്ജലിഹസ്തനായി |
| മോചയിത്വാ, | അഴിച്ചുവിട്ടു്, | ഉപതസ്ഥേ. | കാത്തുനിന്നു. |

തത്ര രാജാ ഗുഹോ നാമ രാമസ്യാത്മസമഃ സഖാ
നിഷാദജാത്യോ ബലവാൻ സ്ഥപതിശ്ചേതി വിശ്രുതഃ. 32

| | | | |
|---|---|---|---|
| സ്ഥപതിഃ | അട്ടിക്കിന്നധിപനായി | ആത്മസമഃ | പ്രാണസമനായ |
| രാജാ, | വാണുവന്നിരുന്നവനും | സഖാ ഇതി | മിത്രമെന്നു് |
| ബലവാൻ | ചതുരംഗസേനാസമേതനും | വിശ്രുതഃ ച | പ്രസിദ്ധിയാൎന്നവനുമാ |
| | | ഗുഹഃ നാമ | ഗുഹൻ എന്നവൻ [യ |
| നിഷാദജാത്യഃ | വേടജാതിയിൽപ്പെട്ട | തത്ര. | വസിക്കുന്ന സ്ഥലമാ |
| രാമസ്യ | ശ്രീരാമന്റെ [വനും | | മാകുന്നു അതു്. |

[“ഹീനപ്രേഷ്യം ഹീനസഖ്യം ഹീനഗേഹനിഷേവണം” എന്നവ ഉപപാതങ്ങളിൽ പെട്ടവയാണെങ്കിലും “നിഷാദസ്ഥപതിം യാജയേത്,” എന്നു് നിഷാദാധിപതിക്കു് യജ്ഞസംബന്ധം ശ്രുതിയിൽ പറയപ്പെട്ടിരിക്കുന്നതിനാലും, രാജാക്കന്മാൎക്കു് നിഷാദബലസ്വീകരണം ഷഡ്വിധബലങ്ങളിൽ പെട്ടിരിക്കുന്നതിനാലും, ഹീനസഖ്യാദിവിഷയം വിപ്രന്മാരെ സംബന്ധിക്കുന്നതാകയാലും, ശ്രീരാമനു ഗുഹനുമായുള്ള സഖ്യം നിഷിദ്ധമല്ലെന്നു ഗ്രാഹ്യം. (ഗോ. രാ. തിലകം.) വാസ്തവത്തിലാകട്ടെ “നശൂദ്രാ ഭഗവദ്ഭക്താ വിപ്രാ ഭാഗവതാഃ സ്മൃതാഃ; സൎവ്വവൎണ്ണേഷു തേ ശൂദ്രാ യേ ഹ്യഭക്താ ജനാൎദ്ദനേ” എന്നു പറഞ്ഞപ്രകാരം ഗുഹൻ ഭക്തോത്തമനാകയാൽ തത്സഖ്യം അത്യന്തം യുക്തമെന്നു ബോദ്ധ്യം. (ഗോ. രാ.)]

സ ശ്രുത്വാ പുരുഷവ്യാഘ്രം രാമം വിഷയമാഗതം
വൃദ്ധൈഃ പരിവൃതോഽമാത്യൈൎജ്ഞാതിഭിശ്ചാപ്യുപാഗതഃ. 33

| | | | |
|---|---|---|---|
| സഃ | ആ ഗുഹൻ | ശ്രുത്വാ, | കേട്ടു്, |
| പുരുഷവ്യാഘ്രം | പുരുഷോത്തമനായ | വൃദ്ധൈഃ | ജ്ഞാനവാന്മാരായ |
| രാമം | ശ്രീരാമനെ | അമാത്യൈഃ ച | മന്ത്രികളാലും |
| വിഷയം | നാട്ടിൽ | ജ്ഞാതിഭിഃ അപി | ബന്ധുജനങ്ങളാലും |
| ആഗതം | എഴുന്നെള്ളിയിരിക്കുന്നവനായി | പരിവൃതഃ | ചൂഴപ്പെട്ടവനായി |
| | | ഉപാഗതഃ. | സന്ദൎശിപ്പാൻ വന്നു. |

തതോ നിഷാദാധിപതിം ദൃഷ്ട്വാ ദൂരാദവസ്ഥിതം
സഹ സൌമിത്രിണാ രാമഃ സമാഗച്ഛദ്ഗുഹേന സഃ. 34

| | | | |
|---|---|---|---|
| സഃ രാമഃ | ആ ശ്രീരാമൻ, | ദൃഷ്ട്വാ, | കടാക്ഷിച്ചു് |
| ദൂരാത് | ഏറെക്കാലമായി | തതഃ | അതിൽപിന്നെ |
| അവസ്ഥിതം | അചഞ്ചലഭക്തിയാൎന്ന ഭാഗവതോത്തമനായ | സൌമിത്രിണാ | ലക്ഷ്മണനോടും |
| നിഷാദാധിപതിം | വേടക്കരചനെ | ഗുഹേന സഹ | ഗുഹനോടുംകൂടി |
| | | സമാഗച്ഛത്. | നന്ദിച്ചു. |

തമാർത്തഃ സംപരിഷ്വജ്യ ഗുഹോ രാഘവമബ്രവീത്
യഥായോദ്ധ്യാ തഥേദം തേ രാമ കിം കരവാണി തേ. 35

| | | | |
|---|---|---|---|
| ഗുഹഃ | ഗുഹൻ | തേ | അവിടുത്തേക്ക് |
| ആർത്തഃ | അത്തൽപൂണ്ടവനായി | അയോദ്ധ്യാ | അയോദ്ധ്യ എപ്രകാര |
| രാഘവം | ശ്രീരാഘവനെ | യഥാ തഥാ | മോ, അപ്രകാരംത |
| സംപരിഷ്വജ്യ, | ആലിംഗനംചെയ്തു് | ഇദം; | ഇതു്; [ന്നെയാണു് |
| തം | അദ്ദേഹത്തോടായി | തേ | അവിടുത്തേക്ക് |
| അബ്രവീത്; | ഉരചെയ്തു; | കരവാണി കിം? | ഞാൻ ചെയ്യേണ്ടതു് |
| "രാമ! | "ശ്രീരാമ! | | എന്തൊന്നാണു്? |

ഈദൃശം ഹി മഹാബാഹോ കഃ പ്രാപ്സ്യത്യതിഥിം പ്രിയം. 36

| | | | |
|---|---|---|---|
| "മഹാബാഹോ! | "മഹാബാഹുവായു | ഈദൃശം | ഇങ്ങിനെ |
| | ള്ളോവെ! | അതിഥിം | അതിഥിയായി |
| പ്രിയം ഹി | ആശപ്പെട്ടുകൊണ്ടിരി | കഃ | ആർക്ക് |
| | ക്കുന്നവനെത്തന്നെ | പ്രാപ്സ്യതി?" | ലഭിക്കും?" |

തതോ ഗുണവദന്നാദ്യമുപാദായ പൃഥഗ്വിധം
അർഘ്യം ചോപാനയത് ക്ഷിപ്രം വാക്യം ചേദമുവാച ഹ. 37

| | | | |
|---|---|---|---|
| ഗുണവത് | ശ്ലാഘ്യവും | ക്ഷിപ്രം | ഉടനെ |
| പൃഥഗ്വിധം ച | പലമാതിരിയായതും | ഉപാനയത്; | പ്രദാനംചെയ്തു; |
| | ആയ | തതഃ | പിന്നെ |
| അന്നാദ്യം | ആഹാരാദികളെ | ഇദം | ഈ |
| ഉപാദായ, | തിരുമുമ്പിൽവെച്ചു്, | വാക്യം ഹ | വാക്യത്തേയും |
| അർഘ്യം ച | അർഘ്യം മാത്രം | ഉവാച. | ഉരചെയ്തു. |

സ്വാഗതം തേ മഹാബാഹോ തവേയമഖിലാ മഹീ
വയം പ്രേഷ്യാ ഭവാൻ ഭർത്താ സാധു രാജ്യം പ്രശാധി നഃ. 38

| | | | |
|---|---|---|---|
| "മഹാബാഹോ! | "ഹേ മഹാബാഹോ! | പ്രേഷ്യാഃ; | ദാസന്മാർ; |
| തേ സ്വാഗതം! | നിന്തിരുവടിക്കു സ്വാ | നഃ | ഞങ്ങൾക്കും |
| ഇയം | ഈ [ഗതം! | രാജ്യം | രാജ്യത്തിന്നും |
| മഹീ | രാജ്യം | ഭർത്താ | സ്വാമിയായി |
| അഖിലാ | മുഴുവനും | സാധു | വഴിപോലെ |
| തവ; | അവിടുത്തേതാകുന്നു; | ഭവാൻ | നിന്തിരുവടി |
| വയം | ഞങ്ങൾ | പ്രശാധി. | വാണാലും. |

ഭക്ഷ്യം ഭോജ്യം ച പേയം ച ലേഹ്യം ചോഷ്യമുപസ്ഥിതം
ശയനാനി ച മുഖ്യാനി വാജിനാം ഖാദനം ച തേ. 39

| | | | |
|---|---|---|---|
| "തേ ച | "നിന്തിരുവടിക്കായി | മുഖ്യാനി | നല്ല |
| ഭോജ്യം, | ചിത്രാന്നങ്ങളും, | ശയനാനി | മെത്തകളും |
| ഭക്ഷ്യം, | പലഹാരങ്ങളും, | വാജിനാം | കുതിരകൾക്ക് |
| പേയം, | പാനീയങ്ങളും, | ഖാദനം ച | തീററിയും |
| ലേഹ്യം, | ചമ്മന്തികളും, | ച | എല്ലാം |
| ചോഷ്യം ച, | ഉപ്പേരികളും, | ഉപസ്ഥിതം." | തയ്യാറുണ്ട്." |

ഗുഹമേവം ബ്രുവാണം തു രാഘവഃ പ്രത്യുവാച ഹ
അൎച്ചിതാശ്ച പ്രഹൃഷ്ടാശ്ച ഭവതാ സൎവ്വഥാ വയം
പദ്ഭ്യാമഭിഗമാച്ചൈവ സ്നേഹസംദൎശനേന ച. 40

| | | | |
|---|---|---|---|
| രാഘവഃ | ശ്രീരാമൻ | സ്നേഹ | സ്നേഹമൈത്രിയെ നല്ല |
| ഏവം ബ്രുവാണം | ഇപ്രകാരം പറയുന്ന | സംദൎശനേന | പോലെ പ്രദൎശിപ്പിച്ച |
| ഗുഹം | ഗുഹനോടായി | ഏവ | തിനാലും |
| തു | ഇപ്രകാരം | വയം | ഞങ്ങൾ |
| പ്രത്യുവാച; | മറുപടിയരുൾചെയ്തു; | ഭവതാ | ഭവാനാൽ |
| "ഹ! | "വാസ്തവംപറയാം! | സൎവ്വഥാ ച | യഥേഷ്ടമായും |
| പദ്ഭ്യാം | കാൽനടയായി | അൎച്ചിതാഃ ച; | പൂജിക്കപ്പെട്ടു; |
| അഭിഗമാത് ച | വന്നതുകൊണ്ടും | പ്രഹൃഷ്ടാഃ ച. | സന്തുഷ്ടരായിരിക്കുന്നു." |

ഭുജാഭ്യാം സാധു വൃത്താഭ്യാം പീഡയൻ വാക്യമബ്രവീത്. 41

| | | | |
|---|---|---|---|
| വൃത്താഭ്യാം | നീണ്ടുരുണ്ട | പീഡയൻ | ആലിംഗനംചെയ്ത്, |
| ഭുജാഭ്യാം | ഇരുഭുജങ്ങളാൽ | വാക്യം | ഇപ്രകാരം വാക്യത്തെ |
| സാധു | ഉള്ളം കുളിൎക്കുമാറു് | അബ്രവീത്. | അരുളിച്ചെയ്തു. |

ദിഷ്ട്യാ ത്വാം ഗുഹ പശ്യാമി ഹ്യരോഗം സഹ ബാന്ധവൈഃ
അപി തേ കുശലം രാഷ്ട്രേ മിത്രേഷു ച ധനേഷു ച. 42

| | | | |
|---|---|---|---|
| "ഗുഹ! | "ഗുഹ! | തേ | ഭവാന്റെ |
| ബാന്ധവൈഃ സഹ | ബന്ധുക്കളോടുംകൂടി | രാഷ്ട്രേ | പ്രജകളുടെ സംഗതിയിലും |
| ത്വാം | ഭവാനെ | മിത്രേഷു ച | ബന്ധുരാജാക്കന്മാരുടെ സംഗതിയിലും |
| അരോഗം | ആരോഗ്യത്തോടെ | | |
| പശ്യാമി! | ഞാൻ കാണുന്നുവല്ലൊ; | ധനേഷു ച | ധനവിഷയത്തിലും |
| ഹി ദിഷ്ട്യാ! | എത്ര സന്തോഷം! | കുശലം അപി? | എല്ലാം കുശലമല്ലെ? |

യത്ത്വിദം ഭവതാ കിംചിത് പ്രീത്യാ സമുപകല്പിതം
സൎവ്വം തദനുജാനാമി ന ഹി വൎത്തേ പ്രതിഗ്രഹേ. 43

| | | | |
|---|---|---|---|
| "കിംചിത് തു | "സ്വല്പമെന്നാലും | പ്രീത്യാ | പ്രീതിയോടുകൂടി |
| പ്രതിഗ്രഹേ | അന്യന്റേതിനെ കയ്യേൽക്കുന്ന കാൎയ്യത്തിൽ | സമുപകല്പിതം | കൊണ്ടുവരപ്പെട്ടിരിക്കുന്ന |
| | | യത് തത് | യാതൊരു അ |
| വൎത്തേ ന; | ഞാൻ ഇപ്പോൾ വൎത്തിക്കുന്നില്ല; | ഇദം സൎവ്വം, | ഇവ എല്ലാററിനേയും |
| ഹി, | അതിനാൽ | അനുജാനാമി. | ഞാൻ സ്വീകരിച്ചതായി സമ്മതിക്കുന്നു. |
| ഭവതാ | ഭവാനാൽ | | |

കുശചീരാജിനധരം ഫലമൂലാശിനം ച മാം
വിദ്ധി പ്രണിഹിതം ധർമ്മേ താപസം വനഗോചരം. 44

| | | | |
|---|---|---|---|
| "മാം | "എന്നെ | ധർമ്മേ ച | ആചാരത്തിൽതന്നെ |
| വനഗോചരം | വനവാസിയായി | പ്രണിഹിതം | വർത്തിക്കുന്നവനായ |
| കുശചീരാജിനധരം | ദർഭ, മരവുരി, തോൽ എന്നവ ധരിച്ച്, | താപസം | താപസനെന്ന് |
| ഫലമൂലാശിനം | കായ്കിഴങ്ങുകൾ ഭുജിക്കുന്നവനായി | വിദ്ധി. | ഭവാൻ ഭാവിച്ചാലും. |

അശ്വാനാം ഖാദനേനാഹമർത്ഥീ നാന്യേന കേനചിത്
ഏതാവതാऽത്ര ഭവതാ ഭവിഷ്യാമി സുപൂജിതഃ. 45

| | | | |
|---|---|---|---|
| "അശ്വാനാം | "കുതിരകൾക്കുള്ള | ന; | വേണ്ടതില്ല; |
| ഖാദനേന | തീററി ഒന്നുകൊണ്ടു തന്നെ | അത്ര, | ഇപ്പോൾ |
| അഹം | ഞാൻ | ഭവതാ | ഭവാനാൽ |
| അർത്ഥീ; | തൃപ്തനായിരിക്കുന്നു; | ഏതാവതാ | ഇതൊന്നുകൊണ്ടുമാത്രം |
| അന്യേന | മററുള്ളവ | സുപൂജിതഃ | നല്ലപോലെ പൂജിക്കപ്പെട്ടവനായി |
| കേനചിത് | ഒന്നുംതന്നെ | ഭവിഷ്യാമി. | ഞാൻ ഭവിക്കുന്നു. |

["രാജ്യം ത്യക്തവതൊ വനം പ്രവിശതോ ജാതം ജലപ്രാശനം ത്രൈരാത്രം," എന്ന അഗ്നിവേശ്യമുനിവാക്യപ്രകാരം, വനപ്രസ്ഥാനം തുടങ്ങി രണ്ടാമത്തെ രാത്രിയായ ഈ ദിവസവും ജലപ്രാശനം മാത്രമെ ചെയ്യുള്ളു എന്നു ഗ്രാഹ്യം.]

ഏതേ ഹി ദയിതാ രാജ്ഞഃ പിതുർദശരഥസ്യ മേ
ഏതൈഃ സുസുഖിതൈരശ്വൈഃ ഭവിഷ്യാമ്യഹമർച്ചിതഃ. 46

| | | | |
|---|---|---|---|
| "ഏതേ | "ഇവ, | സുസുഖിതൈഃ | നന്നായി ശുശ്രൂഷിക്കപ്പെട്ട |
| മേ | എൻെറ | ഏതൈഃ | ഈ |
| പിതുഃ | പിതാവായ | അശ്വൈഃ, | കുതിരകളാൽ, |
| ദശരഥസ്യ രാജ്ഞഃ | ദശരഥമഹാരാജാവിന്ന് | അഹം | ഞാൻ |
| ദയിതാഃ; | പ്രിയപ്പെട്ടവ; | അർച്ചിതഃ | ആദരിക്കപ്പെട്ടവനായി |
| | | ഭവിഷ്യാമി ഹി." | ഭവിക്കുമല്ലൊ." |

അശ്വാനാം പ്രതിപാനം ച ഖാദനം ചൈവ സോന്വശാത്
ഗുഹസ്തത്രൈവ പുരുഷാംസ്ത്വരിതം ദീയതാമിതി. 47

| | | | |
|---|---|---|---|
| സഃ ഗുഹഃ | ആ ഗുഹൻ | ഖാദനം ച | തീനും |
| തത്ര ഏവ, | അപ്രകാരമാകയാൽ, | പ്രതിപാനം ച | വെള്ളവും |
| പുരുഷാൻ | ആൾക്കാരോടായി | ദീയതാം;" | കൊടുക്കപ്പെടട്ടെ;" |
| "ത്വരിതം | "വേഗത്തിൽ | ഇതി | എന്ന് |
| അശ്വാനാം ഏവ | കുതിരകൾക്കെല്ലാം | അന്വശാത്. | കല്പിച്ചു. |

തതശ്ചീരോത്തരാസംഗഃ സന്ധ്യാമന്വാസ്യ പശ്ചിമാം
ജലമേവാദദേ ഭോജ്യം ലക്ഷ്മണേനാഹൃതം സ്വയം. 48

| | | | |
|---|---|---|---|
| തതഃ, | അനന്തരം, | അന്വാസ്യ, | ഉപാസിച്ചശേഷം |
| ചീരോത്തരാസംഗഃ, | മരവുരികൊണ്ടുള്ള ഉത്തരീയത്തെ അരയിൽകെട്ടി, | ലക്ഷ്മണേന | ലക്ഷ്മണനാൽ |
| | | സ്വയം | തന്നാൽതന്നെ |
| | | ആഹൃതം | കൊണ്ടുവരപ്പെട്ട |
| പശ്ചിമാം സന്ധ്യാം | സായംസന്ധ്യയെ | ജലം ഏവ | ജലത്തെമാത്രം [ണ്ടു. |
| | | ഭോജ്യം ആദദേ. | ആഹാരമായി കയ്ക്കൊ- |

തസ്യ ഭൂമൗ ശയാനസ്യ പാദൗ പ്രക്ഷാല്യ ലക്ഷ്മണഃ
സഭാൎയ്യസ്യ തതോഽഭ്യേത്യ തസ്ഥൗ വൃക്ഷമുപാശ്രിതഃ. 49

| | | | |
|---|---|---|---|
| ലക്ഷ്മണഃ, | ലക്ഷ്മണൻ, | പ്രക്ഷാല്യ, | കഴുകി തുടച്ച്, |
| ഭൂമൗ | നിലത്ത് | തതഃ | അതിൽപിന്നെ |
| സഭാൎയ്യസ്യ | പത്നീസമേതനായി | വൃക്ഷം അഭ്യേത്യ | വൃക്ഷത്തെ സമീപിച്ച് |
| ശയാനസ്യ | ശയിച്ചിരുന്ന[വടികളെ | ഉപാശ്രിതഃ | അതിൽ ചാഞ്ഞുകൊ |
| തസ്യ പാദൗ | അദ്ദേഹത്തിന്റെതിരു- | തസ്ഥൗ, | കാവൽനിന്നു. [ണ്ട് |

ഗുഹോഽപി സഹ സൂതേന സൌമിത്രിമനുഭാഷയൻ
അന്വജാഗ്രത്തതോ രാമമപ്രമത്തോ ധനുൎദ്ധരഃ. 50

| | | | |
|---|---|---|---|
| തതഃ | അട്ടിക്കിൽ | അനുഭാഷയൻ | സംഭാഷണംചെയ്തുകൊ |
| ഗുഹഃ അപി | ഗുഹനും | ധനുൎദ്ധരഃ | വില്ലുംകയ്യുമായി [ണ്ട്, |
| സൂതേന സഹ | സാരഥിയോടുംകൂടി | അപ്രമത്തഃ | ജാഗ്രതയോടുകൂടി |
| സൌമിത്രിം | ലക്ഷ്മണന്റെഅടുക്കൽ | അന്വജാഗ്രത്. | രാത്രിമുഴുവനും ഉറക്കൊ |
| രാമം | ശ്രീരാമനെപ്പററി | | ഴിച്ചുകൊണ്ടിരുന്നു. |

തഥാ ശയാനസ്യ തതോഽസ്യ ധീമതോ
യശസ്വിനോ ദാശരഥേൎമ്മഹാത്മനഃ
അദൃഷ്ടദുഃഖസ്യ സുഖോചിതസ്യ സാ
തദാ വ്യതീയായ ചിരേണ ശൎവ്വരീ. 51

| | | | |
|---|---|---|---|
| അദൃഷ്ടദുഃഖസ്യ | ദുഃഖമെന്നതറിയാത്ത | തഥാ | അപ്രകാരം |
| സുഖോചിതസ്യ | സുഖാൎഹനും [വനും | ശയാനസ്യ | പള്ളികൊണ്ടിരിക്കുന്ന |
| ധീമതഃ | സദ്ബുദ്ധിയായുള്ളവനും | | വനും ആയ |
| യശസ്വിനഃ | കീൎത്തിമാനും | അസ്യ | ഇദ്ദേഹത്തിന്ന്, |
| മഹാത്മനഃ | മഹാത്മാവും | സാ ശൎവ്വരീ, | ആ രാത്രി, |
| ദാശരഥേഃ, | ദശരഥാത്മജനും, | ചിരേണ | എത്രയോ ദീൎഘിച്ചു |
| തദാ തതഃ | ആ സമയം അവിടെ | വ്യതീയായ. | കഴിഞ്ഞുകൂടി. [തായി |

ഇത്യാൎഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ അയോദ്ധ്യാകാണ്ഡേ
പഞ്ചാശഃ സൎഗ്ഗഃ = അമ്പതാംസൎഗ്ഗം സമാപ്തം.

ആദ്യം മുതൽ ശ്ലോകസംഖ്യ 4354; അയോദ്ധ്യാകാണ്ഡം ആദ്യം മുതൽ ശ്ലോകസംഖ്യ 1999.



# ഏകപഞ്ചാശഃ സൎഗ്ഗഃ = അമ്പത്തൊന്നാം സൎഗ്ഗം.

[ഗുഹലക്ഷ്മണസംവാദം = ഗുഹനും ലക്ഷ്മണനും തമ്മിൽ സംഭാഷണം ചെയ്യുന്നത്.]

തം ജാഗ്രതമദംഭേന ഭ്രാതുരൎത്ഥായ ലക്ഷ്മണം
ഗുഹഃ സംതാപസന്തപ്തോ രാഘവം വാക്യമബ്രവീത്. 1

| | | | |
|---|---|---|---|
| ഗുഹഃ | ഗുഹൻ | സംതാപ- | അദ്ദേഹത്തിന്റെ ബു |
| അദംഭേന | കാപട്യലേശമില്ലാതെ | സംതപ്തഃ | ദ്ധിമുട്ടിനെ ആലോചി |
| ഭ്രാതുഃ അൎത്ഥായ | ജ്യേഷ്ഠനുവേണ്ടി | | ച്ച് പരിതപിക്കുന്ന |
| ജാഗ്രതം | ഉറക്കൊഴിക്കുന്നവനാ | | വനായി, |
| രാഘവം | രഘുവംശജനായ [യ | വാക്യം | ഇപ്രകാരം ഉരചെയ്തു. |
| തം ലക്ഷ്മണം | ആ ലക്ഷ്മണനോടായി, | അബ്രവീത്. | |

ഇയം താത സുഖാ ശയ്യാ ത്വദൎത്ഥമുപകല്പിതാ
പ്രത്യാശ്വസിഹി സാധ്വസ്യാം രാജപുത്ര യഥാസുഖം. 2

| | | | |
|---|---|---|---|
| " താത ! | " സ്നേഹിത ! | ഉപകല്പിതാ ; | കൊണ്ടുവരപ്പെട്ടിരിക്കു |
| രാജപുത്ര ! | രാജകുമാര ! | അസ്യാം | ഇതിൽ [ന്നു ; |
| ത്വദൎത്ഥം | അവിടുത്തേക്കുവേണ്ടി, | യഥാസുഖം | ഇഷ്ടംപോലെ |
| ഇയം | ഇതാ | സാധു | ഭയമില്ലാതെ |
| സുഖാ | സുഖമായ | പ്രത്യാശ്വ- | കുറച്ച് ശയിച്ചാലും. |
| ശയ്യാ | മെത്ത | സിഹി. | |

ഉചിതോഽയം ജനഃ സൎവ്വഃ ക്ലേശാനാം ത്വം സുഖോചിതഃ
ഗുപ്ത്യൎത്ഥം ജാഗരിഷ്യാമഃ കാകുത്സ്ഥസ്യ വയം നിശാം. 3

| | | | |
|---|---|---|---|
| " അയം | " ഈ | സുഖോചിതഃ ; | സുഖംമാത്രംപരിചയി |
| ജനഃ | ജനതതിയിലുള്ള | കാകുത്സ്ഥസ്യ | ശ്രീരാമന്ന് [ച്ചവൻ ; |
| സൎവ്വഃ | എല്ലാവരും | ഗുപ്ത്യൎത്ഥം | കാവലായി |
| ക്ലേശാനാം | കായക്ലേശം | വയം | ഞങ്ങൾ |
| ഉചിതഃ ; | പരിചയിച്ചവരാകുന്നു ; | നിശാം | രാത്രിമുഴുവനും ഉറക്കൊ |
| ത്വം | അങ്ങ് | ജാഗരിഷ്യാമഃ. | ഴിച്ചുകൊണ്ടിരിക്കാം. |

ന ഹി രാമാത് പ്രിയതമോ മമാസ്തി ഭുവി കശ്ചന
ബ്രവീമ്യേതദഹം സത്യം സത്യേനൈവ ച തേ ശപേ. 4

| | | | |
|---|---|---|---|
| " ഭുവി | " ഈ ലോകത്തിൽ | സത്യം | വാസ്തവമായും |
| മമ | എനിക്ക് | അഹം | ഞാൻ |
| രാമാത് | ശ്രീരാമനെക്കാൾ | ബ്രവീമി ; | പറയുന്നു ; |
| പ്രിയതമഃ | ഭക്തിക്കുപാത്രീഭവിച്ച | ച | എന്നല്ല |
| കശ്ചന ഹി | മറെറാരുവനും | സത്യേന ഏവ | സത്യത്തെത്തൊട്ടും |
| അസ്തി ന ; | ഇല്ല ; | തേ | ഭവാനോട് |
| ഏതത് | ഇതു് | ശപേ. | ശപഥംചെയ്യുന്നു. |

അസ്യ പ്രസാദാദാശംസേ ലോകേഽസ്മിൻ സുമഹദ്യശഃ
ധർമ്മാവാപ്തിം ച വിപുലാമർത്ഥാവാപ്തിം ച കേവലാം. 5

| | |
|---|---|
| " അസ്മിൻ | " ഈ |
| ലോകേ, | ലോകത്തിൽ, |
| സുമഹത് | സർവ്വോത്കൃഷ്ടമായ |
| യശഃ, | ഭക്താനുഗ്രഹവും, |
| വിപുലാം | വിശേഷഫലത്തെ നൽകുന്ന |
| ധർമ്മാവാപ്തിം | ധർമ്മപ്രാപ്തിയും |
| കേവലാം | കേവലമായ |
| അർത്ഥാവാപ്തിം ച | ധനപ്രാപ്തിയും, |
| അസ്യ | ഇദ്ദേഹത്തിന്റെ |
| പ്രസാദാത് ച | കരുണാകടാക്ഷം ഒന്നുകൊണ്ടുതന്നെയെന്ന് |
| ആശംസേ. | ഞാൻ ദൃഢമായി പറയുന്നു. |

സോഽഹം പ്രിയസഖം രാമം ശയാനം സഹ സീതയാ
രക്ഷിഷ്യാമി ധനുഷ്പാണിഃ സർവ്വതോ ജ്ഞാതിഭിഃ സഹ. 6

| | |
|---|---|
| " സഃ | " അപ്രകാരമുള്ള |
| അഹം | ഞാൻ |
| ധനുഷ്പാണിഃ | ധനുഷ്പാണിയായി |
| ജ്ഞാതിഭിഃ സഹ | ബന്ധുക്കളോടുംകൂടി |
| സീതയാ സഹ | സീതാസഹിതനായി |
| ശയാനം | പള്ളികൊള്ളുന്ന |
| പ്രിയസഖം | പ്രാണമിത്രമായ |
| രാമം | ശ്രീരാമനെ |
| സർവ്വതഃ | എങ്ങും |
| രക്ഷിഷ്യാമി. | കാവൽകാത്തുകൊള്ളാം. |

ന ഹി മേഽവിദിതം കിംചിദ്വനേഽസ്മിംശ്ചരതഃ സദാ
ചതുരംഗം ഹ്യപി ബലം സുമഹത് പ്രസഹേമഹി. 7

| | |
|---|---|
| " അസ്മിൻ | " ഈ |
| വനേ | കാട്ടിൽ |
| സദാ | സദാ |
| ചരതഃ | സഞ്ചരിക്കുന്നവനായ |
| മേ, | എനിക്ക്, |
| അവിദിതം | (ഇതിനെക്കുറിച്ച്) അറിയാത്ത സംഗതി |
| കിംചിത് ഹി ന; | ഒന്നുംതന്നെയില്ല; |
| സുമഹത് | വമ്പിച്ച |
| ചതുരംഗം ബലം അപി | ചതുരംഗപ്പടയേയും |
| പ്രസഹേമഹി; | ഞങ്ങൾക്ക് എതിർപ്പാൻ കഴിയും |
| ഹി." | സംശയമില്ല." |

ലക്ഷ്മണസ്തം തദോവാച രക്ഷ്യമാണാസ്ത്വയാഽനഘ
നാത്ര ഭീതാ വയം സർവ്വേ ധർമ്മമേവാനുപശ്യതാ. 8

| | |
|---|---|
| ലക്ഷ്മണഃ | ലക്ഷ്മണൻ |
| തം | ആ ഗുഹനോട് |
| തദാ | അപ്പോൾ |
| ഉവാച; | ഇങ്ങിനെ ഉരചെയ്തു; |
| " അനഘ! | " ഗുണവാനേ! |
| ധർമ്മം ഏവ | ധർമ്മം ഒന്നിനെത്തന്നെ |
| അനുപശ്യതാ | സർവ്വവുമായി കയ്ക്കൊണ്ട |
| ത്വയാ, | അങ്ങയാൽ, |
| രക്ഷ്യമാണാഃ | രക്ഷിക്കപ്പെടുന്നവരായ |
| സർവ്വേ, | എല്ലാവരും, |
| വയം, | ഞങ്ങളും, |
| അത്ര | ഇപ്പോൾ ഇവിടെ |
| ഭീതാഃ ന. | ഭയരഹിതരായി വർത്തിക്കുന്നു. |

കഥം ദാശരഥൌ ഭൂമൌ ശയാനേ സഹ സീതയാ
ശക്യാ നിദ്രാ മയാ ലബ്ധും ജീവിതം വാ സുഖാനി വാ. 9

| | | | |
|---|---|---|---|
| “ദശരഥൌ | “ശ്രീരാമൻ | മയാ ലബ്ധും | എന്നാൽ പ്രാപിപ്പാൻ |
| സീതയാ സഹ | സീതാസമേതനായി | കഥം ശക്യാ? | എങ്ങിനെ കഴിയും ? |
| ഭൂമൌ | നിലത്ത് | ജീവിതം വാ ? | ആഹാരാദിയെങ്ങിനെ ? |
| ശയാനേ, | ശയിച്ചുകൊണ്ടിരിക്കെ, | സുഖാനി വാ ? | ദേഹസൌഖ്യങ്ങൾ തന്നെ എങ്ങിനെ ? |
| നിദ്രാ | ഉറക്കമെന്നത് | | |

[8, 9, ശ്ലോകങ്ങൾ ഏകാന്വയമായെടുത്ത്, ‘ധൎമ്മത്തെ മാത്രം അനുഷ്ഠിക്കുന്നവനായ എന്നാൽ എങ്ങിനെ നിദ്രയെ പ്രാപിപ്പാൻ കഴിയും; ഇത്യാദി” (സത്യ. തീ.) “ത്വയാ നിരക്ഷ്യമാണാഃ, യതൊ രക്ഷ്യമാണാഃ, തസ്മാന്നാത്ര ഭീതാഃ” (അങ്ങയാൽ രക്ഷിക്കപ്പെടാതെ ശ്രീരാമനാൽ രക്ഷിക്കപ്പെടുന്നവരാകയാൽ നമുക്കാൎക്കും ഭയമെന്നതില്ല.) എന്നും]

യോ ന ദേവാസുരൈഃ സൎവ്വൈഃ ശക്യഃ പ്രസഹിതും യുധി
തം പശ്യ സുഖസംസുപ്തം തൃണേഷു സഹ സീതയാ. 10

| | | | |
|---|---|---|---|
| “യഃ | “യാതൊരുവൻ | തം, | അപ്രകാരമുള്ളവനെ, |
| ദേവാസുരൈഃ സൎവ്വൈഃ | ദേവാസുരന്മാരെല്ലാ വരാലും | സീതയാ സഹ | സീതാസമേതനായി |
| യുധി | പോരിൽ | തൃണേഷു | പുല്ലുകളിൽ |
| പ്രസഹിതും | എതിൎപ്പാൻ | സുഖസംസുപ്തം | സുഖമായി നിദ്രചെയ്യുന്നവനായി |
| ശക്യഃ ന, | ശക്യമല്ലയോ, | പശ്യ. | ഭവാൻ നോക്കുക. |

യോ മന്ത്രതപസാ ലബ്ധോ വിവിധൈശ്ച പരിശ്രമൈഃ
ഏകോ ദശരഥസ്യേഷ്ടഃ പുത്രഃ സദൃശലക്ഷണഃ. 11

| | | | |
|---|---|---|---|
| “ഏകഃ | “നിസ്തുല്യനും | വിവിധൈഃ | പല |
| സദൃശലക്ഷണഃ, | തനിക്കുമാത്രംചേൎന്ന ശുഭഗുണങ്ങളാന്വ | പരിശ്രമൈഃ ച | നിയമാനുഷ്ഠാനങ്ങളാ[ലും |
| ഇഷ്ടഃ, | ലോകാഭിരാമനും, [നും | ലബ്ധഃ | ലഭിച്ചു |
| ദശരഥസ്യ | ദശരഥമഹാരാജാവിന്നു | പുത്രഃ | തിരുമകനും |
| മന്ത്രതപസാ | വേദപാരായണാദി പുണ്യഫലത്താലും | യഃ. | യാതൊരുവനോ, അപ്രകാരമുള്ളവനാകുന്നു ഈ ശ്രീരാമൻ. |

അസ്മിൻ പ്രവ്രാജിതേ രാജാ ന ചിരം വൎത്തയിഷ്യതി
വിധവാ മേദിനീ നൂനം ക്ഷിപ്രമേവ ഭവിഷ്യതി. 12

| | | | |
|---|---|---|---|
| അസ്മിൻ | ഇദ്ദേഹം | നൂനം | ആകയാൽ |
| പ്രവ്രാജിതേ, | കാട്ടിലിരിക്കുമ്പോൾ | മേദിനീ ഏവ | രാജ്യവും |
| രാജാ | മഹാരാജാവു് | ക്ഷിപ്രം | ഉടനെ |
| ചിരം | അധികം | വിധവാ | നാഥരഹിതയായി |
| വൎത്തയിഷ്യതി ന; | ജീവിച്ചിരിക്കയില്ല ; | ഭവിഷ്യതി. | തീരും. |

അനുരക്തജനാകീൎണ്ണാ സുഖലോകപ്രിയാവഹാ
രാജവ്യസനസംസൃഷ്ടാ സാ പുരീ വിനശിഷ്യതി. 13

| | | | |
|---|---|---|---|
| “ അനുരക്ത- ജനാകീൎണ്ണാ | “ രാജഭക്തന്മാരാൽ നിറയപ്പെട്ടതും | സാ പുരീ, | ആ നഗരവും, |
| സുഖലോക- പ്രിയാവഹാ | ഉത്സവാഡംബരങ്ങളാൽ പ്രിയമായ് വിലസിയിരുന്നതുമായ | രാജവ്യസന- സംസൃഷ്ടാ | രാജാവിന്റെ മരണത്താലുള്ള ദുഃഖംമൂലം പീഡിക്കപ്പെട്ടതായി |
| | | വിനശിഷ്യതി. | പാഴായ്ത്തീരും. |

വിനദ്യ സുമഹാനാദം ശ്രമേണോപരതാഃ സ്ത്രിയഃ
നിൎഘോഷോപരതം താത മന്യേ രാമനിവേശനം. 14

| | | | |
|---|---|---|---|
| “ താത ! | “ പ്രിയസ്നേഹിത ! | ഉപരതാഃ | ഒതുങ്ങിക്കിടക്കുന്നവരായും |
| സ്ത്രിയഃ | സ്ത്രീകൾ | രാമനിവേശനം | ശ്രീരാമന്റെ തിരുക്കോവിലകം |
| സുമഹാനാദം വിനദ്യ | ഉറക്കെ മുറയിട്ട് | നിൎഘോഷോ- പരതം മന്യേ. | നിശ്ശബ്ദമായി കിടക്കുന്നതായും ഞാൻ കരുതുന്നു. |
| ശ്രമേണ | ക്ഷീണംകൊണ്ട് | | |

കൌസല്യാ ചൈവ രാജാ ച തഥൈവ ജനനീ മമ
നാശംസേ യദി ജീവന്തി സൎവ്വേ തേ ശൎവ്വരീമിമാം. 15

| | | | |
|---|---|---|---|
| “ രാജാ ച | “ മഹാരാജാവും | യദി ഏവ | എന്തൊ, |
| കൌസല്യാ ച | കൌസല്യാദേവിയും | ഇമാം ശൎവ്വരീം- ഏവ | ഈ രാത്രികൂടി |
| മമ | എന്റെ | | |
| ജനനീ തഥാ | മാതാവും, | ജീവന്തി ന | ജീവിച്ചിരിക്കയില്ലെന്ന് |
| തേ സൎവ്വേ, | അവർ എല്ലാവരും | ആശംസേ. | ഞാൻ ഭയപ്പെടുന്നു. |

ജീവേദപി ഹി മേ മാതാ ശത്രുഘ്നസ്യാനപേക്ഷയാ
തദ്ദുഃഖം യത്തു കൌസല്യാ വീരസൂൎവ്വിനശിഷ്യതി. 16

| | | | |
|---|---|---|---|
| “ മേ | “ എന്റെ | വീരസൂഃ | വീരമാതാവായ |
| മാതാ | മാതാവ് | കൌസല്യാ | കൌസല്യാദേവി |
| ശത്രുഘ്നസ്യ | ശത്രുഘ്നന്റെ | യത് തത് | അപ്രകാരമുള്ള ഈ |
| അനപേക്ഷയാ | വിചാരംകൊണ്ട് | ദുഃഖം ഹി | ദുഃഖത്താൽതന്നെ |
| ജീവേത് അപി ? | ഒരുപക്ഷെ ജീവിച്ചിരിക്കുമൊ എന്തൊ ? | തു | ഇപ്പോൾ |
| | | വിനശിഷ്യതി. | മരിച്ചുപോകും. |

കഥം പുത്രം മഹാത്മാനം ജ്യേഷ്ഠം സന്തമപശ്യതഃ
ശരീരം ധാരയിഷ്യന്തി പ്രാണാ രാജ്ഞോ മഹാത്മനഃ. 17

| | | | |
|---|---|---|---|
| “ മഹാത്മാനം | ദിവ്യതപമാൎന്നവനും | മഹാത്മനഃ | മഹാത്മാവായ |
| ജ്യേഷ്ഠം | ഉത്തമനും | രാജ്ഞഃ | മഹാരാജാവിന്റെ |
| സന്തം | പുണ്യവാനുമായ | പ്രാണാഃ | പ്രാണങ്ങൾ |
| പുത്രം | പുത്രനെ | ശരീരം | ദേഹത്തിൽ |
| അപശ്യതഃ | കാണ്മാൻ കഴിയാത്തവനായ | കഥം | എങ്ങിനെ |
| | | ധാരയിഷ്യന്തി ? | നിലനില്ക്കും ? |

വിനഷ്ടേ നൃപതൌ പശ്ചാത് കൌസല്യാ വിനശിഷ്യതി
അനന്തരം ച മാതാഽപി മമ നാശമുപൈഷ്യതി. 18

| | | | |
|---|---|---|---|
| "നൃപതൌ | "മഹാരാജാവു് | അനന്തരം | അതിൽപിന്നെ |
| വിനഷ്ടേ പശ്ചാത്, | മരിച്ചാൽപിന്നെ, | മമ | എന്റെ |
| കൌസല്യാ | കൌസല്യാദേവി | മാതാ അപി ച | മാതാവും |
| വിനശിഷ്യതി; | മരിച്ചുപോകും; | നാശം ഉപൈഷ്യതി. | മരണത്തെ പ്രാപിച്ചുകളയും. |

അതിക്രാന്തമതിക്രാന്തമനവാപ്യ മനോരഥം
രാജ്യേ രാമമനിക്ഷിപ്യ പിതാ മേ വിനശിഷ്യതി. 19

| | | | |
|---|---|---|---|
| "മേ | "എന്റെ | മനോരഥം | അഭീഷ്ടം |
| പിതാ, | പിതാവു്, | അനവാപ്യ | സാധിക്കാതെ |
| രാജ്യേ | രാജ്യത്തിൽ | വിനശിഷ്യതി; | അന്തരിച്ചുപോകും; |
| രാമം | ശ്രീരാമനെ[ത്തവനായി | അതിക്രാന്തം അതിക്രാന്തം. | വന്നതെല്ലാം വന്നു കഴിഞ്ഞു. |
| അനിക്ഷിപ്യ | വാഴിക്കാൻ സാധിക്കാ- | | |

സിദ്ധാർത്ഥാഃ പിതരം വൃത്തം തസ്മിൻ കാലേഽപ്യുപസ്ഥിതേ
പ്രേതകാര്യേഷു സർവ്വേഷു സംസ്കരിഷ്യന്തി ഭൂമിപം. 20

| | | | |
|---|---|---|---|
| "തസ്മിൻ | "ആ | സിദ്ധാർത്ഥാഃ | ഭാഗ്യംചെയ്തവർതന്നെ [യാണ്, |
| കാലേ ഉപസ്ഥിതേ | സമയം എത്തുമ്പോൾ | വൃത്തം | തീർപ്പെട്ട |
| | | ഭൂമിപം | മഹാരാജാവായ |
| | | പിതരം | പിതാവിനു |
| പ്രേതകാര്യേഷു | ചരമകൃത്യങ്ങൾ | സംസ്കരിഷ്യന്തി. | സംസ്കാരങ്ങൾ ചെയ്യുക. |
| സർവ്വേഷു അപി | എല്ലാവററിലും, | | |

രമ്യചത്വരസംസ്ഥാനാം സുവിഭക്തമഹാപഥാം
ഹർമ്മ്യപ്രാസാദസംപന്നാം ഗണികാവരശോഭിതാം 21
രഥാശ്വഗജസംബാധാം തൂര്യ്യനാദവിനാദിതാം
സർവ്വകല്യാണസംപൂർണ്ണാം ഹൃഷ്ടപുഷ്ടജനാകുലാം 22
ആരാമോദ്യാനസംപന്നാം സമാജോത്സവശാലിനീം
സുഖിതാ വിചരിഷ്യന്തി രാജധാനീം പിതുർമമ. 23

| | | | |
|---|---|---|---|
| "മമ | "എന്റെ | ഹർമ്മ്യപ്രാസാദ സംപന്നാം | മാളികകളോടും കോവിലകങ്ങളോടുംകൂടിയതും |
| പിതുഃ | പിതാവിന്റെ | ഗണികാവര- ശോഭിതാം | മണമാന്ന മുല്ലപ്പൂക്കളാൽ വിലസുന്നതും, |
| രമ്യചത്വര- സംസ്ഥാനാം | അഴകാന്ന നാൽക്കൂട്ടു വഴികൾ ചേന്നതും, | രഥാശ്വഗജ- സംബാധാം | രഥഗജതുരഗങ്ങൾ നിറഞ്ഞുള്ളതും, |
| സുവിഭക്ത- മഹാപഥാം | ഭംഗിയിൽ ഉണ്ടാക്കപ്പെട്ട രാജവീഥികളോടുകൂടിയതും | തൂര്യ്യനാദ- വിനാദിതാം | വാദ്യഘോഷങ്ങൾ മുഴങ്ങുന്നതും, |

| | |
|---|---|
| സൎവ്വകല്യാണ-സംപൂൎണ്ണാം | സൎവ്വശോഭനവസ്തുക്കളാലും നിറയപ്പെട്ടതും, |
| ഹൃഷ്ടപുഷ്ട-ജനാകുലാം | സമൃദ്ധിയാന്ന് സന്തുഷ്ടിപൂണ്ട ജനങ്ങളാൽ നിറയപ്പെട്ടതും, |
| ആരാമോദ്യാന-സംപന്നാം | തോപ്പുകളും തോട്ടങ്ങളും നിറഞ്ഞതും, |
| സമാജോത്സവ-ശാലിനീം | ജനങ്ങൾ കൂട്ടംകൂട്ടമായി കൂടുന്ന ഉത്സവങ്ങളോടുകൂടിയതുമായ |
| രാജധാനീം | രാജധാനിയിൽ |
| സുഖിതാഃ വിചരിഷ്യന്തി. | കൃതകൃത്യന്മാർതന്നെയാണ് സഞ്ചരിക്കുക. |

അപി ജീവേദ്ദശരഥോ വനവാസാത് പുനൎവ്വയം
പ്രത്യാഗമ്യ മഹാത്മാനമപി പശ്യാമ സുവ്രതം. 24

| | |
|---|---|
| "ദശരഥഃ, | "ദശരഥമഹാരാജാവു്, |
| ജീവേത് അപി? | ജീവിച്ചിരിക്കുമോ? |
| വയം | ഞങ്ങൾ |
| വനവാസാത് | വനവാസം കഴിഞ്ഞു് |
| പുനഃ | വീണ്ടും |
| പ്രത്യാഗമ്യ | മടങ്ങിവന്നു് |
| സുവ്രതം | ധൎമ്മശീലനായ |
| മഹാത്മാനം | ആ മഹാത്മാവിനെ |
| പശ്യാമ അപി? | സന്ദൎശിക്കുമോ? |

അപി സത്യപ്രതിജ്ഞേന സാൎദ്ധം കുശലിനാ വയം
നിവൃത്തവനവാസേഽസ്മിന്നയോദ്ധ്യാം പ്രവിശേമഹി. 25

| | |
|---|---|
| "സത്യ-പ്രതിജ്ഞേന | "പറഞ്ഞവാക്കിളക്കാത്തവനായ |
| അസ്മിൻ | ഇദ്ദേഹം |
| നിവൃത്ത-വനവാസേ | വനവാസം കഴിച്ചു ശേഷം |
| വയം | ഞങ്ങൾ |
| കുശലിനാ സാൎദ്ധം | സന്തുഷ്ടനായ ഇദ്ദേഹത്തോടുകൂടി |
| അയോദ്ധ്യാം | അയോദ്ധ്യയ്ക്കു് |
| പ്രവിശേമഹി അപി? | മടങ്ങിവരുമോ?" |

പരിദേവയമാനസ്യ ദുഃഖാൎത്തസ്യ മഹാത്മനഃ
തിഷ്ഠതോ രാജപുത്രസ്യ ശൎവ്വരീ സാഽത്യവൎത്തത. 26

| | |
|---|---|
| ദുഃഖാൎത്തസ്യ | ദുഃഖാൎത്തനായി |
| പരിദേവയ-മാനസ്യ | വിലപിച്ചുകൊണ്ടു് |
| തിഷ്ഠതഃ | വൎത്തിക്കുന്നവനായ |
| മഹാത്മനഃ | മഹാത്മാവായ |
| രാജപുത്രസ്യ, | ആ രാജകുമാരന്നു്, |
| സാ | ആ |
| ശൎവ്വരീ | രാത്രി |
| അത്യവൎത്തത. | അങ്ങിനെ കഴിഞ്ഞുകൂടി. |

തഥാ ഹി സത്യം ബ്രുവതി പ്രജാഹിതേ
നരേന്ദ്രപുത്രേ ഗുരുസൌഹൃദാദ്ഗുഹഃ
മുമോച ബാഷ്പം വ്യസനാഭിപീഡിതോ
ജ്വരാതുരോ നാഗ ഇവ വ്യഥാതുരഃ. 27

| | | | |
|---|---|---|---|
| പ്രജാഹിതേ | പ്രജാഭിമാനിയായ | വ്യസനാഭിപീഡിതഃ | അതിദുഃഖാർത്തനായി, |
| നരേന്ദ്രപുത്രേ | ആ രാജകുമാരൻ | വ്യഥാതുരഃ | അസഹ്യവേദനപൂണ്ടതായി |
| ഗുരുസൌഹൃദാത് | പിതാവിങ്കലും ജ്യേഷ്ഠങ്കലും ഉള്ള ഭക്തിയാൽ | ജ്വരാതുരഃ | ജ്വരംകൊണ്ടു ദുഃഖിക്കുന്ന |
| തഥാ ഹി | ഇപ്രകാരം | നാഗഃ ഇവ | ആനയെന്നപോലെ, |
| സത്യം | നിഷ്കളങ്കമായി | ബാഷ്പം | കണ്ണുനീർ |
| ബ്രുവതി, | ഉരചെയ്യുന്നസമയം, | മുമോച. | പൊഴിച്ചു. |
| ഗുഹഃ | ഗുഹൻ | | |

**ഇത്യാർഷേ ശ്രീമദ്രാമായണേ വാല്മീകീയേ ആദികാവ്യേ അയോദ്ധ്യാകാണ്ഡേ
ഏകപഞ്ചാശഃ സർഗ്ഗഃ = അമ്പത്തൊന്നാംസർഗ്ഗം സമാപ്തം.**

ആദ്യംമുതൽ ശ്ലോകസംഖ്യ 4381 ; അയോദ്ധ്യാകാണ്ഡം ആദ്യംമുതൽ ശ്ലോകസംഖ്യ 2026.

ഇതി പുരാ കുശലവാഭ്യാം ശ്രീരാമസന്നിധാവശ്വമേധയജ്ഞവാടേ ദ്വാത്രിംശദ്ദിനേഷു ഗീതേ
ശ്രീമദ്രാമായണേ ഷഷ്ഠേഽഹനി ഗീതാഃ ശ്ലോകാഃ സമാപ്താഃ
ഇപ്രകാരം പണ്ട് അശ്വമേധയാഗമണ്ഡപത്തിൽ ശ്രീരാമസന്നിധിയിൽ വെച്ച് കുശലവന്മാരാൽ
32 ദിവസങ്ങളിലായി ഗാനംചെയ്യപ്പെട്ട ശ്രീരാമായണത്തിൽ ആറാംദിവസം
ഗാനംചെയ്യപ്പെട്ട ശ്ലോകങ്ങളുടെ സമാപ്തി.



# ശുദ്ധിപത്രം.

(ശ്ലോകങ്ങളിൽ)

| ഭാഗം. | ശ്ലോകം. | വരി. | അബദ്ധം. | സുബദ്ധം. |
|---|---|---|---|---|
| 24 | 29 | 1 | സത പുരുഷോ | സത് പുരുഷോ |
| 67 | 13 | 1 | ലക്ഷ്മിതേഷു | ല'ക്ഷിതേഷു |
| 152 | 105 | 3 | സ്യാത- | സ്യാത് |
| 157 | 4 | 1 | ദശരസ്ഥഥാ | ദശരഥസ്ഥഥാ |
| 188 | 341 | 1 | ഗൃഹോപമം | ഗുഹോപമം |
| 228 | 29 | 2 | തസ്മാസ്ത്വം | തസ്മാത്ത്വം |
| 307 | 37 | 2 | മങ്ങളം | മങ് ഗളം |
| 403 | 15 | 2 | സ്ഥിതാ | സ്ഥിതാം |
| 445 | 7 | 3 | തന്നത്യാഗേ | തന്നത്യാഗോ |
| 489 | 14 | 1 | ജാത്യാസ്തുരംഗമഃ | ജാത്യാസ്തുരംഗമാഃ |
| 492 | 23 | 2 | സൈന്യശ് ശ്ചരൈ | സൈന്യശ് ഛരൈ |
| 533 | 49 | 2 | തതോഽഭേത്യ | തതോഽഭ്യേത്യ |

(അന്വയാർത്ഥത്തിൽ)

| ഭാഗം. | ശ്ലോകം. | പംക്തി. | വരി. | അബദ്ധം. | സുബദ്ധം. |
|---|---|---|---|---|---|
| 26 | 35 | 2 | 5 | ശ്രേഷ്ഠദ്വിജൈഃ | ശ്രേഷ്ഠൈർദ്വിജൈഃ |
| 63 | 20 | 2 | 5 | ഉത്സുകം | ഉത്സുകഃ |
| 64 | 24 | 1 | 4 | തദാഃ | തദാ |
| ,, | 26 | 2 | 1 | തം | തത് |
| 67 | 9 | 2 | 6 | പ്രമുദിതാഃ | പ്രമുദിതഃ |
| ,, | 13 | 1 | 3 | ശിഖരേഷു | ശിഖരാഭേഷു |
| ,, | ,, | 2 | 15 | സമുച്ഛ്രിതഃ | സമുച്ഛ്രിതാഃ |
| 69 | 19 | 2 | 5 | ആകാംക്ഷമാണഃ | ആകാംക്ഷമാണാഃ |
| 79 | 34 | 2 | 3 | ആഖാത്ര്യാഃ | ആഖ്യാത്ര്യാഃ |
| 86 | 22 | 1 | 7 | രാമസ്യ | രാഘവസ്യ |
| 107 | 63 | 2 | 8 | പ്രതിവേദയിഷ്യതി. | പ്രതിവേദയിഷ്യസി. |
| 110 | 8 | 2 | 5 | ബഭൂവ. | ബഭൌ. |
| 159 | 15 | 2 | 4 | അഭ്യഗമത് | അഭ്യാഗമത്. |
| 160 | 16 | 1 | 2 | ആത്തസ്യ | ആർത്തസ്യ |
| 336 | 14 | 1 | 12 | ഭരു | ഒരു |
| 357 | 15 | 1 | 7 | രാജാനുഗ്രഹണ | രാജാനുഗ്രഹണേന |
| 480 | 9 | 2 | 4 | രാഘവഃ | രാഘവം |
| 496 | 4 | 2 | 4 | ശോചയിഷ്യതി | ശോചിഷ്യതി |
| 528 | 29 | 1 | 4 | ഏവം | ഏവ. |
| 536 | 9 | 1 | 1 | ദശരഥൌ | ദാശരഥൌ |